**ELANJIKAL JOHN VAKIL**
**MANKOTTAYILE MAHARSHI**
(Biography)

**Adv. P. C. Mathew Pulikottil**
**K. V. Mammen Kottackal**

| | | |
|---|---|---|
| Publishers | : | Kottackal Publishers, P. B. 10,<br>Manganam<br>Kottayam 686018<br>Phone: 0481-2578936 |
| First Published | : | December 14, 2003 |
| Copy Right Reserved | | |
| Typesetting & Printing | : | Sophia Print House, Kottayam Ph: 2303237 |
| Cover | : | Equations, Kottayam Ph: 2564736 |

**Rs. 100/-**

# ഇലഞ്ഞിക്കൽ ജോൺ വക്കീൽ

## മക്കോട്ടയിലെ മഹർഷി

ഗ്രന്ഥകർത്താക്കൾ:

**അഡ്വ. പി. സി. മാത്യു**
**കെ. വി. മാമ്മൻ**

പ്രസാധകർ:

**കോട്ടയ്ക്കൽ പബ്ളിഷേഴ്സ്**

മാങ്ങാനം, കോട്ടയം 686 018 കേരളം
ഫോൺ: 0481 – 2578936

# ഉള്ളടക്കം

സഭാ സംബന്ധമായ കാര്യങ്ങളിൽ നിങ്ങളെല്ലാ
വരും ശുദ്ധമനസ്സോടും പക്ഷപാതം കൂടാതെയും
ആലോചിക്കണമെന്നേ എനിക്കപേക്ഷയുള്ളു.
നാമെല്ലാവരും ഇന്ന് അല്ലെങ്കിൽ നാളെ പോകുന്ന
വരാണ്. മലങ്കരസഭയോ എന്നും നിലനിന്നു
പോകുവാനുള്ളതാണെന്ന് നാം മറന്നു കൂട.

**ഇ. ജെ. ജോൺ വക്കീൽ**

# വാങ്മുഖം

**നി**രണം. മണിമലയാറും പമ്പയാറും ചുറ്റും അതിരും അലുക്കും ഇട്ടൊഴുകുന്ന ഫലപുഷ്ടിയുള്ള ഒരതിരമ്യ ഭൂവിഭാഗമാണ് ഈ മൂന്നക്ഷരങ്ങളിൽ ഹരിതാഭമായി നിഴലിച്ചു നിലകൊള്ളുന്നത്. ചരിത്രവും സഭാ പാരമ്പര്യവും വ്യാപാരവും സാഹിത്യവും കൃഷിയും തൊട്ടുരുമ്മി കെട്ടുപിണഞ്ഞു കിടക്കുന്ന ഈ പ്രദേശം കച്ചവട പ്രധാനമായ സാഗര തീരമായിരുന്നു എന്നും അന്നത്തെ കടപ്പുറം ആണ് ഇന്നത്തെ കടപ്ര എന്നും ഐതിഹ്യം ഉദ്ഘോഷിക്കുന്നു. ഒന്നാം നൂറ്റാണ്ടിൽ തന്നെ ക്രിസ്തുവിന്റെ നിത്യനൂതനസത്യ സുവിശേഷ ദൗത്യവുമായി എത്തിയ മാർത്തോമ്മാ ശ്ലീഹാ, നിരണത്തിനു സഭാചരിത്ര സ്മരണകളുടെ തീരാത്ത ചുരുളുകൾ തന്നെ സമ്മാനിച്ചു. നിരണം കവികളായ കണ്ണശപ്പണിക്കരും മാധവപ്പണിക്കരും, കഴമ്പിൽ കനകത്തെ വെല്ലുന്ന രാമായണവും ഗീതയും കൊണ്ടു മലയാഴ്മയുടെ അഴകേറിയ കഴുത്തിൽ നിർമ്മാല്യം അണിയിച്ചു.

ഇന്ത്യയുടെ അപ്പോസ്തലനായ മാർത്തോമ്മാ ശ്ലീഹാ ഇവിടെ വന്നതിനു രേഖയില്ലെന്നു പറഞ്ഞു സ്ഥാനത്തും അസ്ഥാനത്തും അവസരത്തിലും അനവസരത്തിലും വാദിച്ചു വാർത്തയിൽ വരികയും അതേ സമയം ഇവിടെ മറ്റാരാണു വന്നു പ്രേഷിത പ്രവർത്തനം നടത്തിയതെന്ന് അസന്ദിഗ്ധമായി സ്ഥാപിക്കുന്നതിൽ പരാജയപ്പെടുകയും ചെയ്യുന്നവർക്കു തക്ക മറുപടിയാണു സജീവമായ മാർത്തോമ്മാ പാരമ്പര്യങ്ങളും മരണമണികേൾക്കാത്ത സഭാ സ്മരണകളും സദാ അനുരണനം ചെയ്യുന്ന നിരണം. അതിപുരാതന കാലത്തെ വ്യാപാര പ്രധാനമായ ഒരുന്നത സാംസ്കാരിക കേന്ദ്രമാണ് ഈ സ്ഥലം എന്നതിന്റെ സാക്ഷ്യമാണു മാർത്തോമ്മായുടെ കടൽ മാർഗ്ഗേണയുള്ള ആഗമനവും പ്രവർത്തനങ്ങളും അവിടത്തെ പ്രശസ്തമായ പല കുടുംബങ്ങളും. സനാതന സംസ്കാര കേദാരങ്ങളായ പല ഉന്നത ഹൈന്ദവ കുടുംബങ്ങളിൽ നിന്നു ചിലർ ക്രിസ്തുമതം സ്വീകരിക്കുകയും അതിനു വിസമ്മതിച്ചവർ നാടു വിടുകയും ചെയ്തു എന്നത് ഒരു ചരിത്രസത്യമാണ്. നിരണത്തെ തയ്യിൽ പട്ടമുക്കിൽ എന്നീ നമ്പൂതിരി കുടുംബങ്ങളും മാങ്കി, മഠത്തിലേൽ എന്നീ നായർ കുടുംബങ്ങളും ക്രിസ്തുമതാവലംബികളായി എന്നാണു ചരിത്രത്തേക്കാൾ ശക്തമായ പാരമ്പര്യ വിശ്വാസം. എന്തായാലും തയ്യിൽ, പട്ടമുക്കിൽ, ഇലഞ്ഞിക്കൽ മുതലായ പ്രശസ്ത കുടുംബങ്ങൾക്കു നൂറ്റാണ്ടുകളായി നിരണത്തെ ക്രൈസ്തവ സഭാ ജീവിതത്തിൽ അനിഷേധ്യമായ പ്രമുഖസ്ഥാനം ഉണ്ടായിരുന്നു. ലക്ഷ്യം വിഭിന്നമാകയാൽ ആ ചരിത്രത്തിന്റെയും പാരമ്പര്യങ്ങളുടെയും ആഴങ്ങളിലേക്ക് ഊളിയിടാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം മുകളിൽ പറഞ്ഞ കുടുംബങ്ങൾക്കുള്ള സ്ഥാനം അദ്വിതീയവും അതുല്യവും അവിസ്മരണീയവും ആണെന്നുള്ളതിനും രണ്ടു പക്ഷമില്ല. അപ്രസക്തമായ അതിപുരാതന കാലത്തെ കാര്യങ്ങൾ ഒന്നും കുഴിച്ചു നോക്കാനും പഴക്കം നോക്കാനും ഇവിടെ ശ്രമിക്കുന്നില്ല. മൂന്നര നൂറ്റാണ്ടു മുമ്പ് പകലോമറ്റം തറവാട്ടിലെ തോമ്മാ അർക്കദയാക്കോനെ യറുശലേമിൽ നിന്നു വന്ന മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ, ഒന്നാം മാർത്തോമ്മാ എന്ന പേരിൽ 1665 –ൽ നിരണത്തു പള്ളിയിൽ വെച്ചു വാഴിക്കുമ്പോൾ അതിന്റെ ക്രമീകരണങ്ങൾ എല്ലാം തന്നെ ചെയ്തത് ഇലഞ്ഞിക്കൽ കുടുംബത്തിലെ പ്രധാനികൾ ആയിരുന്നു. അവരും മാർ ഗ്രിഗോറിയോസും തമ്മിലുള്ള ആത്മീയ ബന്ധവും അടുപ്പവും അന്യൂനം നിലനിൽക്കുന്നു എന്നുള്ളതിന്റെ സുവ്യക്തമായ തെളിവാണു ഇലഞ്ഞിക്കൽ തറവാടിന്റെ പൂമുറ്റത്തിനടുത്തു സ്ഥാപിച്ചിരിക്കുന്ന സുന്ദരവും ആത്മസുഗന്ധവാഹിയുമായ ഇലഞ്ഞിക്കൽ പള്ളി.

മൂന്നക്ഷരമുള്ള 'നിരണം' മലങ്കരസഭയ്ക്കു കഴിഞ്ഞ നൂറ്റാണ്ടിൽ സംഭാവന ചെയ്ത മൂന്നു മഹാരഥന്മാരുടെ ചരിത്രം കൂടി കുറിച്ചില്ലെങ്കിൽ കേരള ചരിത്രവും സഭാചരിത്രവും സമ്പൂർണ്ണമാവുകയില്ലെന്നു മാത്രമല്ല, കൂടുതൽ ദരിദ്രമാകുകയും ചെയ്യും. ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ, തയ്യിൽ കണ്ടത്തിൽ പത്രാധിപർ കെ. സി. മാമ്മൻമാപ്പിള, ഇലഞ്ഞിക്കൽ ഇ. ജെ. ഫീലിപ്പോസ് വക്കീൽ എന്നിവർ ഇരുപതാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ തിരുവിതാംകൂറിലെ ജനലക്ഷങ്ങളെ പ്രബുദ്ധരാക്കിയതിനു പുറമേ, മലങ്കരസഭയുടെ വായും തൂണും, മല്പാനും, കാതോലിക്കേറ്റിന്റെ ശില്പിയും, കുശാഗ്രബുദ്ധിയും, കുലീനനും സിദ്ധനുമായിരുന്ന വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ മുമ്പിലും പിമ്പിലും ഉരുക്കുപോലെ ഉറച്ചുനിന്നും മരണഭയത്തിന് അവധി നൽകിയും നടത്തിയ സഭാ സ്വാതന്ത്ര്യ കുരിശുയുദ്ധങ്ങൾ അവരുടെ കഴിവുകളുടെയും കാലഘട്ടത്തിന്റെയും ചുറ്റുപാടിന്റെയും വെളിച്ചത്തിൽ നോക്കുമ്പോൾ ആരിലും ആശ്ചര്യവും ഭക്ത്യാദരങ്ങളും രോമഹർഷവും ജനിപ്പിക്കും. ഇവർക്കെല്ലാം തന്നെ പരിശുദ്ധരായിരുന്ന വട്ടശ്ശേരിൽ തിരുമേനിയുടെയും ഗീവറുഗീസ് ദ്വിതീയൻ ബാവായുടെയും മദ്ധ്യസ്ഥതയിലൂടെ അനുഗ്രഹങ്ങൾ അതിരില്ലാതെ നിധി കണക്കെ ലഭിച്ചു എന്ന വസ്തുതയും നമ്മുടെ കൺമുമ്പിൽ നിലകൊള്ളുന്നു.

ഉന്നതകുലജാതൻ, മലങ്കരസഭാ ചരിത്രത്തിലെ അവിസ്മരണീയ നേതാവായിരുന്ന അക്കര കുന്നുംപുറത്തു കുര്യൻ റൈറ്ററുടെ സഹോദരി കൊച്ചു മറിയാമ്മയുടെ പുത്രൻ, ലോ കോളജ് പ്രിൻസിപ്പൽ സ്ഥാനം വഴി അഭിഭാഷക കുലപതി, രാജകുടുംബാംഗങ്ങളുടെ സുഹൃത്ത്, കർഷകപ്രഭു, സൽ സന്താന സമ്പന്നൻ, പൗരസമത്വ വാദത്തിന്റെ ശക്തനായ വക്താവ്

സർവ്വോപരി മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി തത്വദീക്ഷയോടെ രംഗത്തിറങ്ങിയ അനുപമ സഭാസ്നേഹി, ജീവിത സായാഹ്നത്തിൽ മഹർഷിയെപ്പോലെ മങ്കോട്ടയിൽ ധന്യജീവിതം നയിച്ച മഹാത്മാവ് മുതലായ നിലകളിൽ ഇ. ജെ. ജോണിനെ വേണ്ട വിധത്തിൽ മനസ്സിലാക്കുന്നതിനു കഴിഞ്ഞ തലമുറയ്ക്കും ഇന്നത്തെ തലമുറയ്ക്കും സാധിച്ചിട്ടില്ലെന്നുള്ള വസ്തുത – അല്ല ദുഃഖസത്യം – എടുത്തു പറയാനാഗ്രഹിക്കുന്നു. രണ്ടു പുത്രന്മാർ സംസ്ഥാന മന്ത്രിമാരാകുകയും ഒരു മകൻ കേന്ദ്രധനമന്ത്രി ആകുകയും ചെയ്ത അസുലഭ ഭാഗ്യം ഇ. ജെ. ജോണിനെപ്പോലെ ലഭിച്ചിട്ടുള്ള മറ്റാരെയെങ്കിലും ഇന്ത്യയുടെ ചരിത്രത്തിലെന്നല്ല ലോകചരിത്രത്തിൽ തന്നെ കാണാനാവില്ല. ഇ. ജെ. ജോണിന്റെ പുത്രിമാരും മന്ത്രിമാരാകാത്ത പുത്രന്മാരും അവരുടെ ഭാര്യമാരും എല്ലാം സഭാ – സാമൂഹ്യ – രാഷ്ട്രീയ വ്യാവസായിക രംഗങ്ങളിൽ പ്രശോഭിച്ച പ്രശസ്തരാണെന്ന കാര്യവും ഇവിടെ എടുത്തു പറയാൻ ആഗ്രഹിക്കുന്നു.

ജോൺ വക്കീലിന്റെ ശക്തവും സത്യസന്ധവും സഭാസ്നേഹനിർഭരവുമായ സേവനങ്ങൾ അവതരിപ്പിക്കാനും പിറവി മുതലേ മറവി അനുഗ്രഹിച്ചിട്ടുള്ള മലങ്കര സഭാംഗങ്ങളെ നന്ദിപൂർവ്വം അനുസ്മരിപ്പിക്കാനുമുള്ള ഒരു ആത്മാർത്ഥ ശ്രമമാണു പരപ്രേരണകൾ കൂടാതെ അടുത്ത പേജുകളിലൂടെ ഞങ്ങൾ നടത്തിയിരിക്കുന്നത്. ഇക്കഴിഞ്ഞ നൂറ്റാണ്ടിൽ ജീവിച്ചിരുന്നിട്ടും – നമ്മുടെ ഇടയിലൂടെ തലയുയർത്തി കടന്നുപോയിട്ടും – പ്രഗല്ഭനായ ജോൺ വക്കീലിനെപ്പറ്റിയുള്ള ആധികാരികമായ വിവരങ്ങൾ ശേഖരിക്കുന്നതിനു വളരെയധികം ഗവേഷണ പഠന പര്യടനങ്ങൾ വേണ്ടി വന്നു. കൂടാതെ ഇന്നത്തെ തലമുറയിൽപെട്ട പലരും കണ്ടിട്ടില്ലാത്ത പല വിശിഷ്ട ഗ്രന്ഥങ്ങളും കത്തുകളും ക്ലേശം സഹിച്ചാണെങ്കിലും ഞങ്ങൾക്കു കണ്ടെത്താനും കഴിഞ്ഞു. ഇങ്ങനെ നോക്കിയപ്പോഴാണ് നമ്മുടെ സഭാചരിത്ര സംരക്ഷണത്തിന്റെയും ത്യാഗനിർഭരമായ ജീവിതം നയിച്ചവരോടുള്ള ഹൃദയം നിറഞ്ഞ നന്ദിയുടെയും പൊള്ളത്തരത്തിന്റെ ഉള്ളറയിൽ എത്തിയത്. ദീർഘകാല ശ്രമത്തിനിടയിൽ ലഭ്യമായ വിവരങ്ങളുടെ അടിസ്ഥാനത്തിൽ മങ്കോട്ടയിലെ മഹർഷിയായ ജോൺ വക്കീലിനെപ്പറ്റി ഇത്രയും വിശദമായ ഒരു പുസ്തകം രചിച്ചും, കമനീയമായ പുറംചട്ടയിൽ പൊതിഞ്ഞും സഭാംഗങ്ങൾക്കു സമർപ്പിക്കാൻ സാധിച്ചതിൽ സഭയിലെ സാധാരണക്കാരായ ഞങ്ങൾക്കു അസാധാരണമായ സംതൃപ്തിയുണ്ട്. ഈ പുസ്തകത്തിലൂടെയും ജോൺ വക്കീലിനെ അനശ്വരനാക്കാൻ കഴിഞ്ഞു എന്നത് ഹൃദയാഹ്ലാദകരമായ ഒരു സൽക്കർമ്മമാണ്. കേട്ടതിനേക്കാൾ കേൾക്കാത്ത സംഗീതമാണു സഹൃദയർക്കു കൂടുതൽ സ്വാദിഷ്ട സദ്യയാകുക എന്ന ന്യായേന, ജോൺ വക്കീലിനെപ്പറ്റി ഞങ്ങൾ ആലേഖനം ചെയ്തതിൽ കൂടുതൽ നല്ല കാര്യങ്ങൾ എഴുതാനുണ്ടാവും എന്നും

കുറവുകൾ ചരിത്ര ഗവേഷകരും കാലവും നികത്തട്ടെ എന്നും ഞങ്ങൾ ആശിക്കുന്നു.

ഇന്നത്തെ കുത്തഴിഞ്ഞ മലങ്കരസഭയെപ്പറ്റിയും അതിന്റെ ഭാവിയെപ്പറ്റിയും കാര്യമായി ചിന്തിക്കുന്ന ന്യൂനപക്ഷമായ സഭാസ്നേഹികൾക്കു മാത്രമേ ഇത്തരത്തിലുള്ള കൃതികളിൽ ഗുപ്തമായിരിക്കുന്ന ശക്തിയും മൂല്യവും ഉത്സാഹവും ഉൾക്കൊള്ളാനും അതിൽ ഉള്ളുതുറന്നു അഭിരമിക്കാനും താല്പര്യം ഉണ്ടാകുകയുള്ളു എന്നു ഞങ്ങൾക്കറിയാം. പല മേല്പട്ടക്കാർക്കും വൈദികർക്കും, രോമഹർഷം ജനിപ്പിക്കുന്ന ഇത്തരം ജീവചരിത്ര പുസ്തകങ്ങളോ അഭിമാനം സമ്മാനിക്കുന്ന ചരിത്രഗ്രന്ഥങ്ങളോ ഉണ്ടാകുന്നതിലോ സൗജന്യമായി കൊടുത്താൽപോലും വായിക്കുന്നതിലോ ഒരു പക്ഷേ പുസ്തകം കാണുന്നതിലോ ഒട്ടും താല്പര്യമില്ലെന്നുള്ള തർക്കമറ്റ വസ്തുതയും മുൻ അനുഭവങ്ങളുടെ പശ്ചാത്തലത്തിൽ ഞങ്ങളെ തെല്ലും നിരുത്സാഹപ്പെടുത്തിയിട്ടുമില്ല. മേല്പട്ടക്കാരും പട്ടക്കാരും നല്ല പുസ്തകങ്ങൾ വായിക്കുകയും അവ വായിക്കാൻ സഭാംഗങ്ങളോടാവശ്യപ്പെടുകയും പ്രചോദനപ്രദമായ പ്രഭാഷണങ്ങൾ തയ്യാറാക്കി പ്രസംഗിക്കുകയും ചെയ്യുന്ന അവശ്യവും അഭികാമ്യവുമായ ഒരു സംവിധാനം വന്നെങ്കിൽ മാത്രമേ സഭയ്ക്കു കൂടുതൽ ചൈതന്യം ഉണ്ടാകുകയുള്ളു. സഭാചരിത്രവും ചരിത്രം സൃഷ്ടിച്ചവരെയും അറിഞ്ഞുകൂടാത്തവർക്കാണ് ഇന്നു മലങ്കരസഭയിൽ ഭൂരിപക്ഷം. നിർഭാഗ്യകരമെന്നു തന്നെ പറയട്ടെ, സഭാചരിത്രം, വിശ്വാസാചാരങ്ങൾ, കാനോൻ, എക്യുമെനിസം, നീതിക്കുവേണ്ടി നടത്തിയ നീണ്ട സഭാ കേസുകൾ, ഇംഗ്ലീഷ് ഭാഷാ വ്യുൽപത്തി, ഇന്നു സഭകൾ നേരിടുന്ന വെല്ലുവിളികളും പ്രതിസന്ധികളും തുടങ്ങിയവയെപ്പറ്റി അവഗാഹമുള്ള സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളും അംഗുലീപരിമിതമാണ്. ആഗോള ക്രൈസ്തവ രംഗങ്ങളിൽ നടക്കുന്ന ചലനങ്ങളും മാറ്റങ്ങളും ഇവരിൽ ആരും തന്നെ അറിയുകയോ പഠിക്കുകയോ ഉൾക്കൊള്ളുകയോ ചെയ്യുന്നില്ല.

രണ്ടോ നാലോ മണിക്കൂർ നീളുന്ന മാനേജിംഗ് കമ്മിറ്റി യോഗത്തിലും പുറത്തും ആരവാരവങ്ങളും അട്ടഹാസങ്ങളും അല്ലാതെ സഭയെ കാര്യമായി ബാധിക്കുന്ന ഒരു പ്രശ്നവും വേണ്ടവിധം ചർച്ച ചെയ്യുകയോ യഥാസമയം തീരുമാനം കൈക്കൊള്ളുകയോ ചെയ്യുന്നില്ല. ഇങ്ങനെ പോയാൽ സഭയുടെ ലിക്വിഡേഷനു വർഷങ്ങൾ അധികം വേണ്ടി വരില്ല.

രണ്ടു വർഷത്തെ പരിശ്രമത്തിനു ശേഷം എഴുതി സമർപ്പിക്കുന്ന ഈ ഉപഹാരം പ്രബുദ്ധരായ സഭാംഗങ്ങൾ സഹർഷം സ്വാഗതം ചെയ്യുമെന്നും ഞങ്ങൾക്കുറപ്പുണ്ട്. ഇതിന്റെ രചനയിലും പ്രസിദ്ധീകരണത്തിലും ഒട്ടധികം പേർ കലവറയെന്യേ സഹായിച്ചു. പല വിവരങ്ങൾ നൽകിയ

ഇലഞ്ഞിക്കൽ വെളിയത്തു പ്രൊഫ. ഇ. ജേക്കബ്, സഭയുടെ പി. ആർ. ഒ. യും സീനിയർ ഡപ്യൂട്ടി സെക്രട്ടറിയുമായ പ്രൊഫ. ഇ. ജെ. ജോൺ, ഡോ. ബാബു പോൾ, കുര്യൻ റൈട്ടറുടെ കൊച്ചുമകൻ സി. ചെറിയാൻ എന്നിവരോടും, ഇ. ജെ. ജോണിനെ സംബന്ധിച്ച വിവരങ്ങൾ ലഭിക്കുന്നതിനു വേണ്ടി പത്രാധിപർക്കുള്ള കത്തുകൾ പ്രസിദ്ധീകരിച്ച മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, പരസ്യം നൽകിയ മനോരമ എക്സിക്യൂട്ടിവ് എഡിറ്റർ ജേക്കബ് മാത്യു, ഇ. ജെ. ജോണിന്റെ കൊച്ചുമക്കളായ മങ്കോട്ടയിൽ ജയ് ചാക്കോ, ഇലഞ്ഞിക്കൽ തറവാട്ടിൽ താമസിക്കുന്ന സിറിയക്ക് തോമസ് എന്നിവരോടും കവർ കമനീയമായി ഡിസൈൻ ചെയ്ത കോട്ടയത്തെ പ്രമുഖ ക്രിയേറ്റീവ് ആർട്ടിസ്റ്റുകളായ ഇക്വേഷൻസിനോടും, ഭംഗിയായി മുദ്രണം ചെയ്തു തന്ന കോട്ടയത്തെ സോഫിയാ പ്രിന്റ് ഹൗസ് പ്രൊപ്രൈറ്റർ ജോയ്സ് തോട്ടയ്ക്കാടിനോടും ഞങ്ങൾക്കുള്ള നന്ദി സസന്തോഷം പ്രകടിപ്പിക്കുന്നു.

ഈ ജീവചരിത്രം ഞങ്ങൾ ഇരുവരും ചേർന്ന് ഒരു "പൊതു താല്പര്യ ഹർജി" കണക്കെ വിഭാവനം ചെയ്യുകയും ആവശ്യമായ കരുക്കൾ പല സ്ഥാപനങ്ങളിൽ നിന്നും പുസ്തകങ്ങളിൽ നിന്നും ശേഖരിക്കുകയും ചെയ്തു എങ്കിലും ഹർജി പ്രധാനമായും തയ്യാറാക്കിയത് അഭിഭാഷകനും സമുന്നത സഭാചരിത്രകാരനും പ്രശസ്തമായ പുലിക്കോട്ടിൽ കുടുംബത്തിലെ ഇളംതലമുറക്കാരനുമായ പി. സി. മാത്യുവാണ്. ബാല്യം മുതലേ സഭാചരിത്രം എന്നു കേൾക്കുമ്പോൾ പണവും ഊണും ഉറക്കവും സമയവും ഉപേക്ഷിക്കുന്ന ഉത്തമനായ ഒരുന്നത സഭാസ്നേഹിയാണു മാത്യു എന്നുള്ളതിനു പുതിയ തെളിവുകൾ ഒന്നും തേടേണ്ടതില്ല. അദ്ദേഹം രചിച്ചിട്ടുള്ള ഈടുറ്റ ഗ്രന്ഥങ്ങൾ ഒന്നു മറിച്ചു നോക്കിയാൽ മതി. പി. സി. മാത്യുവിന്റെ രചനാപാടവവും സെഡ്. എം. പാറേട്ടിനെപ്പോലെയുള്ള അടങ്ങാത്ത അന്വേഷണപരതയും അതിരറ്റക്ഷമയും അതുല്യമായ ത്യാജ്യഗ്രാഹ്യ വിവേചനവും ധനമോഹരാഹിത്യവും ഇതുപോലെ മറ്റുള്ളവരിൽ ദർശിക്കാനാവില്ലെന്നു മറ്റാരെയുംകാൾ അനുഭവത്തിൽ നിന്ന് എനിക്ക് തറപ്പിച്ചു പറയാനാവും.

ഈ കൂട്ടുകൃഷിയിൽ നിലം ഒരുക്കിയതും നട്ടതും വളമിട്ടതും എല്ലാം ഒരു നല്ല കർഷകൻ കൂടിയായ പി. സി. മാത്യു തന്നെയാണ്. തഴച്ചുവളരുന്ന നെല്ലു കണ്ട കുട്ടനാട്ടിലെ ഒരു ചെറിയ കർഷകനെപ്പോലെ പറഞ്ഞറിയിക്കാനാവാത്ത ആന്തരിക സന്തോഷത്തോടെ ഞാൻ പാടത്തെ ഇടവരമ്പുകളിലൂടെ നടക്കുകയും ഇടയിളക്കുകയും വെള്ളം തിരിച്ചുവിടുകയും കളകൾ പറിച്ചു കളയുകയും ചുരുക്കം ചില ഞാറുകൾ പിഴുതു കളഞ്ഞു പകരം ഞാറുകൾ നടുകയും അങ്ങനെ വിള വർദ്ധിപ്പിക്കാൻ സഹായിക്കുകയും ചെയ്തു. കൂടാതെ ഒരു പ്രസാധകനെന്ന നിലയിൽ

എഡിറ്റിംഗിലും കവർ സംവിധാനത്തിനും അച്ചടിയിലും ശ്രദ്ധിക്കുകയും ചെയ്തിട്ടുണ്ട്.

മലങ്കരസഭയുടെ ആത്മീയ വിഹായസ്സിൽ വസന്തകാല പൂർണ്ണേന്ദു കണക്കേ പ്രഭ ചൊരിഞ്ഞു നിറഞ്ഞു നിൽക്കുന്ന പ്രഗല്ഭനായ ഫാ. ടി. ജെ. ജോഷ്വായേക്കാൾ ഈ ഗ്രന്ഥത്തിന് അവതാരിക എഴുതാൻ പറ്റിയ മറ്റൊരു വ്യക്തിയെ കണ്ടുപിടിക്കാൻ ഞങ്ങൾക്കു സാധിച്ചില്ല. വൈദിക സെമിനാരി പ്രൊഫസർ, പ്രമുഖ വൈദികൻ, പ്രഭാഷണതിലകൻ, റേഡിയോ പ്രഭാഷകൻ, സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ, ഗ്രന്ഥകാരൻ, മൂല്യപ്രധാനമായ ചിന്താവിഷയ രചനയിലൂടെ ലക്ഷക്കണക്കിനാളുകളെ വാരംപ്രതി പ്രബുദ്ധനാക്കുന്ന ചിന്തകൻ, ലളിത ജീവിതപ്രേമി മുതലായ നിലകളിൽ സേവനം അനുഷ്ഠിക്കുന്ന ജോഷ്വാ അച്ചനു സഭയിലും സമൂഹത്തിലുമുള്ള സ്ഥാനം അതുല്യമാണ്. ബ. അച്ചന്റെ ബഹുമുഖ സിദ്ധികളുടെ ഒരംശം ഈ അവതാരികയിലുടനീളം നിഴലിച്ചിരിക്കുന്നു. ബ. അച്ചനോടുള്ള സ്നേഹാദരങ്ങൾ ഇവിടെ ആനന്ദപൂർവ്വം ആലേഖനം ചെയ്യുന്നു.

ഇ. ജെ. ജോണിനെ സഭയ്ക്കു പ്രദാനം ചെയ്ത ദൈവത്തെ നമിച്ചുകൊണ്ടും വക്കീലിന്റെ ആത്മാർത്ഥതയിൽ ചാലിച്ച മഹത്തായ സഭാ സേവനങ്ങൾക്കു മുമ്പിൽ വിനയപൂർവ്വം ആദരാഞ്ജലി അർപ്പിച്ചുകൊണ്ടും ഈ പുസ്തകം ഞങ്ങൾ സന്തോഷത്തോടും അതിലുപരി അഭിമാനത്തോടും പ്രബുദ്ധരും സംസ്കാരസമ്പന്നരുമായ സഭാംഗങ്ങൾക്ക് ഒരു ക്രിസ്മസ് സമ്മാനമായി സമർപ്പിക്കുകയാണ്.

**കെ. വി. മാമ്മൻ**

കോട്ടയം
14-12-2003

# അവതാരിക

മലങ്കരസഭാ ചരിത്രത്തിന്റെ നിർണ്ണായകഘട്ടത്തിൽ, അന്യാദൃശമായ നേതൃപാടവവും അനുപമമായ ധീരോദാത്തതയും പ്രകടിപ്പിച്ച സമുന്നതനായ ഒരു അത്മായ നേതാവിന്റെ വീരോചിതമായ ജീവചരിത്രമാണ് ഈ ഉൽക്ക്യഷ്ട കൃതി. ചരിത്രബോധവും, ഗവേഷണചാതുര്യവും, നിഷ്പക്ഷ വീക്ഷണവും കൈമുതലായിട്ടുള്ളവർക്കേ ആധികാരികവും സത്യസന്ധവുമായ ജീവചരിത്രം രചിക്കാൻ കഴിയൂ. ഇക്കാര്യങ്ങളിൽ കൃതഹസ്തരായ രണ്ടു പേരാണ് ഈ കൃതിയുടെ ഗ്രന്ഥകർത്താക്കളായ അഡ്വക്കേറ്റ് പി. സി. മാത്യുവും, പത്രപ്രവർത്തകനായ കെ. വി. മാമ്മനും. സഭാചരിത്രം, ജീവചരിത്രം എന്നീ മേഖലകളിൽ ഇതിനോടകം അനവധി ഈടുറ്റ ഗ്രന്ഥങ്ങൾ ഇരുവരും രചിച്ചിട്ടുണ്ട്. മലങ്കരസഭാ മക്കൾ ചരിത്രം സൃഷ്ടിക്കാൻ വിരുതരെങ്കിലും ചരിത്രരേഖകൾ നിർമ്മിക്കുന്നതിനോ സൂക്ഷിക്കുന്നതിനോ വിമുഖരാണ്. അതിനാൽ ആധുനികകാല സംഭവങ്ങളെപ്പറ്റി പ്പോലും പ്രതിപാദിക്കുന്ന രേഖകൾ വിരളമാണ്. തന്മൂലം ചരിത്രരചനയ്ക്ക് ഒരുമ്പെടുന്നവർ നേരിടേണ്ട പ്രശ്നം വലുതു തന്നെ.

ഈ ജീവചരിത്രരചനയിൽ ഗ്രന്ഥകർത്താക്കൾ ഗവേഷണപാടവത്തോടെ ലഭ്യമായ എല്ലാ രേഖകളെയും പ്രയോജനപ്പെടുത്തിയിട്ടുണ്ട് എന്ന് ഇതിലെ ഉദ്ധരണികളും പരാമർശങ്ങളും വ്യക്തമാക്കുന്നു. കൂടാതെ കഥാപുരുഷനുമായി ഏതെങ്കിലും വിധത്തിൽ ബന്ധപ്പെട്ടിട്ടുള്ള വ്യക്തികളുമായി അഭിമുഖം നടത്തിയും, കത്തുകൾ മുഖേനയും വസ്തുതകൾ ശേഖരിക്കുവാൻ ആത്മാർത്ഥ ശ്രമം നടത്തിയിട്ടുണ്ട്.

"ഇലഞ്ഞിക്കൽ ജോൺ വക്കീൽ" എന്ന ഈ കൃതി ഒരു വിജ്ഞാനപേടകമാണ്. പത്തൊൻപതും ഇരുപതും നൂറ്റാണ്ടുകളിലെ കേരള സാമൂഹ്യചരിത്രം, മലങ്കരസഭാ ചരിത്രം, നസ്രാണി കുടുംബങ്ങളുടെ ആരാധനാജീവിതത്തിൽ അധിഷ്ഠിതമായ ആദ്ധ്യാത്മികത, ജന്മി – കുടിയാൻ ബന്ധങ്ങൾ, ആദർശസുന്ദരമായ വ്യക്തിബന്ധങ്ങൾ, ഇങ്ങനെ ഒട്ടേറെ മേഖലകളിലേക്കു വെളിച്ചം വീശുന്നതാണ് ഇതിലെ പ്രതിപാദ്യം.

കഥാപുരുഷന്റെ കുലീന കുടുംബപാരമ്പര്യം, ഉത്തമമായ കുടുംബജീവിതം, വിദ്യാഭ്യാസം, വഹിച്ച ഔദ്യോഗിക പദവികൾ, സഭാസേവനം, സാമൂഹ്യദർശനം, ആർജ്ജവത്വമുള്ള വ്യക്തിത്വം ഇങ്ങനെ എല്ലാ വിഷയങ്ങളെയും സ്പർശിക്കുന്ന മുപ്പത്തൊന്ന് അദ്ധ്യായങ്ങളാണ് ഈ കൃതിയിലുള്ളത്. നിറഞ്ഞ കൗതുകത്തോടും തെളിഞ്ഞ ഔത്സുക്യത്തോടും വായിക്കുവാൻ പ്രേരിപ്പിക്കുന്ന അവതരണ ശൈലി പിന്തുടർന്നിരിക്കുന്നു. മഹാനായ ഇ. ജെ. ജോണിനെപ്പറ്റി ഇന്നത്തെ തലുറയ്ക്ക് വലിയ

അറിവൊന്നുമില്ല. അരനൂറ്റാണ്ടിനു മുമ്പ് പി. സി. കോരുത് എഴുതിയ ഒരു ഹ്രസ്വകൃതിയിൽ ചേർത്തിട്ടുള്ള ഒരു നഖചിത്രം മാത്രമേ ഇതിനുമുമ്പ് കണ്ടിട്ടുള്ളു. ആ കൃതിയിൽ, മലങ്കരസഭയിൽ അക്കാലത്ത് വ്യക്തിമുദ്ര പതിച്ച മഹാന്മാരായ പല അത്മായ നേതാക്കന്മാരെക്കുറിച്ചും പ്രതിപാദിക്കുന്നു. അനിതരസാധാരണമായ പ്രാഭവവും, വൈശിഷ്ട്യങ്ങളും നിറഞ്ഞ ഒരു അത്മായ നേതൃനിര അന്നുണ്ടായിരുന്നു. കെ. സി. മാമ്മൻ മാപ്പിള, എം. എ. ചാക്കോ, പത്രോസ് മത്തായി, റാവു സാഹിബ് ഒ. എം. ചെറിയാൻ, കെ. കെ. ലൂക്കോസ്, എ. എം. വർക്കി എന്നിങ്ങനെ ഒരു നീണ്ടനിരയെ എടുത്തു കാണിക്കാനുണ്ട്. സമൂഹത്തിന്റെ വിവിധ മേഖലകളിൽ വ്യക്തിമുദ്ര പതിച്ച ഈ മഹാനുഭവന്മാർ സഭയോടും, സഭയുടെ വൈദിക നേതൃത്വത്തോടും പുലർത്തിയ ഭക്തിയും വിശ്വസ്തതയും ആദരത്തോടെ മാത്രമേ അനുസ്മരിക്കാൻ കഴിയൂ.

മേൽപറഞ്ഞ നേതൃനിരയിൽ ഇ. ജെ. ജോൺ വക്കീലിന് തിളക്കമാർന്ന ഒരു സ്ഥാനമുണ്ടായിരുന്നു. അതാണ് ഈ കൃതിയിൽ അനാവരണം ചെയ്തിട്ടുള്ളത്.

### ഭക്തി ജീവിതം

ഒരു വ്യക്തിയുടെ ജീവിത വിജയത്തിനടിസ്ഥാനം, ആത്മികനിഷ്ഠയും പ്രാർത്ഥനാനുഭവവുമാണ്. കഥാപുരുഷനെപ്പറ്റി പറയുന്നു: “ഞായറാഴ്ച ദിവസം ഭാര്യയും മക്കളും ഒരുമിച്ചാണ് പള്ളിയിൽ വിശുദ്ധ കുർബാനയിൽ സംബന്ധിക്കാൻ പോകാറ്. രാത്രി ആ കുടുംബത്തിലെ എല്ലാവരും ഒരുമിച്ചിരുന്നു പ്രാർത്ഥിക്കും. സഭയിലെ എല്ലാ നോമ്പുകളും അവർ ആചരിച്ചു പോന്നു.” ഇന്നുള്ള എത്ര കുടുംബത്തെക്കുറിച്ച് ഇപ്രകാരം പറയാൻ കഴിയും? ഇ. ജെ. ജോണിന്റെ മക്കൾ സമൂഹത്തിലും, രാഷ്ട്രീയത്തിലും, സമുന്നത നേതാക്കളും ആദർശപുരുഷന്മാരുമായി വിരാജിക്കാൻ കാരണം ഈ ശ്രേഷ്ഠപൈതൃകം തന്നെയാണ്.

### സമുദായ സ്നേഹം

അദ്ദേഹത്തിന്റെ ഒരു പ്രസംഗത്തിൽ പ്രകടമായ സമുദായ സ്നേഹം എത്ര ആദരണീയവും അനുകരണാർഹവുമാണ്: “നാം ഓരോരുത്തരും സ്വന്തം ജോലി ധാരാളം ഉള്ളവരാണെങ്കിലും സമുദായ കാര്യത്തെയും സഭയുടെ ഭാവിയെയും പറ്റി ഗാഢമായും നിർമത്സര ബുദ്ധിയോടു കൂടിയും ആലോചിച്ചു പ്രവർത്തിക്കേണ്ട ഒരു ഘട്ടത്തിലാണ് ഇപ്പോൾ എത്തിയിരിക്കുന്നത് എന്ന് ഓർമ്മപ്പെടുത്തിക്കൊള്ളുന്നു. അകമെ നിന്നും പുറമെ നിന്നും ഉണ്ടായിട്ടുള്ള വിപത്തുകളിൽ നിന്ന് അവസരമനുസരിച്ച് നമ്മാലും നമ്മുടെ പൂർവ്വികന്മാരാലും സംരക്ഷണം ചെയ്യപ്പെട്ട ഈ സഭയ്ക്കു വേണ്ടി.... പ്രവർത്തിക്കുമെന്നാണ് എന്റെ ആഗ്രഹവും വിശ്വാസവും.”

മലങ്കരസഭയുടെ സ്വാതന്ത്ര്യം അഭംഗുരം കാത്തു സംരക്ഷിക്കണമെന്നുള്ള വ്യഗ്രത അദ്ദേഹത്തിന്റെ വാക്കുകളിലും പ്രവൃത്തികളിലും പ്രതിഫലിച്ചു. മലങ്കരസഭയെ അന്ത്യോഖ്യായ്ക്ക് അടിമപ്പെടുത്താൻ ശ്രമിച്ച അബ്ദള്ളാ പാത്രിയർക്കീസിന്റെ മുഖത്തുനോക്കി അതിനെതിരായി സംസാരിക്കാനുള്ള ചങ്കൂറ്റം ഈ മലങ്കരസഭാ പുത്രനുണ്ടായിരുന്നു.

മലങ്കരസഭയെ നയിച്ച മഹാരഥന്മാരായ മൂന്നു മഹാപുരോഹിതന്മാരോട് ബന്ധപ്പെടാനും അവരുടെ വിശ്വാസവും സ്നേഹവാത്സല്യങ്ങളും ആർജ്ജിക്കാനും കഴിഞ്ഞതും ആ ധന്യ ജീവിതത്തിന്റെ മഹത്വം വെളിപ്പെടുത്തുന്നു. ആ ശ്രേഷ്ഠ പിതാക്കന്മാർ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് (ദ്വിതീയൻ), വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ്, ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ എന്നിവരാണ്. ആ ധന്യപുരുഷന്റെ സംസ്ക്കാരശുശ്രൂഷയിൽ ഓർത്തഡോക്സ് സഭയിൽ അന്നുള്ള എല്ലാ മേല്പട്ടക്കാരും സംബന്ധിച്ചിരുന്നു എന്നത് അദ്ദേഹത്തിനു സഭാനേതൃത്വം നൽകിയ സ്ഥാനമാഹാത്മ്യം വെളിപ്പെടുത്തുന്നു.

## ഉദാരമതിയും മഹാമനസ്കനും

സഭയ്ക്കു വേണ്ടിയും സമൂഹത്തിനു വേണ്ടിയും പണം ചെലവാക്കുന്നതിൽ ഒട്ടും ലോപം വിചാരിക്കാത്ത ഉദാരമതിയായിരുന്നു കഥാപുരുഷൻ. പെരുനാട് ബഥനി ആശ്രമം സ്ഥാപിക്കാനായി 100 ഏക്കർ സ്ഥലം ഇദ്ദേഹം നൽകി എന്നുള്ള സത്യം ഇന്നുള്ള എത്ര പേർക്കറിയാം. മാത്രമല്ല, തിരുവനന്തപുരം പള്ളിക്കു വേണ്ടിയും സഭയുടെ മറ്റാവശ്യങ്ങൾക്കു വേണ്ടിയും യഥാവസരം സഹായം നൽകാൻ അദ്ദേഹത്തിനു കഴിഞ്ഞു. വക്കീൽ ഫീസായി വലിയ തുക കക്ഷികളോട് ആവശ്യപ്പെടുന്ന രീതിയും ഈ കുലീനനുണ്ടായിരുന്നില്ല. ഫീസൊന്നും വാങ്ങിക്കാതെ വാദിച്ചിട്ടുള്ള കേസുകളുമുണ്ടായിരുന്നു.

തന്റെ ആശ്രിതർക്കു വേണ്ടിയും, പരിചാരകർക്കു വേണ്ടിയും വിൽപ്പത്രത്തിൽ വക കൊള്ളിച്ച് അവരെ കരുതുന്ന വിശാല ഹൃദയമായിരുന്നു അദ്ദേഹത്തിന്റേത്.

## ആർജ്ജവത്വമുള്ള വ്യക്തിത്വം

ഗ്രന്ഥത്തിൽ വെളിപ്പെടുത്തുന്നു: "കാര്യങ്ങൾ തുറന്നു പറയുന്ന സമ്പ്രദായക്കാരനായിരുന്നു ജോൺ വക്കീൽ. വളച്ചുകെട്ടി കാര്യം പറയാനോ ഭംഗിവാക്കു പറഞ്ഞു ഒഴിഞ്ഞുമാറാനോ അദ്ദേഹത്തിന് അറിയാൻ പാടില്ലായിരുന്നു. ആ പരമാർത്ഥം അദ്ദേഹം യാതൊരു മടിയും കൂടാതെ തുറന്നു സമ്മതിക്കുന്നുണ്ട്." ഈ സ്വഭാവമഹിമ അദ്ദേഹത്തിന്റെ മക്കളിലും പ്രതിഫലിച്ചിരുന്നു. ഇ. ജോൺ കുരുവിള, ഇ. ജോൺ ഫിലിപ്പോസ്, ഇ. ജോൺ

ജേക്കബ്, ശ്രീമതി അച്ചാമ്മ മത്തായി എന്നിവരെ അടുത്തറിഞ്ഞവർക്ക് ഇതു സാക്ഷിക്കാൻ കഴിയും.

ഈ വിശിഷ്ട ജീവിതത്തെ, അർഹിക്കുന്ന പ്രാധാന്യത്തോടും അവധാനതയോടും അവതരിപ്പിക്കുന്നതിൽ ഗ്രന്ഥകർത്താക്കൾ നിശ്ചയമായും വിജയിച്ചിട്ടുണ്ട്. അവർ മലങ്കരസഭയോടും, ഇന്നത്തെ തലമുറയോടും ചെയ്ത ഒരു വലിയ സേവനമായി വേണം ഈ കൃതിയെ കരുതുവാൻ. സഭാചരിത്രത്തിലെ അജ്ഞാതമായ പല ഏടുകളിലേക്കും ഇതു വെളിച്ചം വീശുന്നുണ്ട്. ഗ്രന്ഥകർത്താക്കളുടെ സഭാഭക്തിയും, സഭയുടെ സ്വാതന്ത്ര്യം സംരക്ഷിക്കുന്നതിനുള്ള വ്യഗ്രതയും പ്രതിപാദനത്തിൽ ഉടനീളം പ്രകടമാണ്. ചരിത്രപരമായ അനവധി ഗ്രന്ഥങ്ങൾ സംഭാവന ചെയ്തിട്ടുള്ള ഇവരുടെ അന്വേഷണവും പഠനവും തുടർന്നും നടക്കട്ടെ എന്നാശംസിക്കുന്നു. ഒരു നിയമജ്ഞന്റെ വീക്ഷണത്തിൽ വിശകലനം ചെയ്യാനും, ഒരു ജേർണലിസ്റ്റിന്റെയും സാഹിത്യകാരന്റെയും അനുഭവജ്ഞാനത്തിൽ വസ്തുതകളെ വിലയിരുത്താനും അവതരിപ്പിക്കാനും ഈ സംയുക്ത സംരംഭത്തിനു സാധിക്കുന്നു.

മലങ്കരസഭാ മക്കൾ ഏവരും നിശ്ചയമായും വായിച്ചിരിക്കേണ്ട ഒരു വിശിഷ്ട കൃതി എന്നു രേഖപ്പെടുത്തിക്കൊണ്ട്, അതിനായി ഏവരുടെയും മുമ്പാകെ സസന്തോഷം അവതരിപ്പിക്കുന്നു.

**ഫാദർ റ്റി. ജെ. ജോഷ്വ**

ഒ. എസ്. എസ്. എ. ഇ. ഓഫീസ്
കോട്ടയം – 38
5 – 12 – 2003



# 1

# നിരണം പെരുമ

**മ**ലങ്കരസഭാ ചരിത്രം വായിക്കുന്ന സുമനസ്സുകൾക്ക് ഉദ്ദീപ്തമായ പ്രകാശധാര ചൊരിഞ്ഞുകൊണ്ടു നിൽക്കുന്ന ആ യശഃസ്തംഭത്തെ കാണാതിരിക്കാൻ കഴിയില്ല. അതിന്റെ പ്രഭാധോരണി കാലമേറെ കഴിഞ്ഞിട്ടും ഒളിമങ്ങാതെ തന്നെ നിലകൊള്ളുന്നു. സഭാചരിത്രത്തിന്റെ പഴകിയ താളുകൾ ശ്രദ്ധാപൂർവ്വം പരിശോധിച്ചാൽ വൈദികസ്ഥാനികളും, അത്മായ പ്രമുഖരുമായി ഒട്ടേറെ തിളങ്ങുന്ന പ്രതിഭകളെ കണ്ടെത്താൻ കഴിയും. അവരിൽ നിന്നെല്ലാം തുലോം വ്യത്യസ്തനായി ഹിമഗിരി ശൃംഗത്തിന്റെ തലയെടുപ്പും, ആമ്പൽപ്പൊയ്കയുടെ ശാലീനതയും ഒത്തുചേർന്ന ഒരു മനീഷിയെ നമുക്ക് ദൃശ്യമാകും.

ഒരു കാലഘട്ടത്തിലെ മലങ്കര നസ്രാണി ജനതയുടെ മനസ്സും, കരളും കവർന്ന ആ അതുല്യപ്രഭാവത്തിന്റെ ഉടമയെ വിസ്മയ – ആരാധനാ സമ്മിശ്രമായ വികാരവായ്പോടു കൂടി മാത്രമേ അസ്മാദൃശന്മാർക്ക് അനുസ്മരിക്കാനാവൂ. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ ആ മഹാനുഭാവന്റെ കരലാളനമേറ്റ് കേരളത്തിലെ സമുദായങ്ങൾ ആനന്ദപുളകിതരായി. ആ വിശാലമനസ്കന്റെ അപ്രതിഹതമായ പ്രോത്സാഹനം നിരവധി സംഘടനകൾക്ക് ഉൾക്കരുത്ത് പകർന്നു നൽകി. ആ ധർമ്മിഷ്ഠന്റെ കൈ തുറന്ന സംഭാവനകൾ അഭ്യർത്ഥിച്ചവർക്ക് നിതാന്ത ആശ്രമം ഒരുക്കിക്കൊടുത്തു. ആ നിയമപണ്ഡിതന്റെ വാക്ധോരണി കേട്ട് അത്യുന്നത നീതിപീഠം കോരിത്തരിച്ചു നിന്നു. ആ ഉൽപതിഷ്ണുവിന്റെ ധീരോദാത്തമായ നിലപാട് പാവപ്പെട്ട മലങ്കരസഭയെ ഒരു വിനാശ ഗർത്തത്തിൽ നിന്നു രക്ഷിച്ചു. അനർഘങ്ങളായ നിരവധി സംഭാവനകൾ ആ സഭാസ്നേഹി താൻ പ്രാണനു തുല്യം സ്നേഹിച്ച മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സമർപ്പിച്ചു. ഇനി ആ മഹാശയന്റെ പേരു പറയാൻ നിങ്ങൾ ഞങ്ങളെ അനുവദിക്കണം! തികഞ്ഞ ആദരത്തോടും, അപ്രതിഹതമായ ബഹുമാനത്തോടും കൂടി ആ നാമം ഉച്ചരിക്കട്ടെ! ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ.

ക്രിസ്തുശിഷ്യനായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പാദസ്പർശത്താൽ പവിത്രമായ പുണ്യഭൂമിയാണ് നിരണം. ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികൾക്ക് മലങ്കരയിലെ 'യറുശലേ'മാണ് നിരണം. അവിടത്തെ പുരാതന പ്രസിദ്ധമായ ഇലഞ്ഞിക്കൽ തറവാട്ടിൽ 1863 –ൽ അദ്ദേഹം ഭൂജാതനായി.

ഓർത്തഡോക്സ് സഭയുടെ ഒരു ശക്തികേന്ദ്രമാണ് നിരണം. തോമ്മാ ശ്ലീഹാ സ്ഥാപിച്ച നിരണം സെന്റ് മേരീസ് പള്ളി സുപ്രസിദ്ധമാണല്ലോ. ജോൺ വക്കീലിന്റെ കാലത്ത് ആയിരത്തിൽപരം വീട്ടുകാരും പതിനൊന്ന് വൈദികരും നിരണം പള്ളിക്ക് ഉണ്ടായിരുന്നു.

പമ്പാ നദിയുടെയും, മണിമലയാറിന്റെയും ഇടയ്ക്ക് കിടക്കുന്ന - നെല്ലും തെങ്ങും നിരനിരയായി നിലകൊള്ളുന്ന - ഫലഭൂയിഷ്ഠവും, സസ്യ ശ്യാമളവുമാണു നിരണം. ചരിത്രാതീത കാലം മുതലേ നിരണം ലോക ശ്രദ്ധ ആകർഷിച്ചിരുന്നതായി കണക്കാക്കപ്പെടുന്നു. നിരണത്തിനടുത്തുള്ള കടപ്ര പ്രദേശം പൂർവ്വകാലത്ത് കടൽപ്പുറം ആയിരുന്നുവത്രെ. കേരള ത്തിലെ സുഗന്ധദ്രവ്യങ്ങളായ ചന്ദനം, കുരുമുളക്, ഇഞ്ചി, ഗ്രാമ്പൂ, ഏലം മുതലായവ ഈ ദേശത്തുനിന്നു കപ്പൽമാർഗ്ഗം അറേബ്യ, പേർഷ്യ, റോം, ഗ്രീസ് എന്നീ വിദേശരാജ്യങ്ങളിലേക്ക് കയറ്റി അയച്ചിരുന്നു. ചൈന ആദി യായ കിഴക്കൻ രാജ്യങ്ങളുമായും ഈ തീരം വ്യാപാരബന്ധം പുലർത്തി. അങ്ങനെ നിരണം പ്രദേശം ബി. സി 3000 ന് മുമ്പ് തന്നെ വ്യാപാരകേന്ദ്രം എന്ന നിലയിൽ വിദേശരാജ്യങ്ങളിൽ അറിയപ്പെട്ടു. നിരണത്തു നിന്നും, പരിസരപ്രദേശമായ നാക്കട നിന്നും ഖനനം ചെയ്തെടുത്തിട്ടുള്ള പുരാ തന റോമൻ നാണയങ്ങൾ തിരുവിതാംകൂർ മഹാരാജാവിന്റെ നാണയ ശേഖരത്തിൽ സൂക്ഷിച്ചിരുന്നു. അവയിൽ തിബേരിയോസ്, ക്ലോഡിയസ്, നീറൊ മുതലായ റോമൻ ചക്രവർത്തിമാരുടെ ഭരണകാലത്തെ നാണയ ങ്ങളും ഉൾപ്പെടും.

എ. ഡി. 52 –ൽ കൊടുങ്ങല്ലൂർ തുറമുഖത്തു വന്നിറങ്ങിയ മാർത്തോമ്മാ ശ്ലീഹാ അവിടെ നിന്ന് ആലപ്പുഴ, കാക്കാഴം, പുന്നപ്ര, പ്രാക്കാട്, പാണ്ടാ ങ്കേരി വഴി ചേരിക്കൽ കടവിൽ വന്നു എന്ന് വിശ്വസിക്കപ്പെടുന്നു. ഇവി ടെയാണ് തോമത്തുകടവ്, അതായത് തോമ്മാ എത്തിയ കടവ്. ഇന്നും ഈ പേരിൽ തന്നെയാണ് ഈ സ്ഥലം അറിയപ്പെടുന്നത്. ഇത് നിരണം പ്രദേശത്തിന്റെ ഏതാണ്ട് വടക്കെ ഭാഗമാണ്.

നിരണത്തിന്റെ ആദ്യകാലത്തെ പേരു 'നീർമണ്ണ്' എന്നായിരുന്നതായി കേരള ചരിത്രത്തിൽ കാണാം. ഇരുഭാഗങ്ങളും നദികളാൽ നനയ്ക്കപ്പെട്ടും, എക്കൽമണ്ണ് വന്നടിഞ്ഞും വളക്കൂറുള്ള മണ്ണ് നിറഞ്ഞ പ്രദേശം എന്ന അർത്ഥത്തിലായിരിക്കാം പൂർവ്വികർ 'നീർമണ്ണ്' എന്ന് വിളിച്ചുവന്നത്. കാലാന്തരത്തിൽ നീർമണ്ണ് ലോപിച്ച് നിരണം എന്നായി. നിരണം പുരാ തനകാലം മുതലേ നാവിക വാണിജ്യ കേന്ദ്രമായിരുന്നു എന്നതിന് ധാരാളം തെളിവുകളുണ്ട്. പുറംകടലിൽ നിന്നു പഴയ കാലത്ത് നിരണം വരെ ജല വാഹനങ്ങൾ വരുമായിരുന്നു. അന്നത്തെ കപ്പലുകൾ ഇന്ന് നാം ഉദ്ദേശി ക്കുന്ന തരത്തിലുള്ള പടുകൂറ്റൻ യന്ത്രക്കപ്പലുകൾ ആയിരുന്നില്ലല്ലോ.

കാറ്റിന്റെ ഗതിയനുസരിച്ച് പൊയ്ക്കൊണ്ടിരുന്ന പായ്കെട്ടിയ ഒരു വക പത്തേമാരികളായിരിക്കാം അന്ന് ഉപയോഗിച്ചിരുന്നത്.

എ. ഡി. 1341 –ൽ കേരളത്തിൽ സംഭവിച്ച വമ്പിച്ച ജലപ്രളയത്തിന്റെ ഫലമായി ഭൂസ്ഥിതിയിൽ പല വ്യത്യാസങ്ങളും ഉണ്ടായി. ചില സ്ഥലങ്ങളിൽ കടൽ പിൻമാറി കര പ്രത്യക്ഷപ്പെട്ടു. നിരണം വടക്കുംഭാഗം മുതൽ തെക്കോട്ട് ഒരു ചിറ പോലെ നീണ്ടുകിടക്കുന്ന വെളുത്ത മണൽപരപ്പു കണ്ടാൽ കടൽപ്പുറമാണെന്നേ ഇന്നും തോന്നുകയുള്ളൂ. ഈ മണൽപ്പരപ്പിനു പടിഞ്ഞാറുവശം 'നിരണത്തുതടം' പുഞ്ചപ്പാടമാണ്. ഈ ഭാഗം കടൽ മാറി കരയായതാണെന്നും, ഇവിടം ശാന്തമായ ഒരു തടാകമായിരുന്നുവെന്നും, ആഴം കുറവായതിനാൽ കപ്പലുകൾക്കും മറ്റും വന്നടുക്കുവാൻ സൗകര്യത്തിന്നായി ചാലുകൾ വെട്ടിയിരുന്നു എന്നും പറയപ്പെടുന്നു. കപ്പലുകൾ ഈ ചാലിൽക്കൂടി വന്ന് കരയോട് അടുപ്പിച്ച് നിർത്തിയിരുന്നുവത്രെ. ഇതിന് ഉപോത്ബലകമായി ചൂണ്ടിക്കാണിക്കുവാൻ 'കപ്പൽച്ചാൽ', 'കോട്ടച്ചാൽ', എന്നു തുടങ്ങുന്ന ഇന്നും 'ചാൽ' ആയി കിടക്കുന്ന സ്ഥലം ഇവിടെയുള്ളതാണ്. പഴയകാലത്ത് നാട്ടുരാജാക്കന്മാരുടെ കോട്ടയായിരുന്നു കടൽതീരം വരെ. 'കോട്ടയ്ക്കകം' എന്ന പേരോടു കൂടിയ സ്ഥലവും ഇവിടെയുണ്ട്. ഈ കോട്ടയിലേയ്ക്ക് വെട്ടിച്ച ചാൽ ആയിരിക്കണം 'കോട്ടച്ചാൽ.' ഇന്നു കാണുന്ന കോട്ടച്ചാൽ ചെന്നു അവസാനിക്കുന്ന സ്ഥലമാണ് തോമത്തുകടവ്. ഇതെല്ലാം കൂടി നോക്കുമ്പോൾ മാർത്തോമ്മാ ശ്ലീഹാ നിരണത്തേക്കു വന്നു എന്ന് പറയുന്നതിന് തെല്ലും സംശയിക്കേണ്ടതില്ല.

## മാർത്തോമ്മാ ശ്ലീഹാ നിരണത്ത്

മാർത്തോമ്മാ ശ്ലീഹാ എ. ഡി. 52 –ൽ കേരളക്കരയിലെ കൊടുങ്ങല്ലൂർ വന്നിറങ്ങി. അതിപ്രാചീന കാലത്തു തന്നെ ലോകപ്രശസ്തിയാർജ്ജിച്ച ഒരു വൻകിട വാണിജ്യകേന്ദ്രവും തുറമുഖപ്പട്ടണവുമായിരുന്നു കൊടുങ്ങല്ലൂർ. ഇൻഡ്യയിലെ ക്രൈസ്തവസഭ നാമ്പെടുക്കുന്നത് കൊടുങ്ങല്ലൂർ നിന്നാണ്.

യേശുക്രിസ്തുവിന്റെ ജനനത്തിനും വളരെ നൂറ്റാണ്ടുകൾക്കു മുമ്പു തന്നെ റോമാക്കാരും, ഗ്രീക്കുകാരും, സിറിയാക്കാരും, ഈജിപ്തുകാരും, ചൈനാക്കാരും മറ്റുമായി കേരളം വ്യാപാരം ചെയ്തുപോന്നു. കുരുമുളക്, ചന്ദനം, ഏലം, ചുക്ക്, ആനക്കൊമ്പ്, മയിൽപ്പീലി, പട്ട്, പവിഴം മുതലായവ വാങ്ങുന്നതിനായി വിദേശികൾ കൊടുങ്ങല്ലൂരിൽ എത്തി കാത്തുകെട്ടിക്കിടന്നിരുന്നു.

ചേരസാമ്രാജ്യത്തിന്റെ തലസ്ഥാനം അന്ന് കൊടുങ്ങല്ലൂരായിരുന്നു. ഒന്നും, രണ്ടും നൂറ്റാണ്ടുകളിൽ കേരളം സന്ദർശിച്ചിട്ടുള്ള പ്ലീനി, ടോളമി എന്നിവരുടെ ഗ്രന്ഥങ്ങളിൽ നിന്നും, മറ്റ് പ്രാചീന തമിഴ് സാഹിത്യ

കൃതികളിൽ നിന്ന് അന്നത്തെ കൊടുങ്ങല്ലൂർ പട്ടണത്തിന്റെ പ്രാധാന്യം മനസ്സിലാക്കാം. കൊടുങ്ങല്ലൂരിന് മകോതൈർ പട്ടണം, മുശ്ശിരിപട്ടണം, തിരുവഞ്ചിക്കുളം എന്നിങ്ങനെ വേറെയും പേരുകൾ ഉണ്ടായിരുന്നു. യഹൂദർ 'സാൺക്രോക് മംഹാസ്' എന്നും ഗ്രീക്കുകാർ 'മുസ്സിരസ്സ്' എന്നുമാണ് പേർ പറഞ്ഞു വന്നത്.

ക്രിസ്തുവിന് ഏതാണ്ട് 400 വർഷം മുമ്പു തന്നെ യഹൂദന്മാർ കൊടുങ്ങല്ലൂരും, പാലയൂരും, കുന്നംകുളത്തിനു സമീപമുള്ള എയ്യാലും കുടിയേറിപ്പാർത്തു വന്നു. നിരണത്തു നിന്നു കിട്ടിയ പോലെ എയ്യാൽ നിന്നും പുരാതന റോമൻ നാണയങ്ങൾ കുഴിച്ചെടുത്തു. കൊടുങ്ങല്ലൂരിൽ യഹൂദന്മാർ കുടിയേറിപ്പാർത്തിരുന്ന പ്രദേശം 'അഞ്ചുവണ്ണം' എന്ന പേരിൽ വിളിക്കപ്പെട്ടുവന്നു. ഹീബ്രു ഭാഷയിൽ ആ സ്ഥലത്തിന് 'ഷിംഗ്ലി' എന്നാണ് പേർ കൊടുത്തിരിക്കുന്നത്. കൊടുങ്ങല്ലൂരിലെ ഈ യഹൂദ കോളനിയായിരുന്നു തോമ്മാ ശ്ലീഹായെ കേരളത്തിലേക്ക് ആകർഷിച്ചതെന്നു വേണം വിചാരിക്കാൻ.

യേശുക്രിസ്തു സുവിശേഷം പ്രസംഗിക്കുവാൻ തന്റെ ശിഷ്യന്മാരോട് ആജ്ഞാപിക്കുന്നതായി വേദപുസ്തകത്തിൽ നമുക്ക് കാണാം. 'ഈ പന്ത്രണ്ടു പേരെയും യേശു അയക്കുമ്പോൾ അവരോട് ആജ്ഞാപിച്ചതെന്തെന്നാൽ: ജാതികളുടെ അടുക്കൽ പോകാതെയും ശമര്യരുടെ പട്ടണത്തിൽ കടക്കാതെയും ഇസ്രായേൽ ഗൃഹത്തിലെ കാണാതെ പോയ ആടുകളുടെ അടുക്കൽ തന്നെ ചെല്ലുവിൻ" (മത്തായി 10:5-6).

പുനരുത്ഥാനത്തിനു ശേഷം ക്രിസ്തു പുതിയ ഒരു ഉപദേശമാണ് ശിഷ്യന്മാർക്ക് കൊടുക്കുന്നത്: 'നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയി സകല സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ' (മർക്കോസ് 16:15).

സുവിശേഷം ആദ്യം അറിയിക്കേണ്ടത് യഹൂദന്മാരെ ആയിരുന്നു. പൗലോസ് അപ്പോസ്തോലൻ റോമാക്കാർക്കുള്ള ഒന്നാം ലേഖനം 16-ാം വാക്യത്തിൽ ഇങ്ങനെ പറയുന്നു: 'സുവിശേഷത്തെക്കുറിച്ച് എനിക്ക് ലജ്ജയില്ല. അത് വിശ്വസിക്കുന്ന ഏവനും, യഹൂദന്മാർക്ക് ആദ്യവും, പിന്നെ യവനനും, രക്ഷ നൽകുന്ന ദൈവശക്തിയാകുന്നുവല്ലോ.'

ക്രിസ്തുനാഥന്റെ ആജ്ഞ സ്വീകരിച്ചുകൊണ്ട് നമുക്കും അവനോട് കൂടി പോയി മരിക്കാം എന്ന് ഉൽഘോഷിച്ച ധീരനായ തോമ്മാ ശ്ലീഹാ സുവിശേഷ പ്രവർത്തനത്തിനായി ഇന്ത്യയിലേക്ക് തിരിച്ചു. യൂദയായിൽ നിന്നു പായ്ക്കപ്പലിൽ കയറുമ്പോൾ കൊടുങ്ങല്ലൂരിൽ അന്ന് വാസമുറപ്പിച്ചിരുന്ന തന്റെ സ്വന്തം ജനമായ യഹൂദന്മാരോട് ലോകരക്ഷകനെക്കുറിച്ച് പ്രസംഗിക്കുവാൻ ആ ക്രിസ്തുശിഷ്യന്റെ മനസ്സ് തിടുക്കം പൂണ്ടിരിക്കും. പായ്ക്കപ്പലിൽ 40 ദിവസത്തെ യാത്ര കൊണ്ട് അന്നു യൂദയായിൽ

നിന്നു കൊടുങ്ങല്ലൂർ എത്താം. എ. ഡി. 52 –ൽ കൊടുങ്ങല്ലൂരിന്റെ തെക്കു പടിഞ്ഞാറായി സ്ഥിതിചെയ്യുന്ന മാല്യങ്കര എന്ന ചെറുദ്വീപിൽ ആണ് തോമ്മാ ശ്ലീഹാ കപ്പൽ ഇറങ്ങിയതെന്ന് വിശ്വസിക്കപ്പെടുന്നു. ഈ മാല്യങ്കരയായിരിക്കും പിന്നീട് മലങ്കരയായി പരിണമിച്ചത്.

കൊടുങ്ങല്ലൂരിൽ കോട്ടപ്പുറം എന്ന പേരിൽ ഇപ്പോൾ അറിയപ്പെടുന്ന സ്ഥലത്തായിരുന്നു ചേരചക്രവർത്തിയുടെ രാജധാനി. തോമ്മാ ശ്ലീഹാ ചക്രവർത്തിയെ മുഖം കാണിച്ച ശേഷം സുവിശേഷ പ്രവർത്തനത്തിൽ മുഴുകി. അദ്ദേഹത്തിന്റെ പ്രവർത്തനഫലമായി ഏതാനും യഹൂദന്മാരും, ബ്രാഹ്മണരും ക്രിസ്തു മതാനുയായികളായി. അങ്ങിനെ ഒരു ക്രൈസ്തവ സമൂഹം കൊടുങ്ങല്ലൂരിൽ രൂപം കൊണ്ടു.

ക്രിസ്തുമതാനുയായികൾക്കായി തോമ്മാ ശ്ലീഹാ കൊടുങ്ങല്ലൂരിൽ ഒരു ദേവാലയം സ്ഥാപിച്ചു. ഭാരതത്തിലെ ആദ്യത്തെ ക്രൈസ്തവ ദേവാലയം കൊടുങ്ങല്ലൂരിലെ മണ്ണിൽ ഉയർന്നു. തുടർന്ന് ഏതാനും വർഷങ്ങൾ അദ്ദേഹം കേരളത്തിൽ ചുറ്റി സഞ്ചരിക്കയും നിരവധിപേരെ ക്രിസ്തുമതത്തിൽ ചേർക്കുകയും ചെയ്തു. കേരളത്തിൽ നിരണം ഉൾപ്പെടെ ഏഴു പള്ളികൾ തോമ്മാ ശ്ലീഹാ സ്ഥാപിച്ചതായി പരമ്പരാഗതമായി വിശ്വസിച്ചു വരുന്നു.

കൊടുങ്ങല്ലൂരെ പ്രേഷിതവേലയ്ക്കു ശേഷം മാർത്തോമ്മാശ്ലീഹാ കൊല്ലത്തും, പിന്നെ നിരണത്തും എത്തിയതായിട്ടാണ് വിശ്വസിക്കപ്പെടുന്നത്. ആദ്യത്തെ രണ്ടു വർഷത്തിനുള്ളിൽ ശ്ലീഹാ സ്ഥാപിച്ച മൂന്നാമത്തെ പള്ളിയാണ് നിരണം എന്നാണ് പൊതുവെയുള്ള വിശ്വാസം. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ സ്ഥാപിച്ച ഏഴരപ്പള്ളികളിൽ അതിപ്രധാനമായ ദേവാലയമാണ് നിരണം സെന്റ്മേരീസ് വലിയപള്ളി. ശ്ലീഹാ സ്ഥാപിച്ച എല്ലാ പള്ളികളും കന്യകമറിയാമിന്റെ നാമത്തിലുള്ളതായിരുന്നു. പമ്പയാറിനും, മണിമലയാറിനും മദ്ധ്യേ രണ്ടു നദികളെയും തമ്മിൽ സംയോജിപ്പിച്ചു കൊണ്ട് ഒഴുകുന്ന കൈവഴിയാറ്റിൽ നിഴൽ വീഴ്ത്തി തലയെടുത്തു നിൽക്കുന്ന – കേരവൃക്ഷങ്ങളാലും പച്ചപ്പട്ടണിഞ്ഞ വയലേലകളാലും പരിസേവിതമായി വിലസുന്ന – നിരണം സെന്റ് മേരീസ് പള്ളി ജനലക്ഷങ്ങളുടെ അഭയസ്ഥാനമാണ്.

നിരണത്ത് പുരാതനകാലത്ത് ഹൈന്ദവ ക്ഷേത്രങ്ങളുടെ ഒരു ശൃംഖല തന്നെ ഉണ്ടായിരുന്നതായി പറയപ്പെടുന്നു. ഒട്ടുവളരെ ക്ഷേത്രങ്ങൾ ഉണ്ടായിരുന്നുവെങ്കിലും പതിനെട്ട് ക്ഷേത്രങ്ങൾക്കാണ് പ്രാധാന്യം കല്പിച്ചിരുന്നത്. ശ്രീധരമംഗലം വിഷ്ണുക്ഷേത്രം, അയ്യപ്പൻകോവിൽ, ചാല മഹാദേവക്ഷേത്രം, തൃക്കപാലീശ്വരം, ശക്തിമംഗലം, മുന്നൂറ്റിമംഗലം വിഷ്ണുക്ഷേത്രം, പാട്ടമ്പലം മരുതൂർകാവ്, മഹാലക്ഷ്മിനട, ചിത്രക്കര ദേവീക്ഷേത്രം, ആലന്തുരുത്തി ദുർഗ്ഗാക്ഷേത്രം, ജയന്തപുരം കൃഷ്ണസ്വാമി

ക്ഷേത്രം മുതലായ ദേവാലയങ്ങൾ പ്രധാനങ്ങളാണ് എന്ന് പി. ഉണ്ണി കൃഷ്ണൻനായർ 'ശ്രീവല്ല മഹാദേവക്ഷേത്രചരിത്ര'ത്തിൽ അഭിപ്രായപ്പെടുന്നു. ഈ ക്ഷേത്രങ്ങളിൽ മിക്കവയും ഇപ്പോഴുമുണ്ട്. ഇതിനും പുറമെ കോവിലുകളുടെ നാടാണ് നിരണം. അതുകൊണ്ട് തന്നെയായിരിക്കണം ഇവിടെക്കൂടി ഒഴുകുന്ന പമ്പാനദിയുടെ കൈവഴിക്ക് കോവിലറ ആറ് അഥവാ കോലറആറ് എന്ന പേരുണ്ട്. ആഢ്യബ്രാഹ്മണർ വേദം അഭ്യസിപ്പിച്ചിരുന്ന ഒരു പ്രശസ്തമായ വേദപാഠശാല നിരണത്തുണ്ടായിരുന്നു. ക്രിസ്തുമതത്തിന്റെ പിടിയിലമരുന്നതിനു മുമ്പ് നിരണം ഒരു ബ്രാഹ്മണ സങ്കേതവും ഹൈന്ദവസംസ്കാര കേന്ദ്രവുമായിരുന്നു. കാവുംഭാഗത്തെ പ്ലാപ്പള്ളിക്കുളങ്ങര, കുറിച്ചിക്കുളങ്ങര മുതലായ വേദപാഠശാലകളുടെ മാതൃകയിലുള്ള ഒരു വേദപാഠശാല നിരണത്തുണ്ടായിരുന്നതായി പി. ഉണ്ണി കൃഷ്ണൻ നായർ *ശ്രീവല്ല മഹാദേവ ക്ഷേത്ര ചരി*ത്രത്തിൽ അഭിപ്രായപ്പെടുന്നുണ്ട്.

'ഈശ്വരാരാധനയ്ക്കായി ദേവാലയങ്ങളെ കേന്ദ്രീകരിച്ച് വിവിധ അനുഷ്ഠാനകലകൾ വികസിച്ചിരുന്നു. മുന്നൂറ്റിമംഗലം വിഷ്ണു ക്ഷേത്രത്തിന്റെ തൊട്ടു പടിഞ്ഞാറുവശത്ത് കുത്തുനട (കുത്തൂണ്ടിയിൽ) എന്നറിയപ്പെടുന്ന പുരയിടമുണ്ടല്ലോ. അല്പം കൂടി പടിഞ്ഞാറുമാറി ഭക്തി കീർത്തനങ്ങൾക്കു പ്രാമുഖ്യം കൊടുത്ത 'പാട്ടമ്പലവും' ഉണ്ടല്ലോ. തൃക്കപാലീശ്വര ക്ഷേത്രപരിസരത്തും അനുഷ്ഠാനകലകൾക്കു സങ്കേതങ്ങളുണ്ടായിരുന്നു. പതിനാലാം നൂറ്റാണ്ടിലെ നിരണം കവികളുടെ പൈതൃകം ഈ കലാക്ഷേത്രത്തിൽ നിന്നായിരുന്നു. ആകെക്കൂടെ പുരാതന നിരണം ദേശത്തെ തക്ഷശിലയുമായോ, നളന്ദയുമായോ, ഉപമിക്കുന്നതിൽ അതിശയോക്തിയില്ല" എന്നാണ് 'മാർത്തോമ്മാ ശ്ലീഹായും നിരണം പള്ളിയും' എന്ന ഗ്രന്ഥത്തിൽ കെ. തോമസ് വറുഗീസ് അഭിപ്രായപ്പെട്ടിരിക്കുന്നത്.

ശ്ലീഹാ നിരണത്തെ ബ്രാഹ്മണരെ ക്രിസ്തുമതാനുയായികൾ ആക്കിത്തീർത്തു എന്നതാണ് ഐതിഹ്യം. പാലയൂരും ഇതേ ഐതിഹ്യമാണ് നിലനിൽക്കുന്നത്. ഇന്നത്തെ ചില ചരിത്ര പണ്ഡിതന്മാർ പറയുന്നത് എ. ഡി. എട്ടാം നൂറ്റാണ്ടിനു മുമ്പ് കേരളത്തിൽ ബ്രാഹ്മണരേ ഉണ്ടായിരുന്നില്ല എന്നാണ്. പരശുരാമൻ മഴുവെറിഞ്ഞ് അറബിക്കടലിൽ നിന്നു കേരളം എന്ന ഭൂമി പൊക്കിഎടുത്തു എന്നും ആ പ്രദേശം മുഴുവൻ അറുപത്തിനാലു ബ്രാഹ്മണ കുടുംബങ്ങൾക്ക് ദാനം നൽകി എന്നതിനുമുള്ള 'കല്പനാസുരഭിലമായ ഐതിഹ്യമാണ്' ഏറെക്കാലം നിലനിന്നിരുന്നത്. ഇതിനെക്കുറിച്ചുള്ള തർക്കത്തിലേക്ക് പ്രവേശിക്കുവാൻ ഉദ്ദേശിക്കുന്നില്ല. നിരണത്തെ ഐതിഹ്യമനുസരിച്ച് നാലു പ്രമുഖ നമ്പൂതിരി കുടുംബങ്ങളെയാണ് ശ്ലീഹാ ആദ്യമായി ഇവിടെ ക്രിസ്ത്യാനികളാക്കിയത്. പട്ടമുക്കിൽ, തയ്യിൽ, മാങ്കി, മടത്തിയൽ എന്നിവയാണ് അവ. തൃക്കപാലീശ്വര

ശിവക്ഷേത്രത്തിനു അടുത്താണ് തോമ്മാശ്ലീഹാ മരക്കുരിശ് നാട്ടി പ്രാർത്ഥിച്ചതെന്നു പറയപ്പെടുന്നു.

നിരണത്തെ പള്ളി സ്ഥാപനത്തെക്കുറിച്ചുള്ള ഐതിഹ്യം തലമുറകൾ കൈമാറി, കൈമാറി ഇന്ന് കേട്ടുവരുന്നത് ഇപ്രകാരമാണ്. കുരിശുനാട്ടി പ്രാർത്ഥിച്ച ശേഷം ശ്ലീഹാ ദീർഘയാത്ര പോയി. കുറേ കഴിഞ്ഞ് തിരിച്ചു വന്നപ്പോൾ കുരിശ് കാണുന്നില്ല. ശത്രുക്കൾ കുരിശ് പറിച്ച് വലിച്ചെറിഞ്ഞു. അത് തെക്കുകിഴക്കു മാറി മുതലപ്പുഴ കയത്തിൽ എത്തിച്ചേർന്നു. കുരിശ് ശത്രുക്കൾ പറിച്ചെടുത്ത് തെക്കോട്ടു കൊണ്ടുപോയി കോവിലറ ആറ്റിൽ എറിഞ്ഞുകളയുകയാണ് ഉണ്ടായത്. കുരിശ് എറിഞ്ഞു കളഞ്ഞ സ്ഥലത്തെ കടവിന് 'നേർക്കടവ്' എന്നാണ് പേർ. ആ കടവ് ഇപ്പോഴും കാണാം. ആദ്യം കുരിശു വച്ച സ്ഥലത്തിന് ക്രിസ്തുപള്ളി എന്ന പേരു വീണു. പിന്നീട് അത് 'കുത്തപ്പള്ളി'യായി. ആ പേരിൽ തന്നെയാണ് ആ സ്ഥലം ഇപ്പോഴും അറിയപ്പെട്ടു വരുന്നത്. കുരിശു കാണപ്പെട്ട സ്ഥലത്ത് തോമ്മാശ്ലീഹാ തന്നെ അതും എടുത്ത് നാട്ടി. ആ സ്ഥലത്താണ് നിരണം പള്ളി സ്ഥിതി ചെയ്യുന്നതെന്നാണ് വിശ്വാസം.

തോമ്മാശ്ലീഹാ നിരണത്തെ ബ്രാഹ്മണകുടുംബങ്ങളെ മതപരിവർത്തനം ചെയ്യിച്ചതിനെക്കുറിച്ചും ഐതിഹ്യങ്ങളുണ്ട്. വിസ്തരഭയത്താൽ അതെല്ലാം വിടുന്നു.

നിരണത്ത് നാടുവാഴികളെന്നു വിശേഷിപ്പിക്കാവുന്ന നാലു നമ്പൂതിരി ഇല്ലങ്ങളുണ്ടായിരുന്നു. മടിപ്പറമ്പിൽ കോയിക്കൽ, തുളിശാല കോയിക്കൽ, ഇലഞ്ഞിമാന്ത്ര കോയിക്കൽ, വാക്കയിൽ കോയിക്കൽ എന്നിവയായിരുന്നു ഈ നാലു ഇല്ലങ്ങൾ. ഈ ഇല്ലങ്ങളുടെ സംയുക്തമായ 'ചിറവായി സ്വരൂപ'ത്തിന്റെ സഹകരണത്തോടു കൂടി നിരണം പള്ളിക്ക് വളരെ അധികം ഭൂമി ലഭിച്ചു എന്നു വിശ്വസിക്കപ്പെടുന്നു. മേൽപറഞ്ഞ 'ചിറവായി സ്വരൂപം' പിന്നീട് കായംകുളം രാജാവിന്റെ അധീനത്തിലായി. മുന്നൂറ്റിമംഗലം വിഷ്ണു ക്ഷേത്രത്തിനു ചുറ്റുമുള്ള സങ്കേതത്തിൽ തന്നെയാണ് നിരണം പള്ളി സ്ഥാപിക്കപ്പെട്ടതെന്നത് ശ്രദ്ധേയമാണ്. കേരളത്തിലെ ക്രിസ്ത്യാനികളെപ്പറ്റി ചരിത്രകാരനായ എ. ശ്രീധരമേനോൻ രേഖപ്പെടുത്തിയിട്ടുള്ള അഭിപ്രായം ശ്രദ്ധിക്കാം. ശ്രീധരമേനോൻ പറയുന്നു: 'ഏതായാലും കേരളത്തിലെ ക്രിസ്ത്യാനികൾ അവരുടെ ഹൈന്ദവ സഹോദരന്മാരുടെ ഭാഷയും വേഷവും സ്വീകരിച്ച് കേരളീയ സമുദായവുമായി പൂർണ്ണ സാത്മ്യം പ്രാപിച്ചു. അവർ വിശ്വാസത്തിൽ ക്രിസ്ത്യാനികളാണെങ്കിലും മറ്റെല്ലാ അംശങ്ങളിലും തനി കേരളീയരാണ്' (*കേരള ചരിത്രം*, പേജ് 137).

നിരണത്തെപ്പറ്റി പറയുമ്പോൾ സുപ്രസിദ്ധരായ നിരണം കവികളെപ്പറ്റി ഓർക്കാതിരിക്കാൻ വയ്യ. നിരണം കവികളെന്നു വിളിക്കപ്പെട്ട

കണ്ണശ്ശപ്പണിക്കരും, മാധവപ്പണിക്കരും, രാമായണവും, ഗീതയും കൊണ്ട് മലയാള ഭാഷയ്ക്ക് കനകാഭരണങ്ങൾ തീർത്തു. സന്ദേശ കാവ്യങ്ങളുടെ ചക്രവർത്തി പദം അലങ്കരിക്കുന്ന ഉണ്ണുനീലി സന്ദേശം എന്ന സന്ദേശ മഹാകാവ്യത്തിൽ നിരണം പ്രദേശത്തെക്കുറിച്ചുള്ള മധുരസ്വപ്നങ്ങൾ അലിഞ്ഞു ചേർന്നിട്ടുള്ളതായി കാണാം.

മദ്ധ്യതിരുവിതാംകൂറിലെ പല പള്ളികളുടേയും തലപ്പള്ളിയാണ് നിരണം. ചങ്ങനാശ്ശേരി, എടത്വാ, ചമ്പക്കുളം, ചെങ്ങന്നൂർ, ചെന്നിത്തല, തിരുവല്ല, കല്ലൂപ്പാറ തുടങ്ങിയ പല പള്ളികളും നിരണം പള്ളിയിൽ നിന്ന് പല കാലങ്ങളിൽ പിരിഞ്ഞു പോയിട്ടുള്ളതാണ്.

# 2

# ഇലഞ്ഞിക്കൽ തറവാടും പീത്തമ്മത്തങ്കിയും

മലങ്കരയിൽ 1665 -ൽ വന്ന അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് നിരണം പള്ളിയിൽ വെച്ചാണ് ഒന്നാം മാർത്തോമ്മായുടെ മേൽപട്ടത്വ സ്ഥാനം ക്രമീകരിക്കുന്നത്. അന്നത്തെ വിപുലമായ ചടങ്ങുകൾക്ക് ഇല ഞ്ഞിക്കൽ കുടുംബത്തിലെ കാരണവർ ഒരു പ്രമുഖപങ്ക് വഹിച്ചു. നാട്ടിലെ ധനാഢ്യനും, പൊതുസമ്മതനും, പ്രമാണിയും ആയിരുന്നു ആ കുടുംബ നാഥൻ എന്നതിന് തർക്കമില്ല.

ആദ്യകാലത്തെ മാർത്തോമ്മാ മെത്രാന്മാർ നിരണം പള്ളി അവരുടെ ആസ്ഥാനമാക്കി ഭരിച്ചുവന്നു. 1728 മുതൽ 1765 വരെ ഭരിച്ച അഞ്ചാം മാർത്തോമ്മായുടെ കാലത്തായിരുന്നുവല്ലോ ഡച്ചുകാരുടെ പീഡനം അര ങ്ങേറിയത്. അതിന്റെ കഥ ചുരുക്കിപ്പറയാം. അഞ്ചാം മാർത്തോമ്മായുടെ അപേക്ഷപ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീസ് ഏതാനും മേൽപ്പ ട്ടക്കാരെ മലങ്കരയിലേക്ക് അയച്ചു. 1751 -ൽ വന്ന ആ സംഘത്തിൽ ശക്രള്ളാ മഫ്രിയാന, മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, മാർ ഈവാ നിയോസ് മെത്രാൻ എന്നിവർ ഉണ്ടായിരുന്നു. അഞ്ചാം മാർത്തോമ്മാ പലവഴിക്കും അപേക്ഷകൾ അയച്ചതിന്റെ ഫലമായിട്ടാണ് മേൽപ്പട്ടക്കാർ വന്നുചേർന്നത്. ഒരു മേൽപ്പട്ടക്കാരൻ, വേണ്ട പുസ്തകങ്ങളുമായി വരു വാനുള്ള യാത്രച്ചിലവ് താൻ വഹിച്ചുകൊള്ളാമെന്നായിരുന്നു അഞ്ചാം മാർത്തോമ്മായും, ഡച്ച് ഈസ്റ്റിന്ത്യാ കമ്പനിയും തമ്മിലുണ്ടാക്കിയ കരാ റിൽ പറയുന്നത്. എന്നാൽ ഡച്ചുകപ്പലിൽ ബാവാ, മെത്രാപ്പോലീത്താ, മെത്രാൻ, റമ്പാൻ, കോറെപ്പിസ്കോപ്പാ തുടങ്ങി പത്തു പന്ത്രണ്ടു പേരാണ് വന്നത്. കച്ചവടക്കാരനായ ഒരു അന്തോണിയോസ് ശെമ്മാശനായിരുന്നു ഇടനിലക്കാരനായി ഇവരെ കൂട്ടിക്കൊണ്ടുവന്നത്. ഇവരുടെ യാത്രച്ചെല വിലേക്കായി 4000 രൂപാ കൊടുത്തുകൊള്ളാമെന്നായിരുന്നു കരാർ. എന്നാൽ യാത്രക്കാർ 8000 രൂപയോളം ഡച്ചു കമ്പനിക്കാരോട് കടം പറ്റി യിരുന്നതിനാൽ ഒടുവിൽ 11454 രൂപാ ഡച്ചു കമ്പനിക്ക് കൊടുക്കണമെന്ന് അഞ്ചാം മാർത്തോമ്മായോട് ആവശ്യപ്പെട്ടു. മേൽപറഞ്ഞ തുകയിൽ പലി ശയും കൂടി ചേർത്ത് മൊത്തം 12000 രൂപ എന്ന് കമ്പനി നിശ്ചയിച്ചിരുന്നു. ഇതാണ് ഡച്ചുകാരുടെ പന്തീരായിരം എന്ന കണക്ക്. അഞ്ചാം മാർത്തോ മ്മായ്ക്ക് ഇത്ര ഭീമമായ സംഖ്യ കൊടുക്കാൻ കഴിവുണ്ടായിരുന്നില്ല. യാത്ര ച്ചെലവ്, കപ്പൽ കൂലി, കടംപറ്റ്, പലിശ തുടങ്ങി വിവിധ ഇനങ്ങളിലായി

മൊത്തം 12000 രൂപയുടെ ബാദ്ധ്യത അഞ്ചാം മാർത്തോമ്മായുടെ പേരിൽ ചുമത്തപ്പെട്ടു. വിദേശീയരെ വിട്ടുകിട്ടുന്നതിനോ, കടബാദ്ധ്യത കൊടുത്തു തീർക്കുന്നതിനോ കഴിയാത്ത ഒരു വല്ലാത്ത പ്രതിസന്ധിയിലേക്ക് കാര്യങ്ങൾ ചെന്നെത്തി. ഡച്ചുകാർക്ക് 'ബാലികേറാമലയായ' നിരണത്ത് അഞ്ചാം മാർത്തോമ്മായ്ക്കു നിസ്സഹായനായി താമസിക്കേണ്ടി വന്നു.

ഇതിനിടെ വിദേശ മെത്രാന്മാർ സഭാഭരണം കൈയടക്കുവാൻ ശ്രമം തുടങ്ങി. ശീമക്കാരുടെ വെളുത്ത തൊലി കണ്ടാൽ ഭ്രമിച്ചുപോകുന്ന മാപ്പിളമാർ ഇന്നത്തെപ്പോലെ അന്നും കുറെ ഉണ്ടായിരുന്നു. അത്തരക്കാരിൽ ചിലർ വിദേശ മേൽപ്പട്ടക്കാരെ കൊട്ടിഘോഷിച്ച് വടക്കുള്ള ചില പള്ളികളിൽ കൊണ്ടുനടന്നു. കൊച്ചി, തിരുവിതാംകൂർ രാജാക്കന്മാരുടെ മുൻപിൽ പരാതികൾ എത്തി. പണം കൊടുത്തു തീർക്കാൻ രണ്ടായിരം രൂപ താമസപ്പിഴ കൂട്ടി 14000 രൂപയ്ക്ക് ഒരു ദീർഘകാല അവധി അനുവദിച്ചു. വിധിക്കടം അടച്ചുതീർക്കുവാൻ അഞ്ചാം മാർത്തോമ്മായ്ക്ക് കഴിഞ്ഞില്ല. മെത്രാപ്പോലീത്തായെ വാറണ്ടിൽ പിടിച്ച് കൊച്ചിയിൽ ഡച്ചുകാരുടെ കോട്ടയിലേക്ക് കൊണ്ടുപോകുവാൻ തിരുവിതാംകൂർ സർക്കാരിന്റെ ഒത്താശയോടെ മാവേലിക്കര പുതിയകാവ് പള്ളിയിൽ പട്ടാളക്കാർ എത്തി. നിരണം, ചെങ്ങന്നൂർ, കായംകുളം, കാർത്തികപ്പള്ളി തുടങ്ങിയ സ്ഥലങ്ങളിൽ നിന്ന് അനേകായിരം ആളുകൾ മാവേലിക്കര പള്ളിയിൽ എത്തിച്ചേർന്നു. അവർക്ക് മെത്രാപ്പോലീത്തായുടെ കൈ മുത്തിപ്പിരിയാൻ ദിവസങ്ങൾ വേണ്ടി വന്നത്രെ.

മെത്രാപ്പോലീത്തായെ ഒരു വലിയ കുറ്റവാളിയെപ്പോലെ ബന്ധിച്ച് ഡച്ചുകോട്ടയിലേക്ക് കൊണ്ടുപോയി. അദ്ദേഹം പട്ടാളക്കാരുടെ കാവലിൽ ജയിലിൽ കഴിഞ്ഞു. അഞ്ചാം മാർത്തോമ്മായെ കൊച്ചിക്കോട്ടയിലെ ജയിലിൽ നിന്നു ബെറ്റാവിയായിലേക്ക് നാടുകടത്താനും ആലോചന ഉണ്ടായി. ജാവയുടെ വടക്കേ കടലോരത്തുള്ള തുറമുഖ പട്ടണമാണ് ബെറ്റാവിയാ. ഡച്ചു തലസ്ഥാനം യൂറോപ്പിലെ ഹോളണ്ടായിരുന്നുവെങ്കിലും കോളനികളുടെ ഭരണസൗകര്യത്തിനായി 1619 ൽ ലന്തക്കാർ, ബെറ്റാവിയാ കോളനികളുടെ തലസ്ഥാനവും സർക്കാരിന്റെ ഇരിപ്പിടവുമായി സ്ഥാപിച്ചു. ഡച്ചുകാരുടെ കേരള ഭരണത്തിനു വേണ്ട ഉത്തരവുകൾ ബെറ്റാവിയായിൽ നിന്നുമായിരുന്നു വന്നിരുന്നത്. കേരളത്തിലെ വൻകുറ്റവാളികളെ ബെറ്റാവിയായിലേക്ക് നാടുകടത്തുന്ന സമ്പ്രദായവും ഉണ്ടായിരുന്നു.

ഡച്ചുകാർ പ്രൊട്ടസ്റ്റന്റ് സഭാനുയായികൾ ആയിരുന്നുവല്ലൊ. അഞ്ചാം മാർത്തോമ്മായേയും, മലങ്കരസഭയേയും പ്രൊട്ടസ്റ്റന്റ് സഭയിൽ ലയിപ്പിക്കുവാനുള്ള ഗൂഢാലോചനകളും ഈ അവസരത്തിൽ നടന്നു. പ്രൊട്ടസ്റ്റന്റ് സഭാവിശ്വാസിയായി തീരുകയാണെങ്കിൽ ഡച്ചുസർക്കാർ

അദ്ദേഹത്തെ ജയിൽ വിമോചിതനാക്കാമെന്നും കടബാദ്ധ്യതകൾ ഇല്ലായ്മ ചെയ്യാമെന്നും കൂടാതെ അദ്ദേഹത്തിന് ശമ്പളം നൽകി ആർച്ചുബിഷപ്പും കൊച്ചിയിലെ ഡച്ചു ഗവർണ്ണറുമായി ഉയർത്താമെന്നും മറ്റും 'വിനയപൂർവ്വം' നേരിട്ടറിയിച്ച ഡച്ചു കമാണ്ടർക്ക് ആ മഹാപുരോഹിതൻ നൽകിയ മറുപടി മലങ്കരസഭയിലെ ഓരോ കുഞ്ഞുകുട്ടിയും അറിഞ്ഞിരിക്കേണ്ടതാണ്.

'എന്റെ അമ്മയുടെ മുലപ്പാലോടു കൂടി ഞാൻ ഉൾക്കൊണ്ട എന്റെ മാതാപിതാക്കന്മാരുടെ സ്തുതി ചൊവ്വാകപ്പെട്ട (ഓർത്തഡോക്സ്) വിശ്വാസത്തിൽ നിന്ന് എന്നെ പിന്തിരിപ്പിക്കുവാൻ ലന്ത സർക്കാരിനൊ, സൈനിക ശക്തിക്കോ, പീരങ്കികൾക്കോ, പട്ടിണിക്കോ, അപമാനത്തിനോ, കഷ്ടതയ്ക്കോ, യാതൊരു കാലത്തും കഴിയുന്നതല്ലെന്ന് പ്രിയപ്പെട്ട കുമുദവർ (കമാണ്ടർ) മനസ്സിലാക്കണം. എന്റെ മതവിശ്വാസം എന്റെ പ്രാണനോളവും, എന്റെ പ്രാണനേക്കാളും എനിക്ക് വിലയേറിയതാണ്. എന്റെ ശരീരത്തിൽ നിന്ന് ഓരോ കഴഞ്ചു മാംസം അറുത്ത് വേർപെടുത്തിയാലും എന്റെ രക്തനാഡിയിൽ നിന്ന് രക്തം ഓരോ തുള്ളി, തുള്ളിയായി പുറത്തേക്ക് ചോർത്തിയാലും ഏത് സമയത്തും നമ്മുടെ മറുപടി ഇതു തന്നെയായിരിക്കും. എന്നെയും എന്റെ മതവിശ്വാസത്തെയും എന്റെ മനസ്സാക്ഷിയെയും, എന്റെ സഭയേയും വഞ്ചിക്കുന്നതിനോ ഒറ്റിക്കൊടുക്കുന്നതിനോ സ്ഥാനമാനങ്ങൾക്കു വേണ്ടി അവയെ ചവുട്ടിത്തേക്കുന്നതിനോ പന്തീരായിരം രൂപയ്ക്കല്ല പന്തീരായിരം പത്താക്കിനു തന്നെയും അവയെ വിറ്റുകളയുന്നതിനോ എന്റെ അവസാന ശ്വാസം വരെയും നമുക്ക് കഴിയുന്നതല്ല. ഇനി ഈ കാര്യത്തിനു വേണ്ടി ഹോളണ്ടിലെ ഗവർമെന്റോ, ബറ്റാവിയായിലെ സർക്കാരോ കുമുദവരോ നമ്മെ ബുദ്ധിമുട്ടിക്കരുതെന്ന് നാം അപേക്ഷിക്കുന്നു. സന്തോഷമായിട്ട് പോകാം. വന്ദനം."

അഞ്ചാം മാർത്തോമ്മായുടെ മതവിശ്വാസനിഷ്ഠയ്ക്ക് വ്യതിചലനം ഉണ്ടാക്കാനായി അദ്ദേഹത്തെ കഠിനമായി പീഡിപ്പിക്കാൻ തുടങ്ങി. അദ്ദേഹത്തിന് കൊടുത്തിരുന്ന ഭക്ഷണം കുറവ് ചെയ്തു. കൈകൾ രണ്ടും ഇരുമ്പു ചങ്ങലകളാൽ ബന്ധിക്കപ്പെട്ടു. തടവുമുറിയിൽ നിന്ന് ശയ്യോപകരണങ്ങൾ നീക്കം ചെയ്തു. അദ്ദേഹത്തിന് വെറും നിലത്ത് കിടക്കേണ്ടി വന്നു. അദ്ദേഹത്തെ തടവറയിൽ വെച്ച് ദ്രോഹിച്ചതിന്റെ വിവരണം ചിത്രമെഴുത്ത് കെ. എം. വറുഗീസ് തന്റെ പ്രസിദ്ധ ചരിത്രാഖ്യായികയായ 'അഞ്ചാം മാർത്തോമ്മായുടെ പീഡാനുഭവം അഥവാ ഡച്ചുകാരുടെ പന്തീരായിരം' എന്ന കൃതിയിൽ വിവരിക്കുന്നുണ്ട്. ഡച്ചുകാർ പണം വസൂലാക്കാൻ അഞ്ചാം മാർത്തോമ്മായോട് ജയിലിൽ വെച്ച് കാണിച്ച ദ്രോഹത്തിന്റെ മാതൃക താഴെ കൊടുക്കുന്നു: "ഡച്ചുകാർ അദ്ദേഹത്തെ ജയിലിൽ കടൽക്കൊള്ളക്കാരുടെ മുറിയിലേക്ക് നീക്കി. ഓരോ പീഡനങ്ങൾ

പുതുതായി തുടങ്ങി. തടവു ചാടാതിരിക്കാൻ തടിച്ചുരുണ്ട ഉരുളു വളയങ്ങൾ രണ്ടു കൈത്തണ്ടിലും കാലുകളിലും ചേർത്തു പൂട്ടി. അഞ്ചടി നീളമുള്ള ഭാരമേറിയ രണ്ടു ഇരുമ്പു ചങ്ങലകളുടെ രണ്ട് അറ്റങ്ങളും രണ്ടു പാർശ്വങ്ങളിലുമായി അതതു വളയങ്ങളിൽ ബലമായി ഘടിപ്പിച്ചു. മെത്രാപ്പോലീത്തായുടെ ഓരോ വാക്കുകളും കണ്ഠം പൊട്ടിത്തകരുന്ന ഗദ്ഗദ ശബ്ദങ്ങളും ആ ഇരുൾത്തുറുങ്കിലെ കൽഭിത്തികളിൽ മാത്രമല്ല മരണദേവത മാടിവിളിക്കുന്ന ആ കൊലപാതകപ്പുള്ളികളുടെ നശിച്ചു മുരടിച്ച ഹൃദയമർമ്മങ്ങളിലും ആഞ്ഞലച്ചിരമ്പി. തൽഫലമായി അവരും അദ്ദേഹത്തിന്റെ പിന്നിൽ നിന്നുകൊണ്ട് അദ്ദേഹത്തോടൊപ്പം അതേ പ്രാർത്ഥനാവാക്യങ്ങൾ ഉരുവിടുവാനും കുമ്പിടുവാനും തുടങ്ങി. ഒടുവിൽ ഡച്ചുകാർ കൊള്ളക്കാരെപ്പോലും ആ മുറിയിൽ നിന്നു മാറ്റിപ്പാർപ്പിച്ചു.”

അഞ്ചാം മാർത്തോമ്മായെ പൂർണ്ണമായും അനുകൂലിച്ചു നിന്ന തെക്കൻ ഇടവകക്കാർ അദ്ദേഹത്തെ സഹായിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. നിരണം, പുതിയകാവ്, കായംകുളം, ചെങ്ങന്നൂർ, തേവലക്കര, കുണ്ടറ, കടമ്പനാട്, തുടങ്ങിയ പള്ളികളിലെ ഭക്തജനങ്ങൾ പണം പിരിക്കുന്നതിന് ശ്രമിച്ചെങ്കിലും ഒന്നും വിജയിച്ചില്ല.

മെത്രാപ്പോലീത്തായുടെ ജയിലിലെ കഷ്ടപ്പാടുകൾ ദിവസം തോറും വർദ്ധിച്ചുവന്നു. ഇതിനിടെ അദ്ദേഹം രോഗിയുമായി. എന്നാൽ അദ്ദേഹത്തിന്റെ പ്രാർത്ഥനയും ഉപവാസവും കഠിനമായിത്തന്നെ തുടർന്നുകൊണ്ടിരുന്നു. ദണ്ഡനമസ്ക്കാരം ചെയ്ത് കാൽമുട്ടുകളും കൈവിരൽ മുട്ടുകളും പൊട്ടി രക്തം പൊടിക്കുവാൻ തുടങ്ങിയിരുന്നു. അദ്ദേഹം തന്റെ സർവ്വ ദുഃഖങ്ങളും കർത്താവിന്റെ തിരുമുമ്പിൽ അർപ്പിച്ചു.

ജയിലിൽ നിന്ന് മെത്രാപ്പോലീത്തായുടെ ആരോഗ്യസ്ഥിതിയെപ്പറ്റി ആശങ്കാകുലമായ വാർത്തകൾ ചോർന്ന് വരുന്നുണ്ടായിരുന്നു. സഭാമക്കൾ അതു കേട്ട് വല്ലാതെ ദുഃഖിച്ചു. അങ്ങിനെയിരിക്കെ ഒരു ഞായറാഴ്ച വിശുദ്ധ കുർബാനയ്ക്കു ശേഷം നിരണം പള്ളിയിൽ നിരവധി സ്ത്രീപുരുഷന്മാർ കൂടി. മെത്രാപ്പോലീത്തായെ ലന്തക്കാരുടെ പിടിയിൽ നിന്നു മോചിപ്പിക്കുവാനുള്ള വഴിയെപ്പറ്റി ആലോചിക്കുവാനാണ് അവരെല്ലാം വന്നു കൂടിയത്. നിരണം പള്ളി മൂപ്പച്ചൻ അവരോട് മെത്രാപ്പോലീത്തായുടെ കഷ്ടപ്പാടുകൾ വിവരിച്ചുകൊണ്ട് പ്രസംഗിച്ചു.

പിന്നീട് അവിടെ നടന്ന സംഭവങ്ങൾ ചിത്രമെഴുത്ത് കെ. എം. വറുഗീസ് തന്റെ ചരിത്രാഖ്യായികയിൽ രേഖപ്പെടുത്തിയിരിക്കുന്നത് വായിക്കുക:

‘പ്രസംഗകൻ വിരമിച്ചു; ഇല്ല; വിരമിച്ചില്ല. തൽക്ഷണം അതിസൗന്ദര്യശാലിനിയും മദ്ധ്യവയസ്ക്കയുമായ ഒരു പ്രഭ്വി അല്പനിമിഷം മുമ്പ്

ഊരിയെടുത്തതായ തന്റെ വാളികകളും, തങ്കക്കടുദാശിയും, സ്വർണ്ണമോതിരങ്ങളും, പൊന്നരഞ്ഞാണവും, പൊന്നേലസ്സുകളും, സ്വപുത്രിയുടെ സ്വർണ്ണക്കാലാഴിയും, പത്താക്കുമാലയും ഒക്കെ പാടേ വാരിപ്പിടിച്ച് മുന്നോട്ടു വന്ന് 'എന്റെ തിരുമേനിയുടെ തൃക്കൈ മുത്തുന്ന കാലം വരെ എനിക്കും എന്റെ കുഞ്ഞുങ്ങൾക്കും ഒരു ആഭരണവും വേണ്ട. ഇത് തിരുമനസ്സിലെ കടം വീട്ടുന്നതിനുള്ള തുകയിൽ രണ്ട് കൊച്ചു കാശ് മാത്രമാണ്' എന്നു നൊന്തു നുറുങ്ങുന്ന ഹൃദയത്തോടു കൂടി ഉച്ചരിച്ചുകൊണ്ട് അവ ഒന്നായി പള്ളി നടയിൽ വച്ചു പിന്മാറി."

പീത്തമ്മത്തങ്കി എന്ന ഓമനപ്പേരിൽ അറിയപ്പെട്ടിരുന്ന ആ മഹിളാരത്നം ഇലഞ്ഞിക്കൽ കുടുംബത്തിലെ മാനശാലിനിയായ ഒരു മഹാമനസ്വിനി ആയിരുന്നു."

**പീത്തമ്മത്തങ്കി**

ഈ ഹൃദയസ്പർശിയായ രംഗം മറ്റുള്ളവർക്ക് പ്രചോദനം നൽകി. അവരും അവരുടെ സ്വർണ്ണാഭരണങ്ങൾ പള്ളിനടയിൽ കാഴ്ചവെച്ചു. ഏറെത്താമസിയാതെ വിധിക്കടത്തെ സംബന്ധിച്ച് രാജകീയവിധി ഉണ്ടായി. ആകെയുള്ള പതിനാലായിരം രൂപയിൽ ഏഴായിരം രൂപ അഞ്ചാം മാർത്തോമ്മായിൽ നിന്ന് ഈടാക്കാനായിരുന്നു തീർപ്പ്.

നിരണം പള്ളിക്കാർ മുൻകൈയെടുത്ത് സംഖ്യ പിരിച്ച് ഏഴായിരം രൂപ കെട്ടിവച്ച് മെത്രാപ്പോലീത്തായെ മോചിപ്പിച്ചു. അഞ്ചാം മാർത്തോമ്മാ കൊച്ചിക്കോട്ടയിൽ നിന്നും വിമോചിതനായ ശേഷം അദ്ദേഹം ആദ്യം ചെയ്തത് 1761 ൽ നിരണം പള്ളിയിൽ വെച്ച് തന്റെ അനന്തിരവനെ ആറാം മാർത്തോമ്മായായി വാഴിക്കയായിരുന്നു.

ബന്ധനവിമുക്തനായ അഞ്ചാം മാർത്തോമ്മാ മെത്രാപ്പോലീത്തായെ കണ്ട് അനുഗ്രഹം പ്രാപിക്കുന്നതിന് പീത്തമ്മത്തങ്കി നിരണം പള്ളിയിൽ വന്നതിനെപ്പറ്റി ചിത്രമെഴുത്ത് വിവരിക്കുന്നത് ഇപ്രകാരമാണ്:

'ഒരു ദിവസം സായാഹ്നമടുപ്പിച്ച് മെത്രാപ്പോലീത്താ നിരണംപള്ളിയുടെ വടക്കേ പൂമുഖത്ത് ഒരു ചാരുകസേരയിൽ വിശ്രമിക്കവെ പീത്തമ്മത്തങ്കി സ്വപുത്രിയോടും ഏതാനും പരിജനങ്ങളോടും കൂടി തിരുമുമ്പിലേക്ക് മന്ദം മന്ദം അടുത്തുവന്നു. തിരുമുൽക്കാഴ്ച വെയ്ക്കുന്നതിനായി വിവിധതരത്തിലുള്ള പലഹാരങ്ങൾ, പായസം എന്നിവ നിറച്ച ഏതാനും വെള്ളിപ്പാത്രങ്ങളും പരിജനങ്ങളുടെ കൈവശമുണ്ടായിരുന്നു. പീത്തമ്മത്തങ്കിയെ കണ്ടപ്പോൾതന്നെ മെത്രാപ്പോലീത്തായുടെ ഹൃദയം അനുകമ്പാവാത്സല്യത്താൽ അലിഞ്ഞു. അദ്ദേഹത്തിന്റെ കണ്ണുകളിൽ കൃതജ്ഞതാശ്രുക്കൾ തുളുമ്പി നിന്നു. തങ്കി നമ്രശിരസ്കയായി അടുത്തുചെന്ന് ആ വന്ദ്യ

പിതാവിന്റെ വൃദ്ധഹസ്തം തന്റെ ചുണ്ടുകളോട് അണച്ചു. ഭക്ത്യാദരലഹരിയിൽ ലയിച്ചു. അവളുടെ നനഞ്ഞ കൺപീലികൾ അദ്ദേഹത്തിന്റെ ഹസ്തകഞ്ചുകാഗ്രത്തെ ശിശിരീകരിച്ചു. മെത്രാപ്പോലീത്താ തന്റെ വലത്തുകൈ ആ പ്രിയപുത്രിയുടെ ശിരസ്സിൽ പതിച്ചുകൊണ്ട് അത്യന്തം ഹൃദയംഗമാംവണ്ണം അനുഗ്രഹിച്ചു.'

"നമ്മുടെ ഇടവകയിൽ സമസ്ത ജനങ്ങൾക്കും ഉത്തമമാതൃക കാണിച്ച പ്രിയപ്പെട്ട മകളെ തമ്പുരാൻ അനുഗ്രഹിക്കും. നിന്റെ സന്താനങ്ങളെയും സർവ്വശക്തനായ തമ്പുരാൻ എന്നേക്കുമായി അനുഗ്രഹിക്കട്ടെ. നിന്നോട് സഹകരിച്ച എല്ലാ പ്രിയമക്കൾക്കും ആലോഹാ (ദൈവം) നൂറും ആയിരവും പതിനായിരവുമായി പ്രതിഫലം നൽകട്ടെ."

അഞ്ചാം മാർത്തോമ്മായുടെ കണ്ണുകളിൽ നിന്ന് നിർഗ്ഗളിച്ച അനുഗ്രഹാശ്രുക്കൾ അദ്ദേഹത്തിന്റെ വെൺചാമര മീശയിലൂടെ ഒഴുകി ഉരുണ്ട് ഇലഞ്ഞിക്കൽ ഗൃഹത്തിലെ കുടുംബ പ്രതിഷ്ഠാപികയുടെ മൂർദ്ധാവിൽ ഇറ്റിറ്റു വീണ് എന്നേക്കുമായി ഉറച്ചു. മെത്രാപ്പോലീത്തായുടെ കല്പന അനുസരിച്ച് പലഹാരവും പായസവും പരിജനങ്ങൾ അപ്പോൾതന്നെ അവിടെ കൂടി നിന്നിരുന്ന ജനങ്ങൾക്ക് വിതരണം ചെയ്യുകയും തിരുമേനിയും ആ മംഗളോപചാരത്തിൽ ഭാഗഭാക്കാവുകയും ചെയ്തു. അനന്തരം മെത്രാപ്പോലീത്താ തങ്കിയേയും പുത്രിയേയും പരിജനങ്ങളെയും സ്ലീബാ ഉയർത്തി അനുഗ്രഹിച്ചു. അവർ പിരിയുന്ന സന്ദർഭത്തിൽ മെത്രാപ്പോലീത്താ വാത്സല്യ മന്ദസ്മിതത്തോടെ ഇത്രയും വാക്കുകൾ ഉച്ചരിച്ചു:

"ഇനിയും മെത്രാച്ചനെക്കാണാൻ വരുമ്പോൾ തങ്കിയും കുഞ്ഞുങ്ങളും ആഭരണം അണിഞ്ഞേ പള്ളിയിൽ കടക്കാവൂ. ആഭരണം അണിയാത്ത തങ്കി മെത്രാച്ചന്റെ പീത്തമ്മത്തങ്കിയല്ല. ഒരിക്കലുമല്ല."

ഇലഞ്ഞിക്കൽ കുടുംബത്തിലെ സ്ത്രീകൾ സർവ്വാഭരണ വിഭൂഷിതകളായി മാത്രം പള്ളിയിൽ പോകുന്ന പതിവ് ഇതിനെത്തുടർന്നുണ്ടായതാണ്."

ഇലഞ്ഞിക്കൽ ചാപ്പൽ സ്ഥാപിച്ച ചാക്കോ തരകൻ കാരണവരുടെ മകൻ പെരുമാൾ തരകന്റെ ഭാര്യയായിരുന്നു പീത്തമ്മത്തങ്കി. നാടുവാഴി കുടുംബങ്ങളിലെ തമ്പുരാട്ടിമാരുടെ പേരോടുകൂടി തങ്കച്ചി എന്നു ചേർത്ത് വിളിക്കുന്നത് സാധാരണമായിരുന്നു. സുഭദ്രാമ്മ തങ്കച്ചി, പ്രഭാവതി തങ്കച്ചി എന്നിങ്ങനെ. ക്രിസ്ത്യൻ പ്രഭു കുടുംബങ്ങളിലെ തറവാട്ടമ്മമാരുടെ പേരോടു കൂടിയും തങ്കച്ചി എന്ന പേര് സുലഭമായി ഉപയോഗിച്ചുവന്നു. തങ്കച്ചി ലോപിച്ച് ഉണ്ടായതാണ് തങ്കി എന്ന ഓമനപ്പേര്. അങ്ങിനെയാണ് പീത്തമ്മതങ്കച്ചി പീത്തമ്മതങ്കി ആയത്.

പിൽക്കാലങ്ങളിൽ നിരണത്തെ ഇലഞ്ഞിക്കൽ കുടുംബത്തിലെ പ്രബുദ്ധരായ അംഗങ്ങൾ മലങ്കരസഭയ്ക്കും, സമുദായത്തിനും നിരവധി സേവനങ്ങൾ അർപ്പിച്ചതായി കാണാം. അതിനെല്ലാം ചരിത്രരേഖകളുമുണ്ട്. 1792 –ലാണ് ഇലഞ്ഞിക്കൽ കുടുംബത്തിന്റെ മുറ്റത്ത് എന്ന് പറയാവുന്ന വിധത്തിൽ ഇലഞ്ഞിക്കൽ പള്ളി സ്ഥാപിതമാകുന്നത്. അതിനെക്കുറിച്ച് വിശദമായി വഴിയെ പ്രസ്താവിക്കുന്നതാണ്.

1876 –ൽ പത്രോസ് പാത്രിയർക്കീസ് ബാവാ മലങ്കര വന്ന് മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടിയപ്പോൾ നിരണം പള്ളിയെ പ്രതിനിധാനം ചെയ്ത് പങ്കെടുത്തത് നാല് പട്ടക്കാരും അഞ്ച് അയ്മേനികളുമായിരുന്നു. അതിൽ അയ്മേനികളുടെ നേതാവായി ഇലഞ്ഞിക്കൽ മാത്തു ചാക്കോയുടെ പേര് ഒന്നാമതായി രേഖപ്പെടുത്തിയിരിക്കുന്നു.

മുളന്തുരുത്തി സുന്നഹദോസിൽ നെരണത്തു പള്ളിയിൽ നിന്നു പങ്കെടുത്ത വൈദികരുടെ പേര്.

1. മട്ടയ്ക്കൽ ബഹനാൻ കത്തനാരു.
2. പനയ്ക്കാമറ്റത്തു മത്തായി കത്തനാരു.
3. കണിയാന്ത്ര നൈനാൻ കത്തനാരു.
4. കാരിക്കോട്ടു മട്ടയ്ക്കൽ ദാനിയെൽ കത്തനാരു.

അയ്മേനികളുടെ പേര്.

1. എലഞ്ഞിക്കൽ മാത്തു ചാക്കൊ
2. മട്ടയ്ക്കവീട്ടിൽ പെരുമാൾ ചാക്കൊ വൈദ്യൻ
3. പള്ളിക്കടവിൽ ചാക്കൊ കുഞ്ചെറിയ
4. വരത്തര പള്ളത്തു മാമ്മൻ മത്തായി
5. പുത്തൂപ്പള്ളിൽ വർക്കി കൊച്ചുവർക്കി

ഇലഞ്ഞിക്കൽ എന്ന് ഇപ്പോൾ എഴുതിവരുന്നത് മുളന്തുരുത്തി സുന്നഹദോസിന്റെ ഒപ്പിട്ട രേഖകളിൽ എലഞ്ഞിക്കൽ എന്നാണ് എഴുതിയിരിക്കുന്നത്.

അയ്മേനികളുടെ നേതാവായി ഇലഞ്ഞിക്കൽ മാത്തു ചാക്കൊയുടെ പേരാണ് ഒന്നാമതായി രേഖപ്പെടുത്തിയിരിക്കുന്നതെന്ന് കാണാം. വിദേശിയായ പത്രോസ് പാത്രിയർക്കീസ് ബാവായ്ക്ക് നിരണത്തെ പള്ളിയെയും, അങ്കമാലി പള്ളിയെയും കുറിച്ച് പ്രത്യേക പരിഗണന ഉണ്ടായിരുന്നതായി സന്ദർഭവശാൽ പറഞ്ഞുകൊള്ളട്ടെ. മുളന്തുരുത്തി സുന്നഹദോസിന്റെ രേഖകൾ പരിശോധിക്കുമ്പോൾ ഈ കാര്യം വ്യക്തമാകും. സെമിനാരിക്കേസിൽ 1058 മകരം 27–ാം തീയതി പുത്തൻകാവ് അങ്ങാടിയിൽ മാമ്മൂട്ടിൽ കുഞ്ഞേനാ ഈപ്പൻ (വയസ്സ് 53) വാദിഭാഗം 32–ാം സാക്ഷി

ആയി കൊടുത്ത മൊഴിയിൽ ഇപ്രകാരം പറയുന്നു: "........ നിശ്ചയങ്ങൾ (സുന്നഹദോസ്) എഴുതിയത് എഴുത്തുപെട്ടിയിന്മേൽ വച്ച്. അതിന്മേൽ വച്ചുകൊണ്ടാണ് എല്ലാ പള്ളിക്കാരും ഒപ്പിട്ടത്. ഒപ്പിടൽ ആരംഭിക്കുന്ന സമയം പാത്രിയർക്കീസിന്റെ നിർദ്ദേശം അനുസരിച്ച്, അങ്കമാലി, നിരണം മുതലായ പള്ളികളുടെ പ്രതിനിധികൾ ആദ്യം ഒപ്പിടുന്നതിന് അവരെ വിളിക്കാൻ ആജ്ഞാപിക്കുകയും, അവർ ചെന്നു ഒപ്പിടുകയും ചെയ്തു. തെക്കൻ പ്രദേശത്തെ തലപ്പള്ളി നിരണം പള്ളിയും, വടക്കൻ പ്രദേശത്തേതു അങ്കമാലി പള്ളിയും ആയതുകൊണ്ടാണ് അവർ ആദ്യമായി ഒപ്പിടാൻ ആജ്ഞാപിക്കപ്പെട്ടത്. അങ്കമാലി, നിരണം തുടങ്ങിയ പള്ളികളുടെ പ്രതിപുരുഷന്മാർ ഒപ്പിടട്ടെ എന്നു പറഞ്ഞതല്ലാതെ ഓരോ പള്ളിയുടെയും പേരു പ്രത്യേകം, പ്രത്യേകം വിളിച്ചില്ല. ..."

മുളന്തുരുത്തി സുന്നഹദോസ് തിരഞ്ഞെടുത്ത മലങ്കരസഭയുടെ ആദ്യത്തെ മാനേജിംഗ് കമ്മിറ്റിയിൽ മേൽപറഞ്ഞ ഇലഞ്ഞിക്കൽ മാത്തു ചാക്കോ അംഗമായിരുന്നു. അന്ന് മാനേജിങ്ങ് കമ്മിറ്റി എന്നല്ല 'പ്രധാന കമ്മിറ്റി' എന്നാണ് പേർ കൊടുത്തിരുന്നത്. അന്ന് ഇന്നത്തെപ്പോലെ സഭയുടെ മാനേജിങ്ങ് കമ്മിറ്റിയിൽ നൂറിലധികം അംഗങ്ങൾ ഉണ്ടായിരുന്നില്ല. ആകെ എട്ടു വൈദികരും, പതിനാറ് അംഗങ്ങളും മാത്രമേ പ്രധാന കമ്മിറ്റി അംഗങ്ങളായി ഉണ്ടായിരുന്നുള്ളൂ. സഭയിലും, സമൂഹത്തിലും ഉന്നത സ്ഥാനത്തിരിക്കുന്നവർക്കേ അതിൽ അംഗങ്ങളാകാൻ സൗഭാഗ്യം ലഭിക്കുകയുള്ളൂ. ഇന്നത്തെപ്പോലെ വേണ്ടത്ര യോഗ്യതയോ, കഴിവോ ഇല്ലാത്തവരുടെ വോട്ടുപിടിത്തവും, സ്ഥാനം ലഭിക്കാനുള്ള തള്ളിക്കയറ്റവും അന്ന് ഉണ്ടായിരുന്നില്ല. അന്ന് തിരഞ്ഞെടുക്കപ്പെട്ട പതിനാറ് അയ്മേനികളും പ്രശസ്ത കുടുംബങ്ങളിലെ ധനികന്മാരായ വ്യക്തികളായിരുന്നു.

മുളന്തുരുത്തി സുന്നഹദോസ് തിരഞ്ഞെടുത്ത 'പ്രധാന കമ്മട്ടി"യിലെ വൈദികരുടെ പേര്.

1. മാവേലിക്കര പള്ളിയിൽ വടക്കേ തല്ക്കു അലക്സന്ത്രയോസ് കത്തനാരു.
2. പുതുപ്പള്ളി പള്ളിയിൽ എളന്തുരുത്തിൽ പീലിപ്പോസു കത്തനാരു.
3. വാകത്താനത്തു പള്ളിയിൽ വള്ളിക്കാട്ടു പൌലോസു കത്തനാരു.
4. നീലംപേരൂർ പള്ളിയിൽ മാലിത്ത്റ, ഏല്യാസ്സു കത്തനാരു.
5. കോട്ടൂർ പള്ളിയിൽ മുറിമറ്റത്തിൽ പൌലോസു കത്തനാരു.
6. കണ്ടനാട്ടു പള്ളിയിൽ കരോട്ടുവീട്ടിൽ ശീമഒൻ കോറി.
7. മുളന്തുരുത്തി പള്ളിയിൽ ചാലപ്പുറത്തു കോറി.
8. തെക്കൻപറവൂർ പള്ളിയിൽ തോപ്പിൽ ലൂക്കോസു കത്തനാരു.

**അൽമേനികൾ**

1. കുന്നംകുളങ്ങര പനെയ്ക്കൽ പാത്തപ്പൻ അയിപ്പൂരു.
2. കോട്ടയത്തു കുന്നുംപുറത്തു കോര കുർയ്യൻ.
3. കണ്ടനാട്ടു തുകലൻ മാത്തു പൌലോസ്സു.
4. മുളന്തുരുത്തിൽ ചാലിൽ ഔസേപ്പു ചെറിയ.
5. കുറുപ്പുംപടിക്കൽ കല്ലറയ്ക്കൽ കോര കുഞ്ഞുവർക്കി.
6. നെരണത്തു എലഞ്ഞിക്കൽ മാത്തു ചാക്കൊ.
7. കുമരകത്തു മുറിപ്പുരയ്ക്കൽ പോത്തൻ കുരുവിള.
8. ഒളശയിൽ കളപ്പുരയ്ക്കൽ ചാക്കോ ചെറിയാൻ.
9. കുമരങ്കരി പുത്തൻപുരയ്ക്കൽ ഉതുപ്പാൻ തോമ്മാ.
10. പള്ളത്തു എടത്തുംപടിക്കൽ തൊമ്മൻ കുർയ്യൻ.
11. പുതുപ്പള്ളിൽ കൊച്ചുപാറേട്ടു ഇട്ടിയവിരാ കത്തനാരു കൊച്ചുവർക്കി.
12. മാമ്മലശേരിൽ എടയത്തു വർക്കി ചെറിയ.
13. പുത്തൻകാവിൽ കൊല്ലൻപറമ്പിൽ കുഞ്ഞേനാ ഈപ്പൻ.
14. പാമ്പാക്കുട പുത്തൻപുരയിൽ മാത്തൻ കുഞ്ഞിക്കോര.
15. മുളന്തുരുത്തിൽ ചാത്തുരുത്തിൽ മത്തായി വർക്കി.
16. അങ്കമാലി നെടുമ്പാശേരി പൈലിപ്പറമ്പിൽ മാത്തു ഇട്ടൂപ്പ്.

അൽമേനികളിൽ ആദ്യ പേരുകാരനായ കുന്നംകുളം പനയ്ക്കൽ പാത്തപ്പൻ അയ്പൂരു അന്നത്തെ കൊച്ചി മഹാരാജാവിൽ നിന്ന് ബഹുമതികൾ വാങ്ങിയ ദേഹമായിരുന്നു. ഇദ്ദേഹം സ്വന്തം പോക്കറ്റിൽ നിന്നു മുന്നൂറ് പവൻ കൊടുത്താണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മെത്രാപ്പോലീത്തായെ മേൽപ്പട്ടം ഏറ്റുവാങ്ങാൻ അന്ത്യോഖ്യായിലെ ഡയബർക്കറിലേക്ക് അയച്ചത്. കൊച്ചി മഹാരാജാവ് ഉടവാൾ സമ്മാനിച്ച് അയ്പൂരുവിനെ ബഹുമാനിച്ചിരുന്നു. ഒട്ടു വളരെ ഭൂസ്വത്തിന്റെ ഉടമയായിരുന്നു അയ്പൂരു. സഭയ്ക്കു വേണ്ടി വളരെ അധികം സംഭാവനകൾ അദ്ദേഹം നൽകിയിരുന്നു.

രണ്ടാം പേരുകാരനായ കോട്ടയത്തു കുന്നുംപുറത്തു കോര കുർയ്യൻ എന്ന ദേഹം അക്കര കുർയ്യൻ റൈട്ടറാണ്. ഇദ്ദേഹത്തിന്റെ സഹോദരി കൊച്ചുമറിയാമ്മയുടെ മകനാണ് ഇ. ജെ. ജോൺ. വ്യവസായിയും, വമ്പിച്ച ബിസിനസ്സുകാരനുമായിരുന്ന കുർയ്യൻ റൈട്ടർ വെസ്റ്റേൺ സ്റ്റാർ പത്രം നടത്തിയിരുന്നു. തിരുവിതാംകൂറിലെ അബ്കാരി കുത്തക മുഴുവൻ ഒരു കാലത്ത് കുർയ്യൻ റൈട്ടർക്ക് ആയിരുന്നു. പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്ത് കുറെക്കാലം സഭയുടെ അത്മായ ട്രസ്റ്റിയുമായിരുന്നു. ആയില്യം തിരുനാൾ മഹാരാജാവിന്റെ ആത്മമിത്രമായിരുന്നു കുര്യൻ റൈട്ടർ. അന്നത്തെ മാനേജിംഗ് കമ്മറ്റിയിലെ അഥവാ പ്രധാന കമ്മറ്റിയിലെ ഓരോ

അംഗവും പ്രഗത്ഭരായിരുന്നു എന്നു കാണാം. ഇലഞ്ഞിക്കൽ മാത്യു ചാക്കൊ പ്രഥമ കമ്മറ്റിയിൽ അംഗമായിരുന്നതു കൊണ്ട് സഭയിലും സമൂഹത്തിലും എണ്ണപ്പെട്ട ഒരു വ്യക്തിയായിരുന്നുവെന്ന് അനുമാനിക്കാം.

ഇലഞ്ഞിക്കൽ കുടുംബത്തെപ്പറ്റി നിരണംകാരനായിരുന്ന മുൻ എം. എൽ. എ. പരേതനായ എൻ. എസ്. കൃഷ്ണപിള്ള എഴുതിയിട്ടുള്ളത് ശ്രദ്ധിക്കുക:

'ഇലഞ്ഞിക്കൽ കുടുംബം നിരണത്തുള്ള പൗരാണിക തറവാടുകളിൽ പ്രഥമ സ്ഥാനം അർഹിക്കുന്നു എന്നു പറഞ്ഞാൽ ആരും നിഷേധിക്കുമെന്ന് തോന്നുന്നില്ല. ഇവരുടെ പൂർവ്വകുടുംബം കോതമംഗലത്തായിരുന്നു. ഇതും എന്റെ അഭിപ്രായമല്ല. സംസ്കൃതത്തിൽ അഗാധജ്ഞാനം സമ്പാദിച്ചിരുന്ന ചിന്തകനും ഗവേഷകനും ആയിരുന്ന ഇലഞ്ഞിക്കൽ തര്യതു കുഞ്ഞിത്തൊമ്മന്റെ അഭിപ്രായമാണ്. ഞാൻ അദ്ദേഹത്തിന്റെ സുഹൃത്തായിരുന്നു. ഞാൻ ദേവികുളം കമ്മീഷണറായിരുന്ന കാലത്ത് പല പ്രാവശ്യം അദ്ദേഹത്തിന്റെ വീട്ടിൽ പോയിട്ടുണ്ട്. അദ്ദേഹം ഇലഞ്ഞിക്കൽ കുടുംബ ചരിത്രം എഴുതുകയാണെന്നും നിരണത്തെ ഇലഞ്ഞിക്കൽ കുടുംബവും കോതമംഗലത്തെ ഇലഞ്ഞിക്കൽ കുടുംബവും ഒരു കാലത്ത് ഒരു കുടുംബമായിരുന്നെന്നും ഏതോ കാരണത്താൽ ഒരു ശാഖ നിരണത്തേക്ക് മാറിത്താമസിച്ചു എന്നുമാണ് അദ്ദേഹത്തിന്റെ സുചിന്തവും, ദൃഢവുമായ അഭിപ്രായം. ആദ്യം എല്ലാവരും മലങ്കരസഭാംഗങ്ങളായിരുന്നു. 16-ാം നൂറ്റാണ്ടിൽ ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളിൽ ഒരു വിഭാഗം കത്തോലിക്കാ സഭയോട് ചേർന്നു. അവരാണ് കോതമംഗലത്തു തന്നെ താമസമുറപ്പിച്ചത്. കുടുംബാംഗങ്ങളിൽ അവശേഷിച്ചവർ മലങ്കരസഭയിൽ തന്നെ ഉറച്ചു നിന്നു. അവർ മലങ്കര സഭാസ്ഥാപകനായ മാർത്തോമ്മാ ശ്ലീഹായുടെ പാദസ്പർശനമേറ്റ നിരണത്തേക്ക് മാറിത്താമസിച്ചു. അവരുടെ സന്താനപരമ്പരയാണ് നാം ഇന്നു കാണുന്നത്."

"നിരണത്തു ഇലഞ്ഞിക്കൽ കുടുംബം തുടക്കം മുതൽ തന്നെ മലങ്കര സഭയിൽ ഉറച്ചുനിന്നവരായിരുന്നു. പതിനാറാം നൂറ്റാണ്ടു മുതൽ നിരണത്ത് ഉണ്ടായിരുന്നു എന്നുള്ളതിന് സംശയമില്ല" എന്ന് പ്രൊഫ. ഇ. ജെ. ജോൺ "ഒരു ദേവാലയവും ഒരു കുടുംബവും"എന്ന ഗ്രന്ഥത്തിൽ സമർത്ഥിച്ചിട്ടുണ്ട് (പേജ് 19). അദ്ദേഹം തുടരുന്നു: 'ഇലഞ്ഞിക്കൽ കുടുംബത്തിന്റെ തുടക്കം കൊടുങ്ങല്ലൂർ നിന്നുമാണെന്നും അവിടെ നിന്നും തെക്കൻ പ്രദേശങ്ങളിലേക്ക് മാറിത്താമസിച്ചതിന്റെ ഫലമായി കോതമംഗലത്തും പിന്നീട് നിരണത്തും വന്നുചേരുകയുണ്ടായി എന്നുമാണ് നിഗമനം" (പേജ് 19).

മലയാളമനോരമ പത്രാധിപരായിരുന്ന കെ. സി. മാമ്മൻ മാപ്പിളയുടെ അമ്മ നിരണം ഇലഞ്ഞിക്കൽ കുടുംബത്തിലേതാണ്. മാമ്മൻ മാപ്പിളയുടെ

'ജീവിത സ്മരണകൾ' എന്ന ജീവചരിത്രഗ്രന്ഥം തുടങ്ങുന്നതു തന്നെ ഇലഞ്ഞിക്കൽ കുടുംബത്തിലെ പ്രതാപകാലത്തെ സ്മരിച്ചു കൊണ്ടാണ്. മാമ്മൻ മാപ്പിള എഴുതുന്നു:

"ഇലഞ്ഞിക്കൽ കുടുംബത്തിന്റെ പ്രതാപകാലത്താണ് എന്റെ അമ്മ അവിടെ വളർന്നതും അമ്മയുടെ വിവാഹം നടന്നതും. അന്നു വലിയ ഒരു പ്രഭു കുടുംബത്തിന്റെ പ്രഭാവമോടികൾ പലതും ഇലഞ്ഞിക്കൽ കാണാനുണ്ടായിരുന്നു. ചുണ്ടൻ, ഓടി, പരുത്തുവാലൻ തുടങ്ങിയ കളിവള്ളങ്ങൾ, ചായം തേച്ച കൂടാരവള്ളങ്ങൾ, ആനകൾ തുടങ്ങിയ പലതും അക്കൂട്ടത്തിൽ പെട്ടിരുന്നു. ഇലഞ്ഞിക്കൽ കുടുംബം വക നിത്യജോലിക്കായി അനേകം ആശാരിമാർ, കൊല്ലന്മാർ, അലക്കുകാർ ആദിയായ തൊഴിൽക്കാരെയും പറമ്പുകളിൽ അവിടവിടെ താമസിപ്പിച്ചിരുന്നു. ഇങ്ങനെ ധനസമൃദ്ധി കൊണ്ടും അതിനോടനുബന്ധിച്ച ആഡംബരമോടികൾ കൊണ്ടും കുടുംബശ്രേയസ്സു ശോഭിച്ചു നിന്ന കാലഘട്ടത്തിലാണ് എന്റെ അമ്മയുടെ വിവാഹം നടന്നത്. രണ്ടു വിവാഹങ്ങൾ ഒന്നിച്ചാണ് നടത്തിയത്. വധുക്കൾ രണ്ടും ഇലഞ്ഞിക്കൽ കുടുംബത്തിലെ ജ്യേഷ്ഠാനുജന്മാരുടെ മക്കളായിരുന്നു. പക്ഷേ ഒരു കുമാരിക്കു സ്വപിതാവ് ജീവിച്ചിരിപ്പില്ല. അതെന്റെ അമ്മയാണ്. എന്റെ മാതാവിന്റെ പിതാവ്, എന്റെ അമ്മ ചെറുപ്പമായിരിക്കുമ്പോൾ തന്നെ മരിച്ചു പോയിരുന്നു. മറ്റെ വധു ജോൺ വക്കീലവർകളുടെ ഏകസഹോദരി അച്ചാമ്മയുമായിരുന്നു. ഈ അച്ചാമ്മയെ കോട്ടയത്തു തെറത്താനത്തു പ്രസിദ്ധനായ പുന്നൻ ജഡ്ജി അവർകളായിരുന്നു പുനർവിവാഹം ചെയ്തത്" (പേജ് 1).

ഇലഞ്ഞിക്കലെ വിവാഹത്തെക്കുറിച്ച് മാമ്മൻ മാപ്പിള തുടർന്ന് 'ജീവിത സ്മരണകളിൽ' എഴുതുന്നുണ്ട്:

'ഇലഞ്ഞിക്കൽ കുടുംബത്തിലെ ധനസ്ഥിതിക്കും പ്രതാപത്തിനും അനുസരണമായ ചിട്ടകളും ആഘോഷച്ചടങ്ങുകളും എത്രയും മോടിയായിത്തന്നെ ഏർപ്പാടു ചെയ്തിരുന്നു. രണ്ടു കന്യകമാർക്കും അണിയാനുള്ള സർവ്വാഭരണങ്ങളും ഒരു ലോഭവും കൂടാതെ തട്ടാന്മാരെ ഇരുത്തി പണികഴിപ്പിച്ചു. വിവാഹം എത്രയും ഭംഗിയായി നടത്താനുള്ള സർവ്വചുമതലയും വഹിച്ചിരുന്ന ഇ. ജോൺ വക്കീൽ അവർകളുടെ പിതാവും അപ്പോഴത്തെ കുടുംബനായകനുമായിരുന്ന ചാക്കോച്ചനായിരുന്നു. പരേതനായ സ്വസഹോദരനെപ്പറ്റിയും മക്കളെപ്പറ്റിയുമുള്ള വാത്സല്യാതിരേകം ഹേതുവായി വിവാഹച്ചടങ്ങുകളിൽ ഏറ്റക്കുറച്ചിലിന്റെ വിദൂരച്ഛായ പോലുമുണ്ടാകാത്ത വിധത്തിൽ സകല ഏർപ്പാടുകളും അദ്ദേഹം സമഗ്രമായി ചെയ്തിരുന്നു.

ഇലഞ്ഞിക്കൽ വീടിനോടു ചേർന്ന് ഉഭയപാർശ്വങ്ങളിലായി വലിയ

രണ്ടു കൊട്ടിലുകൾ നിർമ്മിച്ച് ആലപ്പുഴ നിന്നോ കൊച്ചിയിൽ നിന്നോ വിദഗ്ദ്ധരെ വരുത്തി വളരെ ഭംഗിയായി അലങ്കരിച്ചു വിതാനിച്ചു. രണ്ടു കൊട്ടിലുകളിലും വെവ്വേറെ നാടകവേദികൾ ഉണ്ടാക്കി അലങ്കരിച്ചു. രണ്ടിലും കലാപ്രകടനത്തിനായി രണ്ടു ആട്ടക്കളി സെറ്റുകാരെ ക്ഷണിച്ചു വരുത്തി" (പേജ് 3).

കേരളത്തിലെ സാമൂഹ്യസാംസ്ക്കാരിക രാഷ്ട്രീയ രംഗങ്ങളിലെല്ലാം ഇലഞ്ഞിക്കൽ കുടുംബാംഗങ്ങൾ നേതൃനിരയിൽ തന്നെ ഉണ്ടായിരുന്നു. മുൻകാലങ്ങളിൽ ഇലഞ്ഞിക്കൽ കുടുംബാംഗങ്ങൾ പൊതുവെ വള്ളംകളി കളിലും മറ്റും പ്രത്യേക താല്പര്യം കാണിച്ചിരുന്നു. സ്വന്തമായിത്തന്നെ പലതരം കളിവള്ളങ്ങൾ കാത്തുസൂക്ഷിച്ചിരുന്നു. ഇലഞ്ഞിക്കൽ പള്ളി യെപ്പറ്റിയും മറ്റുമുള്ള വഞ്ചിപ്പാട്ടുകളും മാർഗ്ഗം കളിപ്പാട്ടുകളും തയ്യാറാക്കി വള്ളംകളിക്കും മറ്റ് പരിപാടികൾക്കും പ്രയോജനപ്പെടുത്തിയിരുന്നതായി കാണുന്നുണ്ട്.

പ്രൊഫസർ ഇ. ജെ. ജോൺ എഴുതുന്നു: "രാഷ്ട്രീയ പ്രവർത്തനങ്ങ ളിലും സാമൂഹ്യസേവനത്തിലും എന്നതുപോലെ തന്നെ മലങ്കരസഭാ കാര്യ ങ്ങളിൽ ധീരമായ നിലപാട് സ്വീകരിച്ച് സഭയുടെ സ്വാതന്ത്ര്യം കാത്തു സൂക്ഷിക്കുവാൻ ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളുടെ സേവനങ്ങൾ വില പ്പെട്ടതായി കണക്കാക്കപ്പെടുന്നു. സഭാകാര്യങ്ങളിൽ തൽപരരായി മുൻകാലങ്ങളിലെന്നതു പോലെ തന്നെ ഇന്നു കുടുംബാംഗങ്ങളിൽ പലരും പ്രവർത്തിച്ചു വരുന്നു എന്നത് അഭിമാനകരമാണ്. മുളന്തുരുത്തി സുന്ന ഹദോസിൽ തുടങ്ങിയ സഭാ മാനേജിങ്ങ് കമ്മിറ്റിയിൽ അംഗമായിരുന്ന മാത്തു ചാക്കോയെ തുടർന്ന് അന്നു മുതൽ ഇന്നുവരെ മാനേജിംങ്ങ് കമ്മ റ്റിയിൽ ഇലഞ്ഞിക്കൽ കുടുംബാംഗങ്ങൾ ഉണ്ടായിരുന്നു എന്നതും അഭി മാനകരമാണ്" (പേജ് 21).

## രസകരമായ ഒരു കേസ്

കെ. സി. മാമ്മൻ മാപ്പിളയുടെ 'ജീവിത സ്മരണ'കളിൽ ഇലഞ്ഞിക്കൽ കുടുംബത്തിന്റെ മഹിമയിലേക്ക് വെളിച്ചം വീശുന്ന ഒരു സംഭവത്തെക്കു റിച്ച് സ്മരിക്കുന്നു:

"ഇലഞ്ഞിക്കൽ കുടുംബത്തിന് അല്പം ഇറക്കം ഉണ്ടായ ഘട്ടത്തി ലാണ് എന്റെ മാതാവിന്റെ പിതാവും സഹോദരന്മാരും ജനിച്ചു വളർന്നത്. എന്റെ മാതാമഹൻ ചെറുപ്പത്തിൽത്തന്നെ മരിച്ചുപോയി. അദ്ദേഹത്തിന്റെ സഹോദരന്മാരായിരുന്ന ചാക്കോ, ചെറിയാൻ എന്നിവരുടെ ഉത്സാഹം കൊണ്ടും പ്രയത്നം കൊണ്ടും അവർ നടത്തിയ വ്യവസായങ്ങൾ കൊണ്ടും യോഗശക്തി കൊണ്ടും കുടുംബ ശ്രേയസ്സു വീണ്ടും ഉയർന്നു.

ഇവരിൽ ജ്യേഷ്ഠനായ ചാക്കോച്ചൻ (പരേതനായ ജോൺ വക്കീലിന്റെ പിതാവ്) കുടുംബ സംബന്ധമായ പൊതുക്കാര്യങ്ങളും അനുജൻ പെരുമാൾ (അഡ്വക്കേറ്റ് ഇ. ജെ. ഫിലിപ്പോസിന്റെ പിതാമഹൻ) കൃഷിക്കാര്യങ്ങളും വളരെ സമർത്ഥമായി നടത്തിവന്നു.



**കെ. സി. മാമ്മൻ മാപ്പിള**

കൃഷിയിൽ മാത്രം ശ്രദ്ധ പതിപ്പിച്ചിരുന്ന അനുജനു വെളിയിലുള്ള വിസ്തൃത രംഗങ്ങളുമായി സമ്പർക്കമില്ലായിരുന്നു. കച്ചേരിയിൽ പോകേണ്ടി വരിക, കച്ചേരിക്കാര്യങ്ങളിൽ ഇടപെടുക മുതലായ സംരംഭങ്ങളെപ്പറ്റി വലിയ ഭയമായിരുന്നു. ഒരിക്കൽ പെട്ടെന്ന് മുൻകോപം വന്ന് അദ്ദേഹം ആരെയോ ഒന്ന്, രണ്ട് തല്ലി. അതൊരു ക്രിമിനൽ കേസ്സായി. "എന്നെ തല്ലിക്കൊന്നാലും ഞാൻ കച്ചേരിയിൽ പോകയില്ല' എന്ന പിടിവാദത്തിൽ പെരുമാൾ ഉറച്ചുനിന്നു. ഇലഞ്ഞിക്കലെ നിലയും സ്വാധീന ശക്തിയും കൊണ്ട് ഒതുക്കിനിർത്തിയാൽ തന്നെയും പ്രതി ഒരു പ്രാവശ്യമെങ്കിലും കച്ചേരിയിൽ മൊഴി കൊടുക്കാതെ നിർവ്വാഹമില്ലായിരുന്നു.

പ്രതിക്കു 'സമൻസ്' വന്നു. അദ്ദേഹം എന്നിട്ടും കച്ചേരിയിൽ പോകുവാൻ വിസമ്മതിച്ചു. ജ്യേഷ്ഠൻ ചാക്കോച്ചൻ വിഷമിച്ചു. ഇലഞ്ഞിക്കൽ കുടുംബത്തോടു സവിശേഷമായ സ്നേഹവാത്സല്യങ്ങൾ പുലർത്തിപ്പോന്ന അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന മാർ അത്താനാസ്യോസ് തിരുമനസ്സിലെ സഹായം അദ്ദേഹം തേടി. തിരുമനസ്സ് നിരണത്തു പള്ളിയിൽ എഴുന്നള്ളി മജിസ്ട്രേറ്റിനെ ആളെ അയച്ച് അവിടെ വരുത്തി. ഈ കേസിലെ പ്രതിയായ ഇലഞ്ഞിക്കൽ പെരുമാളെയും അവിടെ തദവസരത്തിൽ വരുത്തി. മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ പോലും മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാകുവാൻ പരിഭ്രമിച്ചു നിന്ന പെരുമാളിനെ സ്വജനങ്ങൾ ഉന്തിത്തള്ളി, മെത്രാപ്പോലീത്തായും മജിസ്ട്രേട്ടും കൂടിയിരുന്ന മുറിയിലേയ്ക്ക് ആനയിച്ച രംഗം വിചിത്രമായിരുന്നുവെന്നു കേട്ടിട്ടുണ്ട്.

മജിസ്ട്രേട്ട് പ്രതിയെ ആകെയൊന്നു നോക്കിയിട്ടു ചോദിച്ചു:

"രണ്ടു മൂന്നു പ്രാവശ്യം സമൻസയച്ചിട്ടും ഹാജരാകാത്തതു ഭയം കൊണ്ടാണോ ധിക്കാരം കൊണ്ടാണോ?"

"ഭയം കൊണ്ടാണേ" എന്നു പറഞ്ഞിരുന്നെങ്കിൽ കാര്യം എളുപ്പം അവസാനിപ്പിക്കാമായിരുന്നു. പക്ഷേ വെപ്രാളത്തിന്റെ ശക്തികൊണ്ട് "രണ്ടും

ഉണ്ടായിരുന്നു” എന്നു സമ്മതിക്കയാണ് ചെയ്തത്.

ഈ മറുപടിയിലെ സത്യാവസ്ഥ എല്ലാവർക്കും ആസ്വാദ്യമാംവണ്ണം വിനോദകരമായിതോന്നി. മജിസ്ട്രേട്ട് ചോദ്യം നിർത്തി.

‘പെരുമാൾ പൊയ്ക്കൊള്ളുക’ എന്ന് പറഞ്ഞു മെത്രാപ്പോലീത്താ അദ്ദേഹത്തെ പറഞ്ഞയയ്ക്കയും ചെയ്തു. കേസും അതോടെ തീർന്നു.”

ഈ സംഭവത്തിനു അടിവരയിട്ടു കാണേണ്ട ഒരു സംഗതിയുണ്ട്. ഒരു രാജർഷിയെപ്പോലെ പ്രതാപശാലിയായി മലങ്കരസഭ ഭരിച്ചുവന്ന പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് ഒരു ക്രിമിനൽ കേസിൽ ഇടപെട്ട് മജിസ്ട്രേട്ടിനെ പള്ളിയിലേക്ക് വരുത്തണമെങ്കിൽ പ്രതി അത്ര നിസാരനാകാൻ ഇടയില്ല. ഒരു ക്രിമിനൽക്കേസ് ഒതുക്കിത്തീർക്കാൻ സാധാരണക്കാരന് മെത്രാപ്പോലീത്തായെ സമീപിക്കുന്ന കാര്യം സ്മരിക്കാൻ കൂടി പറ്റില്ല. അഥവാ സമീപിച്ചിരുന്നാൽ തന്നെ ആ വക ഭാരം അദ്ദേഹം സാധാരണഗതിയിൽ ഏറ്റെടുക്കുകയുമില്ല. കേസിലെ കക്ഷിയുടെ ഉന്നതനിലവാരം കൊണ്ടു മാത്രമാണ് പാലക്കുന്നത്തു മെത്രാച്ചൻ ഇടപെട്ടത്. ആളുവില കല്ലുവില എന്ന പഴമൊഴി ഇവിടെ അന്വർത്ഥമാകുന്നു.

# 3

# വീട്ടുമുറ്റത്തെ പള്ളി

**സ്വ**ന്തം വീട്ടുമുറ്റത്ത് ഒരു പള്ളി പണിയുക എന്നതും അത്യഅപൂർവ്വമായ ഒരു സംഗതിയാണ്. മലങ്കരസഭയിൽ ലക്ഷക്കണക്കിന് കുടുംബങ്ങൾ കാണും. ആരും വീട്ടുമുറ്റത്ത് ഒരു ദേവാലയം പണിയിപ്പിച്ചതായി അറിവില്ല. ആ ദേവാലയം ഇപ്പോഴും ഭംഗിയായി നടത്തിക്കൊണ്ടു പോകുന്നു എന്നതും അതിനേക്കാൾ ഏറെ വിസ്മയനീയമാണ്. ഇരുനൂറിൽപ്പരം വർഷങ്ങളായി ഒരു മനോഹരമായ ചാപ്പൽ ഇലഞ്ഞിക്കൽ വീട്ടുമുറ്റത്ത് നില്പുണ്ടെന്ന് കേട്ടപ്പോൾ അതൊന്ന് കാണണമെന്ന് വലിയ ആഗ്രഹം തോന്നി. 2003 ജൂൺ മാസത്തിൽ ഒരു ദിവസം കാലത്ത് ഞങ്ങൾ നിരണത്തു പോയി ദേവാലയം കൺകുളിർക്കെ കണ്ടു. ഇലഞ്ഞിക്കൽ കുടുംബത്തിലെ ചില അംഗങ്ങളോട് ചാപ്പലിന്റെ വിവരങ്ങൾ ചോദിച്ചറിയാനും അവസരം കിട്ടി. ജോൺ വക്കീലാണു ഈ ദേവാലയം പുതുക്കിപ്പണിതതെന്നും അതിന്റെ കൂദാശ സഭയിലെ മേൽപ്പട്ടക്കാരെയും, വൈദികരേയും മറ്റും ക്ഷണിച്ച് കേമമായി നടത്തിച്ചു എന്നും അറിഞ്ഞു. പള്ളിക്കു തൊട്ടുള്ള നിരണത്തെ തറവാട്ടുവീട് പുതുക്കിപ്പണിത അവസരത്തിൽ തന്നെയായിരുന്നു അദ്ദേഹം വീട്ടുമുറ്റത്തെ പള്ളിയും പുതുക്കിപ്പണിയിച്ചത് എന്ന് ചിലർ പറഞ്ഞു. കെ. സി. മാമ്മൻ മാപ്പിള 'ജീവിത സ്മരണകളിൽ' ഇലഞ്ഞിക്കൽ തറവാട്ടിലെ ദേവാലയത്തെക്കുറിച്ച് സൂചിപ്പിക്കുന്നുണ്ട്. ദേവാലയത്തെക്കുറിച്ചുള്ള വിവരണം അദ്ദേഹം ഇങ്ങനെ തുടങ്ങുന്നു:

"പണ്ടൊക്കെ അതാതു ഗ്രാമങ്ങളിലെ ആളുകളുടെ ജീവിത വ്യാപാരങ്ങൾ മിക്കവാറും സ്വന്തം ഗ്രാമങ്ങളിൽ ഒതുങ്ങി നിൽക്കയായിരുന്നു പതിവ്. എന്നാൽ ഇലഞ്ഞിക്കൽ കുടുംബത്തിന്റെ നില അതല്ലായിരുന്നു. വെളിയിൽ പലേടത്തും, ദൂരദിക്കുകളിലും ആ കുടുംബനായകന്മാർ വ്യാപാരവും മറ്റും ചെയ്തിരുന്നതിനാൽ അന്നത്തെ ഗ്രാമീണതോതുകളെ വളരെ അതിശയിക്കുന്ന സമ്പൽസമൃദ്ധിയും പ്രതാപവും ആ കുടുംബത്തെ അനുഗ്രഹിച്ചിരുന്നു. ഇലഞ്ഞിക്കൽ കുടുംബം വകയായി ആ തറവാട്ടുമുറ്റത്തു തന്നെ ഒരു "ചാപ്പൽ" (ദേവാലയം) ഉണ്ട്.

"ഈ ദേവാലയത്തെ സംബന്ധിച്ചുള്ള ഐതിഹ്യം പറയാം" എന്ന് പറഞ്ഞുകൊണ്ട് മാമ്മൻമാപ്പിള തന്റെ മാതൃഗൃഹത്തിലെ ആ വിശുദ്ധ ദേവാലയത്തിന്റെ ചരിത്രം രേഖപ്പെടുത്തുന്നു:

"മുമ്പൊരിക്കൽ ഇലഞ്ഞിക്കൽ തറവാട്ടിലെ ഗൃഹനായകൻ കച്ചവടം പ്രമാണിച്ചു വടക്കൻപറവൂരിൽ പോയി. ആ സന്ദർഭത്തിൽ മൈസൂറിൽ

നിന്നു ടിപ്പു സുൽത്താന്റെ ആൾക്കാർ അവരുടെ തെക്കനാക്രമണ പര്യട നത്തിൽ പറവൂരെത്തുകയും അവിടെ അക്രമങ്ങളും കൊള്ളകളും മറ്റും നടത്തിയ കൂട്ടത്തിൽ അവിടെയുള്ള ഒരു ക്രൈസ്തവ ദേവാലയത്തിലും അക്രമികളായ മുസ്ലീങ്ങൾ പ്രവേശിക്കുകയും കണ്ണിൽ കണ്ടതൊക്കെ കൊള്ളയടിക്കുകയും ചെയ്തു.

പള്ളിയകത്തുണ്ടായിരുന്ന ഒരു ശവകുടീരത്തിൽ വിലപിടിച്ച പണ്ട ങ്ങളും നിക്ഷേപങ്ങളും കാണുമെന്ന ഭ്രമത്താൽ ആ കബറിടം ആക്രമി ക്കുവാനും പൊളിക്കുവാനും ഭാവിച്ചു. അവിടെ കബറടങ്ങിയിരുന്നത് അന്ത്യോഖ്യായിലെ യാക്കോബായ സഭയിൽ നിന്ന് ആദ്യമായി മലങ്കര യിൽ വന്ന മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായായിരുന്നു. അതിനു മുമ്പു പരദേശത്തു നിന്നു മലങ്കരയിൽ വന്നിരുന്ന ബാവാമാർ, പേർഷ്യാ, ബാബിലോണിയ മുതലായ രാജ്യങ്ങളിൽ നിന്നു വന്ന നെസ്തോറിയൻ മെത്രാപ്പോലീത്താമാരായിരുന്നു. അന്ത്യോഖ്യായിലുള്ള യാക്കോബായ സഭയുടെ പ്രതിനിധിയായി ആദ്യമായി മലങ്കരസഭയിൽ വന്നതു ഗ്രിഗോ റിയോസ് മെത്രാപ്പോലീത്തായായിരുന്നുവെന്നു പിന്നീട് ലഭിച്ച ചരിത്ര യാഥാർത്ഥ്യങ്ങളുടെ വെളിച്ചത്തിൽ തെളിഞ്ഞിട്ടുള്ള ഒരു സത്യമാണ്. കബ റിടം അശുദ്ധമാക്കാൻ അക്രമികൾ മുതിർന്നപ്പോൾ യാദൃച്ഛികമായി അവി ടെയുണ്ടായിരുന്ന ഇലഞ്ഞിക്കലെ ഗൃഹനാഥൻ മുസ്ലീങ്ങളോട് കേണ പേക്ഷിച്ചും അവർക്കു കൈകൂലി കൊടുത്തും അവരെ പ്രീണിപ്പിച്ച് ഈ സാഹസത്തിൽ നിന്നു പിൻതിരിപ്പിച്ചു.”

“പറവൂർ യാത്ര കഴിഞ്ഞു ഗൃഹനാഥൻ ഇലഞ്ഞിക്കലേക്കു മടങ്ങി. ഏതാനും ദിവസങ്ങൾക്കു ശേഷം ഇലഞ്ഞിക്കൽ കുടുംബത്തിലെ തൊഴു ത്തിൽ കെട്ടിയിരുന്ന കന്നുകാലികൾ കെട്ടഴിഞ്ഞു നടക്കുക, കടവിൽ പൂട്ടി യിട്ടിരുന്ന വള്ളം ആറ്റിൽ അങ്ങുമിങ്ങും ഒഴുകുക ആദിയായ അശുഭ സംഭ വങ്ങൾ കണ്ടുതുടങ്ങി. ജ്യോത്സ്യനെ വിളിച്ചു പ്രശ്നം വച്ചതിൽ, പറവൂർ ദേവാലയത്തിൽ കബറടങ്ങിയിരുന്ന മെത്രാപ്പോലീത്താ തിരുമനസ്സിലെ ആത്മാവ്, അവിടെനിന്നു കുടുംബനാഥനോടൊപ്പം ഇലഞ്ഞിക്കലേയ്ക്കു പോന്നിട്ടുണ്ടെന്നും അവിടത്തേയ്ക്ക് ഒരു ആലയ സങ്കേതം പണികഴിപ്പി ക്കാത്തതു കൊണ്ടാണ് അമംഗളസംഭവങ്ങൾ ഉണ്ടാകുന്നതെന്നും ജ്യോത്സ്യൻ പറഞ്ഞു. അങ്ങനെയാണത്രെ ഇലഞ്ഞിക്കൽ തറവാട്ടു മുറ്റത്തു ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ ആത്മീയാധിവാസ സങ്കേതമെന്ന നിലയിൽ ഒരു ചാപ്പൽ പണിയിക്കാൻ ഇടയായത്. ദേവാ ലയങ്ങൾക്കു നാമകരണം ചെയ്യുമ്പോൾ കാനോനിൽ പേരു കൊണ്ട വിശു ദ്ധന്മാരുടെ പേരു മാത്രമേ ഇടാൻ പാടുള്ളു എന്നതുകൊണ്ട്, അങ്ങനെ പേരു കൊണ്ട മറ്റൊരു പരിശുദ്ധന്റെ നാമധേയം കൂടെ ചേർത്താണ് ആ പേരിടുകയുണ്ടായതെന്നുള്ള സംഗതി സ്മരണീയമാണ്” (പേജ് 10, 11).

പ്രൊഫസർ ഇ. ജെ. ജോൺ എഴുതിയ "ഒരു ദേവാലയവും ഒരു കുടുംബവും" എന്ന ഗ്രന്ഥത്തിൽ ഇലഞ്ഞിക്കൽ പള്ളിയെ സംബന്ധിച്ച് കൂടുതൽ വിവരങ്ങൾ കാണാം. ഇലഞ്ഞിക്കൽ കുടുംബത്തിന്റെ വേരുകൾ ആ ചാപ്പൽ സ്ഥാപനവുമായി കെട്ടുപിണഞ്ഞ് കിടക്കുന്നതുകൊണ്ട് ഒട്ടും വെട്ടിചുരുക്കാതെ ആ ഭാഗം താഴെ കൊടുക്കുന്നു.

"പരിശുദ്ധ അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് ബാവായുടെ ആത്മീയാധിവാസ സങ്കേതമെന്ന നിലയിൽ ഒരു പള്ളി ഇലഞ്ഞിക്കൽ തറവാട്ടുമുറ്റത്ത് നിലകൊള്ളുന്നുണ്ട്. ഈ പള്ളി പണിയാനുള്ള കാരണം ഒരു പ്രധാന ചരിത്രകഥയായി അറിയപ്പെടുന്നുണ്ട്.

1665 -ൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണം സെന്റ് മേരീസ് വലിയപള്ളിയിൽ വെച്ച് മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനാരോഹണ ശുശ്രൂഷ നടത്തുകയുണ്ടായല്ലോ. പ്രസ്തുത ചടങ്ങിന്റെ ക്രമീകരണങ്ങൾക്ക് ഒരു വലിയ പങ്ക് ഇലഞ്ഞിക്കൽ കുടുംബനായകൻ വഹിച്ചിരുന്നു. ഇലഞ്ഞിക്കൽ കുടുംബം അന്ന് നിരണത്ത് പ്രതാപത്തിലിരിക്കുന്ന കാലമായിരുന്നു. മാർ ഗ്രീഗോറിയോസും ഇലഞ്ഞിക്കൽ കുടുംബനാഥനും തമ്മിലുണ്ടായ അഗാധമായ ആത്മീയ സ്നേഹബന്ധം തുടർന്നും പുലർത്തിപ്പോന്നിരുന്നു.

മാർ ഗ്രിഗോറിയോസ് 1681 -ൽ കാലം ചെയ്ത് വടക്കൻപറവൂർ സെന്റ് തോമസ് പള്ളിയിൽ കബറടക്കപ്പെട്ട ശേഷവും ഇലഞ്ഞിക്കൽ കുടംബക്കാർ എല്ലാ വർഷവും ഏപ്രിൽ 27 -ാം തീയതി - അദ്ദേഹത്തിന്റെ ഓർമ്മ ദിവസം - വടക്കൻപറവൂർ പള്ളിയിൽ പോയി പെരുനാളിൽ സംബന്ധിക്കുക പതിവായിരുന്നു.

കൂടാതെ വ്യാപാര സംബന്ധമായി ഇലഞ്ഞിക്കൽ കുടുംബനാഥനും മറ്റും വടക്കൻ പ്രദേശങ്ങളിൽ പോകുമ്പോൾ വടക്കൻപറവൂർ പള്ളിയിൽ മാർ ഗ്രീഗോറിയോസിന്റെ കബറിടം സന്ദർശിച്ച് പ്രാർത്ഥന നടത്തുകയും അനുഗ്രഹം പ്രാപിച്ചു വരികയും ചെയ്തിരുന്നു. ഈ പതിവ് മുടക്കം കൂടാതെ അനുഷ്ഠിച്ചു പോന്നിരുന്നു."

"1789-1790 കാലയളവിൽ മൈസൂറിൽ ടിപ്പു സുൽത്താന്റെ ആളുകൾ കൊച്ചി, വടക്കൻ തിരുവിതാംകൂർ എന്നിവിടങ്ങളിൽ ആക്രമണം നടത്തി. ഇത് ആറാം മാർത്തോമ്മായുടെ കാലത്തായിരുന്നു. അവർ വടക്കൻപറവൂരിലെത്തുകയും സെന്റ് തോമസ് പള്ളിയകത്തുണ്ടായിരുന്ന മാർ ഗ്രിഗോറിയോസിന്റെ കബറിടം പൊളിക്കുവാൻ ശ്രമിക്കുകയുമുണ്ടായി. കബറിടത്തിനുള്ളിൽ വിലപിടിച്ച പണ്ടങ്ങളും നിക്ഷേപങ്ങളും ആണെന്നാണ് അവർ ധരിച്ചിരുന്നത്. അന്ന് കബറിടം മദ്ബഹായിൽത്തന്നെ തെക്കുവശത്തായിരുന്നു.

ഈ സന്ദർഭത്തിൽ ഇലഞ്ഞിക്കൽ തറവാട്ടിലെ ഗൃഹനായകൻ കച്ചവടം പ്രമാണിച്ച് വടക്കൻപറവൂരിൽ എത്തിയിരുന്നു. കബറിടം തല്ലിപ്പൊളിച്ച് അശുദ്ധമാക്കുവാൻ അക്രമികൾ മുതിർന്നപ്പോൾ ഇലഞ്ഞിക്കലെ ഗൃഹനാഥൻ യാദൃച്ഛികമായി പള്ളിയിലെത്തി പ്രാർത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹം സത്യാവസ്ഥ മുസ്ലീം പടയാളികളെ പറഞ്ഞു ധരിപ്പിക്കുകയും അത് ഒരു പരിശുദ്ധന്റെ കബറിടമാണെന്നും അതിൽ നിധി ഒന്നും ഇല്ലെന്നും അത് നശിപ്പിക്കരുതെന്നും അവരോട് കേണപേക്ഷിക്കുകയും ചെയ്തു. കൂടാതെ കുരുമുളകും മറ്റും വിറ്റതും കച്ചവടസംബന്ധമായ ആവശ്യത്തിലേക്ക് തന്റെ കൈയിൽ ഉണ്ടായിരുന്നതുമായ ലോഹനിർമിതമായ വെള്ളിക്കാശ് ഒരു സഞ്ചിയിൽ സൂക്ഷിച്ചിരുന്നത് അവർക്ക് കൊടുത്ത് അവരെ പ്രീണിപ്പിച്ച് ഈ സാഹസത്തിൽ നിന്ന് അവരെ പിന്തിരിപ്പിച്ചു.

അന്ന് വള്ളത്തിലായിരുന്നു കച്ചവടസംബന്ധമായ ആവശ്യങ്ങൾക്ക് ഇലഞ്ഞിക്കലെ ഗൃഹനാഥൻ വടക്കൻ പ്രദേശങ്ങളിലേക്ക് പൊയ്ക്കൊണ്ടിരുന്നത്. തന്റെ കൈവശമുണ്ടായിരുന്ന പണം മുഴുവനും ടിപ്പുസുൽത്താന്റെ ആൾക്കാർക്ക് കൊടുക്കേണ്ടി വന്നെങ്കിലും മാർ ഗ്രീഗോറിയോസിന്റെ കബറിടം പൊളിപ്പിക്കാതിരുന്നതിലുള്ള സംതൃപ്തിയോടുകൂടി സന്ധ്യാസമയത്ത് ജലമാർഗ്ഗം നിരണത്തേക്ക് യാത്ര തിരിക്കുവാൻ ഒരുങ്ങി.

വള്ളക്കടവിൽ വച്ച് മെത്രാച്ചന്റെ വേഷത്തിൽ ഒരു ആൾരൂപം വള്ളക്കാരനായ തോമ്മായെ പേരുപറഞ്ഞ് വിളിക്കുകയും വള്ളം അടുപ്പിക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. “മകനേ ഞാനും നിന്റെ കൂടെ വരുന്നുണ്ട്” എന്നറിയിച്ചതനുസരിച്ച് അദ്ദേഹത്തിന് മുൻഭാഗത്തെ വളവരയ്ക്കുള്ളിൽ സൗകര്യമുണ്ടാക്കിക്കൊടുക്കയും ചെയ്തു. അദ്ദേഹം വള്ളത്തിൽ കയറിയപ്പോൾ ആരൊ ഒരു സഞ്ചി വള്ളത്തിൽ കൊണ്ടുവയ്ക്കയും ചെയ്തു. വളവരയുടെ വാതിൽ, സ്വന്തം നേരിയത് ഉപയോഗിച്ച് മറയ്ക്കുകയും ചെയ്തു. സാധാരണയായി രണ്ടു രാത്രിയും ഒരു പകലും യാത്രയ്ക്ക് വേണ്ടിവന്നിരുന്നെങ്കിലും വളരെ അത്ഭുതകരമാംവിധം പിറ്റേദിവസം രാവിലെ തന്നെ നിരണത്ത് ഇലഞ്ഞിക്കൽ തറവാട്ടുകടവിൽ വള്ളം എത്തി. വള്ളത്തിനുള്ളിൽ മുൻഭാഗത്തെ വളവരയ്ക്കുള്ളിൽ കയറിയ ആളിനെ കാണാനില്ല. സഞ്ചി മാത്രം ഉണ്ടായിരുന്നു. സഞ്ചി പരിശോധിച്ചപ്പോൾ മാർ ഗ്രീഗോറിയോസിന്റെ കബറിടം പൊളിക്കാതിരിക്കാൻ ടിപ്പുസുൽത്താന്റെ പടയാളികൾക്ക് കൊടുത്ത അത്രയും തന്നെ പണം അതിൽ കാണുകയുമുണ്ടായി. സഞ്ചി വീട്ടിനുള്ളിൽ ഒരു മുറിയിൽ സൂക്ഷിക്കുകയും ചെയ്തു. ഇത് നാട്ടിൽ എല്ലാവരും അറിയുകയും അത്ഭുതകരമായി തോന്നുകയും ചെയ്തു.

ഇതിനെത്തുടർന്ന് ഇലഞ്ഞിക്കൽ കുടുംബത്തിൽ പല അതിശയങ്ങളും നടക്കുവാൻ തുടങ്ങി. രാത്രിയിൽ തൊഴുത്തിൽ കെട്ടിയിടുന്ന കന്നുകാലികൾ കെട്ടഴിഞ്ഞു നടക്കുക, കടവിൽ പൂട്ടിയിട്ടിരിക്കുന്ന വള്ളങ്ങൾ ഒഴുകി നടക്കുക, വരാന്തയിലും മറ്റും കിടന്നുറങ്ങുന്ന വേലക്കാർ രാവിലെ മുറ്റത്തു നിന്നും ഉണരുക എന്നിങ്ങനെ പലതും കണ്ടു തുടങ്ങി. അന്ന് നാട്ടിൽ നിലവിലുള്ള പതിവനുസരിച്ച് ഇതിന്റെ കാരണം അറിയുന്നതിന് ജോത്സ്യനെ വരുത്തി പ്രശ്നം വയ്പ്പിച്ചു നോക്കി.

വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങിയിട്ടുള്ള മെത്രാപ്പോലീത്തായുടെ ആത്മാവ് കുടുംബനാഥനോടൊപ്പം ഇലഞ്ഞിക്കലേക്ക് വന്നിട്ടുണ്ടെന്നും അവിടത്തേക്ക് ഒരു ആലയസങ്കേതം പണികഴിപ്പിക്കണമെന്നുമാണ് അറിഞ്ഞത്. ഉടൻ തന്നെ വീട്ടിലെ ഒരു മുറി പ്രാർത്ഥനയ്ക്കായി ശരിയാക്കി. തിരി വിളക്കിൽ ദീപം കൊളുത്തി വയ്ക്കയും കുടുംബപ്രാർത്ഥനകൾ ഈ മുറിയിൽ വച്ച് നടത്തുകയും ചെയ്തു വന്നു. അതിനുശേഷം അത്ഭുതസംഭവങ്ങൾ ഉണ്ടായിട്ടില്ല.

ഇതിനെത്തുടർന്ന് ഒരു കുടുംബചാപ്പൽ നിർമ്മിക്കുന്നതിന് ആലോചന നടന്നു. അങ്ങനെയിരിക്കെ ഒരു വലിയ വെള്ളപ്പൊക്കമുണ്ടായി. പമ്പാ നദിയിൽക്കൂടി ഒരു തടി ഒഴുകിവന്നു. തടി പലരും ഇടയ്ക്ക് കരയ്ക്കടുപ്പിക്കയും തടി എന്തു തരമെന്ന് അറിയുവാൻ കൊത്തിനോക്കുമ്പോൾ ചോര കാണുകയും വീണ്ടും ആറ്റിലേയ്ക്ക് തള്ളുകയും ചെയ്തുകൊണ്ടിരുന്നു. ഇതും നാട്ടിൽ പരസ്യമായിത്തീർന്നു. ഈ തടി ഇലഞ്ഞിക്കൽ തറവാട്ടിനരികിൽ വന്നു കരയ്ക്കടുക്കുകയും ചെയ്തു. പമ്പാ നദിയിൽ നിന്നു മണിമല ആറ്റിലേക്ക് ഒഴുകുന്ന ഒരു തോട്, കോലറ ആറ് എന്നറിയപ്പെടുന്നത് ഇലഞ്ഞിക്കൽ തറവാട്ടിന്റെ മുമ്പിൽ കൂടിയാണ് ഒഴുകുന്നത്. വീണ്ടും നാട്ടുകാരുടെയും മറ്റും സമ്മർദ്ദങ്ങൾക്ക് വഴങ്ങി ജോത്സ്യന്മാരുടെ അഭിപ്രായങ്ങൾ അറിയുകയുണ്ടായി. ഈ തടി ഉപയോഗിച്ച് ഒരു ദേവാലയം പണികഴിപ്പിക്കണം എന്ന് മനസ്സിലായി. ഇങ്ങനെയാണ് ഇലഞ്ഞിക്കൽ ചാപ്പൽ പണിയുവാൻ ഇടയായത്. ഈ തടിയും മുമ്പ് വള്ളത്തിൽ നിന്നും ലഭിച്ച സഞ്ചിയിലെ പണവും ഇതിനായി വിനിയോഗിക്കുകയും ചെയ്തു.

ഈ ചാപ്പൽ സ്ഥാപിച്ചത് 1792 -ൽ ആണെന്നാണ് കണക്കാക്കപ്പെടുന്നത്. ദേവാലയങ്ങൾ സ്ഥാപിക്കുന്നത് കാനോനികമായി പരിശുദ്ധരെന്ന് പ്രഖ്യാപിക്കപ്പെട്ടിട്ടുള്ളവരുടെ നാമത്തിൽ ആയിരിക്കേണ്ടതുണ്ട്. ആയതിനാൽ ഈ ചാപ്പൽ മാർ ബസ്സേലിയോസ് മാർ ഗ്രീഗോറിയോസ് എന്ന നാമത്തിലാണ് കൂദാശ ചെയ്യപ്പെട്ടിട്ടുള്ളത്. സഭാചരിത്രത്തിൽ മായാത്ത വ്യക്തിമുദ്ര പതിച്ച വലിയ മാർ ദീവന്നാസ്യോസ് എന്നറിയപ്പെട്ടിരുന്ന ആറാം മാർത്തോമ്മായാണ് പള്ളിയുടെ കൂദാശ നിർവ്വഹിച്ചത്.

പ. പരുമല ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ 1877 –ൽ പരുമലയിൽ താമസമായതിനു ശേഷം ഇലഞ്ഞിക്കൽ പള്ളിയിലെ ആരാധനയിലും ശ്രദ്ധ ചെലുത്തിയിരുന്നെന്നും ചില നിർദ്ദേശങ്ങൾ നൽകിയിരുന്നെന്നും അറ്റകുറ്റപ്പണികൾക്കു ശേഷം കൂദാശ നിർവ്വഹിച്ചെന്നും കാണാം.

1916 –ൽ ഇ. ജെ ജോൺ വക്കീൽ സ്വന്തം വീട് പുതുക്കിപ്പണിതപ്പോൾ ഈ ചാപ്പലും പുതുക്കിപ്പണിതു. പരിശുദ്ധ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാണ് പുതുക്കിപ്പണിത പള്ളിയുടെ കൂദാശ നിർവഹിച്ചത്.

പ. അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് ഇലഞ്ഞിക്കൽ കുടുംബത്തിന്റെ കാവൽ പിതാവാണ്. ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളും വിശ്വാസികളായ മറ്റു നാട്ടുകാരുമെല്ലാം ഇദ്ദേഹത്തെ വല്യതോപ്പൻ അഥവാ വല്ല്യോപ്പൻ എന്നാണ് സംബോധന ചെയ്തു വരുന്നത്.

എല്ലാ ഞായറാഴ്ചയും ഈ പള്ളിയിൽ വിശുദ്ധ കുർബ്ബാന നടത്തി വരുന്നുണ്ട്. ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളും കൂടാതെ സൗകര്യാർത്ഥം അടുത്തുള്ള ഓർത്തഡോക്സുകാരും ഇവിടെ വി. കുർബ്ബാനയിലും മറ്റു ശുശ്രൂഷകളിലും സംബന്ധിച്ചു വരുന്നു. ഇടവകപ്പള്ളിയായ നിരണം സെന്റ് മേരീസ് വലിയപള്ളി ഒരു കിലോമീറ്റർ കിഴക്കാണ്.

അടുത്തകാലത്ത് ഇലഞ്ഞിക്കൽ പള്ളി വകയായി ഇലഞ്ഞിക്കൽ ജംഗ്ഷനിൽ ഒരു കുരിശിൻതൊട്ടി നിർമ്മിച്ചു. കൂടാതെ പെരുന്നാൾ ദിവസവും മറ്റു വിശേഷപരിപാടികൾക്കും മറ്റും സൗകര്യപ്രദമായ വിധം പള്ളിയുടെ പടിഞ്ഞാറായി ഒരു കെട്ടിടം, ഒരു ഹാൾ എന്നിവയും പണിതുയർത്തുവാൻ സാധിച്ചത് ഒരു വലിയ നേട്ടമാണ്. ഇവയെല്ലാം ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളുടെ സംഭാവന കൊണ്ടാണ് നിർമ്മിച്ചിരിക്കുന്നത്.

ഈ ചാപ്പൽ സ്ഥാപിച്ചത് ചാക്കോ തരകൻ കുടുംബനാഥനായിരിക്കുമ്പോഴായിരുന്നു എന്നാണ് മനസ്സിലാക്കുന്നത്. അദ്ദേഹം വാർദ്ധക്യദശയിലായിരുന്നതിനാൽ പെരുമാൾ തരകൻ പള്ളി പണിയിൽ സഹായിച്ചിരുന്നു. പെരുമാൾ തരകനും മകൻ കൊച്ചു ചാക്കോ തരകനും പള്ളിക്കാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധ ചെലുത്തിവന്നു. പെരുമാൾ തരകന്റെ ഭാര്യയായിരുന്നു അഞ്ചാം മാർത്തോമ്മായെ മോചിപ്പിക്കുവാൻ സഹായിച്ച ചരിത്രപ്രസിദ്ധയായ പീത്തമ്മത്തങ്കി. കൊച്ചു ചാക്കോ തരകന്റെ മകനാണ് പ്രസിദ്ധനായ മാത്തു തരകൻ.

അപ്പന് ഒരു മകൻ എന്ന രീതിയിലായിരുന്നു കുടുംബം മുന്നോട്ട് നീങ്ങിയത്. മാത്തു തരകന്റെ കാലം മുതൽ കുടുംബത്തിൽ ശാഖകളും അംഗ

സംഖ്യയും വർദ്ധിക്കുവാൻ തുടങ്ങിയെന്നു കാണാം. കുടുംബാംഗങ്ങൾ എല്ലാം തന്നെ പള്ളിക്കാര്യങ്ങളിൽ ശ്രദ്ധയുള്ളവരായിരുന്നു" (പേജ് 14-17).

## ഒരു തിരുത്ത്

പ്രൊഫസർ ഇ. ജെ ജോണിന്റെ മേൽപറഞ്ഞ ഗ്രന്ഥത്തിൽ 1916 -ൽ ഇ. ജെ. ജോൺ വക്കീൽ തന്റെ വീട് പുതുക്കിപ്പണിതപ്പോൾ ഈ ചാപ്പലും പുതുക്കിപ്പണിയുകയുണ്ടായി എന്നു പറയുന്നുണ്ടല്ലോ. അത് അത്രകണ്ട് ശരിയാണെന്ന് തോന്നുന്നില്ല. വീട് പുതുക്കിപ്പണിയുന്നതിന് മൂന്നു വർഷം മുമ്പാണ് അദ്ദേഹം ചാപ്പൽ പുതുക്കിപ്പണിതതെന്ന് രേഖകളിൽ കാണുന്നു. വട്ടിപ്പണക്കേസിൽ വാദിഭാഗം 6-ാം സാക്ഷിയായി ഇ. ജെ. ജോൺ വക്കീലിനെ വിസ്തരിക്കുന്നുണ്ട്. 1092 ഇടവം 29 ന് തിങ്കളാഴ്ച മുതൽ (1917 ജൂൺ 11) 1092 മിഥുനം 6-ാം തീയതി ചൊവ്വാഴ്ച വരെ (1917 ജൂൺ 19) അദ്ദേഹം കേസിൽ മൊഴി കൊടുക്കുന്നുണ്ട്. ആ വിസ്താരത്തിലെ അവസാനദിവസമായ 1092 മിഥുനം 6 ന് അദ്ദേഹം പ്രതിഭാഗം വക്കീലിന്റെ ക്രോസിൽ ഇങ്ങനെ മൊഴി കൊടുത്തു:

'........... മുടക്കിനു ശേഷം (അബ്ദുള്ളാ പാത്രിയർക്കീസ് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതിനു ശേഷം) 89 ൽ (1089) എന്റെ വകയായിട്ടുള്ള ഒരു പള്ളിയെ പുത്തനാക്കി പണിയിച്ചു കൂദാശ കഴിച്ചു. അതിനു കൂദാശ കഴിച്ചതു ഒന്നാം പ്രതിയും (വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ) മാർ ഗ്രീഗോറിയോസും (പിന്നീട് ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ) നിരണത്തുള്ള എല്ലാ പട്ടക്കാരും മറ്റു പട്ടക്കാരും കൂടിയാണ്. നിരണത്ത് ഇപ്പോൾ പതിനൊന്നോ പന്ത്രണ്ടോ പട്ടക്കാർ ഉണ്ട്. എണ്ണി നോക്കിയാൽ തിട്ടം പറയാം."

വീടു പുതുക്കിപ്പണിതതിനെക്കുറിച്ചും കൂദാശ ചെയ്തതിനെപ്പറ്റിയും കൃത്യമായിത്തന്നെ അന്നേ ദിവസത്തെ വിസ്താരത്തിൽ അദ്ദേഹം മൊഴി കൊടുക്കുന്നുണ്ട്.

"ഇക്കഴിഞ്ഞ ഇടവം 11 -ാം തീയതി (1092) ഇംഗ്ലീഷു തീയതി 1917 മെയ് 24) ഞാൻ പുതിയതായി പണിയിച്ച ഒരു വീടു കൂദാശ ചെയ്കയുണ്ടായി. അതിന് ഒന്നാം പ്രതിയും (വട്ടശ്ശേരിൽ തിരുമേനി) അബ്ദുൽ മിശിഹാ വാഴിച്ച ഈവാനിയോസും (കരോട്ടുവീട്ടിൽ മാർ ഈവാനിയോസ് - കബറിടം പരുമലസിമ്മനാരി) നിരണത്തുള്ള എല്ലാ പട്ടക്കാരും വേറെ പട്ടക്കാരും ഉണ്ടായിരുന്നു."

മേൽപറഞ്ഞ മൊഴിയിൽ നിന്നും പള്ളി പണിത് കൂദാശ ചെയ്തത് 1089 ലും വീട് പണിത് കൂദാശ ചെയ്തത് 1092 ലും ആണെന്നു കാണാം.

# 4

# ഇലഞ്ഞിക്കൽ പളളിയിലെ പെരുന്നാൾ ആഘോഷം

മലങ്കരസഭയിലെ എല്ലാ പള്ളികളിലും പെരുന്നാൾ ആഘോഷിക്കാറ് പതിവുണ്ട്. ഇലഞ്ഞിക്കൽ പള്ളി പെരുന്നാൾ എല്ലാ കൊല്ലവും ഏപ്രിൽ മാസം 29 –ാം തീയതിയാണ്. ഏപ്രിൽ 28, 29 എന്നീ തീയതികളിലാണ് വിവിധ പെരുന്നാൾ പരിപാടികൾ അച്ചടക്കത്തോടും, ചിട്ടയോടും കൂടി നടത്താറ്.

പ്രൊഫസർ ഇ. ജെ. ജോൺ ഇലഞ്ഞിക്കൽ പള്ളിപ്പെരുന്നാൾ ആഘോഷത്തെക്കുറിച്ച് തന്റെ അനുഭവത്തിന്റെ വെളിച്ചത്തിൽ വളരെ തന്മയത്വത്തോടെ മുൻപറഞ്ഞ ഗ്രന്ഥത്തിൽ വരച്ചു കാട്ടുന്നുണ്ട്. അദ്ദേഹം 'ഒരു ദേവാലയവും, ഒരു കുടുംബവും' എന്ന പുസ്തകത്തിൽ ഇങ്ങിനെ പറയുന്നു:

"പ. അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് കാലം ചെയ്തത് 1681 ഏപ്രിൽ 27 –ാം തീയതിയാണ്. അദ്ദേഹം കബറടങ്ങിയ വടക്കൻ പറവൂർ സെന്റ് തോമസ് പള്ളിയിൽ ഓർമ്മപ്പെരുന്നാൾ കൊണ്ടാടുന്നത് ഏപ്രിൽ 27 –ാം തീയതിയാണ്. മുൻകാലങ്ങളിൽ ഇലഞ്ഞിക്കൽ കുടുംബാംഗങ്ങൾ ഓർമ്മപ്പെരുന്നാളിൽ സംബന്ധിക്കുന്നതിന് ഏപ്രിൽ 27 –ാം തീയതി വടക്കൻ പറവൂർ പള്ളിയിൽ പോകുകയും അവിടെനിന്നു തിരിച്ചു വന്നശേഷം ഏപ്രിൽ 29 –നു ഇലഞ്ഞിക്കൽ പള്ളിയിൽ പെരുന്നാൾ ആഘോഷിച്ചു വരികയും ചെയ്തിരുന്നതിനാലാണ് ഇങ്ങനെ ക്രമീകരിക്കപ്പെട്ടിട്ടുള്ളത് എന്നാണ് മനസ്സിലാക്കേണ്ടത്.

ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളെ സംബന്ധിച്ചിടത്തോളം ഈ പെരുന്നാൾ ഒരു വലിയ ആഘോഷച്ചടങ്ങാണ്. മുൻകാലങ്ങളിൽ തലേദിവസം സന്ധ്യാപ്രാർത്ഥനയ്ക്കും, റാസയ്ക്കും ശേഷം വെടിക്കെട്ടും കഥാപ്രസംഗങ്ങളും മറ്റും നടത്തിവന്നിരുന്നു. ഇപ്പോൾ വെടിക്കെട്ടിനും കലാപരിപാടികൾക്കും നിയന്ത്രണം വന്നിട്ടുണ്ട്. എന്നാൽ റാസ പള്ളിയിൽ നിന്ന് ഇലഞ്ഞിക്കൽ ജംഗ്ഷനിലെ കുരിശിൻതൊട്ടി വരെ പോകും.

തിരുവല്ലാ – മാവേലിക്കര റോഡിൽ ആലന്തുരുത്തി ജംഗ്ഷനിൽ നിന്നു പടിഞ്ഞാറോട്ട് വന്ന് ഡക്ക്ഫാമിന്റെ സൈഡിൽക്കൂടി പാലം കടക്കുന്ന റോഡും, ആലന്തുരുത്തിക്ക് കുറച്ച് തെക്ക് കടപ്ര ജംഗ്ഷനിൽ നിന്നു പടിഞ്ഞാറോട്ട് നിരണം പള്ളിയുടെ മുമ്പിൽ കൂടിയുള്ള റോഡും, എല്ലാം

സന്ധിക്കുന്ന സ്ഥലമാണ് ഇലഞ്ഞിക്കൽ ജംഗ്ഷനായി അറിയപ്പെടുന്നത്. റോഡ് അവിടെ നിന്നു പടിഞ്ഞാട്ട് വീയപുരത്തേക്കാണ്.

ഇലഞ്ഞിക്കൽ ജംഗ്ഷനിൽ വളരെ മനോഹരമായി പണിതുയർത്തിയിട്ടുള്ള കുരിശിൻതൊട്ടി അഭിമാനാർഹമാണ്. എട്ടുവശങ്ങളോടു കൂടിയ കുരിശിൻതൊട്ടിയുടെ ആറു വശങ്ങളിലായി പ. അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിന്റേയും കൂടാതെ പ. കന്യകമറിയം, വി. മർത്തോമ്മാ ശ്ലീഹാ, പ. പരുമലത്തിരുമേനി, വി. ഗീവറുഗീസ് സഹദാ, മാർ ബസേലിയോസ്, മാർ ഗ്രീഗോറിയോസ് എന്നിവരുടെയും പടങ്ങളാണ് പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളത്.

പെരുന്നാൾ ദിവസം രാവിലെ വി. മൂന്നിന്മേൽ കുർബ്ബാനയും അതിനു ശേഷം സമൂഹ സ്നേഹ വിരുന്നും ഉച്ചയ്ക്കു ശേഷം റാസയുമാണ് പ്രധാന പരിപാടികൾ. റാസയ്ക്കു ശേഷം ഇലഞ്ഞിക്കൽ കുടുംബത്തിലെ പ്രായപൂർത്തിയായ പുരുഷന്മാർ പള്ളിയിൽ വച്ചു തന്നെ കുടുംബമൂപ്പന്റെ അദ്ധ്യക്ഷതയിൽ യോഗം കൂടി വാർഷിക റിപ്പോർട്ടും കണക്കും പരിഗണിക്കുകയും ആവശ്യമായ മറ്റ് തീരുമാനങ്ങൾ എടുക്കുകയും ചെയ്തുവരുന്നു.

സ്നേഹവിരുന്നിൽ ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളെ കൂടാതെ നാനാ ജാതി മതസ്ഥരായ ആളുകൾ വന്നു സംബന്ധിക്കുന്നത് വിശ്വാസികളുടേയും, നാട്ടുകാരുടേയും സഹകരണവും സ്നേഹവും സന്തോഷവും വിളിച്ചറിയിക്കുന്നു. പെരുന്നാൾ സദ്യയ്ക്കും മറ്റും ഉപയോഗിക്കത്തക്കവിധം പള്ളിക്കെട്ടിടവും ഹാളും വളരെ സൗകര്യപ്രദമായിട്ടുള്ളതാണ്.

പെരുന്നാൾ, ഓരോ വർഷവും നേർച്ചയായി ഇലഞ്ഞിക്കൽ കുടുംബാംഗങ്ങൾ നടത്തുന്നതാണ്. ഇലഞ്ഞിക്കൽ കുടുംബത്തിലെ സ്ത്രീകൾ ഉൾപ്പെടെയുള്ള അംഗങ്ങൾക്ക് ഇതിന് അർഹതയുണ്ട്. കുടുംബാംഗങ്ങൾ അവരവരുടെ പേര് രജിസ്റ്റർ ചെയ്യുകയാണ് പതിവ്. അത് ഒരു പ്രത്യേക ബുക്കിൽ രേഖപ്പെടുത്തുന്നുണ്ട്. 2002 ലെ രേഖപ്രകാരം 2033 –മാണ്ട് വരെയുള്ള പെരുന്നാളുകൾ ബുക്ക് ചെയ്തു കഴിഞ്ഞിരിക്കയാണ്.

പള്ളിക്ക് പ്രത്യേക കെട്ടിടവും ഹാളും ഉണ്ടാകുന്നതിന് മുമ്പ് പള്ളിക്ക് അടുത്ത് താമസിക്കുന്ന നേർച്ചക്കാരൻ സ്വന്തം വീട്ടിൽ വച്ചോ ദൂരെ താമസിക്കുന്നവർ അടുത്തുള്ള വീട്ടുകാരിൽ ആരുടെയെങ്കിലും വീട്ടിൽ വച്ചോ സദ്യ നടത്തുകയായിരുന്നു പതിവ്. എല്ലാ വിഭവങ്ങളും കൂട്ടിയുള്ള നാടൻ സദ്യയാണ് ഇതുവരെ നടത്തിവന്നിരുന്നത്. കുറഞ്ഞത് താഴെപ്പറയുന്ന വിഭവങ്ങൾ ഉണ്ടായിരിക്കും. ആദ്യം വെള്ളയപ്പവും കോഴിയിറച്ചിയും കൂടെ പഴവും വിളമ്പും. അതിനുശേഷം ചോറും മറ്റ് കറികളും. ചോറിന്റെ കൂടെ പരിപ്പും, പപ്പടവും മീൻ വേവിച്ചതും മീൻ പറ്റിച്ചതും മാട്ടിറച്ചിയും പച്ചടിയും തുടർന്ന് പുളിശേരിയും കോഴിയിറച്ചി കറിയും അതിനു ശേഷം

തൈരും പഞ്ചസാരയും കൂടെ ചോറും പഴവും ചേർത്ത് ഉപയോഗിക്കും. ഊണ് ഇലയിലാണ്. എന്നാൽ ഇപ്പോൾ വാഴയുടെ ഇലയ്ക്കു പകരം പ്ലാസ്റ്റിക്ക് ഇലകളും ഉപയോഗിച്ചു വരുന്നുണ്ട്.

കോഴിയിറച്ചിക്ക് ആവശ്യമായ കോഴികൾ പെരുന്നാളിന്റെ തലേദിവസം നേർച്ചയായി വിശ്വാസികൾ എത്തിക്കുകയാണ് പതിവ്. സദ്യയ്ക്ക് ആവശ്യമായത് ഉപയോഗിച്ചശേഷം ബാക്കിയുള്ള കോഴികളെ ലേലം വിളിച്ച് കൊടുക്കും. കോഴിയിറച്ചിക്ക് കോഴികളെ വാങ്ങിക്കേണ്ടി വരുന്നില്ലെങ്കിലും സദ്യയ്ക്ക് നല്ല ഒരു തുക ചെലവാക്കേണ്ടി വരുന്നുണ്ട്. മുൻകാലങ്ങളിൽ ഇലഞ്ഞിക്കൽ കുടുംബത്തിന്റെ ആശ്രിതരായി അനേകം സ്ഥിരം ജോലിക്കാർ ഉണ്ടായിരുന്നതിനാലും, അവരും കുറെ നാട്ടുകാരും പെരുന്നാൾ നടത്തിപ്പിൽ പങ്കാളികളായി സഹകരിച്ചിരുന്നതിനാലും സദ്യ ഒരുക്കുന്നതിലും വിളമ്പുന്നതിലും പ്രയാസം നേരിട്ടിരുന്നില്ല. ഇതിനുള്ള ശ്രമം നേർച്ചയായി തന്നെ കരുതി വന്നിരുന്നു. അതിനുശേഷം കൂലി കൊടുത്ത് സദ്യ ഒരുക്കുക പതിവായിത്തീർന്നു. അടുത്തകാലത്ത് സാധനസാമഗ്രികൾ എല്ലാം വാങ്ങിക്കുകയും സദ്യ ഒരുക്കുകയും വിളമ്പുകയും ചെയ്യുന്ന ജോലി കോൺട്രാക്ടടിസ്ഥാനത്തിൽ നടത്തുകയുമാണ് ചെയ്യുന്നത്.

എന്നാൽ വിവാഹങ്ങൾക്കും മറ്റും മൊത്തം കേറ്ററിംഗിന് കോൺട്രാക്ട് കൊടുക്കുന്നതു പോലെയുള്ള രീതി അവലംബിക്കുവാനുള്ള നിർദ്ദേശങ്ങളും ഉയർന്നുവരുന്നുണ്ടെങ്കിലും നേർച്ചക്കോഴികളെ നിർലോപം ഉപയോഗിക്കേണ്ടി വരുന്നതിലും മറ്റും നാടൻ വിഭവങ്ങളോടു കൂടി പഴയ രീതിയിൽ തന്നെയുള്ള പെരുന്നാൾ സദ്യ തുടരുന്നതാണ് ഉത്തമമെന്നാണ് പൊതുവായ അഭിപ്രായം.

ഇലഞ്ഞിക്കൽ പള്ളിയിലെ വല്ലോപ്പന്റെ പെരുന്നാൾ സദ്യയിൽ പങ്കുചേരുന്നത് അനുഗ്രഹമായിട്ടാണ് നാനാജാതി മതസ്ഥരായ നാട്ടുകാർ ഇപ്പോഴും കരുതിവരുന്നത്. ദൂരസ്ഥലങ്ങളിൽ താമസിക്കുന്ന കുടുംബാംഗങ്ങൾ പെരുന്നാളിൽ സംബന്ധിക്കുന്നത് നിർബന്ധമായി കരുതി ഈ കാലയളവിൽ നാട്ടിൽ വന്നുചേരുക പതിവാണ്. പെരുന്നാളിൽ വന്നു സംബന്ധിക്കുന്നത് അനുഗ്രഹമായിട്ടാണ് എല്ലാവരും കരുതുന്നത്.

പെരുന്നാൾ ദിവസത്തെ നേർച്ചപ്പണം അന്നേദിവസം തന്നെ ഉച്ചതിരിഞ്ഞ് റാസയ്ക്കു ശേഷം കൂടുന്ന യോഗത്തിൽ എണ്ണിത്തിട്ടപ്പെടുത്തി കണക്കിൽ ചേർക്കുന്നു. അര ലക്ഷം രൂപയോളം ഇതിൽ നിന്നു ലഭിച്ചു വരുന്നു.

പാവപ്പെട്ടവരുടെ ഭവനനിർമ്മാണത്തിനും, പെൺകുട്ടികളുടെ വിവാഹസഹായത്തിനും രോഗികളുടെ ചികിത്സയ്ക്കും മറ്റുമായി നല്ല തുക പള്ളിയുടെ ഫണ്ടിൽ നിന്നു ചെലവഴിക്കുന്നുണ്ട്.

അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിനെ പരിശുദ്ധനായിട്ടാണ് വിശ്വാസികൾ, പ്രത്യേകിച്ച് ഇലഞ്ഞിക്കൽ കുടുംബാംഗങ്ങൾ എല്ലാം തന്നെ കരുതിപ്പോരുന്നത്. അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ ആശ്രയിച്ച് അനുഗ്രഹങ്ങൾ പ്രാപിച്ചുവരുന്നു. ഇലഞ്ഞിക്കൽ കുടുംബത്തിന്റെ കാവൽ പിതാവാണ് അദ്ദേഹം" (പേജ് 22-24).

ജോൺ വക്കീലിന് മാർ ഗ്രീഗോറിയോസ് ബാവായോട് അതിയായ ഭക്തി ഉണ്ടായിരുന്നു. പ. അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ട ഇലഞ്ഞിക്കൽ പള്ളി കാലാന്തരത്തിൽ ജീർണ്ണിച്ചപ്പോൾ ജോൺ വക്കീൽ അതിന്റെ പുനരുദ്ധാരണത്തിൽ ശ്രദ്ധ പതിപ്പിച്ചു. പള്ളി മുഴുവൻ പൊളിച്ച് പണിയുകയാണ് അദ്ദേഹം ചെയ്തത്. അല്ലാതെ സൂത്രത്തിൽ റിപ്പയറുകൾ ചെയ്ത് കാര്യങ്ങൾ തട്ടിക്കൂട്ടുവാനല്ല ആ ഭക്തൻ തീരുമാനിച്ചത്. സ്വന്തം പോക്കറ്റിൽ നിന്നു പള്ളിപ്പണിക്കായി അദ്ദേഹം വലിയൊരു തുക ചിലവാക്കിയതായി അറിയാം. വട്ടിപ്പണക്കേസിലെ അദ്ദേഹത്തിന്റെ മൊഴി ശ്രദ്ധ വെച്ചു വായിച്ചാൽ ഇലഞ്ഞിക്കൽ പള്ളിയെക്കുറിച്ച് 'എന്റെ വകയായിട്ടുള്ള പള്ളി' എന്നാണ് ഹൃദയം നിറഞ്ഞ് കവിഞ്ഞ് പറയുന്നത്. അത്രയ്ക്ക് സ്നേഹവും ആദരവുമായിരുന്നു ആ പള്ളിയോട് അദ്ദേഹത്തിന്. മുകളിൽ വിവരിച്ച പെരുന്നാൾ ആഘോഷത്തിന്റെ രൂപരേഖ ജോൺ വക്കീൽ തന്നെ സംവിധാനം ചെയ്തതാണ്. അദ്ദേഹത്തിന്റെ ബന്ധുജനങ്ങൾ വലിയ വ്യത്യാസം ഒന്നും കൂടാതെ ആ നടപടിച്ചട്ടങ്ങൾ തുടർന്നുകൊണ്ടു വരുന്നു. മലങ്കരസഭയിലെ മറ്റ് അനേകം ദേവാലയങ്ങൾക്ക് അനുകരിക്കാൻ പറ്റിയ ചട്ടവട്ടങ്ങളാണ് ഇലഞ്ഞിക്കൽ പള്ളിയിലെ പെരുന്നാളിന് കാണുന്നത്. ഇതിന്റെ ആദ്യകാലശില്പിയായ ജോൺ വക്കീലിനെ നന്ദിപൂർവ്വം ഈ അവസരത്തിൽ അനുസ്മരിക്കാം.

# 5

# വേരും പടർപ്പും

**നി**രണം ഇലഞ്ഞിക്കൽ മാത്തു തരകന്റെ മൂത്തമകൻ ചാക്കോച്ചന്റെയും (ഉണ്ണൂണ്ണി) കോട്ടയം അക്കര ഇട്ട്യേര കോരയുടെ മകൾ കൊച്ചുമറിയാമ്മയുടെയും ഇളയ മകനായി ജോൺ വക്കീൽ നിരണം ഇലഞ്ഞിക്കൽ തറവാട്ടിൽ 1863 -ൽ ജനിച്ചു. ചാക്കോ യോഹന്നാൻ എന്നാണ് തറവാട്ടിലെ റിക്കാർഡുകളിൽ പേരു ചേർത്തിട്ടുള്ളത്. സ്കൂളിൽ പേര് ഇ. ജെ. ജോൺ എന്നായിരുന്നതിനാൽ ആ നാമത്തിലാണ് അദ്ദേഹം പ്രസിദ്ധനായത്. കൊച്ചാപ്പിയെന്നും ചിലർ അദ്ദേഹത്തെ വാത്സല്യപൂർവ്വം ഓമനപ്പേർ വിളിച്ചിരുന്നു. അദ്ദേഹത്തിന് ഒരു ജ്യേഷ്ഠനും ഒരു സഹോദരിയുമാണ് ഉണ്ടായിരുന്നത്. ജ്യേഷ്ഠൻ മാത്തുച്ചനും (ഇ. ജെ. മാത്യു) സഹോദരി അച്ചാമ്മയും ആയിരുന്നു. കോട്ടയം ബസ്സേലിയോസ് കോളജ് പ്രിൻസിപ്പാളായി റിട്ടയർ ചെയ്ത് ഇന്ന് ഓർത്തഡോക്സ് സഭയുടെ P.R.O. ആയി സേവനമനുഷ്ഠിച്ചു വരുന്ന പ്രൊഫസർ ഇ. ജെ. ജോണിന്റെ പിതാവിന്റെ മുത്തച്ഛനാണ് മാത്തുച്ചൻ. മാത്തുച്ചൻ വീട്ടുകാര്യങ്ങളും കൃഷികാര്യങ്ങളും നോക്കി നിരണത്ത് താമസിച്ചു. ജോൺ വക്കീൽ തിരുവനന്തപുരത്ത് താമസിച്ച് ഹൈക്കോടതിയിൽ പ്രാക്ടീസ് ചെയ്തു. ഇവരുടെ ഏകസഹോദരി അച്ചാമ്മയെ കോട്ടയത്ത് വേളൂർ കുടുംബത്തിലെ ഒരു ശാഖയായ കൊച്ചുപുരയ്ക്കൽ കുടുംബത്തിലെ പ്രസിദ്ധനായ മുതൽപിടിക്കാരന്റെ പ്രഥമപുത്രൻ ഏലിയാസിന് വിവാഹം ചെയ്തുകൊടുത്തു. അതിലുണ്ടായ മകൾ കുഞ്ഞുപെണ്ണിനെ തിരുവല്ലയിൽ കൊച്ചുമാമ്മൻ വക്കീൽ വിവാഹം ചെയ്തു. കുഞ്ഞുപെണ്ണ് ജനിച്ചു കഴിഞ്ഞ് പിതാവ് മരിച്ചു. തുടർന്ന് അച്ചാമ്മയെ കോട്ടയത്ത് തേർത്താനത്ത് പുന്നൻ ജഡ്ജി പുനർവിവാഹം ചെയ്തു. പുന്നൻ ജഡ്ജി ആദ്യം വിവാഹം ചെയ്തിരുന്നത് കൊണ്ടാട്ടുപറമ്പിൽ പോത്തച്ചന്റെ മകൾ അന്നമ്മയെ ആയിരുന്നു. ആ വിവാഹത്തിൽ ഒരു മകൾ ഉണ്ടായശേഷമാണ് അന്നമ്മ മരിച്ചുപോയത്. അക്കര കോര ഉലഹന്നന്റെ രണ്ടാമത്തെ മകൾ അന്നമ്മയായിരുന്നു പുന്നൻ ജഡ്ജിയുടെ ആദ്യ ഭാര്യയായിരുന്ന അന്നമ്മയുടെ മാതാവ്. അക്കര കുര്യൻ റൈട്ടറുടെ ജ്യേഷ്ഠ സഹോദരനാണ് കോര ഉലഹന്നാൻ.

മാത്തു തരകന്റെ മൂന്നാമത്തെ മകൻ ഫിലിപ്പോച്ചൻ തയ്യിൽ ദത്തവകാശപ്രകാരം വിവാഹം കഴിച്ചിരുന്നു. അദ്ദേഹം ചെറുപ്പത്തിൽ തന്നെ മരണമടഞ്ഞു. അദ്ദേഹത്തിന്റെ ഏകമകൾ മറിയാമ്മയെ വിവാഹം ചെയ്തത് വള്ളംകുളത്ത് കണ്ടത്തിൽ കുടുംബാംഗമായ ചെറിയാച്ചനായിരുന്നു. മറിയാമ്മ തയ്യിൽ കുടുംബത്തിലെ ഏകാവകാശിനിയായിരു

ന്നതിനാൽ ചെറിയാച്ചനും തയ്യിൽ ദത്തവകാശമായിരുന്നു. ഇവരുടെ ഒരു മകനാണ് കെ. സി. മാമ്മൻ മാപ്പിള.

മാമ്മൻ മാപ്പിളയുടെ അമ്മയുടെ വിവാഹം നടക്കുന്ന കാലത്ത് ജോൺ വക്കീലിന്റെ പിതാവ് ചാക്കോച്ചനായിരുന്നു കുടുംബനാഥൻ. അദ്ദേഹത്തിന്റെ മകളുടേയും പരേതനായ അദ്ദേഹത്തിന്റെ സഹോദരന്റെ ഏക മകളുടേയും വിവാഹം ഒരേ ദിവസമാണ് നടത്തിയത്. അതിനെക്കുറിച്ച് മാമ്മൻമാപ്പിള തന്റെ 'ജീവിത സ്മരണകളിൽ' രസകരമായി എഴുതിയിട്ടുണ്ട്.

## പ്രധാന ശാഖകൾ

താഴെ പറയുന്ന കുടുംബകാര്യങ്ങൾ പ്രൊഫസർ ഇ. ജെ. ജോൺ എഴുതിയ "ഒരു ദേവാലയവും ഒരു കുടുംബവും" എന്ന ഗ്രന്ഥത്തിൽ നിന്നും എടുത്തിട്ടുള്ളതാണ്.

1884 -ൽ ഇലഞ്ഞിക്കൽ കുടുംബസ്വത്തുക്കൾ ഭാഗം ചെയ്തു. ആറു വീതമായിട്ടാണ് ഭാഗപത്രം ഉണ്ടാക്കിയത്. അതിൽ ഒന്നാമത്തെ വീതം ഇലഞ്ഞിക്കൽ പള്ളിക്കും, ആറാമത്തെ വീതം ഫിലിപ്പോസ് മറിയയുടെ പേരിലും ആയിരുന്നു. മാത്തു തരകന്റെ മൂന്നാമത്തെ പുത്രൻ മാത്യു ഫിലിപ്പോസ് തയ്യിൽ കുടുംബത്തിൽ ദത്തവകാശമായിരുന്നതിനാൽ അദ്ദേഹത്തിന്റെ മകൾ ഫിലിപ്പോസ് മറിയ തയ്യിൽ കുടുംബാംഗമായി മാറിയതായി കണക്കാക്കപ്പെട്ടു.

ഒന്നാം ഭാഗവും, ആറാം ഭാഗവും കഴിച്ച് ബാക്കി നാല് ഭാഗപ്രകാരം നാലു ശാഖകൾ രൂപംകൊണ്ടു. മാത്തു തരകന്റെ മൂത്തപുത്രൻ ചാക്കോച്ചന്റെ, രണ്ട് ആൺമക്കളായ ചാക്കോ മാത്യുവും, ചാക്കോ യോഹന്നാനും (ഇ. ജെ. ജോൺ), രണ്ടാമത്തെ പുത്രൻ പെരുമാളച്ചന്റെ രണ്ട് ആൺമക്കൾ പെരുമാൾ ഇട്ടിച്ചെറിയ, പെരുമാൾ ചാക്കോ എന്നിവരും ഓരോ ശാഖയുടെ തലവന്മാരായിത്തീർന്നു.

### 1. ചാക്കോ മാത്യു (മാത്തുച്ചൻ) വിന്റെ ഇലഞ്ഞിക്കൽ വെളിയത്ത്

"ചാക്കോ മാത്യുവിന്റെ ശാഖ ഇലഞ്ഞിക്കൽ വെളിയത്ത് എന്നാണ് അറിയപ്പെടുന്നത്. അദ്ദേഹം പുത്തൻകാവ് അയിരുക്കുഴിയിൽ നിന്നാണ് വിവാഹം കഴിച്ചിരുന്നത്. ഇദ്ദേഹം ഒരു ആജാനുബാഹുവും നാട്ടിലെ പ്രമാണിയും സ്വന്തമായി കളിവള്ളങ്ങളും മറ്റും ഉണ്ടായിരുന്ന ആളുമായിരുന്നു. വള്ളംകളിയിലും മറ്റും വലിയ കമ്പക്കാരൻ. അദ്ദേഹം ചുണ്ടൻവള്ളങ്ങളുടെ അമരത്തു നിന്ന് സമർത്ഥമായി നിയന്ത്രിച്ചു വന്നു. വള്ളംകളി മത്സരങ്ങളിൽ ചിലപ്പോൾ ഉണ്ടാകാറുള്ള വഴക്കുകളിൽ ഇദ്ദേഹത്തിന്റെ ശരീര

ബലവും മറ്റും പ്രസിദ്ധമായിരുന്നതിനാലും, ആദരംകൊണ്ടും ഭയം കൊണ്ടും ഇദ്ദേഹത്തെ എതിരിടുവാൻ പൊതുവെ ആരും മുതിർന്നിരുന്നില്ല.

ചാക്കോ മാത്യുവിന് ഒരു പുത്രൻ മാത്രമാണ് ഉണ്ടായിരുന്നത്. ഇ. എം. ചാക്കോ (കുഞ്ഞ്). അദ്ദേഹം കല്ലൂപ്പാറ അടങ്ങപ്പുറത്തു നിന്ന് വിവാഹം കഴിച്ചു. നാല് ആൺമക്കളും ഒരു മകളും ജനിച്ചു. നാല് ആൺമക്കളിൽ ഇളയമകൻ കൊച്ചുണ്ണൂണ്ണി വിവാഹം കഴിക്കുന്നതിനു മുമ്പ് മരിച്ചു. വീട്ടു മുറ്റത്തിനടുത്തുണ്ടായിരുന്ന കുളത്തിൽ സന്ധ്യാസമയത്ത് കാലുകഴുകുവാനായി ഇറങ്ങവെ സർപ്പ ദംശനമേറ്റായിരുന്നു അന്ത്യം.

ഇലഞ്ഞിക്കൽ പള്ളിക്ക് വടക്കുവശത്താണ് ഇ. ജെ. ജോൺ വക്കീലിന്റെ വീട്. അതിന്റെ പടിഞ്ഞാറ് വശത്തായിരുന്നു ജ്യേഷ്ഠൻ മാത്തുച്ചന്റെ വീട്. ഇവരുടെ അമ്മയായ കോട്ടയത്ത് അക്കര കുടുംബത്തിലെ പ്രസിദ്ധനായ കുര്യൻ റൈട്ടറുടെ സഹോദരി 'പെരേലമ്മ' എന്നാണ് അറിയപ്പെട്ടിരുന്നത്. മൂത്തമകൻ മാത്തുച്ചന്റെയും അദ്ദേഹത്തിന്റെ മകൻ കുഞ്ഞിന്റെയും കൂടെ വെളിയത്തു വീട്ടിലാണ് അവർ താമസിച്ചിരുന്നത്. വീട് പഴയ രീതിയിലുള്ള അറയും പുരയും. തട്ടുംപുറവും അറയുടെ അടിയിൽ നിലവറയും ചായ്പും എല്ലാമുണ്ടായിരുന്നു. കുന്നംകുളത്തു നിന്നു ആശാരിമാരെ വരുത്തി പ്രത്യേകരീതിയിൽ പണിതിട്ടുള്ള ആ വീട് ബംഗ്ലാവ് എന്നാണ് അറിയപ്പെട്ടിരുന്നത്.

കുഞ്ഞിന്റെ മക്കൾ:- മൂത്ത മകൻ ഇ. ജെ. മാത്യു (ഉണ്ണൂണ്ണി). രണ്ടാമത്തെ മകൻ ഇ. ജെ. ഈപ്പൻ (ഈപ്പച്ചൻ). മൂന്നാമത്തെ മകൻ ഇ. ജെ. ജേക്കബ് (പാപ്പച്ചൻ) എന്നിവരാണ്. മകൾ ഏലിയാമ്മയെ കുന്നംകുളത്ത് പനയ്ക്കൽ ഇയ്യപ്പൻ വിവാഹം കഴിച്ചു. സഹോദരങ്ങൾ മൂന്നു പേരും വിവാഹത്തിനു ശേഷവും കുറേക്കാലം ഒരുമിച്ച് താമസിച്ചു. പിന്നീട് സൗകര്യാർത്ഥം ഉണ്ണൂണ്ണി ഇലഞ്ഞിക്കൽ പള്ളിക്ക് കിഴക്കുവശം തോടിന് അക്കരെയും, ഈപ്പച്ചൻ വെളിയത്തു വീടിന് പടിഞ്ഞാറു വശത്തുള്ള പുരയിടത്തിലും വീടുകൾ വച്ച് മാറിത്താമസിച്ചു. പാപ്പച്ചൻ വെളിയത്ത് കുടുംബത്തിൽ തുടർന്നു.

ഉണ്ണൂണ്ണിക്ക് ആദ്യവിവാഹത്തിൽ ഒരു മകനും രണ്ട് പെൺമക്കളും - ഇ. എം. ചാക്കോ (കൊച്ചൂഞ്ഞ്), മറിയാമ്മ, ചേച്ചമ്മ. രണ്ടാമത്തെ വിവാഹത്തിൽ രണ്ട് ആൺമക്കളും ഒരു മകളും - ഇ. എം. മാത്യു (കുഞ്ഞൂഞ്ഞ്), ഇ. എം. ജോർജ്, കുഞ്ഞന്നാമ്മ.

ഈപ്പച്ചന് ഒരു മകനും മൂന്നു പെൺമക്കളും. മകൻ പ്രൊഫ. ജേക്കബ് ഇലഞ്ഞിക്കൽ (കുഞ്ഞൂഞ്ഞ്). റിട്ടയർ ചെയ്ത് നിരണത്ത് താമസിക്കുന്നു. ഈ ഗ്രന്ഥം എഴുതി പൂർത്തിയാക്കുവാൻ പല വിവരങ്ങളും ശേഖരിച്ചു

തന്ന് അദ്ദേഹം സഹായിച്ചിട്ടുണ്ടെന്ന് നന്ദിപൂർവ്വം സ്മരിക്കുന്നു. കുഞ്ഞന്നാമ്മ, അക്കാമ്മ, തങ്കമ്മ എന്നിവരാണ് സഹോദരിമാർ.

പാപ്പച്ചന് ഒരു മകളും രണ്ട് ആൺമക്കളും – മകൾ ഗ്രേസി. പ്രൊഫസർ ഇ. ജെ. ജോൺ (കുഞ്ഞ്) കോട്ടയത്ത് താമസിക്കുന്നു. ഈ ജീവചരിത്ര ഗ്രന്ഥം എഴുതുന്നതിന് പല വിവരങ്ങളും അദ്ദേഹം കൈമാറിയിട്ടുണ്ടെന്ന് പ്രത്യേകം പറഞ്ഞുകൊള്ളട്ടെ. മാത്രമല്ല അദ്ദേഹം രചിച്ച 'ഒരു ദേവാലയവും ഒരു കുടുംബവും' എന്ന ഗ്രന്ഥം ഈ ജീവചരിത്ര രചനയ്ക്ക് കൈത്തിരിയായി പരിണമിച്ചിട്ടുണ്ട്. ആ ഗ്രന്ഥത്തിൽ നിന്നു സുലഭമായി ഞങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. വാസ്തവത്തിൽ പ്രൊഫസർ ഇ. ജെ. ജോണിന്റെ ഗ്രന്ഥം ഇല്ലാതിരുന്നുവെങ്കിൽ ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ ജീവചരിത്ര രചനയ്ക്ക് ഞങ്ങൾ വളരെയധികം ബുദ്ധിമുട്ടുമായിരുന്നു. ഈ കാര്യത്തിലുള്ള നന്ദി പ്രത്യേകം രേഖപ്പെടുത്തിക്കൊള്ളുന്നു. പാപ്പച്ചന്റെ രണ്ടാമത്തെ മകൻ ഏബ്രഹാം ജേക്കബ് (ബാബു) ദുബായിൽ എൻജിനിയറാണ്.

### 2. ചാക്കോ യോഹന്നാൻ (ഇ. ജെ. ജോൺ വക്കീൽ)

ജോൺ വക്കീലിന്റെ ശാഖയെക്കുറിച്ച് പിന്നാലെ പറയുന്നതായിരിക്കും.

### 3. പെരുമാൾ ഇട്ടിച്ചെറിയുടെ ശാഖ – ഇലഞ്ഞിക്കൽ കാക്കനാട്ടുകുഴിയിൽ

പെരുമാൾ ഇട്ടിച്ചെറിയയ്ക്ക് മൂന്നു ആൺമക്കളാണുണ്ടായിരുന്നത്. ഫിലിപ്പോച്ചൻ, ഐപ്പേച്ചൻ, കൊച്ചുപാപ്പി. ഫിലിപ്പോച്ചൻ കുടുംബത്തു നിന്ന് അഞ്ചു കിലോമീറ്ററോളം പടിഞ്ഞാറ് വീയപുരത്ത് വാഴപ്പള്ളാടിയിൽ താമസമാക്കി. ഐപ്പേച്ചൻ അര കിലോമീറ്ററോളം പടിഞ്ഞാറ് കാക്കനാട്ട്കുഴിയിലും. മൂന്നാമത്തെ മകൻ കൊച്ചുപാപ്പി കറ്റാനത്ത് ദത്തു കയറുകയും ചെയ്തു. അതാണ് കറ്റാനത്ത് ഇലഞ്ഞിക്കൽ മഠം എന്ന് പറയുന്നത്. ഫിലിപ്പോച്ചൻ വാഴപ്പള്ളാടിയിലും ഐപ്പേച്ചൻ കാക്കനാട്ടുകുഴിയിലും താമസിച്ചിരുന്നതിനാൽ കാക്കനാട്ടുകുഴിയിൽ, വാഴപ്പള്ളാടിയിൽ എന്ന് രണ്ടു ശാഖകളായി മാറുകയാണ് ഉണ്ടായത്.

വാഴപ്പള്ളാടിയിൽ ഫിലിപ്പോച്ചന്റെ മകൻ കൊച്ചുണ്ണൂണ്ണിയും അദ്ദേഹത്തിന്റെ മക്കളും കൊച്ചുമക്കളും എല്ലാം വീയപുരം ഭാഗത്തു തന്നെ താമസം ആയതിനാൽ അവിടെയും ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളുടെ വീടുകളും സ്വത്തുക്കളും ഉണ്ട്. കൊച്ചുണ്ണൂണ്ണിയുടെ കുഞ്ഞൂഞ്ഞ്, കൊച്ചുകുഞ്ഞ്, പാപ്പച്ചൻ, തങ്കച്ചൻ എന്നീ നാലു പുത്രന്മാരും കൃഷികാര്യങ്ങൾ കൂടാതെ ബിസിനസ്സ് രംഗത്തേക്ക് തിരിയുകയും അതിൽ ശോഭിക്കുകയും ചെയ്തു. സ്വർണ്ണക്കടകളും മറ്റും നടത്തിവരുന്നത് വാഴപ്പള്ളാടിയിൽ

ശാഖയിൽ പാപ്പച്ചന്റെ മക്കളാണ്. തങ്കച്ചൻ വീയപുരത്ത് തുടരുന്നു.

ഐപ്പേച്ചന്റെ പുത്രന്മാരായ ഉണ്ണൂണ്ണിയും ഇട്ടൂപ്പും കാക്കനാട്ടുകുഴിയിൽ തന്നെ താമസിച്ചുവരുന്നു. ഉണ്ണൂണ്ണിയുടെ ആൺമക്കളിൽ മൂത്തമകൻ തങ്കച്ചൻ കുടുംബത്തു തന്നെയാണ്. രണ്ടാമത്തെ മകൻ രാജൻ ജോലി പ്രമാണിച്ച് ചാലക്കുടിയിലേക്ക് മാറി.

ഇട്ടൂപ്പിന്റെ മക്കളായ പാപ്പച്ചൻ, ബേബി, തോമ്മാച്ചൻ തമ്പി, റ്റിറ്റി എന്നിവരെല്ലാം ക്രമേണ കൊരട്ടി, കൊച്ചി, വടക്കാഞ്ചേരി എന്നീ സ്ഥലങ്ങളിലേക്ക് പോയി. രണ്ടാമത്തെ മകൻ ബേബി (അഡ്വ. എം. മത്തായി) എറണാകുളത്ത് താമസിച്ച് ഹൈക്കോടതിയിൽ പ്രാക്ടീസ് ചെയ്യുന്നു.

### 4. പെരുമാൾ ചാക്കോയുടെ ശാഖ – ഇലഞ്ഞിക്കൽ പുത്തൻ പുരയിൽ

പെരുമാൾ ചാക്കോയുടെ ഏഴ് ആൺമക്കൾ മാത്തുക്കുട്ടി, ഉതുപ്പച്ചൻ, കൊച്ചുപാപ്പി, വല്ലൂണ്ണൂണ്ണി, ഫിലിപ്പോച്ചൻ (അഡ്വ. ഇ. ജെ. ഫിലിപ്പോസ്), കൊച്ചുണ്ണൂണ്ണി, ഉപ്പൂപ്പി എന്നിവരായിരുന്നു. അതിൽ മാത്തുക്കുട്ടി വീയപുരം ഭാഗത്തേക്ക് താമസമാക്കിയതാണ് കറുകയിൽ എന്ന് അറിയപ്പെടുന്നത്. കൊച്ചുണ്ണൂണ്ണി കാക്കനാട്ടുകുഴി ഭാഗത്ത് അച്ചനാരിൽ ആയിരുന്നു താമസം. കൊച്ചുപാപ്പി ഇലഞ്ഞിക്കൽ കുടുംബത്തിന്റെ വടക്കുഭാഗത്ത് ആറ്റുമാലിൽ താമസിച്ചു. ഇ. ജെ. ഫിലിപ്പോസ് പള്ളിക്ക് തൊട്ട് തെക്കുവശത്തും വല്ലൂണ്ണൂണ്ണി അതിന്റെ തെക്കുവശത്തും ഉപ്പൂപ്പി പടിഞ്ഞാറു വശത്തുമായിരുന്നു വീടുകൾ വച്ചത്. ഉതുപ്പച്ചനും മക്കളും എല്ലാവരും തിരുവനന്തപുരത്തായിരുന്നു താമസം. ഉപ്പൂപ്പിയുടെ മൂത്ത മകൻ ബേബി ബാംഗ്ലൂരിലും ഇളയമകൻ രാജു മദ്രാസിലും സ്ഥിരതാമസമാക്കിയതിനാൽ അവരുടെ വക വീടും പുരയിടവും കറുകയിൽ മാത്തുക്കുട്ടിയുടെ കൊച്ചുമകൻ ചാക്കോച്ചന് കൈമാറുകയും അവിടെ പുതിയ വീട് പണിയുകയും ചെയ്തു. ചാക്കോച്ചൻ സഭാ മാനേജിങ്ങ് കമ്മിറ്റി മെമ്പറായി സേവനമനുഷ്ഠിച്ചിട്ടുണ്ട്.

മാത്തുക്കുട്ടി വീയപുരം ഭാഗത്ത് കറുകയിൽ താമസമാക്കിയിരുന്നതിനാൽ ഇലഞ്ഞിക്കൽ പുത്തൻപുരയിൽ ശാഖയുടെ വീടുകൾ അവിടെ കാണാം. മാത്തുക്കുട്ടിയുടെ രണ്ട് ആൺമക്കൾ ചാക്കോച്ചൻ, മാത്തുച്ചൻ (തേൻകുട്ടി) എന്നിവരായിരുന്നു. ചാക്കോച്ചന്റെ, മൂത്തമകൻ ഈപ്പച്ചൻ ചെങ്ങന്നൂർ താമസമാക്കി. ഇളയമകൻ ബേബി വീയപുരത്ത് തുടർന്നു. തേൻകുട്ടിയുടെ മക്കളിൽ കുഞ്ഞൂഞ്ഞും, കോശി കുഞ്ഞും വീയപുരത്തും ചാക്കോച്ചൻ നിരണത്തും താമസമാക്കി. കുഞ്ഞൂഞ്ഞ് വീയപുരത്ത് തുടരുന്നു.

ഉതുപ്പച്ചന്റെ മക്കൾ എല്ലാവരും തിരുവനന്തപുരത്ത് താമസിച്ച് വിവിധ ജോലികളിൽ ഏർപ്പെട്ടിരുന്നു. ഇ. ജെ. ജേക്കബ് എൽ. ഐ. സി. യിൽ ഉയർന്ന ഉദ്യോഗസ്ഥനായിരുന്നു. ഇ. യു. മാത്യു, ഇ. യു. അലക്സാണ്ടർ, ഇ. യു. ഫിലിപ്പോസ് എന്നീ മൂന്നുപേരും എൻജിനിയർമാരായി സംസ്ഥാന ഗവൺമെന്റിൽ ഉന്നത സ്ഥാനങ്ങൾ വഹിച്ചിരുന്നു. വല്ല്യണ്ണൂണ്ണിയുടെ മക്കളായ കുഞ്ഞൂഞ്ഞും, കുഞ്ഞപ്പനും നിരണത്തു തന്നെയായിരുന്നു താമസം.

## ഫാ. ഇ. പി. ജേക്കബ് ബി. എ., ബി. എൽ., ബി. ഡി., എൽ. റ്റി.

കൊച്ചുപാപ്പിയുടെ മൂത്ത മകൻ ജേക്കബ് വൈദികപട്ടം സ്വീകരിച്ചു. അദ്ദേഹം മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രമുഖനായ ഒരു വൈദികനായിരുന്നു. ധ്യാനഗുരുവും വാഗ്മിയുമായി ശോഭിച്ചു സഭയ്ക്ക് വിലയേറിയ സേവനം കാഴ്ചവെച്ചിരുന്നു. നിരണം ഹൈസ്ക്കൂളിൽ ഹെഡ്മാസ്റ്ററായി സേവനം അനുഷ്ഠിച്ചു. വിദ്യാഭ്യാസരംഗത്തെ പ്രവർത്തനവും വിലപ്പെട്ടതായിരുന്നു.

അച്ചന്റെ മകൻ പ്രൊഫസർ ഇ. ജേക്കബ് ജോൺ പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പലായി വിരമിച്ചശേഷം ഇപ്പോൾ തിരുവനന്തപുരത്ത് താമസിച്ചു വരുന്നു. ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി മെമ്പറായി സേവനം തുടരുന്നു. വേൾഡ് ഫെലോഷിപ്പ് ഓഫ് ഓർത്തഡോക്സ് യൂത്ത്, എം. ജി. ഒ. സി. എസ്. എം. എന്നിവയുടെ വൈസ് പ്രസിഡന്റാണ്. ഫാ. ഇ. പി. ജേക്കബിന്റെ മറ്റ് രണ്ട് ആൺമക്കൾ, കുഞ്ഞുമോൻ, അനിയൻകുഞ്ഞ് എന്നിവരാണ്.

കൊച്ചുപാപ്പിയുടെ മറ്റ് രണ്ട് മക്കൾ ഇ. പി. ജോർജ്ജ്, ഇ. പി. കുരുവിള എന്നിവരാണ്. ജോർജ്ജ് ബാംഗ്ലൂരിലെ ജോലിക്കുശേഷം ആറ്റുമാലിൽ വീട്ടിലായിരുന്നു താമസം. പാപ്പച്ചൻ കൽക്കട്ട, ബോംബെ എന്നിവിടങ്ങളിൽ ജോലിക്കു ശേഷം വിരമിച്ച് കൊച്ചിയിൽ താമസിക്കുന്നു.

## അഡ്വ. ഇ. ജെ. ഫീലിപ്പോസ്

സഭയ്ക്കും സമൂഹത്തിനും വേണ്ടി വിശിഷ്ട സേവനങ്ങൾ അനുഷ്ഠിച്ച ഇലഞ്ഞിക്കൽ കുടുംബത്തിലെ ഒരു പ്രധാന വ്യക്തിയായിരുന്നു അഡ്വ. ഇ. ജെ. പീലിപ്പോസ്. പ. വട്ടശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ സഭാ കേസുകളിലും മറ്റും വളരെയേറെ സഹായിച്ചിരുന്നു. 1911 മുതൽ 1958 വരെ 47 വർഷം സഭാകേസുകളുമായി ബന്ധപ്പെട്ട് വളരെയധികം പ്രയത്നിച്ചു. 1934 -ലെ സഭാ ഭരണഘടന രൂപവൽക്കരണത്തിനും സഹായിച്ചു. 1958 ലെ സുപ്രീംകോടതി വിധി അനുകൂലമായി ലഭിച്ചതിലുള്ള സംതൃപ്തിയോടൊപ്പം കേസ് തീർന്ന് സമാധാനമായതിൽ ആശ്വാസവും ലഭിച്ചു. വക്കീൽപണി കൂടാതെ ബിസിനസ്സ് രംഗത്തും ശ്രദ്ധ



**അഡ്വ. ഇ. ജെ. ഫീലിപ്പോസ്**

ചെലുത്തിയിരുന്നു. തിരുവിതാംകൂർ ദിവാനായിരുന്ന സർ. സി. പി. രാമസ്വാമി അയ്യരുമായി അടുപ്പത്തിലായിരുന്നു. 1961 -ൽ നിര്യാതനായി.

അദ്ദേഹത്തിന് രണ്ട് ആൺമക്കളുണ്ട്. ഇ. പി. ഈപ്പൻ (ഈപ്പച്ചൻ), ഇ. പി. മാത്തു (മാത്യുക്കുട്ടി). രണ്ടുപേരും ബിസ്സിനസ്സ് രംഗത്തു തന്നെ. ഇ. ജെ. ഫിലിപ്പോസ് തിരുവനന്തപുരത്തു പ്രാക്ടീസ് ചെയ്തിരുന്നതിനാൽ അവിടെ താമസിച്ചു. അദ്ദേഹത്തിന്റെ കാലശേഷം നിരണത്തു വീടും പറമ്പും കൊച്ചുണ്ണൂണ്ണിയുടെ മകൻ ചാക്കോച്ചന് (ഇ. ഐ. ജേക്കബ്) കൈമാറി. ഇ. പി. ഈപ്പൻ, പട്ടം താണുപിള്ളയുടെ സോഷ്യലിസ്റ്റ് പാർട്ടിയിൽ ചേർന്ന് പ്രവർത്തിച്ചിരുന്നു. തിരുവനന്തപുരത്തു നിന്നു തെരഞ്ഞെടുപ്പിൽ വിജയിച്ച് എം. എൽ. എ. ആയിരുന്നു. തിരുവനന്തപുരം സിറ്റിമേയർ സ്ഥാനവും വഹിച്ചിരുന്നു.

ഇപ്പോൾ കുടുംബമൂപ്പനായ ഇ. പി. ഈപ്പൻ തിരുവനന്തപുരത്ത് താമസമായതിനാൽ അദ്ദേഹത്തിനു വേണ്ടി കൊച്ചുണ്ണൂണ്ണിയുടെ മകൻ ചാക്കോച്ചനാണ് ഇലഞ്ഞിക്കൽ പള്ളിക്കാര്യങ്ങൾ നോക്കുന്നത്. ചാക്കോച്ചൻ ഇപ്പോൾ നിരണം പള്ളിയുടെ ട്രസ്റ്റിയും കൂടിയാണ് (*ഒരു ദേവാലയവും ഒരു കുടുംബവും*, പേജ് 46–51).

# 6

# ഇലഞ്ഞിക്കൽ പാപ്പിയമ്മ

**ഇ**ലഞ്ഞിക്കൽ ചാപ്പൽ സ്ഥാപിച്ച ചാക്കോ തരകന്റെ മകൻ പെരുമാൾ തരകന്റെ ഭാര്യ പീത്തമ്മത്തങ്കി അഞ്ചാം മാർത്തോമ്മായെ ലന്തക്കാരുടെ കാരാഗൃഹത്തിൽ നിന്നു രക്ഷിക്കാൻ തന്റെ സർവ്വ സ്വർണ്ണാഭരണങ്ങളും ഊരി നിരണം പള്ളി നടയിൽ അർപ്പിച്ചത് പതിനെട്ടാം നൂറ്റാണ്ടിലെ പഴയ ചരിത്രത്തിൽ പെട്ടതാണെങ്കിലും ആ മഹതിയുടെ ഉദാത്ത ദാനം ഇന്നും സഭാചരിത്രത്തിന്റെ താളുകളിൽ തങ്കരേഖയായി തന്നെ തിളങ്ങി നിൽക്കുന്നു. അതു കഴിഞ്ഞ് കാലങ്ങൾ വളരെ കടന്നുപോയി. പീത്തമ്മത്തങ്കിയുടെ സർവ്വഗുണവും വാരിപ്പുണർന്ന മറ്റൊരു മനസ്വിനി കൂടി അതേ ഇലഞ്ഞിക്കൽ തറവാട്ടിൽ ഉണ്ടാകട്ടെ എന്ന് സർവ്വശക്തനായ ദൈവംതമ്പുരാൻ നിശ്ചയിച്ചു. അങ്ങിനെ പാപ്പിയമ്മ എന്ന സ്ത്രീരത്നം ഇലഞ്ഞിക്കൽ കുടുംബത്തിൽ ജനിക്കാനും അവരുടെ അതുല്യ സേവനസരണികൾ ദർശിച്ച് സുമനസ്സുകൾക്ക് അവരെ നിയോഗിച്ചയച്ച ദൈവംതമ്പുരാനെ നന്ദി നിറഞ്ഞ ഹൃദയത്തോടു കൂടി പുകഴ്ത്താനും സംഗതിയായി. പീത്തമ്മത്തങ്കിയെ കാണാനും അവരുടെ മാഹാത്മ്യം നേരിട്ടനുഭവിക്കാനും ഇപ്പോഴത്തെ തലമുറയ്ക്ക് കഴിഞ്ഞില്ല. ആ സുകൃതിനിയെപ്പറ്റി വായിച്ചറിയുവാനുള്ള ഭാഗ്യമേ നമുക്ക് ഉണ്ടായുള്ളു. എന്നാൽ ഇലഞ്ഞിക്കൽ പാപ്പിയമ്മയെ നേരിൽ കാണാനും ആ മഹതിയുടെ അപദാനങ്ങൾ നേരിട്ട് അനുഭവിച്ചറിയാനും ഇന്നത്തെ തലമുറയെ ദൈവം അനുവദിച്ചു. ഇ. ജെ. ജോൺ വക്കീലിന്റെ മൂത്ത ജ്യേഷ്ഠൻ മാത്തുച്ചന്റെ മകൻ കുഞ്ഞിന്റെ മകളായിരുന്നു പാപ്പിയമ്മ.

ഞങ്ങൾ വായനക്കാരെ പ. പരുമല തിരുമേനിയുടെ കാലത്തിലേക്ക് കൂട്ടിക്കൊണ്ടു പോവുകയാണ്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്തിമ കാലഘട്ടം. മലങ്കരസഭയിൽ ഉൽക്കർഷത്തിന്റെ പ്രഭാവീചികൾ തെളിഞ്ഞു തുടങ്ങിയ ചേതോഹര നാളുകൾ. സെമിനാരിക്കേസ് ജയിച്ച് ജോസഫ് മാർ ദീവന്നാസ്യോസ് (പുലിക്കോട്ടിൽ രണ്ടാമൻ) മലങ്കരയിൽ മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ ആരൂഢനായി സഭയെ സ്വഛന്ദം ഭരിച്ചു തുടങ്ങിയ സുവർണ്ണ നിമിഷങ്ങൾ. മലങ്കര മെത്രാപ്പോലീത്തായുടെ വലം കൈയായ് പ. പരുമലത്തിരുമേനി മലങ്കര ഒട്ടുക്ക് സഞ്ചരിച്ച് സഭാമക്കൾക്ക് പുണ്യദർശനം നൽകി സഭാനൗകയെ പുരോഗതിയുടെ ചക്രവാള സീമയിലേക്ക് നയിച്ചിരുന്ന സ്വർഗ്ഗീയ ദിനങ്ങൾ. സഭാമക്കൾ ആ പാവനചരിതന്റെ



ദർശനവും, സാമീപ്യവും ദിവ്യാനുഭൂതിയായി അകതാരിൽ ഏറ്റുവാങ്ങി ഹൃദയത്തിന്റെ ഉള്ളറകളിൽ ഭക്തിപൂർവ്വം കാത്തുസൂക്ഷിച്ചു പോന്നു.

പുരാതന ക്രിസ്ത്യാനികൾ ഇടതിങ്ങിപ്പാർക്കുന്ന സമ്പന്ന പ്രദേശമാണല്ലോ കുന്നംകുളം. മൈസൂർ ഹൈദരാലി 'നസ്രാണിപട്ടണം' എന്ന് കുന്നംകുളത്തെ വിശേഷിപ്പിച്ചിരുന്നു. വിശുദ്ധ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച ആർത്താറ്റ് വലിയപള്ളി ഉൾക്കൊള്ളുന്ന കുന്നംകുളം പ്രദേശം ആദിമ ക്രിസ്ത്യാനികളുടെ സങ്കേതമെന്നനിലയിൽ സകലർക്കും പ്രിയങ്കരമായിരുന്നു. രണ്ട് വിശ്രുതന്മാരായ മലങ്കര മെത്രാപ്പോലീത്താമാരുടെ ജന്മനാടെന്ന നിലയിൽ അതിന്റെ ഖ്യാതി ഉയർന്നു തന്നെ നിന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ ആജ്ഞപ്രകാരം പള്ളി വക കാര്യാന്വേഷണങ്ങൾക്കായി പരുമല മാർ ഗ്രീഗോറിയോസ് തിരുമേനി കുന്നംകുളത്ത് വന്നു താമസിക്കുക പതിവായിരുന്നു. കൊച്ചി ഇടവക മെത്രാപ്പോലീത്താ ആയിരുന്ന ശെമവൂൻ മാർ ദീവന്നാസ്യോസ് നിര്യാതനായശേഷം പുലിക്കോട്ടിൽ തിരുമേനി തന്നെയായിരുന്നു ഇടവക ഭരണം നടത്തിയിരുന്നത്. മലങ്കര ഒട്ടുക്ക് ഓടിനടന്ന് കാര്യങ്ങൾ നോക്കേണ്ടിയിരുന്നതിനാൽ പുലിക്കോട്ടിൽ തിരുമേനിക്ക് ആർത്താറ്റ് – കുന്നംകുളം മഹാഇടവക ഭരിക്കുന്നതിന് വേണ്ട സമയം കിട്ടിയിരുന്നില്ല. അതുകൊണ്ട് പ്രധാനപ്പെട്ട കാര്യങ്ങൾക്ക് പുലിക്കോട്ടിൽ തിരുമേനി ചാത്തുരുത്തിൽ തിരുമേനിയെ കുന്നംകുളത്തേക്ക് നിയോഗിച്ചു പോന്നു. മലങ്കര മെത്രാപ്പോലീത്തായുടെ ജന്മദേശം, മേൽപട്ടക്കാർ ഇല്ലാത്തതിന്റെ കുറവ് അനുഭവിക്കരുതെന്ന് കരുതി പരുമലത്തിരുമേനി വർഷത്തിൽ പല തവണ കുന്നംകുളത്ത് വന്ന് താമസിച്ച് വിവിധ പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുത്തുപോന്നു. അക്കാലത്ത് കൊച്ചിയിലെ മൂന്നാമത്തെ ഹൈസ്ക്കൂളായ മാർ ഇഗ്നേഷ്യസ് ഹൈസ്ക്കൂൾ കുന്നംകുളം മെയിൻ റോഡിൽ കെട്ടിപ്പടുക്കുന്നതിനും പള്ളിയുടെ നാലര ഏക്കർ വിസ്തീർണ്ണമുള്ള ശവക്കോട്ടയ്ക്ക് ചുറ്റും തൃശൂർ വടക്കുന്നാഥൻ ക്ഷേത്രത്തിനു ചുറ്റും ശക്തൻ തമ്പുരാൻ പണിയിച്ച ആനക്കഴുത്ത് മതിൽക്കെട്ടു പോലെ ബലിഷ്ഠവും, അത്യുന്നതവും, കലാഭംഗി നിറഞ്ഞതുമായ മതിൽക്കെട്ടു പണിതുയർത്തു ന്നതിന് നേതൃത്വം കൊടുക്കുന്നതിനും അദ്ദേഹം സമയം കണ്ടെത്തി.

അത്യധികം ഭയഭക്തി ബഹുമാനങ്ങളോടെയായിരുന്നു ജനങ്ങൾ

പരുമലത്തിരുമേനിയെ സമീപിച്ചിരുന്നത്. സാക്ഷാൽ ദൈവം തമ്പുരാന്റെ തിരുമുമ്പിൽ നിൽക്കുന്ന ചേതോവികാരങ്ങളോടെയാണ് നസ്രാണിജനത ആ മഹാപരിശുദ്ധന്റെ സമീപത്ത് പഞ്ചപുച്ഛമടക്കി നിന്നത്. തിരുവായിൽ നിന്ന് ഉതിർന്നു വീഴുന്ന ഓരോ വാക്കും അവർ ശ്രദ്ധിച്ചു. തിരുമനസ്സിലെ മുഖത്ത് തെളിയുന്ന ഓരോ ഭാവഭേദവും അവരുടെ മനസ്സിൽ ഭക്തിയുടെ വേലിയേറ്റങ്ങൾ സൃഷ്ടിച്ചു. കുന്നംകുളം പഴയപള്ളിയിൽ തിരുമേനി താമസിക്കുന്ന വേളയിൽ മരിച്ച ഒരു കുഞ്ഞിനെ അവിടുന്ന് ഉയിർപ്പിച്ചു. കല്ലാശ്ശേരിൽ പുന്നൂസ് റമ്പാച്ചനും (പിന്നീട് മൂന്നാം കാതോലിക്കാ ബാവാ) അന്ന് പരുമല തിരുമേനിയോടൊന്നിച്ച് പഴയപള്ളിയിൽ ഉണ്ടായിരുന്നു. ആ മഹാസംഭവത്തിന് അനുഭവസാക്ഷികളായ അന്നത്തെ തലമുറയിലെ ജനസഞ്ചയം ഒരു നടുക്കത്തോടെ മാത്രമേ ആ സംഭവം ഓർക്കുന്നുള്ളു. അപ്പോസ്തോലന്മാരുടെ കാലത്ത് നടന്നതായി വിശുദ്ധ വേദപുസ്തകത്തിൽ രേഖപ്പെടുത്തിയ പോലെയുള്ള ഒരു മഹാസംഭവമായിരുന്നു അത്. അവരുടെ കൺമുൻപിൽ വെച്ച് സംഭവിച്ച ആ മഹാ അത്ഭുത പ്രവൃത്തി ജനസാമാന്യത്തിന് ഏല്പിച്ച, നടുക്കവും, വിഭ്രമവും, ആശ്ചര്യവും, വർണ്ണനാതീതമായിരുന്നു. ഇതിനെക്കുറിച്ചുള്ള വിശദവിവരങ്ങൾ മലങ്കരസഭാ മാസിക പ്രസിദ്ധീകരിച്ച പരുമല തിരുമേനിയുടെ ദേഹവിയോഗ ശതാബ്ദി ഗ്രന്ഥമായ 'പരുമലസ്മൃതി'യിൽ പേജ് 313-315 ഭാഗങ്ങളിൽ 'മൃതനെ ഉയിർപ്പിച്ച പരുമല തിരുമേനി' എന്ന പേരിൽ പി. സി. മാത്യു എഴുതിയിട്ടുണ്ട്.

1896 നവംബർ മാസത്തിലെ ഒരു തണുപ്പുള്ള സായാഹ്നം. കുന്നംകുളം ചിറളയം പള്ളിയിൽ എത്തി വിശ്രമിച്ചുവന്ന പരുമല തിരുമേനി അസ്തമന സൂര്യന്റെ ചെങ്കതിരുകൾ വാരിവിതറുന്ന പൊൻപ്രഭയിൽ പള്ളിമുറ്റത്ത് ഇറങ്ങി നടക്കുകയായിരുന്നു (1665 -ൽ വന്ന യരുശലേം മെത്രാപ്പോലീത്താ മാർ ഗ്രീഗോറിയോസ് അബ്ദുൾ ജലീദ് പൊന്നാനിയിൽ കപ്പലിറങ്ങി അവിടത്തെ മുഹമ്മദീയരുടെ ഇടയിൽ കിടന്ന് നട്ടം തിരിയുമ്പോൾ അദ്ദേഹത്തെ, വെളിച്ചെണ്ണക്കച്ചവടത്തിനു പൊന്നാനിയിൽ പോയിരുന്ന കുന്നംകുളം നസ്രാണികൾ കണ്ട് കൂട്ടിക്കൊണ്ടുവന്ന് ഈ ചിറളയം പള്ളിമേടയിലാണ് താമസിപ്പിച്ചത്. മലങ്കരസഭയുടെ അന്നത്തെ അദ്ധ്യക്ഷനായിരുന്ന മാർതോമ്മാ മെത്രാൻ തന്റെ മേൽപട്ടസ്ഥാന പൂർത്തീകരണത്തിനായി വിദേശത്തുള്ള ഒരു മെത്രാപ്പോലീത്തായെ നോക്കിപ്പാർത്തിരിക്കുകയായിരുന്നു. മാർ ഗ്രീഗോറിയോസ് വന്നെത്തിയ വിവരം ഒന്നാം മാർത്തോമ്മായുടെ ആസ്ഥാനത്ത് അറിയിക്കുകയും തുടർന്ന് അത്യന്തം സന്തുഷ്ടനായ മാർത്തോമ്മാ ഒന്നാമൻ പരിവാരസമേതം മാർ ഗ്രീഗോറിയോസിനെ ആഘോഷപൂർവ്വം അങ്കമാലിയിലേക്ക് കൂട്ടിക്കൊണ്ടു പോവുകയും ചെയ്തു).

പരുമല തിരുമേനിയുടെ സന്നിധിയിലേക്ക് ആ സായംകാലത്ത് ഒരു മാന്യൻ തെക്കേ പടി കടന്ന് പതുക്കെ നടന്നു വരുന്നുണ്ടായിരുന്നു. കുന്നം കുളത്തെ പ്രശസ്തമായ പനക്കൽ തറവാട്ടിലെ അംഗവും തനിക്ക് സുപ രിചിതനുമായ മാത്തുവായിരുന്നു അത്. തിരുമേനി ആഗതനെ പുഞ്ചിരി യോടെ സ്വീകരിച്ചു. തിരുമേനിയുടെ തൃക്കൈ മുത്തി കുശലപ്രശ്ന ങ്ങൾക്കു ശേഷം പള്ളിമുറിയിൽ പോയിരുന്ന് തിരുമേനി മാത്തുവുമായി സംഭാഷണത്തിൽ ഏർപ്പെട്ടു. മാത്തു വന്നത് തന്റെ ഇളയ മകൻ ഇട്ടൂ പ്പന്റെ വിവാഹം നിശ്ചയിച്ചിരിക്കുന്നു എന്ന വിവരം തിരുമേനിയെ അറി യിക്കാനായിരുന്നു. വധു കുന്നംകുളം പാറമേൽ കുടുംബത്തിലെ ഇട്ടൂ പ്പന്റെ ഇളയ മകൾ മാത്തിരി.

കല്ല്യാണ നിശ്ചയ വിവരം കേട്ട തിരുമേനി ആ വിവാഹത്തിന് തടസ്സം പറയുകയാണ് ഉണ്ടായത്. പനക്കൽ പോലെ പ്രശസ്തിയുള്ള തറവാടാണ് കുന്നംകുളം പാറമേലും. ഈ രണ്ട് ധനിക കുടുംബങ്ങൾ തമ്മിൽ പല വിവാഹങ്ങൾ ഇതിനകം കഴിഞ്ഞിട്ടുമുണ്ട്. അതെല്ലാം തിരുമേനിക്ക് അറി യാവുന്നതുമാണ്. ചെറുക്കനും, പെണ്ണും തമ്മിൽ അഞ്ചു തലമുറയുടെ വ്യത്യാസത്തിൽ ബന്ധുക്കളാണ്! ഏഴു തലമുറയായി ബന്ധമില്ലാത്ത കുടുംബത്തിൽ നിന്നു വേണം വിവാഹം കഴിക്കുവാൻ എന്നാണ് അക്കാ ലത്ത് സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിലുള്ള ചട്ടം. അങ്ങിനെയ ല്ലാതെ അടുത്ത ബന്ധമുള്ള വധൂവരന്മാർ വിവാഹിതരായാൽ അത് ദൈവ ദോഷവും, വലിയ പാപവുമായിട്ടാണ് കണക്കാക്കിയിരുന്നത്. തന്റെ വാത്സ ല്യവാനായ പനക്കൽ മാത്തുവിന്റെ കുടുംബം അങ്ങിനെ ഒരു പാപഗർത്ത ത്തിൽ വന്നു പതിക്കുന്ന കാഴ്ച കണ്ടിരിക്കുവാൻ തിരുമേനിക്കു കഴി ഞ്ഞില്ല.

പരുമല തിരുമേനിക്ക് താല്പര്യമില്ലാത്ത ഒരു വിവാഹകാര്യത്തിൽ തന്റെ മകൻ പ്രവേശിക്കുന്നത് പനക്കൽ മാത്തുവിന് ചിന്തിക്കാൻ പോലും പ്രയാസമായിരുന്നു. ആ ഭക്തൻ ഉറച്ച സ്വരത്തിൽ പറഞ്ഞു: ‘തിരുമേനി കല്പിച്ചതിന്റെ പൊരുൾ അടിയന് മനസ്സിലായി. എന്റെ മകന് ഈ വിവാഹ കാര്യം വേണ്ടെന്നു വെക്കുകയാണ്.’

മാത്തു അങ്ങിനെ പറഞ്ഞെങ്കിലും വീട്ടുകാർ പറഞ്ഞു നിശ്ചയിച്ച വിവാഹകാര്യം താൻ മുഖാന്തിരം മുടക്കിയല്ലോ എന്ന ഖേദം തിരുമേനി യുടെ മനസ്സിനെ മഥിക്കാതിരുന്നില്ല. യാത്ര പറഞ്ഞ് മാത്തു കൈമുത്തി പോകാൻ നേരത്ത് തിരുമേനി കല്പിച്ചു. “മാത്തു നാളെ വിശുദ്ധ കുർബാന കഴിഞ്ഞശേഷം നമ്മെ വന്ന് കാണണം.”

പറഞ്ഞിരുന്ന പ്രകാരം വിശുദ്ധ കുർബാന കഴിഞ്ഞ് പ്രാതൽ കഴിച്ച് വിശ്രമിച്ചിരുന്ന തിരുമേനിയുടെ മുമ്പിൽ മാത്തു ഹാജരായി. തിരുമേനി

പറഞ്ഞു. “നാം രണ്ടു ദിവസം കഴിഞ്ഞ് തെക്കോട്ട് യാത്രയാവുകയാണ്. തിരുവിതാംകൂറിൽ ചെന്നാൽ നിന്റെ മകന് അനുയോജ്യമായ ഒരു ബന്ധുത നാം കണ്ടുപിടിക്കും. വിവരം നിന്നെ വഴിയെ അറിയിക്കാം.”

പരുമല തിരുമേനി കല്പിച്ചാൽ പിന്നെ കൂടുതലൊന്നും ചിന്തിക്കേണ്ട കാര്യം മാത്തുവിന് ഉണ്ടായിരുന്നില്ല. ആ ഭക്തൻ പൊന്നു തിരുമേനിയുടെ തൃക്കൈ മുത്തി സന്തോഷചിത്തനായി വീട്ടിലേക്കു മടങ്ങി.

രണ്ടു മാസം കഴിഞ്ഞില്ല. തിരുമേനി കുന്നംകുളത്തു ആഗതനായി. ഇത്തവണ പഴയപള്ളിയിലാണ് താമസിച്ചത്. പഴയപള്ളിയുടെ വടക്കേ ഗേറ്റിന് ഒരു വിളിപ്പാട് മാറിയാണ് പനക്കൽ തറവാട്ടുവീട്. തിരുമേനി മാത്തുവിനെ ആളയച്ചു വരുത്തി. മാത്തുവിനോട് തിരുമേനി ആ വിവാഹാലോചനയെപ്പറ്റി പറഞ്ഞു. കൊച്ചി രാജ്യത്തിലെ കേളികേട്ട പനക്കൽ കുടുംബത്തെപ്പോലെ തിരുവിതാംകൂറിലെ ശ്രേഷ്ഠമായ ഇലഞ്ഞിക്കൽ കുടുംബത്തിൽ നിന്ന് അനുയോജ്യമായ ഒരു വിവാഹകാര്യം ഇയ്യപ്പന് ആലോചിച്ച് ഏതാണ്ട് നിശ്ചയിച്ചാണ് വന്നിരിക്കുന്നത്. നിരണം ഇലഞ്ഞിക്കൽ കുഞ്ഞിന്റെ മകൾ ഏലിയാമ്മയാണ് പെൺകുട്ടി.

പരുമല തിരുമേനി പറഞ്ഞ വിവാഹകാര്യം പനക്കൽ മാത്തുവിനും, കുടുംബത്തിലെ മറ്റ് അംഗങ്ങൾക്കും ഇഷ്ടപ്പെട്ടു. ആ പഴയ കാലത്ത് വരൻ, വധുവിനെ മുൻകൂട്ടി കണ്ട് ഇഷ്ടപ്പെടുക എന്ന പതിവൊന്നുമില്ല. വീട്ടുകാർ കണ്ട് നിശ്ചയിക്കും. വരനും, വധുവും തമ്മിൽ കാണുന്നത് വിവാഹത്തിന് പള്ളിയിൽ വരുമ്പോഴായിരിക്കും. അങ്ങിനെ ഒക്കെത്തന്നെയാണ് ഇവിടെയും സംഭവിച്ചത്. ഏലിയാമ്മയെ ഇയ്യപ്പൻ കാണുന്നതും കുന്നംകുളം പഴയപള്ളിയിൽ വിവാഹിതനാകാൻ നിൽക്കുമ്പോഴാണ്. അങ്ങിനെ ആ മകര മാസത്തിൽ വിവാഹം ആഘോഷപൂർവ്വം നടന്നു. വധുവിന്റെ പേർ ഏലിയാമ്മ എന്നായിരുന്നുവെങ്കിലും വിവാഹിതയായി കുന്നംകുളത്ത് വന്നശേഷം ‘പാപ്പി’ എന്ന ഓമനപ്പേരിൽ അവർ അറിയപ്പെട്ടു. ക്രമേണ അവർ പാപ്പിയമ്മയായി. പാപ്പിയമ്മയെക്കുറിച്ച് നല്ലതേ നാട്ടുകാർക്ക് പറയാനുണ്ടായിരുന്നുള്ളു. വേദപുസ്തകത്തിൽ പഴയനിയമ ഭാഗത്ത് പറഞ്ഞിട്ടുള്ള രൂത്തിനെപ്പോലെ ആ മഹതി മാതൃകാ കുടുംബിനിയായി വിരാജിച്ചു.

## പനക്കൽ പെരുമ

ചരിത്രത്തിന്റെ താളുകളിൽ സ്ഥാനം പിടിച്ച പ്രശസ്ത തറവാടായിരുന്നു കുന്നംകുളം പനക്കൽ. തലമുറകളായി ആർജിച്ച സമ്പത്ത് ആ കുടുംബത്തിൽ കുന്നുകൂടിക്കിടന്നു. ഭൂസ്വത്തുക്കൾ എത്ര മാത്രമാണെന്നും, എവിടെയെല്ലാമാണ് കിടക്കുന്നതെന്നും ഒരു എത്തും പിടിയും ഉണ്ടായിരുന്നില്ല. പറഞ്ഞുകേട്ട ഒരു കഥയാണ് – പനക്കൽ മുതലാളി മേനാവിൽ

തൃശൂർക്ക് അന്ന് നാടുവാണിരുന്ന കൊച്ചി മഹാരാജാവിനെ "മുഖം കാണിക്കാൻ" പോവുകയായിരുന്നു. മഹാരാജാവ് തൃപ്പൂണിത്തുറയിൽ നിന്നു തൃശൂർക്ക് എഴുന്നെള്ളിയാൽ തൃശൂർ ശക്തൻ തമ്പുരാൻ കോവിലകത്താണ് വിശ്രമിക്കാറ് പതിവ്. പനക്കൽ വലിയ മുതലാളിയുടെ മേനാവ് കുന്നംകുളം - തൃശൂർ റോഡിൽ ബഹുദൂരം സഞ്ചരിച്ചു കഴിഞ്ഞപ്പോൾ മുതലാളിക്ക് ദാഹിച്ചു. ഒരു കരിക്ക് കുടിക്കണമെന്ന് തോന്നി. വഴിക്കു കണ്ട ഒരു തെങ്ങിൻതോപ്പിന് സമീപം മേനാവ് നിർത്തി. ആ തെങ്ങിൻ തോപ്പിൽ നിന്ന് ഒരു കരിക്കു വാങ്ങാൻ വാല്യക്കാരനെ അയച്ചു. തെങ്ങിൻ തോപ്പിൽ കണ്ട വീട്ടുകാരനോട് പനക്കൽ മുതലാളി മേനാവിൽ ഇരിപ്പുണ്ടെന്നും അദ്ദേഹത്തിന് കുടിക്കാൻ ഒരു കരിക്ക് കിട്ടിയാൽ നന്നായിരുന്നെന്നും, എന്താണ് വിലയെന്നു വെച്ചാൽ തരാമെന്നും അറിയിച്ചു. പനക്കൽ മുതലാളി എന്നു കേട്ട ക്ഷണം, ഉമ്മറത്ത് ചടഞ്ഞുകൂടി ഇരിക്കുകയായിരുന്ന വീട്ടുകാരൻ പിടഞ്ഞെണീറ്റു. തൈത്തെങ്ങിൽ നിന്ന് ഒരു കുല കരിക്ക് വെട്ടി രണ്ടാം മുണ്ട് അരയിൽ കെട്ടി മേനാവിന്റെ സമീപം ആദരവോടെ വന്നു നിന്നു. കരിക്കു വെട്ടി രണ്ടു കൈകൊണ്ടും മുതലാളിയുടെ നേർക്കു നീട്ടി വിനീതമായി പറഞ്ഞു. "അടിയനോട് പൊറുക്കണം. പാട്ട ബാക്കി ഉടനെ തന്നെ എത്തിക്കാം." അപ്പോഴാണ് പനക്കൽ മുതലാളി അറിയുന്നത്, ആ വിശാലമായ തെങ്ങിൻതോപ്പ് തന്റേതാണെന്ന്. വെറും പാട്ടത്തിന് ഏല്പിച്ചിട്ടുള്ളത്, അതിന്റെ പാട്ടം തരാതെ ബാക്കി കിടപ്പാണെന്ന്. നാടിന്റെ നാനാഭാഗങ്ങളിലായി നോക്കെത്താത്ത അത്ര വസ്തുവകകൾ ആ കുടുംബത്തിന് ഉണ്ടായിരുന്നു.

## പൊന്നിൻ പൂവ്

കുന്നംകുളത്ത് ഇന്നും പറഞ്ഞുവരുന്ന ഒരു ചൊല്ലാണ് 'പനക്കൽ പോയി പൊന്നുംപൂവ് വാങ്ങുന്ന പോലെ" എന്നത്. പഴയകാലത്ത് കുന്നംകുളത്തെ സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിലുള്ള ഒരു ആചാരമായിരുന്നു വിവാഹത്തിന് വധുവിനെ പൊന്നിൻ പൂവ് ചാർത്തുക എന്നത്. പൊന്നിൻ പൂവ് എന്നു വെച്ചാൽ സ്വർണ്ണം കൊണ്ട് ഉണ്ടാക്കിയ ഒരു സെറ്റ് ആഭരണങ്ങൾ എന്ന് അർത്ഥം. വധുവിന് ശിരസ്സിൽ വെക്കാൻ സ്വർണ്ണക്കിരീടം, രത്നങ്ങൾ പതിച്ച മാലകൾ, അരയിൽ സ്വർണ്ണപ്പട്ട, കയ്യിൽ വീതി കൂടിയ വളകൾ അങ്ങിനെ പലതും. ഉദ്ദേശം നൂറു പവന്റെ സ്വർണ്ണം വേണം ഒരു സെറ്റ് പൊന്നിൻ പൂവിന്. അപൂർവ്വം വീട്ടുകാർക്കേ സ്വന്തമായി പൊന്നിൻ പൂവ് ഉണ്ടായിരിക്കയുള്ളു. മറ്റുള്ളവർ ഇരവു വാങ്ങി വധുവിനെ അണിയിക്കും. പൊന്നിൻ പൂവ് അണിയാതെ വധു വിവാഹത്തിന് പള്ളിയിലേക്ക് വന്നാൽ അത് ഒരു കുറച്ചിലായി നാട്ടുകാർ കരുതും. ആ മാനക്കേട് ഒഴിവാക്കാൻ വീട്ടുകാർ എവിടെ നിന്നെങ്കിലും കടം വാങ്ങി പൊന്നിൻ പൂവ് കൊണ്ടുവന്നു വധുവിനെ ധരിപ്പിക്കും. ഇരവു വാങ്ങി

കല്ല്യാണപ്പെണ്ണിനെ പൊന്നിൻ പൂവ് അണിയിക്കുന്നത് ഒരു പോരായ്മ യായി ആർക്കും തോന്നിയിരുന്നില്ല എന്നുള്ളതാണ് വലിയ തമാശ.

പനക്കൽ കുടുംബത്തിൽ പല സെറ്റ് പൊന്നിൻ പൂവ് തയ്യാറാക്കി വെച്ചി രിക്കും. പഴയ കാലത്ത് ഇന്നത്തെപ്പോലെ എല്ലാ മാസത്തിലും വിവാഹം നടത്താറ് പതിവില്ല. കന്നി, മകരം തുടങ്ങിയ ചില മാസങ്ങളിലേ വിവാഹം പതിവുള്ളു. ഞായറാഴ്ച മാത്രമേ പള്ളിയിൽ വിവാഹം നടത്തിക്കൊടു ക്കുകയുള്ളു. അതുകൊണ്ട് മേൽപറഞ്ഞ മാസങ്ങളിൽ ഒരു ഞായറാഴ്ച എട്ടും, പത്തും വിവാഹങ്ങൾ ഉണ്ടാകും. പള്ളിക്കകത്ത് വധൂവരന്മാർക്ക് തെക്കു വടക്കായി നേർവരയിൽ നിൽക്കുവാൻ കഴിഞ്ഞെന്നു വരില്ല. അപ്പോൾ കുതിരലാടത്തിന്റെ ആകൃതിയിൽ വളച്ചാണ് നിർത്താറ്. വിവാ ഹങ്ങൾ കൂടുതലുള്ള ഞായറാഴ്ച പൊന്നിൻപൂവ് സംഘടിപ്പിക്കാൻ വലിയ വിഷമമായിരിക്കും. പനക്കൽ പോയി വിവാഹത്തിനു വളരെ മുൻപ് തന്നെ ബുക്കു ചെയ്യണം, എന്നാലേ കിട്ടുകയുള്ളു. പല തവണ പന ക്കൽ മുതലാളിയുടെ വീട്ടിലേക്ക് ചെന്നാലേ മുതലാളിയെ കണ്ട് പൊന്നിൻപൂവ് ഇരവ് ചോദിക്കാൻ പറ്റിയെന്നു വരികയുള്ളു. പനക്കൽ തറവാട്ടിന്റെ മുറ്റത്ത് അരയിൽ മുണ്ടും കെട്ടി നിൽക്കണം. കുറേ കഴിയു മ്പോൾ മുതലാളി പൂമുഖത്തേക്ക് വരും. വന്ന ഉടനെ മുറ്റത്തു നിൽക്കുന്ന ആളെ നോക്കി എന്നു വരില്ല. കുറെ നേരം നിർത്തിയശേഷം – മുറ്റത്ത് വെയിലുണ്ടെങ്കിൽ ആ വെയിലും കൊണ്ടു വേണം നിൽക്കാൻ – കസേല യിൽ ഇരിക്കുന്ന മുതലാളി ഒന്നു നോക്കിയെന്നു വരും. തലയും ചൊറിഞ്ഞ് നിൽക്കുന്ന ആളോട് അപ്പോൾ എന്താണ് വന്നതെന്ന ഭാവത്തിൽ ഒന്ന് മൂളും. മകളുടെ കല്ല്യാണമാണെന്നും പൊന്നിൻപൂവ് തന്നാൽ വലിയ ഉപ കാരമായിരിക്കുമെന്നും ആഗതൻ യാചിക്കും.

'ആലോചിക്കട്ടെ. ഒരാഴ്ച കഴിഞ്ഞു വാ' എന്നായിരിക്കും മുതലാളി മിക്കവാറും പറയുക. വീണ്ടും ഒരാഴ്ച കഴിഞ്ഞ് ചെല്ലണം. ആവശ്യക്കാ രന് പോകാതിരിക്കാൻ പറ്റില്ലല്ലോ. അങ്ങനെ പലവട്ടം നടന്ന് വശം കെട്ടിട്ടു വേണം മകളുടെ വിവാഹത്തിന് പനക്കൽ നിന്നു പൊന്നിൻപൂവ് കിട്ടാൻ. ഇത്ര വിഷമം പിടിച്ച ഏർപ്പാട് ആയതിനാലാണ് എന്തെങ്കിലും പ്രയാസ മുള്ള കാര്യം നേടുന്നതിന് "പനക്കൽ ചെന്ന് പൊന്നിൻപൂവ് വാങ്ങുന്ന പോലെ'' എന്ന ചൊല്ലുണ്ടാകാൻ കാരണം. പ്രതിഫലം ഒന്നും വാങ്ങാതെയായിരുന്നു പനക്കൽ മുതലാളി പൊന്നിൻപൂവ് കൊടുത്തയ ച്ചിരുന്നതെന്ന് പറയാതിരിക്കാൻ വയ്യ. കാലം മാറിയതോടുകൂടി ഈ സമ്പ്ര ദായം നിലച്ചുപോയി. ഒരുവിധം ഭേദപ്പെട്ട സാമ്പത്തികസ്ഥിതി ഉള്ളവനും, വിശ്വസ്തനുമായ ആൾക്കേ നൂറ് പവന്റെ പൊന്നിൻപൂവ് ഇരവ് കൊടു ത്തിരുന്നുള്ളു എന്ന കാര്യം സ്മരിക്കേണ്ടതുണ്ട്. പാവപ്പെട്ട വീട്ടുകാർക്കും, വിശ്വാസയോഗ്യരല്ലെന്ന് തോന്നുന്നവർക്കും കൊടുത്തിരുന്നില്ല. പനക്കൽ

നിന്നും പൊന്നിൻപൂവ് തന്നയക്കാൻ മാത്രം യോഗ്യനാണെന്ന് നാലു പേർ അറിയുന്നതുതന്നെ ഒരു മേന്മയായി അന്ന് ജനങ്ങൾ കരുതിയിരുന്നു.

ഇരുപത് സെറ്റിൽ കൂടുതൽ പൊന്നിൻപൂവ് പനക്കൽ മാളികയിൽ കരുതിയിരുന്നു എന്നാണ് അറിവ്. അപ്പോൾ എത്രമാത്രം സ്വർണ്ണം ആ വകയിൽ നീക്കി വെച്ചിരുന്നു എന്ന് ഊഹിക്കാമല്ലോ.

പനക്കൽ കുടുംബത്തിലെ ധനസ്ഥിതിയെക്കുറിച്ച് ഒട്ടുവളരെ കഥകൾ കുന്നംകുളത്ത് പറയാറുണ്ട്. വിദേശത്തേക്ക് കപ്പലുകളിൽ കുരുമുളക്, അടയ്ക്ക മുതലായവ കയറ്റി അയക്കുന്ന വമ്പിച്ച വ്യാപാരവും ഉണ്ടായിരുന്നു. കൂടാതെ കൊച്ചിയിൽ പണ്ടികശാലകളും, പത്തേമാരികളും. സമുദായ കാര്യങ്ങൾക്ക് പനക്കൽ മുതലാളിമാർ പണം വാരിക്കോരി ചെലവഴിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനു മർദ്ദീനിൽ പോയി മേൽപ്പട്ടം ഏറ്റുവരാനായി മുന്നൂറ് പവനാണ് പനക്കൽ അയ്പൂരു കൊടുത്തത്. കൊച്ചി മഹാരാജാവ് ഉടവാൾ സമ്മാനിച്ച് അയ്പൂരുവിനെ ബഹുമാനിച്ചിരുന്നു. അദ്ദേഹം നിര്യാതനായപ്പോൾ ആ ഉടവാൾ മൃതദേഹത്തിനു സമീപം വെച്ച് എടുത്ത ഫോട്ടോ കുന്നംകുളത്തെ പഴയ തറവാടുകളിൽ കാണാം. കോട്ടയം പഴയസെമിനാരി കമ്മിററി മാളികയുടെ പടിഞ്ഞാറെ ചുമരിൽ പനക്കൽ അയ്പൂരുവിന്റെ ചിത്രം വരപ്പിച്ച് പുലിക്കോട്ടിൽ തിരുമേനി പ്രകാശനം ചെയ്തിരുന്നു. ആ പടം മാത്യൂസ് പ്രഥമൻ ബാവായുടെ കാലംവരെ അവിടെ ഉണ്ടായിരുന്നു. ഞങ്ങൾ പല തവണ അത് കണ്ടിട്ടുണ്ട്. മാത്യൂസ് പ്രഥമൻ ബാവാ ചില പരിഷ്കാരങ്ങൾ വരുത്തിയപ്പോൾ ആ പടം അവിടെനിന്ന് എടുത്ത് മാറ്റി. മേൽമീശ വെച്ച്, ഷർട്ട് ഇടാതെ, രണ്ടാം മുണ്ട് ചുമലിൽ കൂടി ഇട്ട നിലയിലായിരുന്നു ആ ചിത്രം. ഷർട്ടിടാത്ത ആളുടെ പടം കമ്മിറ്റി മാളികയിൽ വേണ്ട എന്നായിരുന്നു മാത്യൂസ് പ്രഥമൻ ബാവായുടെ പ്രതികരണം. ആ പടം പഴയസെമിനാരിയുടെ ഏതെങ്കിലും മുറിയിൽ പൊടിപിടിച്ചു കിടക്കുന്നുണ്ടാകും!

പനക്കൽ അയ്പ്പൂരു മുതലാളിയുടെ ആ പടത്തിന്റെ പിന്നിൽ മറ്റൊരു ചരിത്രവും കൂടി ഉണ്ട്. അദ്ദേഹം മുന്നൂറ് പവൻ തന്നില്ലായിരുന്നുവെങ്കിൽ താൻ ശീമയിൽ പോയി പട്ടമേൽക്കുന്ന കൃത്യം ഉണ്ടാകുമായിരുന്നില്ല എന്ന് പുലിക്കോട്ടിൽ തിരുമേനി പലരോടും പറഞ്ഞിട്ടുണ്ട്. മേൽപ്പട്ടസ്ഥാനം ഏറ്റ് കൊച്ചിയിൽ വന്ന് കപ്പലിറങ്ങിയപ്പോൾ പനക്കൽ അയ്പൂരുവിന്റെ കൊച്ചിയിലുണ്ടായിരുന്ന ബങ്കളാവിലാണ് തിരുമേനി താമസിച്ചത്. പാലക്കുന്നത്തു മെത്രാന്റെ എതിർപ്പ് കാരണം പള്ളികളിൽ കയറാൻ കഴിയാതെ പുലിക്കോട്ടിൽ തിരുമേനി വലഞ്ഞ കാലത്തും പനക്കൽ അയ്പ്പൂരുവിന്റെ ഉദാരമായ ധനസഹായത്താലാണ് തിരുമേനി കഴിഞ്ഞു വന്നത്. ഇതിന്റെ ഒക്കെ നന്ദി കൊണ്ടാണ് അയ്പൂരുവിന്റെ ഛായാചിത്രം കമ്മിറ്റി മാളികയിൽ പ്രതിഷ്ഠിക്കാൻ പുലിക്കോട്ടിൽ തിരുമേനി തുനിഞ്ഞത്. മുളന്തുരുത്തി

സുന്നഹദോസ് കഴിഞ്ഞുണ്ടായ ആദ്യത്തെ മാനേജിങ്ങ് കമ്മിറ്റിയിൽ (അന്നത്തെ പേർ പ്രധാന കമ്മിറ്റി) എട്ട് വൈദികരും, പതിനാറ് അവൈദികരും മാത്രം ഉണ്ടായിരുന്നതിൽ പനക്കൽ അയ്പൂരുവിനെ കമ്മിറ്റി മെമ്പറായി നോമിനേറ്റ് ചെയ്യാനും മലങ്കര മെത്രാപ്പോലീത്താ മറന്നില്ല. അന്നുള്ള അവൈദിക മെമ്പർമാരുടെ തലവനായിട്ടാണ് പനക്കൽ അയ്പൂരുവിനെ കണക്കാക്കിയിരുന്നത്. കമ്മിറ്റി മെമ്പർമാരുടെ പേരുകളിൽ ആദ്യത്തെ പേര് 'കുന്നംകുളങ്ങരെ പനക്കൽ പാത്തപ്പൻ അയിപ്പൂരു"എന്നു കാണാം. തിരുവിതാംകൂർ രാജ്യം മുഴുവൻ അബ്കാരി കുത്തക പിടിച്ചിരുന്ന ആളും, ആയില്യം തിരുന്നാൾ മഹാരാജാവിന്റെ ആത്മമിത്രവുമായ കുര്യൻ റൈട്ടറുടെ പേരായ 'കോട്ടയത്ത് കുന്നുംപുറത്ത് കോര കുർയ്യൻ' എന്നത് പനക്കൽ അയ്പൂരുവിന്റെ പേരിന്റെ താഴെ രണ്ടാമതായിട്ടാണ് എഴുതപ്പെട്ടിരിക്കുന്നത്. നിരണത്ത് ഇലഞ്ഞിക്കൽ മാത്തു ചാക്കോയുടെ പേരു ലിസ്റ്റിൽ ആറാമതാണ്. ഇതിൽ നിന്നു പനക്കൽ കുടുംബത്തിന്റെ ഔന്നത്യം മനസ്സിലാക്കാം.

കാലങ്ങൾ പറന്നുപോയി. പുലിക്കോട്ടിൽ തിരുമേനിയുടെ കാലം കഴിഞ്ഞ് വട്ടശ്ശേരിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്തായായി. അന്നത്തെ അത്മായ ട്രസ്റ്റിയായിരുന്ന അക്കര സി. ജെ. കുര്യനു തന്റെ പിതൃസഹോദരൻ അക്കര കുര്യൻ റൈട്ടറുടെ ഛായാചിത്രം കമ്മിറ്റി മാളികയിൽ, പനക്കൽ അയ്പൂരുവിന്റെ ചിത്രം വെച്ചപോലെ വെക്കണമെന്ന പൂതി തോന്നി. സി. ജെ. കുര്യൻ, അക്കര കുര്യൻ റൈട്ടറുടെ നല്ലൊരു ഛായാചിത്രം വരപ്പിച്ച് തയ്യാറാക്കി വെച്ചു. കുര്യൻ റൈട്ടർ, സി. ജെ. കുര്യനു മുൻപ് അത്മായ ട്രസ്റ്റിയായിരുന്നു. ഇനി പടം നല്ലൊരു അവസരം നോക്കി പ്രകാശനം ചെയ്യേണ്ട കാര്യമേ ഉള്ളു. അതിനു മുൻപായി മലങ്കര മെത്രാപ്പോലീത്തായുടെ അനുവാദം വാങ്ങണമല്ലോ. വട്ടശ്ശേരിൽ തിരുമേനിയോട് കുര്യൻ അനുവാദം ചോദിച്ചപ്പോൾ 'ആലോചിച്ചിട്ട് പറയാം' എന്ന തണുപ്പൻ മറുപടിയാണ് ലഭിച്ചത്. പുത്തരിയിൽ തന്നെ കല്ലു കടിച്ച പോലെയായി സി. ജെ. കുര്യന്. എന്നാലും വട്ടശ്ശേരിൽ തിരുമേനി ഒരു ഫോർമാലിറ്റിക്ക് വേണ്ടി അങ്ങിനെ പറഞ്ഞു എന്നു മാത്രമേ ഉള്ളു എന്നും, ആലോചിച്ച് അനുവാദം തരുമെന്നും സി. ജെ. കുര്യൻ പരമാർത്ഥമായി വിശ്വസിച്ചു. ചിറ്റപ്പന്റെ ഛായാചിത്രം തുടച്ച്മിനുക്കി ഉൽഘാടനം ചെയ്യാൻ പോകുന്ന ദിവസവും കാത്ത് കുര്യൻ മേൽമീശയും തടവി കാത്തിരുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ വിശ്വസ്ത ഉപദേശകനായിരുന്നു അന്ന് പണിക്കരച്ചൻ എന്ന പേരിൽ അറിയപ്പെട്ടിരുന്ന ബഥനിയുടെ പി. റ്റി. ഗീവർഗ്ഗീസ് കത്തനാർ എം. എ. (പിന്നീട് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്). കുര്യൻ റൈട്ടറുടെ പടം കമ്മിറ്റി മാളികയിൽ വെക്കാൻ സി. ജെ. കുര്യൻ അനുവാദം ചോദിച്ച കാര്യത്തിൽ വട്ടശ്ശേരിൽ

തിരുമേനി പണിക്കരച്ചനോട് അഭിപ്രായം ചോദിച്ചു. സി. ജെ. കുര്യന്റെ തണ്ടും, അഹംഭാവവും അസഹ്യമായി ഗണിച്ചിരുന്ന പണിക്കരച്ചൻ 'വേണ്ടെന്ന്' വട്ടശ്ശേരിൽ തിരുമേനിയെ ഉപദേശിച്ചു. പിന്നീട് സി. ജെ. കുര്യൻ വട്ടശ്ശേരിൽ തിരുമേനിയോട് പടം പ്രകാശനം ചെയ്യേണ്ട കാര്യം ഉണർത്തിച്ചപ്പോൾ വട്ടശ്ശേരിൽ തിരുമേനി കുര്യന്റെ മുഖത്തടിച്ച പോലെ പറഞ്ഞുവത്രെ! 'വരപ്പിച്ചു കൊണ്ടുവരുന്ന പടമെല്ലാം വെക്കാനുള്ളതല്ല കമ്മിറ്റി മാളിക' എന്ന്.

ഇതോടെ സി. ജെ. കുര്യൻ വട്ടശ്ശേരിൽ തിരുമേനിയേയും, ഫാദർ പി. റ്റി. ഗീവർഗ്ഗീസിനേയും തന്റെ ഒന്നാം നമ്പർ ശത്രുക്കളായി കണക്കാക്കി പോരു തുടങ്ങി. വട്ടശ്ശേരിൽ തിരുമേനിയേയും, ഫാദർ പി. റ്റി. ഗീവർഗ്ഗീസിനേയും അബ്ദുള്ളാ പാത്രിയർക്കീസിനെക്കൊണ്ടു മുടക്കിക്കാൻ കുര്യൻ ഒരുമ്പെട്ടത് ഈ ശത്രുതയും മൂലമാണത്രെ.

പരുമല തിരുമേനിക്ക് പനക്കൽ കുടുംബക്കാരുടെ അവസ്ഥ നന്നായി അറിയാമായിരുന്നു. അവർക്ക് അനുയോജ്യമായ ഒരു നസ്രാണി കുടുംബം എവിടെയുണ്ടെന്ന് അന്വേഷിച്ചപ്പോഴാണ് നിരണം ഇലഞ്ഞിക്കൽ കുടുംബം തിരുമേനിയുടെ ദൃഷ്ടിയിൽ പെട്ടത്. പരുമല തിരുമേനി ആലോചിച്ച് ഉറപ്പിച്ച് നടത്തിയ പനക്കൽ ഇയ്യപ്പന്റെയും, ഇലഞ്ഞിക്കൽ ഏലിയാമ്മ എന്ന പാപ്പിയുടേയും വിവാഹം കഴിഞ്ഞ് കഷ്ടിച്ച് ആറു വർഷമേ തിരുമേനി ജീവിച്ചിരുന്നുള്ളു. 1902 നവംബർ മൂന്നിനു പരുമല സെമിനാരിയിൽ വെച്ച് ആ പരിശുദ്ധൻ കാലം ചെയ്തു.

വർഷങ്ങൾ കടന്നു പൊയ്ക്കൊണ്ടിരുന്നു. പാപ്പിയമ്മ ഒരു പെൺകുഞ്ഞിനെ പ്രസവിച്ചു. അന്നമ്മ എന്ന് കുഞ്ഞിനു പേരിട്ടു. സകലരുടേയും കണ്ണിലുണ്ണിയായി ആ കുഞ്ഞ് വളർന്നുവന്നു. മലങ്കരസഭയിൽ വലിയ പ്രശ്നങ്ങളും പ്രതിസന്ധികളും ഈ കാലഘട്ടത്തിൽ ഉണ്ടായി. അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ വന്ന് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കി. സഭ രണ്ടു കക്ഷിയായി. കേസുകൾ ആരംഭിച്ചു. പള്ളികളിൽ വഴക്കും, ബഹളവും അടികലശലുകളും നിത്യസംഭവങ്ങളായി. കുന്നംകുളത്തും വഴക്കിനും കേസിനും കുറവുണ്ടായിരുന്നില്ല. മെത്രാൻ കക്ഷി, ബാവാ കക്ഷി മത്സരം കൊടുമ്പിരിക്കൊണ്ടു. സംഭവിപ്പാൻ പാടില്ലാത്തതു പലതും സംഭവിച്ചു. പാപ്പിയമ്മയുടെ ഭർത്താവ് ഉൾപ്പെടുന്ന പനക്കൽ കുടുംബത്തിന്റെ താവഴി ബാവാ കക്ഷി ഭാഗത്താണ് ഉറച്ചു നിന്നിരുന്നത്. കുന്നംകുളത്ത് ബഹുഭൂരിപക്ഷം ജനങ്ങളും മെത്രാൻ കക്ഷി ഭാഗത്തായിരുന്നു. സ്വാഭാവികമായും കുന്നംകുളത്തെ പള്ളികൾ മെത്രാൻ കക്ഷികളുടെ അധീനതയിൽ വന്നുചേർന്നു. ബാവാ കക്ഷിയിലെ ജനങ്ങൾക്ക് വിശുദ്ധ കുർബാനയിൽ പങ്കെടുക്കാൻ അവരുടേതായ പള്ളി ഇല്ലാത്ത

അവസ്ഥ സംജാതമായി. ഒടുവിൽ ഗത്യന്തരമില്ലാതെ ഒരു പുതിയ പള്ളി വെക്കാൻ അവർ നിർബന്ധിതരായി. പന്ത്രണ്ട് അന്ത്യോഖ്യാ ഭക്തന്മാർ ചേർന്ന് കുറച്ചു സ്ഥലം വാങ്ങി സിംഹാസനപ്പള്ളി സ്ഥാപിച്ചു. ഈ അവസരത്തിലാണ് അന്ത്യോഖ്യാ പ്രതിനിധിയായ സ്ലീബാ മാർ ഒസ്താത്തിയോസ് കുന്നംകുളത്ത് വന്ന് താമസം തുടങ്ങിയത് (മെത്രാൻ ആയിരുന്നു എങ്കിലും മാർ ഒസ്താത്തിയോസ് ശീമക്കാരനാകയാൽ ബാവാ എന്നാണു പലരും വിളിച്ചിരുന്നത്).

പന്ത്രണ്ട് പേർ കൂടി 1920 ൽ വാങ്ങിയ സ്ഥലത്ത് ആദ്യകാലത്ത് ഓലയും, മുളയും കൊണ്ട് ഒരു താൽക്കാലിക പള്ളി ഉണ്ടാക്കി മാർ ഒസ്താത്തിയോസ് ബാവാ കുർബാന ചൊല്ലിത്തുടങ്ങി. പനമ്പ് കൊണ്ടു മറച്ച് ഒരു താൽക്കാലിക ഷെഡ് കെട്ടി ഉണ്ടാക്കി അതിൽ താമസിച്ചു. യാതൊരു സൗകര്യവും ആ പനമ്പ് ഷെഡിൽ ഉണ്ടായിരുന്നില്ല. അന്ത്യോഖ്യാ പ്രതിനിധിയായി പാത്രിയർക്കീസ് ബാവാ മാർ ഒസ്താത്തിയോസിനെ അയച്ചിരുന്നെങ്കിലും അദ്ദേഹത്തിന്റെ ചെലവിന് പത്തു പൈസ അന്ത്യോഖ്യായിൽ നിന്നു വന്നിരുന്നില്ല. പാക്കനാർ പറഞ്ഞ പോലെ 'വാ കീറിയ ദൈവം ഭക്ഷണവും കൊടുത്തുകൊള്ളും' എന്നുള്ള ഉറപ്പ് മാത്രമേ ഉണ്ടായിരുന്നുള്ളു. പനമ്പ് ഷെഡിൽ ചുരുണ്ടുകൂടി കിടക്കാമെങ്കിലും വയറ്റിലേക്ക് ആഹാരം എന്തെങ്കിലും ചെല്ലേണ്ടേ? അത് ആര് കൊടുക്കും? പള്ളിക്ക് സ്ഥലം വാങ്ങി ഓല ഷെഡ് കെട്ടിക്കൊടുത്തവരും, മെത്രാനു കിടക്കാൻ പനമ്പ് മറ കെട്ടിക്കൊടുത്തവരും ആ ശീമ മെത്രാനു ഭക്ഷണം കൊടുക്കുന്ന കാര്യത്തിൽ വിമുഖൻമാരായിരുന്നു. അതു തീർത്തും പരിതാപകരമായ അവസ്ഥ.

ഈ അവസരത്തിൽ ശീമ മെത്രാച്ചന്റെ കഷ്ടപ്പാട് കണ്ട് ഇലഞ്ഞിക്കൽ തറവാട്ടിൽ ജനിച്ച പാപ്പിയമ്മയുടെ ഹൃദയം അലിഞ്ഞു. മേൽപ്പട്ടക്കാരെ ബഹുമാനിക്കാനും അവരെ സഹായിക്കാനും ഉള്ള അഭിരുചി ഇലഞ്ഞിക്കലെ രക്തത്തിൽ അലിഞ്ഞുചേർന്ന സൽഗുണങ്ങളാണല്ലോ. ആ മഹതിക്ക് മെത്രാച്ചന്റെ കഷ്ടപ്പാട് കണ്ടിരിക്കാൻ മനസ്സു വന്നില്ല. പാപ്പിയമ്മ മാർ ഒസ്താത്തിയോസിന് കഴിക്കാൻ മൂന്നു നേരത്തെ ഭക്ഷണം തന്റെ ഭവനത്തിൽ തയ്യാറാക്കി ഭൃത്യൻവശം രണ്ടര കിലോമീറ്റർ ദൂരെയുള്ള മെത്രാച്ചന്റെ വാസസ്ഥലത്തേക്ക് ദിവസവും കൊടുത്തയക്കാൻ തുടങ്ങി. ആരും നിർബന്ധിച്ചിട്ടോ, എന്തെങ്കിലും പ്രതിഫലം ഇച്ഛിച്ചിട്ടോ ആയിരുന്നില്ല ആ മഹതി ഈ സൽകൃത്യം ഏറ്റെടുത്തത്. അതാണ് ആ സ്ത്രീരത്നത്തിന്റെ വേലയുടെ മഹത്വം. മുളകും, എരിവും അധികമില്ലാത്ത ഭക്ഷണമായിരുന്നു മെത്രാച്ചനു പ്രിയംകരമായിരുന്നത്. മധുരപലഹാരങ്ങളോട് വലിയ താല്പര്യമായിരുന്നു. പാപ്പിയമ്മ അദ്ദേഹത്തിന് ഇഷ്ടപ്പെട്ട വിഭവങ്ങൾ സ്വന്തം വീട്ടിൽ തയ്യാറാക്കി കൊടുത്തയച്ചു. അധികമാരും

ചെയ്യാത്ത സേവനമായിരുന്നു പാപ്പിയമ്മ ചെയ്തത്. കുന്നംകുളംകാരും ധനികരുമായ ഒട്ടനവധി വീട്ടമ്മമാർ അന്ന് അവിടെ ഉണ്ടായിരുന്നു. ആർക്കും ഇങ്ങിനെ ചെയ്യാൻ തോന്നിയില്ല! കുന്നംകുളത്തു നിന്ന് എത്രയോ ദൂരെ കിടക്കുന്ന നിരണത്തു നിന്നു വിവാഹം ചെയ്തുകൊണ്ടു വന്ന ഒരു വനിത വിശിഷ്ട സേവനത്തിന്റെ മാതൃക മറ്റുള്ളവർക്ക് കാണിച്ചു കൊടുത്തു. ആ സ്ത്രീരത്നത്തിന്റെ വംശമാഹാത്മ്യം ആ മന സ്വിനി വെളിപ്പെടുത്തി എന്നു കരുതിയാൽ മതി. സഭാ ചരിത്രത്തിന്റെ താളുകളിൽ സ്ഥിരപ്രതിഷ്ഠ നേടിയ ഇലഞ്ഞിക്കൽ പീത്തമ്മത്തങ്കിയുടെ പിൻമുറക്കാരിയാണ് താനെന്ന് പാപ്പിയമ്മ തെളിയിച്ചു. നാലു വർഷ ത്തോളം പാപ്പിയമ്മ കൊടുത്തയച്ച ഭക്ഷണം കഴിച്ച് അന്ത്യോഖ്യാ പ്രതി നിധി കഴിഞ്ഞുകൂടി എന്നു പറഞ്ഞാൽ മതിയല്ലോ. മാർ ഒസ്താത്തിയോ സിന്റെ ജീവചരിത്രം അദ്ദേഹം കബറടങ്ങിയ ആർത്താറ്റ് സിംഹാസനപ്പ ള്ളിയിൽ നിന്നു പ്രസിദ്ധീകരിച്ചിട്ടുണ്ട്. ആ ഗ്രന്ഥത്തിൽ ഈ വിവരം വ്യക്ത മായി കൊടുത്തിരിക്കുന്നത് കാണാം. പനക്കൽ മാളികയിൽ നിന്നു വേല ക്കാരൻ തേച്ചുമിനുക്കിയ അടുക്കുപാത്രത്തിൽ മാർ ഒസ്താത്തിയോ സിനുള്ള ഭക്ഷണവും കൊണ്ട് കുന്നംകുളം അങ്ങാടിയിൽ കൂടി പോകുന്ന കാഴ്ച കണ്ടിട്ടുള്ളവർ ഇന്നും അവിടെ ജീവിച്ചിരിപ്പുണ്ട്.

മാർ ഒസ്താത്തിയോസ് പള്ളി സന്ദർശനങ്ങൾക്കായി ദൂരദിക്കുകളി ലേക്ക് പോകാറ് പതിവുണ്ട്. അങ്ങിനെ ഒരിക്കൽ പോയ അവസരത്തി ലാണ് ആ ദുരന്തം സംഭവിച്ചത്. പാപ്പിയമ്മ – ഇയ്യപ്പൻ ദമ്പതികളുടെ ഏകസന്താനമായിരുന്ന അന്നമ്മ എന്ന 15 വയസ്സുള്ള മകൾ ടൈയ് ഫോയ്ഡ് മൂലം നിര്യാതയായി. സകലരേയും ദുഃഖത്തിൽ ആഴ്ത്തിയ സംഭവമായിരുന്നു അത്. 'ശീമക്കാരൻ മെത്രാച്ചനു മൂന്നു നേരം ഭക്ഷണം കൊടുത്തയച്ച് അനുഗ്രഹം വാങ്ങിയിട്ട് ഇപ്പോൾ ആകപ്പാടെയുള്ള മകളും മരിച്ചു' എന്ന് പരിഹസിക്കാനും ആളുണ്ടായി. കക്ഷി വൈരാഗ്യമാണ് ചില രെക്കൊണ്ട് അങ്ങിനെ പറയിക്കാൻ കാരണം എന്നു കരുതിയാൽ മതി. ഇതിനെക്കുറിച്ച് മുൻപ് സൂചിപ്പിച്ച മാർ ഒസ്താത്തിയോസിന്റെ ജീവചരിത്ര പുസ്തകത്തിൽ ഇങ്ങിനെ പറയുന്നു:

"ബാവാ സിംഹാസനപ്പള്ളിയിൽ താമസം ആരംഭിച്ചപ്പോൾ എല്ലാ നേര ത്തേക്കുമുള്ള ഭക്ഷണം കൊടുത്തയച്ചിരുന്നത് പനക്കൽ ഇയ്യപ്പന്റെ ഭവ നത്തിൽ നിന്നായിരുന്നു. നാലു ദിവസത്തേക്കു മാത്രമുള്ള താല്ക്കാലിക ക്രമീകരണമായിട്ടാണ് അത് ആരംഭിച്ചതെങ്കിലും നാലു കൊല്ലത്തേക്ക് അത് നീണ്ടുനിന്നു.

ഇയ്യപ്പന്റെ സഹധർമ്മിണിയും ഇലഞ്ഞിക്കൽ കുടുംബാംഗവുമായ എലിസബത്ത് (പാപ്പിയമ്മ) ഇക്കാര്യത്തിൽ ദത്തശ്രദ്ധയായിരുന്നു. അവ രുടെ ഏകസന്താനമായ പുത്രിയും ഇതിൽ അമ്മയെ സഹായിച്ചുവന്നു.

എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ, ബാവാ വടകരപ്പള്ളിയിലായിരുന്ന കാലത്ത് ആ കുട്ടിയ്ക്ക് ജ്വരം ബാധിക്കുകയും കുടുംബാംഗങ്ങളെയെല്ലാം തീരാദുഃഖത്തിൽ ആഴ്ത്തിക്കൊണ്ട് ആ ബാലിക ചരമമടയുകയും ചെയ്തു. ഇയ്യപ്പനും, പാപ്പിയമ്മയും ജീവിതത്തിലുള്ള സർവ്വാശയും നശിച്ച് ദുഃഖനിമഗ്നരായി കഴിഞ്ഞുകൂടി. ഈ സങ്കടത്തിന്റെ ഇടയ്ക്ക് 'ശീമക്കാർക്ക് ഉപകാരം ചെയ്തതിന്റെ ഫലം കിട്ടിയില്ലേ?' എന്നു തുടങ്ങിയ ആക്ഷേപ ശരങ്ങളും ചില ആളുകളിൽ നിന്ന് കേൾക്കുന്നതിനിടയായി' (*സ്ലീബാ മാർ ഒസ്താത്തിയോസ് ബാവായുടെ ജീവചരിത്രം*, പേജ് 68-69.).

മാർ ഒസ്താത്തിയോസ് കുന്നംകുളത്ത് തിരിച്ചെത്തിയപ്പോഴാണ് ഈ ദുരന്തവാർത്ത അറിയുന്നത്. തിരുമനസ്സിന് വലിയ ദുഃഖം തോന്നി. തന്നെ സഹായിച്ച ഒരു കുടുംബത്തിന് ഈ അത്യാഹിതം വന്നുചേർന്നല്ലോ എന്ന് ഓർത്തപ്പോൾ അദ്ദേഹത്തിനു ദുഃഖം സഹിക്കാൻ ആയില്ല. അദ്ദേഹം പനക്കൽ വീട്ടിലേക്ക് യാത്രയായി. എന്തു പറഞ്ഞ് ഇയ്യപ്പനേയും, പാപ്പിയമ്മയേയും ആശ്വസിപ്പിക്കണം എന്നുള്ളതായിരുന്നു മെത്രാച്ചന്റെ മനസ്സിലെ പ്രധാന ചിന്ത. മെത്രാച്ചനെ കണ്ട മാത്രയിൽ പാപ്പിയമ്മ പൊട്ടിക്കരഞ്ഞു. അലമുറയിട്ടു കരഞ്ഞുകൊണ്ട് അവർ മെത്രാച്ചന്റെ തൃക്കൈ മുത്തി. ഇയ്യപ്പൻ ദുഃഖം കടിച്ചമർത്തിക്കൊണ്ട് കൈമുത്തി ഒന്നും സംസാരിപ്പാൻ ശക്തനാകാതെ മരവിച്ചുനിന്നു. പാപ്പിയമ്മയെ ആശ്വസിപ്പിക്കാൻ മെത്രാച്ചൻ ശ്രമിച്ചു. പാപ്പിയമ്മ കണ്ണുനീർ ധാരധാരയായി ഒപ്പിക്കൊണ്ട് മാർ ഒസ്താത്തിയോസിനോടു പറഞ്ഞു. "എന്റെ മകൾ പോയി ബാവാ, എന്റെ പൊന്നുമോൾ പോയി. ബാവാ കുന്നംകുളത്ത് ഉണ്ടായിരുന്നെങ്കിൽ എന്റെ മകൾ മരിക്കുകയില്ലായിരുന്നു."

രണ്ടായിരം കൊല്ലങ്ങൾക്കു മുൻപ് നസ്രായനായ യേശുവിനോട് ബഥാന്യയിൽ താമസിച്ചിരുന്ന മാർത്ത, സഹോദരൻ ലാസറിന്റെ മരണത്തെക്കുറിച്ച് പറഞ്ഞ അതേ വാക്കുകൾ! 'കർത്താവേ, നീ ഇവിടെ ഉണ്ടായിരുന്നെങ്കിൽ എന്റെ സഹോദരൻ മരിക്കയില്ലായിരുന്നു.' മാർ ഒസ്താത്തിയോസിന്റെ ജീവചരിത്രത്തിൽ നിന്ന് കുറച്ചു വരികൾ കൂടി താഴെ കൊടുക്കുന്നു (പേജ് 69):

"ഇയ്യപ്പന്റെയും പാപ്പിയമ്മയുടേയും കഷ്ടസ്ഥിതിയെപ്പറ്റി കേട്ട ഉടനെ ബാവാ കുന്നംകുളത്തു വരികയും അവരെ പോയി കണ്ട് സമാശ്വസിപ്പിക്കുകയും ചെയ്തു. കണ്ണുനീരോടെ ഒരു ദിവസം അവർക്കുവേണ്ടി കുർബാന അണച്ചതിന്റെ ശേഷം ബാവാ ഇയ്യപ്പനെ വിളിച്ചു പറഞ്ഞു. "നിനക്ക് ഒരു സന്താനം ഉണ്ടാകുമെന്ന് എനിക്ക് ദർശനം ലഭിച്ചിട്ടുണ്ട്." ശിശു ഗർഭസ്ഥിതമായിരുന്നപ്പോൾ തന്നെ ബാവാ "അവനെ ഞാൻ മാമോദീസാ മുക്കും" എന്നു പറയുകയുണ്ടായി. അപ്രകാരം ബാവായുടെ

പ്രത്യേക പ്രാർത്ഥന മൂലം ആ അനുഗൃഹീത ദമ്പതികൾക്ക് ഒരു പുത്രനെ ലഭിച്ചു. ഈ ശിശുവിനെ പെങ്ങാമുക്ക് പള്ളിയിൽ വെച്ച് (ഈ പള്ളി ഇയ്യാക്കുവിന്റെ പിതാവിന്റെ സഹോദരൻ താരു സ്ഥാപിച്ചതും തുടർന്ന് പനക്കൽ തറവാട്ടു വകയായി നടത്തി വന്നിരുന്നതുമാണ്. പള്ളിക്ക് ഒട്ടു വളരെ സ്വത്തുക്കൾ താരു ദാനം ചെയ്തിരുന്നു) ബാവാ മാമോദീസാ മുക്കി. ബാവായുടെ പ്രത്യേക നിർദ്ദേശമനുസരിച്ച് ശിശുവിന് "ദൈവം നമുക്ക് കരുണ പ്രവർത്തിച്ചു' എന്ന് അർത്ഥം വരുന്ന 'യോഹന്നാൻ' എന്ന പേരിട്ടു.

ആ കുഞ്ഞ് മിടുക്കനായി വളർന്നു. പരീക്ഷകളിൽ ഉന്നത വിജയം നേടി. എഞ്ചിനിയറിങ്ങ് ബിരുദ പരീക്ഷയ്ക്ക് മദ്രാസ് സർവ്വകലാശാലയിൽ ഒന്നാമനായി വിജയിച്ചു. മദ്രാസ് ഗിണ്ടി എൻജിനീയറിങ്ങ് കോളജിന്റെ ചരിത്രത്തിൽ ഒരു മലയാളി ക്രിസ്ത്യാനി പയ്യൻ ഒന്നാമനായി പാസ്സാകുന്നതും ആദ്യമായിരുന്നു. സാധാരണ തഞ്ചാവൂരിൽ നിന്നുള്ള ബ്രാഹ്മണ വിദ്യാർത്ഥികളാണ് ഒന്നാം സ്ഥാനം കരസ്ഥമാക്കാറ് പതിവ്. കോളജിലെ അന്നത്തെ പ്രിൻസിപ്പാളായിരുന്ന സായിപ്പിന്റെ ആഗ്രഹപ്രകാരം പനക്കൽ ജോൺ ആ കോളജിൽ തന്നെ ലക്ചററായി ചേർന്നു. പിന്നീട് മദ്രാസ് സംസ്ഥാനത്തെ പല ഗവൺമെന്റ് എൻജിനിയറിങ്ങ് കോളജുകളിലും അദ്ധ്യാപകനായി ജോലി നോക്കി. കോയമ്പത്തൂർ എൻജിനിയറിങ്ങ് കോളജിൽ പ്രൊഫസറായി ജോലി നോക്കി വരവെ സേലത്തെ എഞ്ചിനിയറിങ്ങ് കോളജിലെ പ്രിൻസിപ്പാളായി നിയമിതനായി.

പാപ്പിയമ്മ കുന്നംകുളം വിമ്പിരിയം അങ്ങാടിയിലുള്ള പനക്കൽ തറവാട്ടിൽ തന്നെ താമസിച്ചുവന്നു. ഭർത്താവ് ഇയ്യപ്പന്റെ നിര്യാണശേഷം അവർ തനിച്ചായിരുന്നു താമസിച്ചിരുന്നത്. അവർ കുന്നംകുളം വിട്ട് മകന്റെ ജോലി സ്ഥലത്തേക്ക് പോകാൻ തയ്യാറായില്ല. പാപ്പിയമ്മയ്ക്ക് വാർദ്ധക്യ സഹജമായ അസുഖം കലശലായപ്പോൾ മകൻ അമ്മയെ ശുശ്രൂഷിക്കാൻ വോളണ്ടിയർ റിട്ടയർമെന്റ് വാങ്ങി കുന്നംകുളത്ത് വന്ന് താമസിച്ചു. വിവാഹിതനും മൂന്നു മക്കളുടെ പിതാവുമായ പ്രൊഫസർ ജോൺ, അമ്മയെ ശുശ്രൂഷിച്ച് വളരെനാൾ കുന്നംകുളത്തെ തറവാട്ടുവീട്ടിൽ താമസിച്ചു. ജോൺ എഞ്ചിനിയറുടെ പ്ലാനും, എസ്റ്റിമേറ്റും അനുസരിച്ചാണ് ഒസ്താത്തിയോസ് ബാവാ കബറടങ്ങിയ ആർത്താറ്റ് സിംഹാസനപ്പള്ളി പണി പൂർത്തിയാക്കിയത്. മകന്റെയും കുടുംബത്തിലെ മറ്റ് അംഗങ്ങളുടെയും വാത്സല്യപൂർവ്വമുള്ള ശുശ്രൂഷ അനുഭവിച്ചുകൊണ്ട് പാപ്പിയമ്മ എൺപത്തിരണ്ടാം വയസ്സിൽ നിര്യാതയായി. കുന്നംകുളം സിംഹാസനപ്പള്ളി സെമിത്തേരിയിൽ അവർ അന്ത്യവിശ്രമംകൊള്ളുന്നു.

# 7

# ബാല്യവും വിദ്യാഭ്യാസവും

**ഇ**ലഞ്ഞിക്കൽ മാത്തു തരകന്റെ മൂത്ത പുത്രൻ ചാക്കോയുടെയും കോട്ടയം കുന്നുംപുറത്തു പ്രശസ്തനായ കുര്യൻ റൈട്ടറുടെ സഹോദരി മറിയാമ്മയുടെയും പുത്രനായ ഇ. ജെ. ജോൺ 1863 –ലാണു ഭൂജാതനായത്. ഇ. ജെ. ജോൺ ജനിക്കുന്നതിനു മുമ്പ്, സ്വമാതാവു പ്രസവിച്ച കുട്ടികൾ ശിശുപ്രായത്തിൽ തന്നെ മരണമടഞ്ഞിരുന്നു.

ഇതു സംബന്ധിച്ച് ജോൺ വക്കീൽ പണിയിച്ച തറവാട്ടുവീട്ടിനു സമീപത്തു താമസിക്കുന്ന റിട്ട. പ്രൊഫസർ ഇ. ജേക്കബ് ഇലഞ്ഞിക്കൽ ഞങ്ങളോട് ഇപ്രകാരം പറഞ്ഞു. “കുട്ടിയുടെ ആരോഗ്യം കാത്തുരക്ഷിക്കാനാണു കോട്ടയത്തു കൊണ്ടുപോയി അവിടെ വളർത്തിയത്. നിരണത്തെ തറവാട്ടു വീട്ടിൽ സമ്പൽസമൃദ്ധിക്ക് ഒട്ടും കുറവില്ലായിരുന്നു. തറവാട്ടുവീട്ടിൽ അക്കാലത്തു ചില ബാലമരണങ്ങൾ ഉണ്ടായി. നിരണത്തെ മഴക്കാലങ്ങളിലെ വെള്ളക്കെട്ടിന്റെ ഫലമായിട്ടോ പരിസ്ഥിതിയിലെ എന്തോ അപാകത കൊണ്ടോ എന്തോ ശിശുക്കൾക്കു രോഗം വന്നു പിടിപെടുക സാധാരണമായിരുന്നു. ഒന്നു രണ്ടു ബാലമരണങ്ങൾ വീട്ടിൽ ഉണ്ടായപ്പോൾ പെരേലമ്മയ്ക്ക് (ജോൺ വക്കീലിന്റെ അമ്മയെ അങ്ങനെയാണു വിളിച്ചിരുന്നത്) പരിഭ്രമമായി. ഭാഗ്യം പരീക്ഷിക്കാൻ നിൽക്കേണ്ട എന്നു കരുതി അവർ കുഞ്ഞിനെ അക്കര കുടുംബത്തേക്കു മാറ്റി.” ഈ അഭിപ്രായം അവിശ്വസനീയമാകാനിടയില്ല.

ജോൺ വക്കീലിന്റെ ചെറുപ്പകാലത്തെ സംബന്ധിക്കുന്ന ഒരു സംഭവം കെ. സി. മാമ്മൻ മാപ്പിള തന്റെ ജീവിതസ്മരണകളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആ ഭാഗം ഉദ്ധരിയ്ക്കുന്നു:

“ജോൺ വക്കീലിന്റെ ജനനത്തിനു മുമ്പ് അദ്ദേഹത്തിന്റെ മാതാവ് പ്രസവിച്ച മൂന്ന് നാല് കുട്ടികൾക്കു ശൈശവത്തിൽ തന്നെ ദേഹത്ത് അനാരോഗ്യകരമായ ഒരു തടിപ്പുണ്ടായി തുടരെത്തുടരെ മരിച്ചുപോയി. ഇത് മാതാപിതാക്കൾക്ക് വളരെ കുണ്ഠിതത്തിനു കാരണമായി. മാതാവിന്റെ മുലപ്പാലിൽ അന്തർഭവിച്ചിരുന്ന എന്തോ ദൂഷ്യം കൊണ്ടാണ് ഇങ്ങനെ കുട്ടികൾ മരിച്ചതെന്ന് ആരോ നാട്ടുവൈദ്യൻ പറഞ്ഞു പിടിപ്പിയ്ക്കുകയും ചെയ്തു. അതിനാൽ ജോൺ വക്കീൽ ജനിച്ചപ്പോൾ ഇങ്ങിനെയൊരു രോഗബാധയിൽ നിന്ന് ആ ശിശു ഒഴിഞ്ഞിരിക്കാൻ വേണ്ടി അതിനെ അടുത്തുള്ള അമ്മയുടെ അനുജത്തിയുടെ വീട്ടിൽ കൊണ്ടുപോയി അവരുടെ പരിചരണത്തിൽ വളർത്തി. കളക്കുടിയിൽ എന്നാണവിടുത്തെ വീട്ടുപേര്.


സി. ജെ. കുര്യൻ

അഞ്ചെട്ടു വയസ്സ് പ്രായമാകുന്നതു വരെ കൊച്ചു ജോൺ അവിടെത്തന്നെ നിന്ന് വളരുകയാണ് ചെയ്തത്. അതിനിടയ്ക്ക് സ്വന്തം വീടും, വീട്ടുകാരുമായുള്ള സമ്പർക്കവും മിക്കവാറും ഇല്ലായിരുന്നു എന്നു തന്നെ പറയാം. അതിനാൽ കളക്കുടി വീട്ടിലെ ഒരംഗമാണെന്ന് ധരിച്ചാണ് ജോൺ അഥവാ പാപ്പി (അങ്ങിനെയാണ് വീട്ടിൽ വിളിച്ചു വന്ന ഓമനപ്പേര്) വളർന്ന് വന്നത്. പാപ്പി മലയാളം താഴ്ന്ന ക്ലാസ്സിലെ പഠിത്തമെല്ലാം കഴിഞ്ഞ് ഇംഗ്ലീഷ് പഠിക്കാറായി. മാതുലൻ കുര്യൻ റൈട്ടർ കൊച്ചിയിൽ ഉപ്പ്, പുകയില മുതലായവയുടെ കുത്തക വ്യാപാരത്തിൽ പണം വാരി പ്രതാപശാലിയായി കൊച്ചിയിൽ തന്നെ താമസിക്കുകയാണ്. അതിനാൽ ഭാഗിനേയനെ ഇംഗ്ലീഷ് പഠിപ്പിക്കാൻ അദ്ദേഹം കൊച്ചിയിലേയ്ക്ക് കൊണ്ടുപോന്നു. നിരണത്തെ ഗ്രാമീണ രംഗങ്ങൾ മാത്രം കണ്ടു പരിചയിച്ചിരുന്ന പാപ്പിയ്ക്ക് കൊച്ചിയിൽ ചെന്നപ്പോൾ അവിടുത്തെ  പട്ടണമോടികളും കോലാഹലങ്ങളും വളരെ കൗതുകമായി തോന്നി. അന്ന് കുര്യൻ റൈട്ടറുടെ ആശ്രിതനായി നിന്ന ചാറത്ത് ബ്രൗൺ എന്നൊരു നാട്ടുകാരന്റെ കൂടെ പാപ്പിയെ ഇംഗ്ലീഷ് പള്ളിക്കുടത്തിൽ ചേർക്കാൻ അയച്ചു. ഈ ആശ്രിതനാണ് പിൽക്കാലത്ത് തിരുവിതാംകൂർ സർവ്വീസിൽ ഒരു ഡോക്ടറായി നല്ല നിലയിലെത്തിയ മാത്തൻ അപ്പോത്തിക്കരി. ജോൺ അത്ര അതിഭാഷണ പ്രിയനല്ലെങ്കിലും നല്ല മുഖശ്രീ തികഞ്ഞ ഒരു ബാലനായിരുന്നു. സ്കൂളിൽ ചെന്ന് ഹെഡ്മാസ്റ്റർ രജിസ്റ്ററിൽ പേരു ചേർക്കാൻ അപേക്ഷാർത്ഥിയെ വിളിച്ചു. രജിസ്റ്റർ പുസ്തകം നിവർത്തു വെച്ചു. പേനയും  മഷിയിൽ മുക്കി പിടിച്ചു കൊണ്ട് ചോദിച്ചു, “നിന്റെ പേര്?”

ഉത്തരം: “പാപ്പി.”
“വീട്ടുപേര്?”
ഉത്തരം: “കളക്കുടിയിൽ.”
“പിതാവിന്റെ പേര്?”
ഉത്തരം: “മാമ്മൻ.”

ഉത്തമ വിശ്വാസത്തിൽ പറഞ്ഞ പേരും വീട്ടുപേരും പിതാവിന്റെ പേരും തെറ്റായിരുന്നെന്ന് പറയേണ്ടതില്ലല്ലോ. ജോൺ ശൈശവം മുതൽ കളക്കുടിയിൽ നിന്ന് വളർന്നതുകൊണ്ട് സിദ്ധിച്ചിരുന്ന ധാരണകൾ പറഞ്ഞു എന്നേയുള്ളു. പിന്നീട് കുര്യൻ റൈട്ടർ ഈ വിവരം അറിഞ്ഞു വളരെ ചിരിച്ചതിനു ശേഷം സ്കൂളിൽ ചെന്ന് ശരിയായ പേരു വിവരങ്ങൾ പറഞ്ഞു കൊടുത്തുവത്രെ.

അങ്ങിനെ ജോൺ വക്കീൽ ചെറുപ്പത്തിൽ തന്നെ ഇംഗ്ലീഷ് പഠിക്കാൻ കൊച്ചിയിൽ പോയി താമസിച്ചതുകൊണ്ടാണ് ഇലഞ്ഞിക്കൽ കുടുംബത്തിലെ അന്നത്തെ യുവജനങ്ങളെ ബാധിച്ചിരുന്ന അലസതയുടെ ഒഴുക്കിൽ പെട്ട് ഭാവിജീവിതം അമരം തെറ്റിപ്പോകാനിടയാകാഞ്ഞതെന്ന് അദ്ദേഹം തന്നെ വിശ്വസിച്ചിരുന്നു. ഇടക്കാലത്ത് ഇലഞ്ഞിക്കൽ കുടുംബക്ഷേമം കുറഞ്ഞെങ്കിലും പിൽക്കാലത്ത് ഭാഗ്യശ്രീമാനായ മി. ജോൺ തന്റെ മേധാശക്തിയും അശ്രാന്തപരിശ്രമവും കൊണ്ട് നേടിയ ജീവിതവിജയത്തിന്റെ ഫലമായി പ്രസ്തുത കുടുംബ ഭാഗധേയത്തെ തികച്ചും വീണ്ടെടുത്തു എന്നുള്ളത് അത്യന്തം ചാരിതാർത്ഥ്യജനകമാണ്.”

ഇങ്ങനെ ചെറുപ്പത്തിൽ തന്നെ ഇംഗ്ലീഷ് പഠിച്ചതിനാൽ ഇലഞ്ഞിക്കൽ കുടുംബത്തിലെ സമപ്രായക്കാരിൽ നിന്നെല്ലാം വ്യത്യസ്തമായ ഉയർച്ച ജോണിനുണ്ടായി. കൃഷികാര്യങ്ങളിൽ ശ്രദ്ധിച്ച് സുഖജീവിതം നയിച്ച നിരണത്തെ സ്വന്തക്കാരുടെ ഇടയിൽ നിന്നു ഉന്നത വിദ്യാഭ്യാസം ലഭിച്ചു അഭിഭാഷകവൃത്തിയിൽ ശോഭിച്ച ജോൺ മുഖേന ഇലഞ്ഞിക്കൽ കുടുംബത്തിന്റെ പ്രശസ്തി വളരെ ഉയർന്നു എന്നാണു കുടുംബചരിത്രം വ്യക്തമാക്കുന്നത്.

സഹോദരിയുടെ പുത്രനായ അഞ്ചു വയസ്സു കഴിഞ്ഞ ജോണിനെ കൊച്ചിയിൽ കൊണ്ടുപോയപ്പോൾ കുര്യൻ റൈട്ടർ തന്റെ സഹോദരപുത്രനും ഇ. ജെ. ജോണിന്റെ സമപ്രായക്കാരനുമായ സി. ജെ. കുര്യനെയും ഒപ്പം കൊണ്ടുപോയി.

ഇവരെ ആദ്യം ചാവക്കാട്ടു ബോർഡ് ഇംഗ്ലീഷ് സ്കൂളിലാണു പഠിപ്പിച്ചത്. ഇവരുടെ സഹപാഠിയായിരുന്നു പരേതനായ ഡോ. വറുഗീസ്. ഡോ. വറുഗീസിന്റെ പിതാവ് അന്നു ചാവക്കാട്ടു സ്കൂളിൽ അദ്ധ്യാപകനായിരുന്നു.

സി. ജെ. കുര്യന്റെ അന്ത്യകാലത്തെപ്പറ്റി കെ. സി. മാമ്മൻ മാപ്പിള *ജീവിതസ്മരണ*കളിൽ (പേജ് 100) എഴുതുമ്പോൾ ഡോക്ടർ വറുഗീസും സി. ജെ. കുര്യനും സഹപാഠികളായിരുന്നു എന്നും വർഷങ്ങൾ കുറെയധികം കഴിഞ്ഞിട്ടാണു ഇരുവരും കണ്ടുമുട്ടുന്നതെന്നും പറഞ്ഞിട്ടുണ്ട്.

ഇ. ജെ. ജോണും, സി. ജെ. കുര്യനും ചാവക്കാട്ടെ പഠനം കഴിഞ്ഞാണു കൊച്ചിയിൽ വന്നു പഠിച്ചത്. കൊച്ചിയിലെ പഠനത്തിനു ശേഷം ഇരുവരും തിരുവനന്തപുരത്താണു പഠിച്ചത്. അന്നു തിരുവനന്തപുരത്തു താമസിക്കുന്നതിനു സൗകര്യം ഇല്ലാതിരുന്നതിനാൽ അവിടെ ഒരു സ്ഥലം കുര്യൻ റൈട്ടർ വിലയ്ക്കു വാങ്ങി. അതിലുള്ള കെട്ടിടത്തിൽ താമസിച്ചുകൊണ്ടാണു കുര്യനും ജോണും പഠിച്ചത്. അവരുടെ പഠനം കഴിഞ്ഞു ആ വീടും സ്ഥലവും റവ. മില്ലറിനു വിട്ടുകൊടുത്തു. 1884 മാർച്ച് 12 നാണു

ആ വസ്തു വിറ്റത്. പിന്നീട് എക്സൈസ് കമ്മീഷണറായ രാമൻപിള്ള, ഇ. ജെ. ജോണിന്റെ സഹപാഠിയായിരുന്നു. സ്കൂൾ ലീവിംഗ് പരീക്ഷയിൽ ഇ. ജെ. ജോൺ വിജയിക്കുകയും സി. ജെ. കുര്യൻ തോൽക്കുകയുമാണുണ്ടായത്. തോറ്റതു കൊണ്ടും തെങ്ങിൻതോപ്പും വീട്ടുകാര്യങ്ങളും നോക്കാൻ ആളില്ലാത്തതു കൊണ്ടും സി. ജെ. കുര്യനെ മുമ്പോട്ടു പഠിപ്പിക്കാൻ കുര്യൻ റൈട്ടർ ഉത്സാഹിക്കുകയോ ധൈര്യപ്പെടുകയോ ചെയ്തില്ല. ചാവക്കാട്ടുള്ള 300 ഏക്കർ തെങ്ങിൻതോപ്പിന്റെ മേൽനോട്ടം സി. ജെ. കുര്യനെ ഏല്പിക്കുകയും ഇ. ജെ. ജോണിനെ മദ്രാസ് ക്രിസ്ത്യൻ കോളജിൽ വിട്ടു പഠിപ്പിക്കുകയുമാണുണ്ടായത്. അന്ന് 1000 തേങ്ങയ്ക്ക് 18 രൂപയായിരുന്നു വില എന്നും ഓർക്കണം.

അക്കാലത്തു കുര്യൻ റൈട്ടർ തന്റെ ഭാഗിനേയനായ ഇ. ജെ. ജോണിനയച്ച ചില കത്തുകൾ ഇന്നത്തെ തലമുറയ്ക്കു രസാവഹമായിരിക്കുമെന്നു കരുതി ചുവടെ ചേർക്കുകയാണ്:

To,

E. J. John, C/o T. C. Poonen Esq., Ernakulam

My dear Nephew,

I arrived here early this morning and lose no time in procuring a light draft for Rs. 50 on Huseraj to meet your travelling expenses etc. which you can receive and start for Madras. Mr. Poonen will give you necessary advices and help in your journey to Shornur or Madras.

Only advice I have to give to you is to fear God and to be economical in your expences. I need not tell you much of the troubles and difficulties to which we are now put to in money matters.

Hoping I will get letters from you at least once in a week.

Most affly Yours
C. Curian

Alleppey
25th March 1884

My dearest Cochoo Pappi

As adverted in my letter of yesterday herein enclosed you will find a money order for Rs. 25 (Twenty Five). You better cash the same an aknowledge. I had to pay one anna postage due on your letter of the 20th

inst. Such carelessness, you will I hope take good care to avoid. Hoping you are alright as is the case of with my self and family.

Most Affly yours
C. Curian

Alleppey
6th May 1884

My dearest Cochoo Pappi,

I am in receipt of your last letter dated the 29th ultimo which came to hand on my arrival here. Yesterday, as desired by you I do herein enclose a money order Rs. 15 which I hope would be enough for your travelling etc. The hearing of the church case commenced yesterday and we are all busy at it.

Hoping you are alright and expecting to see you soon. I hope you have again got the ëSTARí last Saturday.

Most Affly yours
C. Curian

മദ്രാസ് ക്രിസ്ത്യൻ കോളജിൽ നിന്നു ഇ. ജെ. ജോൺ വളരെ പ്രശസ്തമായ നിലയിൽ ബി. എ. പാസ്സായി. ആ ഭാഗ്യം മാതുലനു കാണാൻ സാധിച്ചു. പക്ഷേ അധികം വൈകാതെ കുര്യൻ റൈറ്റർ അന്തരിച്ചു. പിന്നീട് ഇ. ജെ. ജോൺ ക്രിസ്ത്യൻ കോളജിൽ ഒരു ട്യൂട്ടറായി സേവനം അനുഷ്ഠിക്കുകയും ബി. എൽ. ബിരുദം നേടുകയും ഉണ്ടായി. പഠിക്കുന്ന കാലത്തു ഇംഗ്ലീഷ് ലിറ്ററേച്ചറിനുള്ള സ്വർണ്ണ മെഡലും അദ്ദേഹം കരസ്ഥമാക്കി എന്ന കാര്യം എടുത്തു പറയേണ്ടതുണ്ട്. ബി. എൽ. പാസ്സായി അധികം താമസിയാതെ തിരുവനന്തപുരത്ത് എത്തി സന്നതെടുത്തു പ്രാക്ടീസ് ആരംഭിച്ചു. ഇംഗ്ലീഷിലുള്ള അവഗാഹം മൂലം ഒരു നല്ല അഭിഭാഷകൻ എന്ന കീർത്തി നേടാൻ നാളുകൾ അധികം വേണ്ടി വന്നില്ല.

### കുര്യൻ റൈറ്റർ

ജോൺ വക്കീലിന്റെ മാതൃസഹോദരനായ കുര്യൻ റൈറ്റർ (അക്കര കുന്നുംപുറത്തു കോര കുര്യൻ – ഇദ്ദേഹം കുര്യൻ റൈറ്റർ എന്ന പേരിലാണ് കൂടുതൽ അറിയപ്പെട്ടിരുന്നത്) പ്രതാപഐശ്വര്യങ്ങളോടെ കഴിഞ്ഞിരുന്ന കാലമായിരുന്നു. കുര്യൻ റൈറ്ററെക്കുറിച്ച് അക്കര കുടുംബ ചരിത്രത്തിൽ (1996 ൽ പ്രസിദ്ധീകരിച്ചത്) ഇപ്രകാരം പറയുന്നു: (പേജ്49): 'തനിക്ക് ബിസിനസിൽ കൈവന്ന ലാഭവും വരുമാനവും അപ്പഴപ്പോൾതന്നെ ജ്യേഷ്ഠന്റെ (ഉലഹന്നച്ചൻ) പേർക്ക് അയച്ചുകൊടുത്തു

കൊണ്ടിരുന്നു. ജ്യേഷ്ഠൻ ആ പണം ദുർവിനിയോഗം ചെയ്യാതെ വസ്തുക്കൾ വാങ്ങാൻ തുടങ്ങി. ജ്യേഷ്ഠാനുജന്മാർ കൂട്ടായി ആലോചിച്ച് തിരുവിതാംകൂറിലും, കൊച്ചിയിലും ഉള്ള പ്രധാന പ്രദേശങ്ങളിൽ വസ്തുക്കൾ വാങ്ങുന്നതിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. കുര്യൻ റൈട്ടറുടെ ആദ്യത്തെ ബിസിനസ്, വൻതോതിൽ വെളിച്ചെണ്ണ സംഭരിച്ച് ഇംഗ്ലീഷ് കമ്പനികൾക്ക് വിതരണം ചെയ്യുകയായിരുന്നു."



കുര്യൻ റൈട്ടർ

## അബ്കാരി കുത്തക

'പിന്നീട് മലബാറിൽ അബ്കാരി കുത്തക പിടിച്ചു നടത്തി. അന്നത്തെ അബ്കാരി ചാരായം, കള്ള്, കറുപ്പ്, കഞ്ചാവ് എന്നിവയായിരുന്നു. ഈ കുത്തകയും വമ്പിച്ച ലാഭകരമായി. തുടർന്നു കൊച്ചിയിലും അബ്കാരി കുത്തക പിടിച്ചു. തിരുവിതാംകൂറിലെ ആയില്യം രാജാവുമായുള്ള സുഹൃദ് ബന്ധത്തെ തുടർന്ന് തിരുവിതാംകൂറിലെ അബ്കാരിക്കുത്തക മുഴുവൻ കുര്യൻ റൈട്ടർക്ക് തുച്ഛമായ തുകയ്ക്ക് രാജാവു കൊടുത്തു. പ്രധാന കുത്തക കേന്ദ്രങ്ങളിലൊക്കെ സ്ഥലങ്ങൾ വാങ്ങിക്കൊണ്ടേയിരുന്നു. കോട്ടയത്തു പല സ്ഥലങ്ങളും വാങ്ങിയതു കൂടാതെ കൊച്ചി, കൊല്ലം, ആലപ്പുഴ, ഏറ്റുമാനൂർ, വൈക്കം, തിരുവനന്തപുരം എന്നിവിടങ്ങളിലെ കണ്ണായ സ്ഥലങ്ങളും കെട്ടിടങ്ങളും വാങ്ങി. വെളിച്ചെണ്ണ വ്യാപാരത്തോടു കൂടി തൃശൂർ ക്കപ്പുറം ചാവക്കാട്ട് 300 ഏക്കറോളം തെങ്ങിൻതോപ്പ് വാങ്ങി. കെട്ടിടം വച്ച് അവിടെയും വെളിച്ചെണ്ണ വ്യാപാരകേന്ദ്രമാക്കി. ജ്യേഷ്ഠന്റെ മകൻ സി. ജെ. കുര്യനെ ആദ്യചുമതലക്കാരനായി വിട്ടത് അവിടെയാണ്. കൊച്ചിയിൽ കാൽവത്തിയിൽ കുറെ സ്ഥലം വാങ്ങി വൻകിട കെട്ടിടങ്ങൾ നിർമ്മിച്ച് വെളിച്ചെണ്ണ വ്യാപാരത്തിന്റെ പ്രധാന കേന്ദ്രമാക്കി.

വൈക്കം ബോട്ട്ജെട്ടിക്കു സമീപം നെടുനീളം കായലോരം വിലയ്ക്കു വാങ്ങി. അച്ചിനകത്ത് 200 ഏക്കറിലധികം സ്ഥലം വാങ്ങി തെങ്ങിൻതോപ്പുകൾ ഉണ്ടാക്കി. കോട്ടയം ടൗണിൽ വൈ. എം. സി. എ. റോഡിനു സമീപം റൊസേരിയോ, ആലപ്പാട്ട്, പടിഞ്ഞാറ് ജാക്സൺ മെഡിക്കൽ സ്റ്റോർ വരെയും, തിരുനക്കര ചന്തയ്ക്കു പടിഞ്ഞാറ് പുളിമൂട്ടിൽ കവലയിലേക്കുള്ള വഴിയരികിൽ ചെമ്പു പാത്രക്കടകൾ ഇരിക്കുന്ന ബ്ലോക്കു വരെയും വിലയ്ക്കു വാങ്ങി. നട്ടാശ്ശേരിയിൽ ചെങ്ങളക്കാട്ടു കുന്നിൽ 24 ഏക്കർ സ്ഥലം വാങ്ങി. കോട്ടയം ടൗണിൽ തന്നെ വല്യപറമ്പു പുരയിടവും തൊട്ട്

ഗ്രേയിഞ്ച് ഉൾപ്പെടെ സിംഹാസനപ്പള്ളിക്കുന്നു വരെ നൂറിൽ ചില്വാനം ഏക്കറും അക്കരക്കാരുടേതായിരുന്നു എന്നു പറഞ്ഞാൽ വിശ്വസിക്കുവാൻ പലർക്കും സാധിച്ചെന്നു വരില്ല."

## ചെല്ലുന്നിടത്തെല്ലാം ഭൂസ്വത്തുക്കൾ

അയ്മനം, കിളിരൂർ, താമരശേരി എന്നിവിടങ്ങളിലെ നെൽപാടങ്ങൾ, തെങ്ങിൻതോപ്പുകൾ, ചങ്ങനാശേരി ചന്തപ്രദേശം, ആലപ്പുഴ ബോട്ട് ജെട്ടിക്കു സമീപം കുറെ ഏക്കർ, കൊല്ലം ചന്തക്കു സമീപം കുറെ സ്ഥലം, തിരുവനന്തപുരം തൈക്കാട്ട് (ഒന്നര ഏക്കർ) എന്നീ പല പ്രദേശങ്ങളിലും ഭൂമി സമ്പാദിച്ചു. ഇവിടെയെല്ലാം കെട്ടിടങ്ങളുമുണ്ടായിരുന്നു. ഇല്ലെങ്കിൽ കെട്ടിടങ്ങൾ പുതുതായി നിർമ്മിച്ചു. അബ്കാരി കുത്തകയുള്ള റൈട്ടർക്ക് ബിസിനസ് സംബന്ധമായി സഞ്ചരിക്കേണ്ടിയിരുന്ന പ്രദേശങ്ങളിൽ ചെന്നാൽ വിടുതി വീട്ടിലോ, വാടകക്കെട്ടിടങ്ങളിലോ താമസിക്കുവാൻ ഇടയാകരുത് എന്നു കൂടി കരുതിയാണ് ഈ ഭൂമി സമ്പാദനപരിപാടി നിർവിഘ്നം തുടർന്നത്. സ്വന്തം ജ്യേഷ്ഠൻ ഉലഹന്നാച്ചന്റെ നിയന്ത്രണ ത്തിലും ജ്യേഷ്ഠന്റെ മക്കളായ കുഞ്ഞ്, സി. ജെ. കുര്യൻ എന്നിവരുടെ മേൽനോട്ടത്തിലും ചുമതലയിലുമാണ് ഇതിന്റെ എല്ലാ ഭരണവും നടത്തി യിരുന്നത്. തുടർന്ന് ബിസിനസ് കാര്യങ്ങളുടെ എല്ലാ ചുമതലകളും പ്രാപ്തരായ കുഞ്ഞിനെയും കുര്യനെയും ഭരമേൽപ്പിച്ചിട്ട് റൈട്ടർ സമുദായ പ്രവർത്തനത്തിനും പൊതുരംഗത്തെ പ്രവർത്തനങ്ങൾക്കും കൂടുതൽ സമയം കണ്ടെത്താൻ ശ്രമിച്ചു. താൻ വളരെ കാര്യമായി ശ്രദ്ധിച്ചിരുന്ന 'വെസ്റ്റേൺ സ്റ്റാർ' പത്രപ്രവർത്തനരംഗം കൂടുതൽ കാര്യക്ഷമമാക്കുവാനും കൂടിയാണ് ഈ ഭരണമാറ്റം നടപ്പാക്കിയത്" (പേജ് 51).

ഇങ്ങിനെയുള്ള ഒരു പ്രഭു കുടുംബത്തിലാണ് ജോൺ വക്കീൽ വളർ ന്നത്. ഇംഗ്ലീഷു വിദ്യാഭ്യാസകാര്യത്തിൽ കുര്യൻ റൈട്ടർക്ക് വലിയ താല്പ ര്യമായിരുന്നു. ചെറുപ്പത്തിൽ സി. എം. എസ്. മിഷനറിമാരുടെ വക ഗ്രാമർ സ്കൂളിൽ ഇംഗ്ലീഷു വിദ്യാഭ്യാസം ലഭിച്ചതു കൊണ്ടാണ് തനിക്ക് ഇത്രയും ഉന്നതനില കൈവന്നതെന്ന് കുര്യൻ റൈട്ടർ പറയാറുണ്ടായിരുന്നു. അതു കൊണ്ട് തന്റെ ബന്ധത്തിൽ പെട്ട കുട്ടികളെല്ലാം ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്യണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു.

"കുര്യൻ റൈട്ടർ തേർത്താനത്തു നിന്നാണ് വിവാഹം കഴിച്ചിരുന്നത്. ഭാര്യാ പിതാവ് മരിച്ചപ്പോൾ അദ്ദേഹത്തിന്റെ മക്കളും, റൈട്ടറുടെ ഭാര്യാ സഹോദരന്മാരുമായ തേർത്താനത്തു പുന്നൻ ചെറിയാച്ചൻ, കൊച്ചാമ്മാ ച്ചൻ മുതലായവർ സാമ്പത്തിക ബുദ്ധിമുട്ടു മൂലം സി. എം. എസ്. പ്രസ്സിൽ ജോലിക്ക് അപേക്ഷിച്ചു. അത് അറിഞ്ഞ അളിയൻ (കുര്യൻ റൈട്ടർ) അവരെ ഉദ്യോഗം സ്വീകരിക്കുന്നതിൽ നിന്നു നിരുത്സാഹപ്പെടുത്തി.

പുന്നനെ ബി. എ. വരെ പഠിപ്പിച്ചു. സ്കോളർഷിപ്പോടെ ബി. എ. ജയിച്ച പുന്നൻ ഇംഗ്ലണ്ടിൽ പോയി പഠിച്ചു ബാരിസ്റ്റർ പരീക്ഷ പാസ്സായി. അതിന്റെ ചിലവും കുര്യർ റൈട്ടർ കൊടുത്തു. ആ തുകയ്ക്കു പ്രോമിസറിനോട്ട് എഴുതി വാങ്ങിയിരുന്നു. എന്നാൽ പിന്നീട് ആ നോട്ടും ഇളവ് എഴുതിക്കൊടുത്തു."

*അക്കര കുടുംബചരിത്ര*ത്തിൽ തുടർന്ന് പറയുന്നു (പേജ് 60): 'കുര്യൻ റൈട്ടറുടെ ശിക്ഷണത്തിലും ചെലവിലുമാണ് സി. ജെ. കുര്യനെയും, പെങ്ങളുടെ മകൻ ഇലഞ്ഞിക്കൽ ഇ. ജെ. ജോണിനെയും പഠിപ്പിച്ചത്. അവർക്കു താമസിച്ചു പഠിക്കുവാൻ വേണ്ടി തിരുവനന്തപുരത്ത് എൽ. എം. എസ്. സങ്കേതത്തിനു സമീപം ഒരു വീടു വാങ്ങി. അവിടെ താമസിപ്പിച്ചാണ് അവരെ പഠിപ്പിച്ചത്. കുര്യൻ റൈട്ടർക്ക് പെൺമക്കൾ ഉണ്ടായിക്കഴിഞ്ഞ് കുറെനാൾ മക്കൾ ഉണ്ടാകാതിരുന്നതിനാലാണ് പെങ്ങളുടെ മകൻ ഇ. ജെ. ജോണിനെ (കൊച്ചാപ്പിയെ) ചെറുപ്പത്തിൽ തന്നെ അക്കര വളർത്തി വിദ്യാഭ്യാസം ചെയ്യിച്ചത് എന്ന് ഒരു പറച്ചിലുണ്ടായിരുന്നു."

"ഇന്ത്യയിൽ ആദ്യമായി ഇംഗ്ലീഷു വിദ്യാഭ്യാസം ആരംഭിച്ചതു കോട്ടയത്തായിരുന്നുവല്ലോ. സി. എം. എസ്. മിഷനറിമാരാണ് അവിടെ ആദ്യമായി ഒരു ഇംഗ്ലീഷു ഹൈസ്ക്കൂൾ സ്ഥാപിച്ചത്. അതിനു മുമ്പു സുറിയാനിപ്പട്ടക്കാരെ ഇംഗ്ലീഷും, സുറിയാനിയും അഭ്യസിപ്പിക്കുന്നതിനായി സി. എം. എസ്. മിഷനറിമാരും മലങ്കര മെത്രാപ്പോലീത്തായും ചേർന്ന് പഴയ സെമിനാരിയിൽ പാഠങ്ങൾ നടത്തിവന്നിരുന്നു. ഇരുകൂട്ടരും തമ്മിൽ അസുഖത്തിലായപ്പോൾ മിഷനറിമാർ തങ്ങളുടെ പരിപൂർണ്ണ സ്വാതന്ത്ര്യത്തിൽ സി. എം. എസ്. ഹൈസ്കൂൾ തുടങ്ങുകയാണുണ്ടായത്. അങ്ങനെ കോട്ടയത്തും പരിസരത്തും ഉള്ള ചെറുപ്പക്കാർക്ക് ഇംഗ്ലീഷു വിദ്യാഭ്യാസത്തിനുള്ള സൗകര്യം ലഭിച്ചു."

മാമ്മൻ മാപ്പിള എഴുതുന്നു: "ആരംഭകാലത്തു സി. എം. എസ്. ഉപദേശിമാരായും, പാദ്രിമാരായും മറ്റും മിഷനറി പ്രവർത്തനത്തിന് ഇംഗ്ലീഷു അറിയാവുന്ന ആളുകളെ കിട്ടുകയെന്നതായിരുന്നു കോട്ടയം കോളജ് സ്ഥാപിച്ചതിന്റെ ഉദ്ദേശ്യം. അത് സഫലമായിത്തീർന്നു. എന്നാൽ സി. എം. എസ്. ഹൈസ്ക്കൂളിൽ വിദ്യാഭ്യാസത്തിനു സൗകര്യം സിദ്ധിച്ച മറ്റു ചിലർ, വ്യവസായരംഗങ്ങളിലേയ്ക്കും, ഗവൺമെന്റ് സർവ്വീസിലേയ്ക്കും തിരിഞ്ഞു ഭൗതികമായ ഉയർന്നനില പ്രാപിച്ചു.

അക്കാലത്തു കൊച്ചിയിൽ കച്ചവടത്താവളങ്ങൾ ഉറപ്പിച്ച കച്ചവടക്കാർക്കു ദ്വിഭാഷികളായും റൈട്ടർമാരായും ഇംഗ്ലീഷു വശമുള്ള ചെറുപ്പക്കാരെ വേണ്ടിവന്നതിനാൽ, ഇംഗ്ലീഷു പഠിച്ച ചെറുപ്പക്കാർക്കു വാണിജ്യ വ്യവസായ രംഗങ്ങളിൽ പരിശീലനം ലഭിക്കാൻ സൗകര്യം കിട്ടി. അതേ

വരെ സുറിയാനി ക്രിസ്ത്യാനികൾ അവരവരുടെ കുടുംബകാര്യങ്ങൾ അന്വേഷിച്ചു സ്വന്തം ഗ്രാമങ്ങളിൽ തന്നെ അടങ്ങിയൊതുങ്ങി ജീവിതം കഴിച്ചുപോന്നു. ഇംഗ്ലീഷു വിദ്യാഭ്യാസം വന്നപ്പോഴാണ് അവർ വെളിയിലേക്കു നീങ്ങിത്തുടങ്ങുകയും അത് അവരുടെ സാമ്പത്തികമായ ഉൽക്കർഷാഭിവൃദ്ധിയെ സഹായിക്കുന്ന സാഹചര്യമായി ഉപകരിക്കുകയും ചെയ്തത്.

കൊച്ചിയിൽ സ്ഥാപിക്കപ്പെട്ട യൂറോപ്യൻ കമ്പനികളിൽ കോട്ടയം കോളജ് ഹൈസ്ക്കൂളിൽ നിന്ന് ഇംഗ്ലീഷു പഠിച്ച ചെറുപ്പക്കാർ റൈട്ടർമാരായി ചേർന്നു. യൂറോപ്യൻമാരും നാട്ടുകാരും തമ്മിലുള്ള വമ്പിച്ച തോതിലുള്ള കച്ചവട എടപാടുകൾ നടത്തുന്നതിൽ ഏർപ്പെടുകയും, ധാരാളം പണം സമ്പാദിക്കുകയും മികച്ച കച്ചവട സാങ്കേതിക സമ്പ്രദായങ്ങൾ പഠിക്കുകയും ചെയ്തു. ക്രമേണ അവർ തന്നെ സ്വന്തമായ ഉപവ്യവസായങ്ങൾ ആരംഭിച്ചു. ഇക്കൂട്ടത്തിൽ ഒരു പ്രമുഖനായിരുന്നു കുര്യൻ റൈട്ടർ.

ഇദ്ദേഹം യൂറോപ്യൻ കമ്പനികളിൽ ജോലി ചെയ്തശേഷം സ്വന്തമായി കറപ്പു കുത്തകയും, മറ്റു പല കുത്തക വ്യാപാരങ്ങളും നടത്തി അനവധി പണം സമ്പാദിച്ചു. പുരോഗമനപരമായ ആശയസംസ്ക്കാരം ഉണ്ടായിരുന്ന അദ്ദേഹം സുറിയാനി ക്രിസ്ത്യാനികളുടെ അഭിവൃദ്ധിയിൽ ശ്രദ്ധാലുവും ഉത്സുകനും ആയിരുന്നു. അദ്ദേഹം കൊച്ചിയിൽ നിന്നു *വെസ്റ്റേൺ സ്റ്റാർ* എന്ന ഒരു ഇംഗ്ലീഷുപത്രവും *പശ്ചിമതാരക* എന്നൊരു മലയാളപത്രവും തുടങ്ങി.

കുര്യൻ റൈട്ടർ കൊച്ചിയിൽ പ്രതാപവാനായി താമസിക്കുന്ന കാലത്ത് അന്നത്തെ മദ്രാസ് ഗവർണ്ണറായിരുന്ന ഗ്രാൻഡ് റഫ് ധ്വര കൊച്ചി സന്ദർശിക്കുകയുണ്ടായി. തദവസരത്തിൽ കുര്യൻ റൈട്ടറുടെ ഉത്സാഹത്തിൽ പുത്തൻകൂറ്റു സുറിയാനിക്കാരും പഴയകൂറ്റു സുറിയാനിക്കാരും കൂടി യോജിച്ചു ഗ്രാൻഡ് റഫ് ധ്വരയ്ക്കു ഒരു മംഗളപത്രം സമർപ്പിച്ചു. പുത്തൻകൂറ്റുകാരും പഴയകൂറ്റുകാരും കൂടി യോജിച്ചു നടത്തിയ ആദ്യത്തെ ഒരു പൊതുചടങ്ങ് എന്ന നിലയിൽ ഇതു പ്രാധാന്യമർഹിക്കുന്നു.

ഇന്ത്യയുടെ തെക്കേ അറ്റത്തു കിടക്കുന്ന സുറിയാനികളുടെ മഹത്വവും, നാഗരികതയും മദ്രാസ് ഗവർണ്ണറെക്കാണിച്ച് അദ്ദേഹത്തിന്റെ മനസ്സിൽ നല്ല ഒരു മതിപ്പുണ്ടാക്കുകയെന്നുള്ള സമുദായാഭിമാനം കൊണ്ടു പ്രേരിതനായി കുര്യൻ റൈട്ടർ ഈ സ്വീകരണത്തിന് ഉത്സാഹിച്ചതാണ്.

അന്നു നാടുവാണിരുന്ന ശ്രീ വിശാഖം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു കൊച്ചിയിൽ എഴുന്നെള്ളിയ അവസരത്തിൽ യാക്കോബായ സുറിയാനിക്കാർ ചേർന്നു മഹാരാജാവു തിരുമനസ്സിലേയ്ക്ക് ഒരു മംഗളപത്രം സമർപ്പിക്കുകയുണ്ടായി. ആ ചടങ്ങിന്റെയും

സൂത്രധാരൻ കുരിയൻ റൈട്ടർ ആണെന്നു വിചാരിക്കാൻ ന്യായമുണ്ട്.

ആ മംഗളപത്രത്തിനു തിരുമനസ്സു കൊണ്ടു സ്വന്തം കൈപ്പടയിൽ എഴുതിവായിച്ച മറുപടിയുടെ അസ്സൽ ജോൺ വക്കീൽ മദ്രാസ് ക്രിസ്ത്യൻ കോളജിൽ ഒരു ലക്ചററർ ആയിരുന്ന കാലത്ത്, അദ്ദേഹത്തിന്റെ വസതിയിൽ, ഒരു കണ്ണാടിക്കൂട്ടിലിട്ടു ഭിത്തിയിൽ തൂക്കിയിട്ടിരുന്നതു ഞാൻ കണ്ടിട്ടുണ്ട്.

തിരുമനസ്സിലെ മറുപടി പ്രസംഗം “clergymen and laymen of the syrian church”എന്ന് അഭിസംബോധന ചെയ്തുകൊണ്ടാണ് ആരംഭിച്ചിരിക്കുന്നത്. അതു ഞാൻ നല്ലവണ്ണം ഓർക്കുന്നു.

പ്രസ്തുത മറുപടിയിലെ ശ്രദ്ധാർഹമായ മറ്റൊരു വാചകം “If Sree Parameswara were to visit this land of Kerala, he would not find a more loyal and industrious community than the Syrian Christians.î

മഹാരാജാക്കന്മാരുടെ നാവിൽ നിന്നു പ്രശംസാർഹമായ ഒരു വാക്കു കിട്ടുന്നതു മോക്ഷലബ്ധി പോലെ അഭികാമ്യമായി കരുതപ്പെട്ടിരുന്ന ആ കാലത്തു വിശാഖം തിരുനാൾ പ്രഖ്യാപനം ചെയ്ത ഈ പ്രശംസാ വാക്യം തങ്ങളെപ്പറ്റിയാണെന്നു കേരളീയ സുറിയാനിക്കാരായ എല്ലാ വിഭാഗക്കാരും അഭിമാനിച്ചതായി അറിയാം. എന്നാൽ അന്നു വിശാഖം തിരുനാൾ യാക്കോബായ സുറിയാനിക്കാരെ പ്രത്യേകം സംബോധന ചെയ്തു പറഞ്ഞ ഒരു വാചകമാണത്.”

ഇ. ജെ. ജോൺ മദ്രാസ് ക്രിസ്ത്യൻ കോളജിൽ ഇംഗ്ലീഷ് ലക്ചററായി ജോലി നോക്കുന്നതോടൊപ്പം മദ്രാസ് ലോ കോളജിൽ ചേർന്ന് നിയമപഠനവും നടത്തിവന്നു. അന്നു മദ്രാസ് ലോ കോളജിൽ ഈവനിങ് ക്ലാസ്സുകൾ ഉണ്ടായിരുന്നു. രണ്ടു കൊല്ലമായിരുന്നു അന്ന് നിയമ ബിരുദത്തിനു വേണ്ടിയിരുന്നത്. എഫ്. എല്ലിന് ഒരു വർഷവും, ബി. എല്ലിന് ഒരു വർഷവും. മദ്രാസിൽ എന്തെങ്കിലും ജോലി ചെയ്ത് വൈകുന്നേരം ലോ കോളജിൽ പോയി പഠിച്ച് ബി. എൽ. ഡിഗ്രി എടുക്കാനുള്ള സൗകര്യം പലരും ഉപയോഗപ്പെടുത്തി. തിരു. – കൊച്ചി മുഖ്യമന്ത്രിയും, പിന്നീട് കേന്ദ്രമന്ത്രിയുമായ പനമ്പള്ളി ഗോവിന്ദമേനോൻ ബി. എൽ. പാസ്സായത് മദ്രാസ് ലോ കോളജിലെ സായാഹ്ന ക്ലാസ്സുകളിൽ ചേർന്ന് പഠിച്ചിട്ടായിരുന്നു. അതേസമയം അദ്ദേഹം മദ്രാസിലെ ഒരു ട്യൂട്ടോറിയൽ കോളജിൽ അദ്ധ്യാപകനായി ജോലി ചെയ്തു. ലോ കോളജിൽ പഠിക്കാനായി വീട്ടിൽ നിന്നു പണം വരുത്താതെ സ്വന്തം പ്രയത്നം കൊണ്ട് പഠിക്കാമെന്നതായിരുന്നു ഇതുകൊണ്ടുള്ള മെച്ചം. പലരും ഈ മാർഗ്ഗം സ്വീകരിച്ച് പഠിച്ച് ബി. എൽ. പാസ്സായിട്ടുണ്ട്. കെ. സി. മാമ്മൻ മാപ്പിള അങ്ങിനെ പഠിക്കാൻ ഉദ്ദേശിച്ചിരുന്നതായി അദ്ദേഹത്തിന്റെ ആത്മകഥയിൽ പറയുന്നുണ്ട്:

“മറ്റൊരു ചിന്താഗതിയും തദവസരത്തിൽ എന്റെ ഹൃദയത്തിലൂടെ കടന്നു പോയി. അന്നു ക്ലാസ്സുകൾ വൈകുന്നേരം മാത്രം നടത്തിയിരുന്നതിനാൽ മറ്റു ജോലികൾ ചെയ്തുകൊണ്ടു ലോ കോളജിൽ ചേർന്നു പഠിക്കുന്നതിനു സൗകര്യമുണ്ടായിരുന്നു. അങ്ങനെ ജോലി ചെയ്തു പഠിക്കാനും ഞാനാലോചിച്ചു. ക്രിസ്ത്യൻ കോളജ് അധികൃതരെ കണ്ട് എന്റെ അഭിലാഷം അറിയിക്കുകയും അവിടെ ഒരദ്ധ്യാപക ജോലി തരാമെന്ന് അവർ സമ്മതിക്കുകയും ചെയ്തിരുന്നു.” (*ജീവിതസ്മരണകൾ*, പേജ് 41).

തന്റെ ബന്ധു കൂടിയായ ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ മദ്രാസ് ക്രിസ്ത്യൻ കോളജിൽ അദ്ധ്യാപകനായി ജോലി നോക്കുന്നതോടൊപ്പം ലോ കോളജിൽ പഠിച്ച് നിയമബിരുദം സമ്പാദിച്ച കാര്യം ഒരു മാർഗ്ഗദർശനമായി മാമ്മൻ മാപ്പിളയ്ക്ക് തോന്നിയിരിക്കണം.

ഇ. ജെ. ജോൺ 1894 -ൽ മദ്രാസ് ലോ കോളജിൽ നിന്ന് ബി. എൽ. പരീക്ഷ ജയിച്ചു. നിയമബിരുദം സമ്പാദിച്ചശേഷം ജോൺ മദ്രാസ് ക്രിസ്ത്യൻ കോളജിലെ ജോലി രാജി വെച്ച് മദ്രാസിനോട് വിടപറഞ്ഞ് നാട്ടിലേക്ക് മടങ്ങി. തിരുവനന്തപുരത്ത് ഹൈക്കോടതിയിൽ വക്കീലായി പ്രാക്ടീസ് നടത്തുവാൻ തീരുമാനിച്ചായിരുന്നു വരവ്. വീട്ടിലും, നാട്ടിലും അദ്ദേഹത്തിന്റെ തീരുമാനം സ്വാഗതം ചെയ്യപ്പെട്ടു. അന്നത്തെക്കാലത്ത് തിരുവനന്തപുരത്ത് ഹൈക്കോടതിയിൽ പ്രാക്ടീസ് ചെയ്യുന്ന അഡ്വക്കേറ്റ് എന്നു വെച്ചാൽ വലിയ ബഹുമതിയായിരുന്നു. ഡോക്ടറേക്കാൾ അന്തസ്സ് അന്ന് വക്കീലിനായിരുന്നു. ദിവാൻ വരെ ഉയരാനുള്ള സാധ്യത ഉണ്ടെന്നാണ് അന്നത്തെ ജനങ്ങളുടെ കണക്കുകൂട്ടൽ.




**ഇ. ജെ. ജോണിനു ലിറ്ററേച്ചറിനു 1885 -ൽ ലഭിച്ച ലോർഡ് റിപ്പൺ ഗോൾഡ് മെഡൽ.**

# 8

# കുടുംബസ്വത്തു ഭാഗം ചെയ്യുന്നു

**ഇ**ലഞ്ഞിക്കൽ തറവാട്ടിലെ സ്വത്തുക്കൾ ഭാഗം ചെയ്യാതെ തലമുറകളായി കൂട്ടുകുടുംബവ്യവസ്ഥയിൽ നിന്നു വരികയായിരുന്നു. മദ്ധ്യതിരുവിതാംകൂറിൽ പല ദിക്കിലായി അനവധി ഭൂസ്വത്ത് ആ കുടുംബത്തിനുണ്ടായിരുന്നു. വിലപിടിപ്പുള്ള ജംഗമസ്വത്തുക്കൾ വേറെയും. 1884 –ൽ കുടുംബസ്വത്തുക്കൾ ഭാഗം ചെയ്യാൻ കാരണവന്മാർ നിശ്ചയിച്ചു. ഭാഗം നടക്കുമ്പോൾ ഇ. ജെ. ജോണിന് (ചാക്കോ യോഹന്നാൻ എന്നാണ് ഭാഗാധാരത്തിൽ പേര്) 21 വയസ്സായിരുന്നു പ്രായം. അന്ന് അദ്ദേഹം കോളജ് വിദ്യാർത്ഥിയും. 1059 മേട മാസം 21 ന് ഭാഗാധാരം അസ്സൽ എഴുതി. 1059 മിഥുന മാസം 27 ന് തിരുവല്ല ഡിസ്ട്രിക്ട് രജിസ്ട്രാർ കുമാരപിള്ള മുമ്പാകെ ഹാജരാക്കി. 1059 ൽ 1924 –ാം നമ്പ്രായി ഭാഗാധാരം രജിസ്റ്റർ ചെയ്തു. 29 ന് ആധാരം രജിസ്ട്രാഫീസിൽ നിന്നു വാങ്ങാൻ അധികാരപ്പെടുത്തിയിരുന്ന ഇലഞ്ഞിക്കൽ പെരുമാൾ ഇട്ടിച്ചെറിയയ്ക്കു കൊടുത്തു.

പ്രൊഫസർ ഇ. ജെ. ജോൺ എഴുതിയ 'ഒരു ദേവാലയവും ഒരു കുടുംബവും' എന്ന ഗ്രന്ഥത്തിൽ കുടുംബസ്വത്ത് ഭാഗം ചെയ്തതിനെപ്പറ്റി വിശദമായി പ്രതിപാദിക്കുന്നുണ്ട്. അതിൽ നിന്ന് സംഗ്രഹിച്ചു ചേർക്കുന്നു.

"പത്തൊൻപതാം നൂറ്റാണ്ടിൽ ഇലഞ്ഞിക്കൽ കുടുംബപ്രമാണികളായിരുന്ന പെരുമാൾ തരകൻ, കൊച്ചു ചാക്കോ തരകൻ എന്നിവരുടെ കാലത്ത് കുടുംബത്തിന്റെ ശ്രേയസ്സ് ഉച്ചത്തിലായിരുന്നു. അടുത്തതലമുറക്കാരനായിരുന്ന മാത്തു തരകന് മൂന്ന് പുത്രന്മാരാണ് ഉണ്ടായിരുന്നത്. മാത്യു ചാക്കോ, മാത്യു പെരുമാൾ, മാത്യു ഫീലിപ്പോസ് എന്നിവരായിരുന്നു അവർ. ഇവരിൽ മൂത്തയാൾ ചാക്കോച്ചൻ കുടുംബസംബന്ധമായ പൊതുക്കാര്യങ്ങളും, രണ്ടാമൻ പെരുമാൾ കൃഷിക്കാര്യങ്ങളും വളരെ സമർത്ഥമായി നടത്തിവന്നിരുന്നു. മൂന്നാമൻ ഫിലിപ്പോച്ചൻ തയ്യിൽ ഭവനത്തിൽ ദത്തവകാശമായി വിവാഹം ചെയ്യുകയും ചെറുപ്പത്തിൽ തന്നെ മരണമടയുകയും ചെയ്തു. അദ്ദേഹത്തിന് ഒരു പുത്രിയുണ്ടായിരുന്നു – മറിയാമ്മ. ഇവരായിരുന്നു കെ. സി. മാമ്മൻമാപ്പിളയുടെ അമ്മ. മറിയാമ്മയെ വിവാഹം കഴിച്ചത് വള്ളംകുളത്ത് കണ്ടത്തിൽ കുടുംബാംഗമായ ചെറിയാച്ചനായിരുന്നു."

"മാത്തു തരകന്റെ മൂത്തപുത്രൻ ചാക്കോച്ചന് രണ്ട് പുത്രന്മാരാണ്

ഉണ്ടായിരുന്നത്. ചാക്കോ മാത്യുവും, ചാക്കോ യോഹന്നാനും. രണ്ടാമത്തെ പുത്രൻ പെരുമാളച്ചന് രണ്ട് പുത്രന്മാരാണ് ഉണ്ടായിരുന്നത്. പെരുമാൾ ഇട്ടിച്ചെറിയായും, പെരുമാൾ ചാക്കോയും. മൂന്നാമത്തെ മകൻ ഫിലിപ്പോച്ചന് ഒരു പുത്രിയും – ഫിലിപ്പോസ് മറിയ.

സ്വത്തുക്കൾ ഭാഗം ചെയ്തത് ആറ് ഓഹരിയായിട്ടായിരുന്നു. തിരുവല്ല കോവൂർ അയ്പ് തോമ്മാ കത്തനാരുടെ നിർദ്ദേശപ്രകാരമായിരുന്നു സ്വത്ത് ഭാഗം വെക്കൽ. മാർത്തോമ്മാ സഭയിലെ പ്രഗൽഭ വൈദികനായിരുന്നു കോവൂരച്ചൻ എന്ന സുപ്രസിദ്ധനായ അയ്പു തോമ്മാ കത്തനാർ. ഇദ്ദേഹം ഭാഗാധാരത്തിൽ ഒന്നാം സാക്ഷിയായി ഒപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്. കോവൂർ അയ്പു തോമ്മാ കത്തനാർ, പള്ളിയിൽ കർമ്മം, തിരുവല്ല എന്നു കാണുന്നു.

ഭാഗാധാരത്തിൽ സ്വത്തുക്കൾ ആറ് ഭാഗങ്ങളായിട്ടാണ് തിരിച്ചിരിക്കുന്നത്. അവ താഴെ കൊടുക്കുന്നു.

ഒന്നാം ഭാഗം: തറവാട്ടുവക ഇലഞ്ഞിക്കൽ പള്ളിയുടെ ഉപയോഗത്തിന്.

രണ്ടാം ഭാഗം: ചാക്കോ മാത്തുവിന് – 40 വയസ്സ്.

മൂന്നാം ഭാഗം: ചാക്കോ യോഹന്നാന് – 21 വയസ്സ് (ഇ. ജെ. ജോൺ വക്കീൽ).

നാലാം ഭാഗം: പെരുമാൾ ഇട്ടിച്ചെറിയയ്ക്ക് – 41 വയസ്സ്.

അഞ്ചാം ഭാഗം: പെരുമാൾ ചാക്കോയ്ക്ക് – 35 വയസ്സ്.

ആറാം ഭാഗം: ഫീലിപ്പോസ് മറിയയ്ക്ക് – 33 വയസ്സ്.

ഒന്നാം ഭാഗമായ ഇലഞ്ഞിക്കൽ പള്ളിവക വസ്തുക്കളെപ്പറ്റി പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്.

ഒന്നാം ഭാഗത്തിൽ പെട്ട വസ്തുക്കൾ; പൊതുവായിരിക്കുന്നതും, അതുകൾ അതാതു കാലത്ത് തറവാട്ടു മൂപ്പു വഹിക്കുന്ന ആളുടെ കൈവശത്തിൽ വച്ച് വസ്തുക്കളുടെ ആദായം കൊണ്ട് പള്ളിയിൽ നടക്കേണ്ട ശുശ്രൂഷകളേയും അതുകളെ നടത്തുന്നവർക്ക് അടയ്ക്കേണ്ട ഉടമകളേയും വഹിച്ചു നടത്തുകയും അതുകൾക്ക് ശരിയായ കണക്കുകൾ ചെയ്യുകയും, ആവക കണക്കുകൾ ആവശ്യപ്പെടുന്ന സമയത്ത് ശേഷം അവകാശികളെ ബോദ്ധ്യപ്പെടുത്തുകയും ചെയ്യേണ്ടതും എന്നാൽ പള്ളി സംബന്ധിച്ച നടപടികളിൽ തറവാട്ടു മൂപ്പൻ ക്രമമായി നടന്നില്ലെന്ന് കാണുന്ന കാലത്ത് അയാൾക്ക് പ്രതികൂലമായി വ്യവഹാരം ചെയ്യുവാൻ ശേഷം അവകാശികൾ ഏവർക്കും അധികാരം ഉള്ളതും ഒന്നാം ഭാഗത്തിൽ പെട്ട

വസ്തുക്കളെ സ്ഥാപിച്ച് യാതൊരു കരണവും ചെയ്യാൻ അതിനെ വഹിക്കുന്നവനായ തറവാട്ടു മൂപ്പന് അധികാരം ഇല്ലാത്തതും പള്ളിയെ ജീർണ്ണോദ്ധാരണം ചെയ്കയോ, പൊളിച്ചു പണിയുകയോ ചെയ്യുന്നതിന് ആവശ്യപ്പെടുന്ന സമയത്ത് അതിലേയ്ക്ക് ഒന്നാം ഭാഗത്തിൽ പെട്ട ആദായം മതിയാകുന്നതല്ലെന്ന് സ്ഥിരമായിരിക്കുന്ന സ്ഥിതിക്ക് ആ വക പണികൾക്ക് ചിലവിന് ആവശ്യപ്പെടുന്ന മുതൽ അവകാശികൾ വീതം പോലെ എടുത്ത് വഹിക്കേണ്ടതും അങ്ങനെ വഹിക്കുന്നതിലേക്ക് ഒരുവൻ തർക്കപ്പെട്ടാൽ അവന് പ്രതികൂലമായി വ്യവഹാരം നടത്തി വാങ്ങുന്നതിന് ഇതര ഭാഗക്കാർക്കും വിശേഷാൽ തറവാട്ടു മൂപ്പനും, അവകാശമുള്ളതും, ഇപ്പോഴത്തെ തറവാട്ടു മൂപ്പൻ നാലാം ഭാഗക്കാരനായ പെരുമാൾ ഇട്ടിച്ചെറിയയ്ക്ക് ആക കൊണ്ട് ഒന്നാം ഭാഗത്തിൽ പെട്ട വസ്തുക്കൾ ആ ഭാഗക്കാരന്റെ അധീനതയിൽ വച്ചിരിക്കുന്നതും, അന്യാധീനപ്പെടുത്തുക എന്നുള്ള തൊഴികെ വസ്തുക്കളെ പാട്ടം ഏല്പിക്കുക, വിടർത്തുക, കണ്ടെഴുത്ത് കാലത്ത് പേരിൽ പതിപ്പിക്കുക, കരം, ജന്മിഭോഗം മുതലായതുകൾ അടയ്ക്കുക, തന്റെ പേരിൽ ഒന്നാം ഭാഗത്തേയ്ക്ക് വസ്തുക്കളെ സമ്പാദിക്കുക മുതലായ സ്വാതന്ത്ര്യങ്ങൾ ചെയ്യുന്നതിന് തറവാട്ടു മൂപ്പന് അവകാശം ഉള്ളതും മേല്പറഞ്ഞ ചുമതല വഹിക്കുന്നതിന് വല്ല കാലത്തും തറവാട്ടു മൂപ്പന് ശേഷിയില്ലാതെ വന്നാൽ അടുത്ത ഉടമക്കാരൻ ആ വക ജോലികളെ പിൻതുടർന്ന് വഹിക്കേണ്ടതുമാണ്.

ആറാം ഭാഗ അവകാശിയായ ഫിലിപ്പോസ് മറിയയ്ക്ക് ആറാം ഭാഗ വസ്തുക്കളും കൂടാതെ മാത്യു ഫിലിപ്പോസിനെ ദത്തവകാശമാക്കി വിവാഹം ചെയ്യിപ്പിച്ചതിൽ കടപ്ര മുറിയിൽ തയ്യിൽ ഭവനവും സ്വത്തുക്കളും അവകാശമായി ലഭിച്ചിരുന്നു.

ഒന്നാം ഭാഗവും, ആറാം ഭാഗവും, കൂടാതെ നാലു ശാഖകളാണ് ഇലഞ്ഞിക്കൽ കുടുംബത്തിൽ രൂപം കൊണ്ടത്.

1. ചാക്കോ മാത്യു (മാത്തുച്ചൻ) വിന്റെ ശാഖ. ഇലഞ്ഞിക്കൽ വെളിയത്ത്.

2. ചാക്കോ യോഹന്നാൻ (ഇ. ജെ. ജോൺ വക്കീൽ) ഇലഞ്ഞിക്കൽ വലിയവീട്ടിൽ.

3. പെരുമാൾ ഇട്ടിച്ചെറിയയുടെ ശാഖ; ഇലഞ്ഞിക്കൽ കാക്കനാട്ടുകുഴിയിൽ (ഇലഞ്ഞിക്കൽ വാഴപ്പള്ളാടി, ഇലഞ്ഞിക്കൽ കറ്റാനം ഇവയും ഇതിൽ ഉൾപ്പെടുന്നു).

4. പെരുമാൾ ചാക്കോയുടെ ശാഖ; ഇലഞ്ഞിക്കൽ പുത്തൻപുരയിൽ (ഇലഞ്ഞിക്കൽ ആറ്റുമാലിൽ, ഇലഞ്ഞിക്കൽ കറുകയിൽ ഇവയും ഇതിൽ ഉൾപ്പെടുന്നു).

മേൽപറഞ്ഞ ഭാഗാധാരത്തിന്റെ പകർപ്പ് പരിശോധനയ്ക്കായി പ്രൊഫസർ ഇ. ജെ. ജോൺ അയച്ചുതന്നു. ഏതാണ്ട് 120 വർഷം മുൻപ് എഴുതപ്പെട്ട ആ ഭാഗാധാരം ഇന്ന് എഴുതുന്ന രീതിയിൽ നിന്നും തുലോം വ്യത്യസ്തമായിട്ടാണ് എഴുതിയിരിക്കുന്നതെന്ന് കണ്ടു. വാചകങ്ങൾ ഫുൾസ്റ്റോപ്പിട്ട് നിർത്താതെ കഴിയുന്നതും കൂട്ടിച്ചേർത്താണ് എഴുതിയിട്ടുള്ളത്. ഇന്നത്തെപ്പോലെ വസ്തുക്കളുടെ പട്ടിക തിരിച്ച് സർവ്വേ നമ്പറും വിസ്തീർണ്ണവും അവകാശവും കോളം തിരിച്ച് കാണിച്ചുള്ള എഴുത്തായിരുന്നില്ല നടപ്പിലിരുന്നതെന്ന് തോന്നുന്നു. വസ്തുവിന്റെ പേർ പറഞ്ഞ് ചുറ്റുമുള്ള വസ്തുഉടമകളുടെ പേർ കാണിച്ചുള്ള ഒരു പ്രത്യേകരീതിയിലുള്ള എഴുത്താണ്. ഇന്നുള്ളവർക്ക് അതു വായിച്ചു ഗ്രഹിക്കാൻ വലിയ പ്രയാസമായിരിക്കും.

## ഇലഞ്ഞിക്കലെ ആന

ഭാഗം നടക്കുന്ന കാലത്ത് ഇലഞ്ഞിക്കൽ തറവാട്ടിൽ കേശവൻ എന്ന ഒരു ആന ഉണ്ടായിരുന്നു. ആനയുടെ കാര്യം ഭാഗാധാരത്തിൽ പ്രത്യേകം എടുത്തുപറയുന്നുണ്ട്. അതിന്റെ വിവരം താഴെ കൊടുക്കുന്നു. "തറവാട്ടു വക കേശവൻ എന്ന ആന 2 മുതൽ 5 വരെ പേരുകാർക്ക് പൊതുവിൽ ഇരിക്കുന്നതിനാൽ ഓരോരോ ഭാഗക്കാർ ഓരോ കൊല്ലം ആനയെ ശരിയായി സംരക്ഷിച്ചും അത് സംബന്ധമായ വരവിൽ നിന്നും ചിലവു നീക്കിയുള്ള അംശം ഇതര ഭാഗക്കാർക്കു കൊല്ലം തോറു ഭാഗിച്ചു കൊള്ളേണ്ടതും.........."

## ഭാഗപത്രം നാലാം ഭാഗക്കാരൻ സൂക്ഷിക്കണം

ഈ ഭാഗപത്രം തറവാട്ടു മൂപ്പനാകുന്ന നാലാം ഭാഗക്കാരന്റെ കൈവശം വച്ചു സൂക്ഷിക്കയും, ആവശ്യപ്പെടുന്ന കാലത്തു ഇതര ഭാഗക്കാരെ കാണിക്കയും ചെയ്തുകൊള്ളുമാറു സമ്മതിച്ചു ഈ ഭാഗപത്രം എഴുതി പിടിച്ച പെരുമാൾ ഇട്ടിച്ചെറിയ മുതൽ പേർ..........."

ഭാഗപത്രം രജിസ്ട്രാക്കി ഓഫീസിൽ നിന്നു വാങ്ങുവാൻ പെരുമാൾ ഇട്ടിച്ചെറിയായെ തന്നെയായിരുന്നു അധികാരപ്പെടുത്തിയിരുന്നത്.

# 9

# വിവാഹം

**ഇ.** ജെ. ജോൺ മേപ്രാൽ പൂതികോട്ട് ഇലഞ്ഞിമൂട്ടിൽ അന്നാമ്മയെ വിവാഹം ചെയ്തു. മേപ്രാൽ പൂതികോട്ട് കുടുംബം മദ്ധ്യതിരുവിതാം കൂറിലെ പ്രശസ്തവും, സമ്പന്നവുമായ കുടുംബങ്ങളിൽ ഒന്നായിരുന്നു. പൂതികോട്ടെ കുരുവിള കൊച്ചിട്ടി കുരുവിളയുടെയും, ഇരവിപേരൂർ ശങ്ക രമംഗലത്തു മറിയാമ്മയുടെയും മകളായിരുന്നു അന്നാമ്മ. സൗഭാഗ്യവ തിയും, സുശീലയുമായിരുന്ന ആ സ്ത്രീരത്നം കുടുംബകാര്യങ്ങളിലും, കൃഷികാര്യങ്ങളിലും അതീവ ശ്രദ്ധ പതിപ്പിച്ചിരുന്നു. വളരെ കാര്യപ്രാപ്തി യുള്ള വീട്ടമ്മയായിരുന്നു അവർ. ദീർഘദൃഷ്ടിയോടു കൂടി കാര്യങ്ങൾ മുൻകൂട്ടിക്കണ്ട് അവർ പ്രവർത്തിച്ചു. ജോൺ വക്കീൽ വാങ്ങിക്കൂട്ടിയ വിസ്തൃതമായ കൃഷിയിടങ്ങൾ നോക്കി പരിപാലിച്ചുപോന്നിരുന്നത് അവ രായിരുന്നു. കോടതി കാര്യങ്ങളും, സമുദായകാര്യങ്ങളുമായി ഇടംവലം തിരിയാൻ സമയം കിട്ടാതിരുന്ന ജോൺ വക്കീലിന് കുടുംബകാര്യങ്ങ ളിലോ, കൃഷികാര്യങ്ങളിലോ ശ്രദ്ധിക്കുവാൻ അധികം സമയം കിട്ടിയിരു ന്നില്ല. എന്നാലും അവയെക്കുറിച്ചൊന്നും വേവലാതിപ്പെടേണ്ട ആവശ്യം അദ്ദേഹത്തിന് വന്നിരുന്നില്ല. എല്ലാം സഹധർമ്മിണി വേണ്ടപോലെ നോക്കി നടത്തിച്ചുകൊള്ളുമായിരുന്നു. ജോൺ വക്കീൽ തിരുവനന്ത പുരത്ത് പ്രാക്ടീസ് ചെയ്യുമ്പോൾ അന്നാമ്മ തിരുവനന്തപുരത്തായിരുന്നു സ്ഥിരതാമസമെങ്കിലും സൗകര്യം കിട്ടുമ്പോഴൊക്കെ നാട്ടിൽ വന്ന് കൃഷി കാര്യങ്ങളിലും മറ്റും ശ്രദ്ധ പതിപ്പിച്ചുവന്നു. മങ്കോട്ടയിൽ വിപുലമായ രീതി യിൽ തെങ്ങിൻതോട്ടം വെച്ചുപിടിപ്പിച്ചത് അവരുടെ അശ്രാന്തപരിശ്രമഫല മായിരുന്നു.

ജോൺ വക്കീലിന്റെ താല്പര്യപ്രകാരം നിരണത്തു നിന്നും അഞ്ച് കിലോമീറ്ററോളം പടിഞ്ഞാറ് വീയപുരം ഭാഗത്ത് പമ്പാ നദിയുടെ തീര ത്തായി നെൽപാടം കുത്തിപ്പൊക്കി പുരയിടമാക്കി നീണ്ട വിസ്താരമേ റിയ ചിറയുണ്ടാക്കിയിരുന്നു. ഈ സ്ഥലമാണ് മങ്കോട്ട എന്ന പേരിൽ അറി യപ്പെടുന്നത്. ചിറയ്ക്ക് ഏതാണ്ട് പത്ത് ഏക്കർ വിസ്തീർണ്ണം കാണും. ഇതിൽ മുഴുവൻ ശാസ്ത്രീയമായ രീതിയിൽ തെങ്ങു വച്ചു പിടിപ്പിച്ചു. അതിൽ താമസിക്കുവാൻ മനോഹരമായ ഒരു ബങ്കളാവും പണിയിച്ചു. എല്ലാം കൂടി ഒരു പുണ്യാശ്രമത്തിന്റെ പ്രതീതി തോന്നിക്കുന്ന ആ ഹൃദ യഹാരിയായ പച്ചത്തുരുത്തിന്റെ രൂപകല്പന നിർവഹിച്ചത് പ്രധാനമായും അന്നാമ്മയായിരുന്നു. ഭാരതം സ്വതന്ത്രമായതിനു ശേഷം പഞ്ചവത്സര പദ്ധതിയിൽ ഉൾപ്പെടുത്തി കൃഷി ഡിപ്പാർട്ടുമെന്റ് ഊർജ്ജിത തെങ്ങു

കൃഷി വികസനവും, ശാസ്ത്രീയവളപ്രയോഗ രീതിയും ആവിഷ്ക്കരിക്കു ന്നതിന് എത്രയോ മുമ്പ് തന്നെ ഇലഞ്ഞിക്കൽ വക മങ്കോട്ടയിൽ ശാസ്ത്രീയ രീതിയിൽ തെങ്ങു കൃഷി നടത്തി വന്നിരുന്നു. അതിന് ചുക്കാൻ പിടിച്ചിരുന്നത് ജോൺ വക്കീലിന്റെ ഭാര്യയും. പമ്പാനദിയിലെ കുളിർകാറ്റുമേറ്റ് തലയാട്ടി കുണുങ്ങിനിന്നിരുന്ന തൈത്തെങ്ങുകൾ നയ നമനോഹരമായ കാഴ്ചയായിരുന്നു. നദിയിലെ കുഞ്ഞോളങ്ങൾ വന്ന് സദാ ഉമ്മ വെക്കുന്ന ചിറയുടെ വെൺമണൽ തീരത്തു കൂടി കുളിർ കാറ്റുമേറ്റ് സായാഹ്നങ്ങളിൽ സഞ്ചരിക്കുന്നത് തികച്ചും ഉന്മേഷപ്രദം തന്നെ.

കൃഷിയിടത്തിലെ ജോലിക്കാരെയും, വീട്ടിലെ വേലക്കാരെയും വളരെ തന്ത്രപൂർവ്വം അന്നാമ്മ നിയന്ത്രിച്ചുപോന്നു. കാർഷിക തൊഴിലാളികൾക്ക് ആ കുടുംബിനി കാണപ്പെട്ട ദേവതയെപ്പോലെയായിരുന്നു. ജോലിക്കാർക്ക് വേണ്ട സഹായങ്ങൾ ചെയ്യാനും, പാവപ്പെട്ട തൊഴിലാളി സ്ത്രീകളെ അവ രുടെ പ്രയാസകാലത്ത് സംരക്ഷിക്കാനും ആ മനസ്വിനി സമയം കണ്ടെത്തി. കർഷകത്തൊഴിലാളികളുടെ കുഞ്ഞുങ്ങൾ സ്കൂളിൽ പോകു ന്നുണ്ടോ എന്ന് അവർ പ്രത്യേകം അന്വേഷിക്കുമായിരുന്നു. പോകുന്നി ല്ലെന്ന് അറിഞ്ഞാൽ അതിന്റെ കാരണം അന്വേഷിച്ചറിഞ്ഞ് അത് പരിഹ രിക്കുവാൻ അവർ മുൻകയ്യെടുത്തിരുന്നു. ഓണത്തിനും, വിഷുവിനും കുട്ടി കൾക്ക് ഈരണ്ടു ജോഡി പുതുവസ്ത്രങ്ങൾ അവർ സമ്മാനിച്ചു വന്നു. അവശത അനുഭവിക്കുന്ന വിഭാഗത്തിൽ പെട്ട തൊഴിലാളി കുടുംബങ്ങൾ ഇലഞ്ഞിക്കലെ വല്ല്യമ്മച്ചി കോടിവസ്ത്രങ്ങൾ സമ്മാനിക്കുന്ന ദിവസവും കാത്ത് ഇരിക്കുമായിരുന്നു. ഇലഞ്ഞിക്കലെ ദാനധർമ്മത്തെക്കുറിച്ച് പല വിശേഷങ്ങളും നാട്ടുകാർക്ക് പറയാനുണ്ട്. അന്നാമ്മയുടെ മേൽനോട്ടത്തി ലായിരുന്നു ആ ദാനധർമ്മങ്ങൾ നടത്തിയിരുന്നത്.

അന്നാമ്മയ്ക്ക് അഞ്ച് ആങ്ങളമാരായിരുന്നു. അന്നാമ്മ ഏക പെങ്ങളും. ആങ്ങളമാർ എല്ലാം വിദ്യാസമ്പന്നരും. അന്നാമ്മയുടെ ഒരു സഹോദരൻ തിരുവിതാംകൂറിലെ രജിസ്ട്രേഷൻ വകുപ്പിൽ ഡയറക്ടറായിരുന്നു.

മനോരമ പത്രാധിപസമിതി അംഗമായിരുന്ന പി. സി. കോരുത് *ചിത്ര വേദി* എന്ന ഗ്രന്ഥത്തിൽ ഇ. ജെ. ജോണിന്റെ ഒരു തൂലികാചിത്രം കൊടു ത്തിട്ടുണ്ട്. അതിൽ ജോൺ വക്കീലിന്റെ ഭാര്യയെക്കുറിച്ച് ഒരു പരാമർശ നമുണ്ട്. കേസുകളുടെ ആധിക്യം കൊണ്ട് ജോൺ വക്കീലിന് പണസംബ ന്ധമായ കാര്യങ്ങളിൽ ശ്രദ്ധ വെക്കുവാൻ പലപ്പോഴും കഴിഞ്ഞെന്നു വരില്ല. രാത്രി വളരെ വൈകി വക്കീലാപ്പീസിൽ നിന്നു കക്ഷികൾ പിരിഞ്ഞു പോയിക്കഴിഞ്ഞാൽ ഇരുമ്പുപെട്ടിയുടെ താക്കോലുമായി വക്കീലിന്റെ ഭാര്യ പ്രത്യക്ഷപ്പെടും. അപ്പോഴേക്കും അനവധി പണം ഗുമസ്തന്റെ മേശ വലിപ്പിൽ വന്നു കൂടിയിരിക്കും. വക്കീൽ ഫീസായിട്ടും, അന്യായം

തയ്യാറാക്കാൻ മുദ്രക്കടലാസു വാങ്ങാനായിട്ടും, കമ്മീഷൻ ബത്ത കെട്ടി വെക്കാനായിട്ടും, വിധിനടത്ത് സംഖ്യ പിരിഞ്ഞു കിട്ടിയതായിട്ടും മറ്റും ഒരു വലിയ സംഖ്യ ദിവസവും വന്നുചേരും. അതെല്ലാം വിശ്വസ്തത യോടും, കാര്യക്ഷമതയോടും കൂടി രജിസ്റ്ററിൽ ചേർത്ത് പണപ്പൊതികൾ ജോൺ വക്കീലിന്റെ ഭാര്യയെയാണ് ഗുമസ്തൻ ഏല്പിക്കാറ് പതിവ്. അക്കാലങ്ങളിൽ പണം മുഴുവൻ ബ്രിട്ടീഷ് വെള്ളി രൂപയായിട്ടാണ് ക്രയ വിക്രയം ചെയ്തിരുന്നത്. നോട്ട് വളരെ അപൂർവ്വമായിരുന്നു. നാണയത്തുട്ടു കൾ എണ്ണിത്തിട്ടപ്പെടുത്തി പൊതിയായി കെട്ടി സൂക്ഷിക്കാറാണ് പതിവ്. അന്നാമ്മ വീടിനോട് ചേർന്നുള്ള വക്കീലാഫീസിൽ വന്ന് അതെല്ലാം എണ്ണി നോക്കി വലിയ ഗോദറേജ് സേഫിൽ (ഇരുമ്പുപെട്ടി) കൊണ്ടുപോയി സൂക്ഷിക്കും. അതിസമർത്ഥനും, വിശ്വസ്തനുമായ ഒരു വക്കീൽ ഗുമസ്തൻ ജോൺ വക്കീലിനുണ്ടായിരുന്നു. ജോൺ വക്കീലിന്റെ ബന്ധു കൂടിയായ ഇലഞ്ഞിക്കൽ ഉതുപ്പച്ചൻ എന്ന ഗുമസ്തൻ കേസു നടത്തിപ്പിൽ വക്കീലിന്റെ വലംകൈ ആയിരുന്നു എന്നു വേണം പറയാൻ. അനിതരസാധാരണമായ ബുദ്ധിസാമർത്ഥ്യവും, കാര്യശേഷിയുമുള്ള ഉതു പ്പച്ചനെ വക്കീൽ ഗുമസ്തനായി കിട്ടിയത് ജോൺ വക്കീലിന്റെ മറ്റൊരു ഭാഗ്യമായിരുന്നു.

മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഗത്ഭ നേതാവായിരുന്ന ഇല ഞ്ഞിക്കൽ ജോൺ വക്കീലിന്റെ വിവാഹവും 120 വർഷം മുമ്പ് കക്ഷിവഴ ക്കിൽ ഉടക്കിയ വിവരം ഒരുപക്ഷേ ഇന്നത്തെ തലമുറയ്ക്ക് ഒരു വാർത്ത യായിരിക്കും. 1863 –ൽ ജനിച്ച ഇ. ജെ. ജോൺ 1885 –ൽ 22 –ാമത്തെ വയ സിലാണ് പ്രശസ്തമായ മേപ്രാൽ പൂതികോട്ടു കുടുംബത്തിലെ കുരുവി ളയുടെ മകൾ 1868 –ൽ ഭൂജാതയായ അന്നമ്മയെ വിവാഹം ചെയ്തത്.

ജോൺ വക്കീലിന്റെയും അന്നമ്മയുടെയും വിവാഹം മേപ്രാൽ പൂതി കോട്ടു കുടുംബത്തിൽ വച്ചു നടത്താനാണിരുന്നത്. എന്നാൽ മേപ്രാൽ പള്ളിയിലെ കുടുംബ കക്ഷിവഴക്കുകൾ മൂലം ഓർത്തഡോക്സുകാരനായ വരന്റെ വിവാഹം പ്രസ്തുത പള്ളിയിൽ വച്ചു നടത്താനുള്ള അനുവാദം നിഷേധിക്കപ്പെട്ടു. അവസാനം വിവാഹം, അനുഗ്രഹിക്കപ്പെട്ട പരുമലപള്ളി യിൽ വച്ചു നടത്താനാണിടയായത്. മേപ്രാലിൽ നിന്നു വധൂവരന്മാർ ബോട്ടുകളിൽ പരുമലയിലേക്കു പോകുകയും അവിടെ വച്ചു വിവാഹം മംഗളകരമായി നടത്തുകയും ചെയ്തു. ഈ കുടുംബവഴക്കുകളെ തുടർന്നു പൂതികോട്ടു കുടുംബത്തിലെ ഒരു വിഭാഗം അവിടത്തെ പാടത്തിന്റെ നടു വിൽ ഒരു ചെറിയപള്ളി സ്ഥാപിക്കുകയും ആ പള്ളി ഇന്നും അവിടെ നിലകൊള്ളുകയും ചെയ്യുന്നുണ്ട്.

ജോൺ – അന്നമ്മ ദമ്പതികൾക്ക് അഞ്ചു പുത്രന്മാരും രണ്ടു പുത്രിമാ രുമാണുണ്ടായത്. ആദ്യത്തെ പുത്രനായ ഇ. ജെ. ജേക്കബ് (ഉണ്ണൂണ്ണി)

മദ്രാസ് ക്രിസ്ത്യൻ കോളജിൽ ബി. എ. യ്ക്കു പഠിക്കുമ്പോൾ അതിസാരം മൂലം അകാല മരണമടഞ്ഞു. മറ്റു മക്കളായ ഇ. ജോൺ കുരുവിള (കൊച്ചുണ്ണൂണ്ണി), ഇ. ജോൺ സിറിയക് (കുഞ്ഞൂഞ്ഞ്), ഇ. ജോൺ പീലിപ്പോസ് (ബാപ്പു), ഇ. ജോൺ ജേക്കബ് (ബേബി), മറിയം (കുഞ്ഞൂഞ്ഞമ്മ), അച്ചാമ്മ എന്നിവരെല്ലാം തന്നെ വിവിധ രംഗങ്ങളിൽ പ്രശസ്തരായിരുന്നു. കുഞ്ഞൂഞ്ഞമ്മയെ കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ പുത്രൻ കെ. വി ഈപ്പനും അച്ചാമ്മയെ നെഹ്റുവിന്റെ മന്ത്രിസഭയിൽ ധനകാര്യമന്ത്രിയായിരുന്ന ഡോ. ജോൺ മത്തായിയുമാണു വിവാഹം ചെയ്തത്.

ഇലഞ്ഞിക്കൽ ജോൺ വക്കീൽ എൺപതാമത്തെ വയസ്സിൽ 1942 –ലും ഭാര്യ അന്നമ്മ ജോൺ 1961 ഏപ്രിൽ മാസത്തിൽ 82–ാം വയസിലുമാണ് അന്തരിച്ചത്. ഇവരുടെ ഏറ്റവും ഇളയ മകൻ ജോൺ ജേക്കബ്ബ് 1913 –ൽ ആണ് ജനിച്ചത്. അന്നു ജോണിനു 50 ഉം മാതാവിനു 45 ഉം വയസ്സ് പ്രായമായിരുന്നു.

പ്രഥമ പുത്രൻ ഇ. ജെ. ജേക്കബിന്റെ മരണത്തെ തുടർന്ന് മലയാള മനോരമ 1911 സെപ്തംബർ 30 ന് ‘ഒരു വ്യസനകരമായ മരണം’ എന്ന ശീർഷകത്തിൽ പ്രസിദ്ധപ്പെടുത്തിയ സുദീർഘമായ റിപ്പോർട്ട് ചുവടെ ചേർക്കുന്നു:

## ഒരു വ്യസനകരമായ മരണം
## (ഒരു വിദ്യാർത്ഥി)

മദ്രാസ്
30–9–11

തിരുവിതാംകൂർ ഹൈക്കോടതി വക്കീൽ മിസ്റ്റർ ഇ. ജെ. ജോൺ ബി.എ. ബി. എല്ലിന്റെ പ്രഥമപുത്രനും ഇവിടുത്തെ ക്രിസ്ത്യൻ കോളജിൽ ബി. എ. ക്ലാസിലെ ഒരു വിദ്യാർത്ഥിയുമായ ഇ. ജെ. ജേക്കബ് എന്ന യുവാവു കഴിഞ്ഞ വെള്ളിയാഴ്ച രാവിലെ ഇവിടുത്തെ ജനറലാശുപത്രിയിൽ വെച്ച് അതിസാരത്താൽ മരിച്ചുപോയി എന്നുള്ള അതിദുഃഖകരമായ വിവരം വ്യസനസമേതം വായനക്കാരെ അറിയിച്ചുകൊള്ളുന്നു. കഴിഞ്ഞ തിങ്കളാഴ്ച ഉച്ചയ്ക്കു ശേഷം മാംസം കൊണ്ടുണ്ടാക്കിയ ഏതാനും കട്ടിലറ്റ് എന്ന പദാർത്ഥം തിന്നുകയും വെള്ളം കുടിച്ചശേഷം പന്തു കളിക്കാൻ പോകുകയും ചെയ്തു. ഇതുകൊണ്ടോ എന്തോ പാതിരാത്രിയോടു കൂടി വയറ്റിലൊരു നോവും വയറിളക്കവും ആരംഭിച്ചു. Ptomaine Poisoning എന്നതായിരുന്നു രോഗമെന്നാണ് ഡാക്ടറന്മാരുടെ അഭിപ്രായം. സൽസ്വഭാവിയായിരുന്ന ഈ യുവാവിന്റെ മരണവർത്തമാനം കേട്ടമാത്രയിൽ, ക്രിസ്ത്യൻ കോളജും മറ്റും മൈക്കൾമസ്സ അവധി പ്രമാണിച്ച്

പൂട്ടിയിരിക്കുകയായിരുന്നു എങ്കിലും നാനാദിക്കുകളിൽ നിന്നും വിവിധ ജാതിമതസ്ഥരായ ഒട്ടുവളരെ വിദ്യാർത്ഥികൾ ഫെൻ ഹോസ്റ്റലിൽ കൂടുകയുണ്ടായി. ഇവരുടെ ഓരോരുത്തരുടെയും കണ്ണുകളിൽ നിന്നു ധാരധാരയായി ഒഴുകുന്ന അശ്രുകണങ്ങൾ കണ്ടാൽ ഈ യുവാവു എത്രമാത്രം തന്റെ സഹപാഠികളുടെയും മറ്റ് ഇതര വിദ്യാർത്ഥികളുടെയും ഇടയിൽ സമ്മതനായിരുന്നു എന്ന് ഊഹിക്കാവുന്നതാണ്. ഫെൻ ഹോസ്റ്റൽ സെക്രട്ടറി, വാദപ്രതിവാദസംഘം സെക്രട്ടറി, കോളജ് ഫുട്ബോൾ ക്ലബ്ബിലെ ഒരു പ്രധാന നടത്തിപ്പുകാരൻ മുതലായ പല സ്ഥാനങ്ങളിൽ താൻ പ്രദർശിപ്പിച്ചിരുന്ന നയവും കാര്യശേഷിയും ആരെയും ഹഠാൽ ആകർഷിക്കുന്ന വിനയസ്വഭാവവും വണക്കവും എല്ലാവരേയും ഒരുപോലെ വിസ്മയിപ്പിച്ചിരുന്നു. ക്രിസ്ത്യൻ കോളജ് പ്രിൻസിപ്പൽ ഡാക്ടർ സ്കിന്നർ ഈ ദുഃഖവർത്തമാനം കേട്ടമാത്രയിൽ ഹോസ്റ്റൽ മാനേജരുടെ പേർക്ക് ഒരു എഴുത്ത് അയച്ചിരുന്നതിൽ താഴെ വരുന്ന പ്രകാരം പ്രസ്താവിച്ചിരുന്നു "I am really shocked to hear the news" (ഈ വർത്തമാനം കേട്ട മാത്രയിൽ ഞാൻ ഞെട്ടിപ്പോയിരിക്കുന്നു). ഇതു നിമിത്തം ഈ യുവാവു വിദ്യാർത്ഥികളുടെ മാത്രമല്ല പ്രിൻസിപ്പാൽ, പ്രഫസർ മുതലായവരുടെയും അതിയായ സ്നേഹത്തിന് പാത്രീഭൂതനായിരുന്നു എന്ന് നിശ്ചയിക്കാമല്ലോ. ഈ യുവാവിന്റെ വ്യസനകരവും അവിചാരിതവുമായ ഈ വേർപാടു തന്റെ മാതാപിതാക്കന്മാർക്കും ബന്ധുജനങ്ങൾക്കുമെന്നു മാത്രമല്ല ക്രിസ്റ്റ്യൻ കോളജിനും ഫെൻ ഹോസ്റ്റലിനും സിറിയൻ സമുദായത്തിനും ഒരു അപരിഹാർയ്യമായ നഷ്ടമാണെന്നുള്ളതിനു യാതൊരു സംശയവുമില്ലെന്ന് ഈ യുവാവിനെ ഒരിക്കലെങ്കിലും പരിചയപ്പെടാൻ ഇടവന്നിട്ടുള്ള എല്ലാവരും സമ്മതിക്കുന്നതാണ്. വിദ്യാഭ്യാസം കൊണ്ടും തദനുസരണമായ മനഃപരിഷ്ക്കാരം കൊണ്ടും ധനസമ്പാദ്യം കൊണ്ടും സമുദായസ്ഥിതി കൊണ്ടും പല വിധത്തിൽ അദ്വിതീയനായ ഒരു പിതാവിന്റെ പ്രഥമപുത്രനായിരുന്നിട്ടും സാധാരണ ഇങ്ങനെയുള്ള വിദ്യാർത്ഥികളായ ചെറുപ്പക്കാരിൽ കാണാറുള്ള അഹങ്കാരമോ, ആരെയും വകവയ്ക്കാത്ത ഒരുവക ലക്ഷണമോ ഈ കുട്ടിയെ ലവലേശം തീണ്ടിയിരുന്നില്ല. നേരെമറിച്ച് ആരെയും സന്തോഷിപ്പിക്കത്തക്ക വിധത്തിലുള്ള വിനയവും അതിനനുസരണമായ വണക്കവും ദൈവഭയവും മതാനുഷ്ഠാനങ്ങളിലുള്ള അതിയായ പ്രതിപത്തിയും ഈ യുവാവിന്റെ സവിശേഷമായ സ്വഭാവവൈശിഷ്ട്യങ്ങളായിരുന്നു എന്നുള്ളതിനു സഹപാഠികളായ ഞങ്ങളെല്ലാവരും സാക്ഷികളാണ്.

രോഗത്തിൽ കിടന്ന മൂന്നു ദിവസങ്ങളിൽ ആദ്യത്തെ രണ്ടു ദിവസം ഹോസ്റ്റലിലും മൂന്നാമത്തെ ദിവസം ജനറലാസ്പത്രിയിലുമാണ് കഴിച്ചുകൂട്ടിയത്. എല്ലാ ദിവസവും സദാ കൂടെയുണ്ടായിരുന്ന ഞങ്ങൾക്കു തന്നെ

ഈ ഞങ്ങളുടെ സ്നേഹിതന്റെ രോഗം യാതൊരു വിധത്തിലും അപകട കരമായി അല്പം പോലും തോന്നിയിരുന്നില്ല. ആസ്പത്രിയിൽ കൊണ്ടു പോയിട്ടും നാലഞ്ചു ദിവസത്തിനകം ദീനം സുഖമായി തിരിച്ചുവരുമെന്നായിരുന്നു ഞങ്ങളുടെയെല്ലാം ആശ. എങ്കിലും നാലാം ദിവസം രാവിലെ ഞങ്ങളുടെ ഇഷ്ടമിത്രം ഇഹലോകവാസത്തെയും നിർഭാഗ്യവാന്മാരായ ഞങ്ങളെയും ഒരുപോലെ വെടിഞ്ഞിരിക്കുന്നു എന്നുള്ള മർമ്മഭേദകമായ ദുഃഖവർത്തമാനമാണ് കേൾക്കുന്നതിനിടയായത്. ഈ വിവരം തിരുവനന്തപുരത്ത് ഇരിക്കുന്ന ഇദ്ദേഹത്തിന്റെ ഇഷ്ടപിതാവിനെയും പ്രിയമാതാവിനെയും എങ്ങനെയാണ് അറിയിക്കുക. നേരിട്ടു കമ്പിയടിക്കുന്നതിന് എല്ലാവരും ഭയപ്പെടുന്നു. എങ്കിലും അറിയിക്കാതെ ഗത്യന്തരമില്ലല്ലോ എന്നു വിചാരിച്ച് ആഷി കൊലക്കേസിനായി ഇവിടെ വന്നു താമസിക്കുന്ന തിരുവിതാംകൂർ ആക്ടിംഗ് ഡർബാർ ഫിസിഷ്യൻ ഡാക്ടർ പുന്നൻ അവർകൾ തിരുവനന്തപുരത്തുള്ള ഒരാളുടെ പേർക്ക് ഈ വിവരം കമ്പിയടിക്കുകയും മിസ്റ്റർ ജോണിനെ സാവകാശത്തിൽ ഇതു തെര്യപ്പെടുത്തണമെന്നാവശ്യപ്പെടുകയും ചെയ്തു. ഇതുകൂടാതെ വിദ്യാർത്ഥിയോഗത്തിനായി പള്ളാവരത്തു പോയി താമസിച്ചിരുന്ന മിസ്റ്റർ കെ. സി. ചാക്കോ എം. എ. മുതലായ എല്ലാ സുറിയാനി വിദ്യാർത്ഥികളേയും ഈ വിവരം തെര്യപ്പെടുത്തുകയും കോട്ടയം, തിരുവല്ലാ മുതലായ സ്ഥലങ്ങളിലേക്കും മിസ്റ്റർ ജോൺ ആലുവായിൽ രാജിയാലോചനയ്ക്കായി വരുമെന്നു കേട്ടിരുന്നതിനാൽ വന്നിട്ടുണ്ടെങ്കിൽ ഇങ്ങോട്ടു വരുന്നതിനു സൗകര്യമുണ്ടല്ലോ എന്നു വിചാരിച്ച് ആലുവായിക്കും കമ്പി കൊടുക്കുകയും ചെയ്തു. ഏകദേശം പന്ത്രണ്ടു മണിയോടു കൂടി ഡാക്ടർ പുന്നനോടാലോചിച്ചു ബഹുമാനകരമായ വിധത്തിൽ ശവസംസ്ക്കാരം നടത്തണമെന്നു തിരുവനന്തപുരത്തു നിന്നു കമ്പി വന്നതോടു കൂടി പള്ളാവരത്തു വിദ്യാർത്ഥിയോഗത്തിനായി പോയിരുന്ന എല്ലാ വിദ്യാർത്ഥികളും വന്നുചേർന്നു. അഞ്ചു മണിയോടു കൂടി ശവസംസ്ക്കാരം റോയപുരത്തുള്ള പള്ളിവക ശവക്കോട്ടയിൽ നടത്തുന്നതിനും ക്രിസ്ത്യൻ കോളജ് പ്രിൻസിപ്പാൾ ഡാക്ടർ സ്കിന്നർ തന്നെ ശവസംസ്ക്കാരശുശ്രൂഷ നടത്തുന്നതിനും നിശ്ചയിച്ച് എല്ലാവർക്കും ക്ഷണക്കത്ത് അയച്ചിരുന്നതനുസരിച്ചു ഇവിടെയുള്ള ഒട്ടു വളരെ സുറിയാനിക്കാരും കോളജിലെ പ്രഫസറന്മാരിൽ മിക്കവരും നാനാ ജാതിമതസ്ഥന്മാരും, പല വിദ്യാർത്ഥികളും, പല ഉദ്യോഗസ്ഥന്മാരുമെല്ലാം നാലു മണിയോടു കൂടി ആസ്പത്രി വളപ്പിൽ ഒരുമിച്ചു കൂടി. വളരെ വിശേഷമായി പണി ചെയ്തിരുന്നതും മുഴുവൻ കറുത്ത വില്ലൂസു കൊണ്ടു പൊതിഞ്ഞിരുന്നതും പലവിധമായ മഹദ്വചനങ്ങൾ വെട്ടിപ്പറ്റിച്ചിരുന്നതുമായ ഒരു പെട്ടിയിൽ മിസ്റ്റർ ജേക്കബിന്റെ മൃതശരീരം എടുത്തുവെച്ചു. മിസ്റ്റർ ജേക്കബിന്റെ പ്രത്യേകസ്നേഹിതന്മാരിൽ ചിലർ തന്നെ പെട്ടി എടുത്തു വണ്ടിയിൽ കൊണ്ടുചെന്നു വെച്ച ശേഷം ശവക്കോട്ടയിലേക്കുള്ള

യാത്രയാരംഭിച്ചു. മിസ്റ്റർ ജേക്കബിനെയും പെട്ടിയേയും വഹിച്ചിരുന്നതായ വണ്ടി മുമ്പിലും നമ്രമുഖമായി കണ്ണുനീരൊലിപ്പിച്ചുകൊണ്ട് ഏകദേശം നാനൂറോളം വിദ്യാർത്ഥികൾ ഏറ്റവും നിശബ്ദതയോടു കൂടി മന്ദംമന്ദമായി നടന്നുകൊണ്ടു വണ്ടിയുടെ പിമ്പിലും അതിനെ തുടർന്നു പ്രൊഫസറന്മാർ ഉദ്യോഗസ്ഥന്മാർ മുതലായ ഒട്ടുവളരെപ്പേർ സാവധാനത്തിൽ പലതരം വണ്ടികളിലും ആയി ഈ വലിയ പട്ടണമായ മദ്രാസിൽക്കൂടി ഉണ്ടായ യാത്ര ഏതു കഠിനഹൃദയനേയും പെട്ടെന്നു നിലവിളിപ്പിക്കാതെ ഇരിക്കുന്നതല്ല. ഈ യാത്ര ഏകദേശം അഞ്ചേമുക്കാൽ മണിയോടു കൂടെ ശവക്കോട്ടയിൽ എത്തി. അപ്പോഴേക്കു ഡാക്ടർ സ്കിന്നർ അവിടെ പ്രത്യേകവസ്ത്രധാരിയായി നിൽക്കുകയായിരുന്നു. ഉടൻതന്നെ വിദ്യാർത്ഥികളിൽ ചിലർ വണ്ടിയിൽ നിന്നു പെട്ടി എടുക്കുകയും കുഴിയുടെ അടുക്കൽ കൊണ്ടുപോകയും ചെയ്തു. തൽക്ഷണം അതിന്റെ ഒരു ഫോട്ടോ എടുക്കുകയുണ്ടായി. ഇതിന്റെ ശേഷം ശുശ്രൂഷയാരംഭിക്കുന്നതിനു മുമ്പായി ഡാക്ടർ സ്കിന്നർ അവർകൾ ഏറ്റവും ഗൌരവാവഹവും അർത്ഥവത്തുമായ ഒരു പ്രസംഗം ചെയ്തു. പ്രകൃത്യാ ഗംഭീരാശയനും യാതൊന്നുകൊണ്ടും ഇളകാത്ത ദേഹവുമായ ഡാക്ടർ സ്കിന്നർ തന്റെ കണ്ണിൽ നിന്നു ഇടവിടാതെ ഒഴുകിക്കൊണ്ടിരുന്ന കണ്ണുനീരുകളോടു കൂടി ഗൽഗദസ്വരത്തിൽ ചെയ്ത പ്രസംഗത്തിലെ ഓരോ വാക്കുകളുടെയും അർത്ഥപുഷ്ടിയും ഗൌരവത്വവും നിമിത്തം അവിടെ കൂടിയിരുന്ന എല്ലാവരും വലിയവായിലെ നിലവിളിച്ചു പോയി. എല്ലാം കഴിഞ്ഞയുടനെ ഫെൻഹോസ്റ്റൽ വകയായി ഈ അവസരത്തിലേക്കു പ്രത്യേകമുണ്ടാക്കിയിരുന്ന ഒരു പൂച്ചെണ്ടു ശവക്കല്ലറയുടെ പുറത്തു വയ്ക്കുകയും എല്ലാവരും പിരിഞ്ഞുപോരുകയും ചെയ്തു. മിസ്റ്റർ ജേക്കബിന്റെ ഈ വേർപാട് തന്നെ അറിയുന്ന എല്ലാവർക്കും ഏറ്റവും അസഹനീയമായിട്ടുള്ള ഒന്നാണെന്നു പ്രത്യേകം പറഞ്ഞേതീരൂ എന്നില്ല. വിശിഷ്യ ഈ അവസരത്തിൽ പ്രത്യേകദുഃഖത്തിലിരിക്കുന്ന അദ്ദേഹത്തിന്റെ പ്രിയപ്പെട്ട പിതാവിനോടും മാതാവിനോടും മറ്റു ബന്ധുക്കളോടും ഞങ്ങളും ഹൃദയപൂർവ്വമായി സഹതപിച്ചുകൊള്ളുന്നു.

# 10

# വക്കീൽഫീസ് ഒരു കുളം

**ഇ**ലഞ്ഞിക്കൽ ജോൺ വക്കീലിന്റെ അഭിഭാഷക ജീവിതത്തിൽ അവിസ്മരണീയമായ പല സംഭവങ്ങളും അരങ്ങേറിയിട്ടുണ്ട്. അദ്ദേഹം പണസമ്പാദനത്തിന് മാത്രം കേസു നടത്തുന്ന വക്കീലായിരുന്നില്ല. പാവങ്ങളേയും നിരാലംബരേയും കൈത്താങ്ങു കൊടുത്ത് എഴുന്നേൽപ്പിച്ചു. കേസു നടത്താൻ പണമില്ലാതെ വലയുന്ന സാധുക്കൾക്കു വേണ്ടി പത്തു പൈസ പോലും പ്രതിഫലം വാങ്ങാതെ അദ്ദേഹം വക്കാലത്ത് വാങ്ങി കേസു നടത്തി ജയിപ്പിച്ചിട്ടുണ്ട്. ഫീസ് തന്ന് കേസു നടത്താൻ കഴിവില്ലാത്ത പട്ടിണിപ്പാവങ്ങൾ തങ്ങളുടെ പാവം വക്കീലിന് എന്താണു ചെയ്തു കൊടുക്കേണ്ടതെന്ന് അറിയാതെ വേവലാതിപ്പെടുമ്പോൾ പ്രയോജനകരമായ കാര്യങ്ങൾക്ക് അവരുടെ കായികശേഷി തിരിച്ചുവിടാൻ ജോൺ വക്കീൽ ശ്രമിച്ചു. ഫീസൊന്നും തരേണ്ട; അതിനുപകരം നാടിന്റെ നന്മയ്ക്കായി നിങ്ങളുടെ അദ്ധ്വാനം തന്നാൽ മതി എന്ന് അദ്ദേഹം ഒരിക്കൽ അവരെ ഉപദേശിച്ചു അതിന്റെ ഫലമായി രൂപംകൊണ്ടതാണ് കൊല്ലം നഗരത്തിലെ 'കമ്മാൻ കുളം.' അതിന്റെ ചരിത്രം ചുരുക്കി താഴെ കൊടുക്കുന്നു.

കമ്മാൻ കുളം ഒരു വക്കീൽ ഫീസിന്റെ ബാക്കിപത്രമാണ്. 1915 ഒക്ടോബർ മാസത്തിലാണ് കേരളത്തെ നടുക്കിയ ആ സംഭവവികാസങ്ങൾ അരങ്ങേറുന്നത്. കേരളത്തിലെ പുലയസ്ത്രീകൾ മാറു മറയ്ക്കാനുള്ള അവകാശത്തിനായി സമരം ചെയ്യേണ്ടിവന്നു എന്നു പറയുമ്പോൾ ഇന്നുള്ളവർക്ക് അത് വിശ്വസിക്കാൻ തന്നെ പ്രയാസമായിരിക്കും. സാരിയും, ചുരിദാറും മറ്റും അണിഞ്ഞ് ഇന്ന് നടക്കുന്ന പിന്നോക്ക വിഭാഗത്തിൽ പെടുന്ന വനിതകളുടെ മുൻഗാമികൾ മാറു മറയ്ക്കാനുള്ള അവകാശത്തിനായി സമരത്തിനിറങ്ങി. കൊല്ലത്തിനടുത്ത് പെരിനാട്ടായിരുന്നു സംഭവങ്ങളുടെ തുടക്കം കുറിച്ചത്. പെരിനാട് ലഹള എന്ന പേരിൽ അത് പ്രസിദ്ധമായി. പുലയസ്ത്രീകൾ അക്കാലങ്ങളിൽ മാറു മറയ്ക്കരുതെന്നാണ് മേലാളന്മാരുടെ നിർദ്ദേശം. കഴിഞ്ഞില്ല. പുലയസ്ത്രീകൾ സ്വർണ്ണാഭരണങ്ങൾ ധരിക്കാൻ പാടില്ല. കല്ലും പളുങ്കും ചരടിൽ കോർത്ത മാല ധരിക്കണം. പുളിമരത്തിന്റെയോ കാഞ്ഞിരത്തിന്റെയോ കാതലുകൊണ്ട് ഉണ്ടാക്കിയ 'തക്ക' എന്നു വിളിക്കുന്ന മരആഭരണം കാതിലിടണം. കല്ല്യാണം കഴിഞ്ഞ പെണ്ണുങ്ങൾ തോട അണിയണം. മുട്ട് ഇറങ്ങാത്ത മുണ്ടേ അവർ ഉടുക്കാൻ പാടുള്ളു. അരയ്ക്കു താഴെ മാത്രമേ അത് ഉടുക്കുവാൻ പാടുള്ളു. ഈ മുണ്ടിന് മഞ്ഞയോ, കറുപ്പോ കര വേണം. തീണ്ടമുണ്ട് എന്നാണ് ഇതിന് പേർ പറയുക. പുരുഷന്മാർക്ക് തോർത്ത് ഉടുത്ത് ഒരു ചെറിയ തോർത്തുമുണ്ട്

ചുമലിൽ ഇടാം. ആണുങ്ങൾ മുടി നീട്ടീവളർത്തരുത്. ഇങ്ങിനെ പോകുന്നു മേൽജാതിക്കാർ പാവപ്പെട്ട കീഴ്ജാതിക്കാരുടെ മേൽ കെട്ടി ഏല്പിച്ച പ്രാകൃത നിബന്ധനകൾ. പറയരും, പുലയരും പാടത്തും പറമ്പിലും കൂലിവേല ചെയ്ത് ജീവിച്ചുവന്നു. മേൽജാതിക്കാരുടെ വകയായിരുന്നു മിക്ക ഭൂസ്വത്തുക്കളും.

തിരുവിതാംകൂറിൽ അയ്യങ്കാളിയുടെ നേതൃത്വത്തിൽ സാധുജന പരിപാലന സംഘമുണ്ടാക്കി താഴ്ന്ന ജാതിക്കാരെ സംഘടിപ്പിച്ചു തുടങ്ങിയ കാലമായിരുന്നു അന്ന്. പെരിനാട്ടിലും സമീപപ്രദേശങ്ങളിലും താമസിച്ചിരുന്ന കീഴ്ജാതിക്കാരുടെ ഇടയിലും സംഘടനാ പ്രവർത്തനങ്ങൾ ആരംഭിച്ചിരുന്നു. കല്ലയും, മാലയും പോലെയുള്ള പഴഞ്ചൻ ആഭരണങ്ങൾ പൊട്ടിച്ചെറിയണമെന്ന അയ്യങ്കാളിയുടെ ആഹ്വാനം ഹരിജനങ്ങൾ സന്തോഷത്തോടെ സ്വീകരിച്ചു. തിരുവനന്തപുരത്തും പരിസരപ്രദേശങ്ങളിലും ആ പരിഷ്കാരങ്ങൾ പുലയരും താഴ്ന്ന ജാതിക്കാരും ആവേശപൂർവ്വം സ്വീകരിച്ചു. എന്നാൽ കൊല്ലത്തിനു സമീപമുള്ള പെരിനാടു തുടങ്ങിയ സ്ഥലങ്ങളിൽ ഈ പരിഷ്കാരങ്ങൾ നടപ്പാക്കാൻ പ്രയാസം അനുഭവപ്പെട്ടു. മേൽജാതിക്കാരുടെ എതിർപ്പായിരുന്നു അതിനു കാരണം.

കൂലിക്കൂടുതലിനും, ജോലിഭാരം കുറയ്ക്കുന്നതിനും, സമയം നിജപ്പെടുത്തുന്നതിനും, ജന്മിമാരുടെ തൊഴിലാളികളോടുള്ള ക്രൂരതകൾ അവസാനിപ്പിക്കുന്നതിനുമായി അയ്യങ്കാളിയുടെ നേതൃത്വത്തിൽ സംഘടിത പ്രക്ഷോഭങ്ങൾ നടന്നിരുന്ന കാലമായിരുന്നു അത്. കൊല്ലത്തും ചുറ്റുപാടുമുള്ള പാവങ്ങളെ സംഘടിപ്പിച്ചിരുന്നത് മാവേലിക്കരയിൽ നിന്നു വന്ന ഗോപാലദാസൻ എന്ന പ്രവർത്തകനായിരുന്നു. ആയിരക്കണക്കിനു ആളുകളെ യോഗങ്ങളിൽ സംബന്ധിപ്പിക്കുവാനും അവരെ ആവേശഭരിതരാക്കുവാനും അയാൾക്കു കഴിഞ്ഞു. അങ്ങിനെയിരിക്കെയാണ് കൊല്ലം ജില്ലയിൽ തന്നെയുള്ള പെരിനാട് ചെറുമൂട് എന്ന സ്ഥലത്ത് യോഗം കൂടുവാൻ തീരുമാനിച്ചത്. മറ്റു സ്ഥലങ്ങളിൽ നേരിടേണ്ടിവന്ന എതിർപ്പുകൾ ഇവിടെയും ഉണ്ടായി. യോഗം കൂടാനോ സംഘടിതമായി എന്തെങ്കിലും പ്രവർത്തിക്കാനോ ഉയർന്ന ജാതിക്കാർ അനുവദിച്ചില്ല. ആ ഘട്ടത്തിൽ ബലമായി തന്നെ യോഗം നടത്തുമെന്ന് പ്രചരണം നടത്തി. എന്നാലതിനെ എങ്ങിനെയെങ്കിലും തടയണമെന്ന് മേൽജാതിക്കാരും നിശ്ചയിച്ചു. യോഗത്തിൽ സംബന്ധിച്ചവർ തയ്യാറെടുപ്പോടു കൂടിയാണ് വന്നത്.

ഗോപാലദാസൻ, കുഞ്ഞോല എന്ന പുലയന്റെ കുടിലിൽ താമസിച്ചാണ് പ്രവർത്തിച്ചിരുന്നത്. ജന്മികളും കർഷകപ്രമുഖരും ഗോപാലദാസനെ ഓടിക്കാൻ മാർഗ്ഗങ്ങൾ ആരാഞ്ഞു. ഗോപാലദാസൻ സ്ഥലം വിട്ടാൽ പുലയർ പഴയപോലെ തങ്ങൾ പറയുന്നതെല്ലാം അനുസരിക്കുമെന്ന് അവർ വിശ്വസിച്ചു.

ഗോപാലദാസനെ തട്ടിക്കളയാൻ ഉന്നതന്മാർ ഇതിനകം നിശ്ചയിച്ചു. അതിനുവേണ്ടി ഒരു വാടകഗുണ്ടയെ അവർ ഏർപ്പാടാക്കി. ഗുണ്ടയെ പുലയർ തല്ലിക്കൊന്നാൽ സംഗതി കുഴപ്പമാവുമല്ലോ എന്നായി ചിലരുടെ ചിന്ത. ഗുണ്ടയ്ക്ക് എന്തെങ്കിലും അപകടം സംഭവിച്ചാൽ അയാളുടെ കുടുംബത്തെ സഹായിക്കാമെന്ന് നിശ്ചയിച്ചു. പത്തുപറ നിലവും, രണ്ടേക്കർ തെങ്ങിൻപുരയിടവും ഗുണ്ടയുടെ ഭാര്യയുടെ പേരിൽ ഇഷ്ടദാനമായി എഴുതി രജിസ്ട്രാക്കി വെച്ചു.

കൊല്ലവർഷം 1091 തുലാം 8 ന് (1915 ഒക്ടോബർ 24, ഞായറാഴ്ച) നേരം പുലർന്നു. അന്നാണ് ചരിത്രപ്രസിദ്ധമായ പെരിനാട്ട് മഹായോഗം കൂടിയത്. പുലയ സമുദായക്കാർ കല്ലുമാല പൊട്ടിച്ചുകളയാനും, മാറു മറയ്ക്കുന്ന വസ്ത്രം ധരിക്കാനും തയ്യാറായി പാവൂർ വയലിനു തെക്കുള്ള തെക്കേവിള പറമ്പിൽ ഒത്തുകൂടി. കല്ലുമാല യോഗമെന്ന് മറ്റു ജാതിക്കാർ ഇതിനെ പരിഹസിച്ചു വിളിച്ചു. സ്ത്രീകൾ യോഗത്തിൽ വെച്ച് കല്ലുമാല പൊട്ടിച്ചെറിയാനും മാറു മറയ്ക്കുന്ന വസ്ത്രം ധരിക്കാനും തീരുമാനമെടുത്താണ് വന്നിരുന്നത്. മേൽജാതിക്കാരുടെ ഭീഷണികളെ വകവെക്കാതെ കല്ലുമാലകളണിഞ്ഞ് അരിവാളും കൈയിലേന്തി പുലയസ്ത്രീകൾ തെക്കെവിള പുരയിടത്തിൽ വന്നുകൂടി.

നേരത്തെ നിശ്ചയിച്ചതനുസരിച്ച് വിശാഖം തേവൻ എന്ന ആളുടെ പ്രാർത്ഥനാ ഗാനത്തോടെ യോഗം തുടങ്ങി. അവിടെ കൂടിയിരുന്ന പുലയരുടെ ഇടയിൽ മേൽജാതിക്കാരുടെ ചട്ടമ്പികൾ നുഴഞ്ഞുകയറിയിരുന്നു. കൈകൂപ്പി നിന്ന് പ്രാർത്ഥനാഗാനം ആലപിച്ചിരുന്ന തേവന്റെ തലയ്ക്ക് ഒരു ചട്ടമ്പി കമ്പിവടി കൊണ്ട് അടിച്ചു. തല പൊട്ടി ചോര ഒലിപ്പിച്ച് നിന്ന തേവൻ അല്പസമയത്തിനുള്ളിൽ തളർന്നുവീണു. സ്റ്റേജിനു ചുറ്റും തയ്യാറായി നിന്നിരുന്ന പുലയ യുവാക്കൾ ആ ചട്ടമ്പിയെ മർദ്ദിച്ചു അവശനാക്കി. അയാൾ അവിടെ കിടന്നു മരിച്ചു. ഇതിനിടെ ഗോപാലദാസനെ പുലയർ വള്ളത്തിൽ കയറ്റി കൊണ്ടുപോയിരുന്നു. ഗോപാലദാസനു താമസിക്കാൻ ഇടംനൽകിയ കുഞ്ഞോല ഭയന്ന് നാടുവിട്ടു. അങ്ങിനെ കല്ലുമാല പൊട്ടിക്കൽ സമരം ലക്ഷ്യം കാണാതെ അവസാനിച്ചു. പിന്നീട് രൂക്ഷമായ സംഘട്ടനങ്ങൾ നടന്നു. പുലയ സമുദായക്കാർ പ്രതികാരത്തിനായി ഇറങ്ങിത്തിരിച്ചു. അവർ ഗോപാലദാസനെ ആക്രമിക്കാൻ ഏർപ്പാടാക്കിയ ജന്മി കുടുംബങ്ങളെ പതിയിരുന്ന് ആക്രമിച്ചു. പ്രാണനെ ഭയന്ന് പല ജന്മികളും കുടുംബസമേതം നാടുവിട്ടു.

ഇത്രയും ആയപ്പോൾ വൻ പോലീസ് സംഘം പെരിനാട്ടിൽ വന്നെത്തി. അതോടെ ധൈര്യം കിട്ടിയ ജന്മികൾ കുടുംബസമേതം തിരിച്ചെത്തി. അവർ പകരം വീട്ടാൻ തുടങ്ങി. പുലയരുടെ കുടിലുകൾ പൊളിച്ചു കളയുകയും തീവെച്ചു നശിപ്പിക്കുകയും ചെയ്തു. കയ്യിൽ കിട്ടിയ പുലയരെ

കൊന്നൊടുക്കി. നാട്ടിലുടനീളം കൊള്ളയും, കൊള്ളി വയ്പും, ഭവനഭേദനവും ഉണ്ടായി. താഴ്ന്ന ജാതിക്കാരെ രക്ഷിക്കാൻ ഈ അവസരത്തിൽ ഒരു മിഷനറി പ്രവർത്തകൻ തയ്യാറായി. എഡ്മെണ്ട് എന്നു പേരായ ആ സായിപ്പ് ഭക്ഷണവും, വസ്ത്രവും നൽകി പാവങ്ങളെ സ്കൂൾ കെട്ടിടങ്ങളിൽ താല്ക്കാലികമായി താമസിപ്പിച്ചു. പരിക്കു പറ്റിയവരെ ചികിത്സിക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്തു.

പെരിനാട്ട് ഉണ്ടായ ഭയങ്കര അക്രമങ്ങൾക്ക് അറുതി വരുത്താനായി സാധുജന പരിപാലന സംഘം കൊല്ലം ശാഖയിലെ ഇരുപത്തൊന്നു പേർ അടങ്ങുന്ന യുവാക്കൾ അയ്യൻകാളിയെ കാണാൻ വെങ്ങാനൂർക്ക് തിരിച്ചു. ഇതിനിടയിൽ പെരിനാട്ട് നടന്ന പോലെയുള്ള ലഹളകൾ വെങ്ങാനൂർ, ഊരൂട്ടമ്പലം എന്നീ സ്ഥലങ്ങളിലും ഉണ്ടായി. സമുദായങ്ങൾ തമ്മിൽ ജാതിയുടെ പേരിൽ നടത്തുന്ന പ്രാകൃതമായ ഇത്തരം ലഹളകൾ നിർത്തണമെന്നും രണ്ടു കൂട്ടരും സൗഹാർദപൂർവ്വം ജീവിക്കണമെന്നും അയ്യൻകാളി ആഹ്വാനം ചെയ്തു. പെരിനാട്ടിൽ നിന്നു പോയ സംഘം അയ്യങ്കാളിയെ കണ്ട് വിവരം ധരിപ്പിച്ചു മടങ്ങിപ്പോന്നു.

ലഹള കഴിഞ്ഞ് ഏഴാം ദിവസമാണ് അയ്യങ്കാളി പെരിനാട്ടിലെത്തിയതെന്ന് പറയപ്പെടുന്നു. വേണ്ടത്ര സന്നാഹങ്ങളുമായിട്ടാണ് അയ്യങ്കാളി വന്നത്. ലഹളയുടെ ഭീകര സ്വഭാവം അയ്യങ്കാളിക്ക് നേരിൽ ബോദ്ധ്യപ്പെട്ടു. അയ്യങ്കാളി അന്ന് പ്രജാസഭയിൽ അംഗമായിരുന്നു. ദിവാനും ഈ അവസരത്തിൽ പെരിനാട്ടിൽ വന്ന് സംഭവങ്ങൾ വിലയിരുത്തി. അയ്യങ്കാളിയും, ദിവാനും തമ്മിൽ ചർച്ച നടത്തി ഒത്തുതീർപ്പിനു ശ്രമിച്ചു. ദിവാനുമായുള്ള ചർച്ചയിൽ ലഹള അവസാനിപ്പിക്കാൻ എല്ലാ സഹകരണവും അയ്യൻകാളി വാഗ്ദാനം ചെയ്തു. അതിനുള്ള ചില വഴികളും അദ്ദേഹം നിർദ്ദേശിച്ചു. ലഹളക്കേസിൽ പ്രതികളാക്കപ്പെട്ട പുലയരെ ഉപദ്രവിക്കാതെയിരിപ്പാൻ അവിടെ നിന്ന് പോലീസിനെ പിൻവലിക്കണമെന്നും, പ്രതികളെ കോടതിയിൽ ഹാജരാക്കാൻ അവരുടെ പേരുകളടങ്ങിയ പട്ടിക തനിക്കു നല്കണമെന്നും അയ്യൻകാളി ആവശ്യപ്പെട്ടു. ആ ഉറപ്പിന്മേൽ പ്രതികളുടെ പട്ടിക അയ്യൻകാളിക്ക് കൊടുത്തു. പോലീസിനെ ദിവാൻ അവിടെ നിന്ന് പിൻവലിച്ചു.

ഭയന്ന് ഒളിച്ചോടിപ്പോയിരുന്ന പുലയരെ കൊണ്ടുവരുന്നത് എളുപ്പമായിരുന്നില്ല. അയ്യൻകാളിയുടെ പരിശ്രമഫലമായി, ഓടിപ്പോയവർ മടങ്ങി വന്നു. അടുത്തതായി ഒരു സമാധാന സമ്മേളനം വിളിച്ചു കൂട്ടുവാൻ തീരുമാനിച്ചു. വീണ്ടുമൊരു യോഗം കൂടിയാൽ ക്രമസമാധാനനില തകരുമെന്ന് ദിവാൻ ഭയപ്പെട്ടു. അദ്ദേഹം യോഗം കൂടാൻ അനുവദിച്ചില്ല. എന്നാൽ കൊല്ലം ജില്ലാ സർക്കിൾ ഇൻസ്പെക്ടർ ആയിരുന്ന തമിഴ്നാട്ടുകാരൻ

ഗോപാലസ്വാമി എന്ന താഴ്ന്ന ജാതിക്കാരൻ ക്രമസമാധാനനില തകരാറിലാവുകയില്ലെന്ന് രേഖാമൂലം ഉറപ്പു നൽകി. അയ്യൻകാളിയുടെ ഒരു ആരാധകനായിരുന്നു അയാൾ. അതുകൊണ്ടും കാര്യങ്ങൾ അവസാനിച്ചില്ല. സമ്മേളനം നടത്താൻ സ്ഥലം കിട്ടണമല്ലോ. യോജിച്ച സമ്മേളന സ്ഥലം കിട്ടാതെ വിഷമിച്ച യോഗ നടത്തിപ്പുകാർക്ക് ഒടുവിൽ ഒരു സർക്കസ് കൂടാരമാണ് ലഭിച്ചത്. ഒരു ഈഴവ യുവതിയുടേതായിരുന്നു ആ സർക്കസ് കൂടാരം.

1915 ഡിസംബർ 19 ഞായറാഴ്ച കൊല്ലത്തു വെച്ച് ആ മഹാസമ്മേളനം നടന്നു. നാലായിരത്തിലേറെ പുലയർ പ്രസ്തുത സമ്മേളനത്തിൽ സംബന്ധിച്ചതായി 'മലയാളി' ദിനപ്പത്രം റിപ്പോർട്ടു ചെയ്തു. സവർണ്ണരും ധാരാളം വന്നുചേർന്നിരുന്നു. അക്കാലത്തെ അറിയപ്പെടുന്ന സാമൂഹ്യ പരിഷ്കർത്താവും വിദ്യാസമ്പന്നനുമായ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയായിരുന്നു അദ്ധ്യക്ഷൻ. സമുദായ മൈത്രിയെപ്പറ്റിയും, സഹകരണത്തെപ്പറ്റിയും പലരും സദസ്സിൽ ദീർഘമായി പ്രസംഗിച്ചു. അടിമത്തത്തിന്റെ ചിഹ്നമായ കല്ലയും, മാലയും ഇതര സമുദായാംഗങ്ങളുടെ മുമ്പിൽ വെച്ചു തന്നെ ഉപേക്ഷിക്കുവാൻ ഹരിജൻ സ്ത്രീകളെ അനുവദിക്കണമെന്ന് അയ്യൻകാളി അഭ്യർത്ഥിച്ചു. ഉടനെ അദ്ധ്യക്ഷൻ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള എഴുന്നേറ്റു നിന്ന് ഇങ്ങിനെ പ്രസ്താവിച്ചു. 'മിസ്റ്റർ അയ്യൻകാളി ആവശ്യപ്പെടുന്നതു പോലെ ഈ സഭയിൽ വെച്ചു തന്നെ നമ്മുടെ സഹോദരികൾ കല്ലയും, മാലയും അറുത്തു കളയുന്നതിന് ഈ യോഗത്തിലുള്ളവർക്കെല്ലാം സമ്മതമാണ്." നീണ്ടുനിന്ന കരഘോഷത്തിനിടയിൽ രണ്ടു യുവതികളെ സദസ്സിന്റെ മുമ്പിൽ വിളിച്ച് പരസ്യമായി അവരുടെ കല്ലയും, മാലയും അയ്യൻകാളി അറുത്തു കളഞ്ഞു. തുടർന്നദ്ദേഹം ആവേശഭരിതനായി തന്റെ അനുയായികളോട് പറഞ്ഞു. "ഈ സഭയിലുള്ളവരെല്ലാം നിങ്ങളുടെ കഴുത്തിലുള്ള കല്ലയും മാലയും അറുത്തു കളയുവാൻ സമ്മതിച്ചിരിക്കുന്നു. അവ നിങ്ങളു തന്നെ അറുത്തു ദൂരെ കളയുവിൻ." അവിടെ കൂടിയിരുന്ന സ്ത്രീകൾ അവരുടെ കഴുത്തിലെ കല്ലയും, മാലയും പൊട്ടിച്ചെറിഞ്ഞു. കാതിൽ നിന്നു തക്ക ഊരി നിലത്തെറിഞ്ഞു.

പുലയരുടെ പേരിൽ ലഹളക്കാലത്ത് ചെയ്ത അക്രമത്തിന് പോലീസ് ക്രിമിനൽ കേസ് ചാർജ്ജ് ചെയ്തിരുന്നു. ഇരുനൂറോളം പേർ പ്രതികളായി പോലീസ് കേസ് ഫയൽ ചെയ്തു. ഉപജീവനത്തിന് മാർഗ്ഗമില്ലാതെ അർദ്ധപട്ടിണിക്കാരായ പുലയർ എങ്ങിനെ കേസു നടത്താനാണ്. കേസു നടത്തിയില്ലെങ്കിൽ ദീർഘകാലം പൂജപ്പുര ജയിലിൽ കഴിയേണ്ടതായി വന്നുകൂടുകയും ചെയ്യും. പ്രധാനികളായ ചില പുലയരെ തൂക്കിക്കൊല്ലാൻ വിധിച്ചെന്നും വരും. കേസു നടത്തുവാൻ പല പ്രധാന വക്കീൽമാരെയും സമീപിച്ചു. കനത്ത ഫീസില്ലാതെ കേസ് വാദിക്കുവാൻ

കൊല്ലത്തെ വക്കീൽമാർ തയ്യാറായില്ല. കേസ് ഏറ്റെടുക്കുന്ന വക്കീൽ മേൽ ജാതിക്കാരുടെ നോട്ടപ്പുള്ളിയാകുന്നതും മറ്റൊരു തടസ്സമായിരുന്നു. സമൻസ് കൈപ്പറ്റിയ പുലയർ പരിഭ്രാന്തരായി നെട്ടോട്ടം തുടങ്ങി ഈ അവസരത്തിൽ കോൺഗ്രസ്സ് നേതാവായ ടി. എം. വറുഗീസ് സഹായത്തിനെത്തി. അദ്ദേഹം ഇലഞ്ഞിക്കൽ ജോൺ വക്കീലിനെ വിവരം ധരിപ്പിച്ചു. ഉദാരമതിയായ ജോൺ വക്കീൽ കേസ് നടത്തിക്കൊള്ളാമെന്ന് ഏറ്റു. ജോൺ വക്കീൽ പ്രതികൾക്കു വേണ്ടി ഹാജരാകാൻ പോകുന്നു എന്നറിഞ്ഞ മേൽജാതി പ്രമുഖന്മാർ അദ്ദേഹത്തോട് കേസിൽ പുലയർക്ക് വേണ്ടി ഹാജരാകരുതെന്ന് അറിയിച്ചു. ഹാജരാകുന്നപക്ഷം മേലിൽ ജന്മികളുടെയും, കർഷകരുടേയും വക്കാലത്ത് ജോൺ വക്കീലിന് കൊടുക്കുകയില്ലെന്നും ഭീഷണിപ്പെടുത്തി. ഇതൊന്നും ധീരനായ ജോൺ വക്കീലിനെ പിടിച്ചുനിർത്താൻ പര്യാപ്തമായില്ല. അദ്ദേഹം പുലയരുടെ ഭാഗം വക്കാലത്ത് വാങ്ങി അവർക്കു വേണ്ടി സെഷൻസ് കോടതിയിൽ ഹാജരായി. കേസു നടത്തിപ്പിന് അദ്ദേഹം കുറെ മാസങ്ങൾ തിരുവനന്തപുരത്തു നിന്നും കൊല്ലത്ത് വന്ന് താമസിച്ചു. ജോൺ വക്കീൽ ഒരു നിർദ്ദേശം വെച്ചിരുന്നു. 'ആരും ഫീസ് തരേണ്ട, പകരം നിങ്ങളുടെ അദ്ധ്വാനം നാടിന്റെ നന്മയ്ക്കായി വിനിയോഗിച്ചാൽ മതി." ജനങ്ങൾക്ക് ഉപയോഗിക്കാൻ പറ്റുന്ന തരത്തിൽ ഒരു വലിയ കുളം കുഴിക്കുവാൻ ഏർപ്പാടാക്കി. അങ്ങിനെ കേസു നടക്കുന്നതിനോടൊപ്പം കുളം കുഴിക്കുന്ന പണിയും നടന്നുവന്നു. പണിക്കാർക്ക് ഭക്ഷണം സൗജന്യമായി കൊടുത്തുവന്നു. കോടതി ഇല്ലാത്ത ദിവസങ്ങളിൽ സൗകര്യം കിട്ടുമ്പോൾ ജോൺ വക്കീൽ തന്റെ ഗുമസ്തൻ ഉതുപ്പച്ചനും, മറ്റു ചിലരുമായി കുളം കുഴിക്കുന്നതിന്റെ പുരോഗതി കാണാനായി വരാറുള്ളതായി പഴമക്കാർ ഓർക്കുന്നു. കേസ് വിസ്താരം കഴിഞ്ഞ് വിധി പ്രസ്താവിക്കുന്നതു വരെ പ്രതികൾ വക്കീലിനു അവരുടെ വിയർപ്പുകൊണ്ട് ഫീസ് കൃത്യമായി കൊടുത്തുവന്നു. ഒരു തടാകത്തിന്റെ അത്ര വിസ്താരമുള്ള കുളം ആ പ്രദേശത്തു വേറെ ഉണ്ടായിരുന്നില്ല. കുളത്തിന്റെ പണി കഴിഞ്ഞ ദിവസം അതിൽ പണിയെടുത്തവർക്കും, പരിശ്രമിച്ചവർക്കും ഒരു ഗംഭീര സദ്യ കൊടുക്കാൻ ജോൺ വക്കീൽ ഏർപ്പാട് ചെയ്തു. രണ്ടുതരം പായസത്തോടു കൂടി അന്ന് നടത്തിയ വിഭവ സമൃദ്ധമായ സദ്യയുടെ സർവ്വ ചിലവും ജോൺ വക്കീലിന്റെ സ്വന്തം പോക്കറ്റിൽ നിന്നായിരുന്നു.

അധികം താമസിയാതെ കേസ് വിധി പറഞ്ഞു. പുലയർക്ക് അനുകൂലമായിട്ടായിരുന്നു വിധി. പുലയരെ എല്ലാം വെറുതെ വിട്ടു. മേൽജാതിക്കാർ പുലയരെ ഉപദ്രവിച്ചതിനുള്ള കേസും ഇതിനൊപ്പം നടന്നു വന്നിരുന്നു. പന്ത്രണ്ട് മേൽജാതിക്കാരെ കോടതി ശിക്ഷിച്ചു. ഈ കേസ് നടത്തിപ്പോടെ ജോൺ വക്കീലിന്റെ പ്രശസ്തി വളരെ ഉയർന്നു.

അദ്ദേഹത്തിന്റെ മഹാമനസ്കത വാനോളം പുകഴ്ത്തപ്പെട്ടു. ടി. എം. വർഗ്ഗീസിന്റെ നേതൃത്വത്തിൽ ജോൺ വക്കീലിന് ഒരു പണക്കിഴി സമ്മാനിക്കുവാൻ തീരുമാനിച്ചു. അതു കേൾക്കാൻ ഇടയായ ജോൺ വക്കീൽ ടി. എം. വർഗ്ഗീസിനോട് ആ സംരംഭത്തിൽ നിന്നും പിൻമാറാൻ, കർശനമായി ആവശ്യപ്പെട്ടു. പ്രതിഫലം തനിക്ക് കിട്ടിക്കഴിഞ്ഞെന്നും കൂടുതൽ പ്രതിഫലം ആവശ്യമില്ലെന്നും വർഗ്ഗീസിനെ അറിയിച്ചു.

'കമ്മാൻ കുളം' എന്നു നാട്ടുകാർ വിളിക്കുന്ന ആ വിസ്തൃതമായ കുളം ഇപ്പോഴുമുണ്ട്. പഴയ ഓർമ്മകൾ അയവിറക്കിക്കൊണ്ട് ആ കുളത്തിലെ കുഞ്ഞോളങ്ങൾ ജോൺ വക്കീലെന്ന ആ വലിയ മനുഷ്യന്റെ ധർമ്മിഷ്ഠതയെ മൗനഭാഷയിൽ സദാ വിളംബരം ചെയ്യുന്നു.

## ആറാട്ടു കേസും ഇ. ജെ. ജോണും

ഇ. ജെ. ജോൺ വക്കീൽ വാദിച്ചു ജയിച്ച ഒട്ടധികം പ്രധാനപ്പെട്ട കേസുകളുടെ വിശദമായ വിവരം ട്രാവൻകൂർ ലോ റിപ്പോർട്ടിൽ രേഖപ്പെടുത്തിയിട്ടുണ്ട്. വിസ്തരഭയത്താൽ അതൊക്കെ ഒഴിവാക്കുകയാണ്.

നൂറു വർഷം മുമ്പ് മദ്ധ്യതിരുവിതാംകൂറിനെ ഇളക്കിമറിച്ച ചെങ്ങന്നൂർ ആറാട്ടു കേസിലെ പ്രതികൾക്കു വേണ്ടി ഹാജരായി വാദിച്ചു ജയിച്ചതു ജോൺ വക്കീലാണ്. ഏതാണ്ടു വിസ്മൃതമായ ആറാട്ടു കേസിനെപ്പറ്റി കേസിലെ ഒന്നാം പ്രതിയുടെ കൊച്ചു മകനും കവിയുമായ എം. എ. ജേക്കബ്ബ് (ചെങ്ങന്നൂർ ബഥേൽ അരമന ഓഫീസ്) എഴുതുന്നു:

ആലപ്പുഴ ജില്ലയിലെ ചെങ്ങന്നൂർ താലൂക്കിൽപ്പെട്ട പുത്തൻകാവ് എന്ന ഗ്രാമം. ചെങ്ങന്നൂർ സർക്കാർ സ്കൂളായിരുന്നു സമീപവാസികളായ വിദ്യാർത്ഥികൾക്കുള്ള ഏക ആശ്രയം. ജാതിമതഭേദമെന്യേ ഒട്ടധികം കുട്ടികൾ അവിടെ പഠിച്ചിരുന്നു. അന്നൊരു ദിവസം പുത്തൻകാവിൽ നിന്നുള്ള ക്രിസ്ത്യൻ വിദ്യാർത്ഥികളും ആറാട്ടുപുഴ മുതൽ ആറന്മുള വരെയുള്ള സ്ഥലങ്ങളിൽ നിന്നു വരുന്ന ഹൈന്ദവ വിദ്യാർത്ഥികളും തമ്മിൽ എന്തോ കാരണത്തിന്റെ പേരിൽ കലഹമായി. കലഹം മൂത്ത് അടികലശലായി. എണ്ണത്തിൽ കൂടുതലുണ്ടായിരുന്ന ക്രൈസ്തവ വിദ്യാർത്ഥികൾ ഹൈന്ദവ വിദ്യാർത്ഥികളെ മർദ്ദിച്ചു. അവർ ജീവനും കൊണ്ടോടി.

യാദൃച്ഛികമെന്ന് പറയട്ടെ, അന്ന് ആറന്മുള ക്ഷേത്രത്തിലെ ഉത്സവദിനമായിരുന്നു. ഉത്സവത്തിന്റെ ഭാഗമായി ആറന്മുള ക്ഷേത്രത്തിൽ നിന്നു ചെങ്ങന്നൂർ ക്ഷേത്രത്തിൽ ഹൈന്ദവ വിശ്വാസികളെത്തുകയും അവിടെ നിന്നു തിരിച്ച് ആറന്മുള ക്ഷേത്രത്തിലേക്ക് വമ്പിച്ച ഘോഷയാത്ര നടത്തുകയും പതിവായിരുന്നു. ഗജവീരന്മാർ ഘോഷയാത്രയെ അനുഗമിക്കുന്നു. ചെങ്ങന്നൂർ പള്ളിക്കൂടത്തിലെ കുട്ടികൾ തമ്മിൽ അടിനടന്ന

ദിവസം തന്നെയായിരുന്നു ഈ ഘോഷയാത്രയും. കുട്ടികളിൽ നിന്നു വിവരങ്ങൾ ഗ്രഹിച്ച ആറന്മുളയിലെ ഹൈന്ദവർ ചെങ്ങന്നൂർ ക്ഷേത്രത്തിലേക്കുള്ള യാത്രയിൽ കരിങ്കൽകഷണങ്ങൾ ചാക്കുകണക്കിനു കരുതിവച്ചു. പുത്തൻകാവിലെ സെന്റ് മേരീസ് കത്തീഡ്രൽ ജംഗ്ഷൻ (പള്ളിപ്പടി) മുതൽ ചെങ്ങന്നൂർ ക്ഷേത്രത്തിലേക്ക് തിരിയുന്ന വളവു വരെ ക്രൈസ്തവ സമുദായാംഗങ്ങൾ മാത്രം ഇടതിങ്ങിപ്പാർക്കുന്ന സ്ഥലമാണല്ലോ അന്നും ഇന്നും. പലരുടെയും വീടുകൾ റോഡിനോട് തൊട്ടുരുമ്മിയാണ് നിലകൊള്ളുന്നത്.

ആറന്മുളയിൽ നിന്ന് തിരിച്ച ഹൈന്ദവർ മുൻപറഞ്ഞ ദേവാലയത്തിലേക്കും വീടുകളിലേക്കും അവർ കരുതിവച്ചിരുന്ന കരിങ്കൽ കഷണങ്ങൾ കൊണ്ട് ഏറു തുടങ്ങി. പള്ളിക്ക് കേടുപാട് പറ്റി. പള്ളി കഴിഞ്ഞാലുള്ളത് അന്നത്തെ ഒരു പ്രമുഖ കുടുംബമായ മാമ്മൂട്ടിൽ കൂടിനിന്നവരെയും എറിഞ്ഞു. തുടർന്നങ്ങോട്ട് ചെങ്ങന്നൂർ ക്ഷേത്രത്തിലേക്ക് തിരിയുന്ന സ്ഥലം വരെയും ഏറ് തുടർന്നു. ഈ ഏറിന്റെ ഫലമായി വസ്തുവകകൾക്ക് നാശനഷ്ടങ്ങൾ ഉണ്ടായതിനു പുറമെ പലർക്കും പരിക്കും പറ്റി. ഹൈന്ദവരുടെ ഈ പ്രവൃത്തിയിൽ രോഷാകുലരായവർ മാമ്മൂട്ടിൽ വീടിന്റെ അങ്കണത്തിൽ യോഗംചേർന്ന് പ്രതികാരം ചെയ്യുവാൻ തീരുമാനിച്ചു.

അന്ന് റോഡ് വളരെ വീതികുറഞ്ഞതായിരുന്നു. മാമ്മൂട്ടിൽ കുടുംബത്തിൽ ധാരാളം കാളകളും കാളവണ്ടികളും ഉണ്ടായിരുന്നു. വീടിന്റെ മുമ്പിലത്തെ റോഡിൽ കാളവണ്ടിയിട്ട് ബ്ലോക്കു ചെയ്തു. ധാരാളം പുരുഷന്മാർ ആയുധങ്ങളും ഏന്തി എന്തിനും തയ്യാറായി നിന്നു. ചെങ്ങന്നൂർ ക്ഷേത്രത്തിൽ പോയ ഹൈന്ദവർ ഈ വിവരം അറിയുന്നതേ ഇല്ല. റോഡു കഴിഞ്ഞാൽ ഇപ്പോഴത്തെ മെട്രോപ്പോലീറ്റൻ ഹൈസ്ക്കൂളും അതിനും അപ്പുറത്ത് അന്ന് വളരെ ആഴം ഉണ്ടായിരുന്ന പമ്പാ നദിയുമാണ്. തൊട്ടപ്പുറത്തായി പമ്പാനദിയിൽ അത്തിമൂട് എന്ന സ്ഥലത്ത് വലിയ ഒരു ചുഴലി രൂപപ്പെടുന്ന പതിവും ഉണ്ടായിരുന്നു. അവിടെ ചെന്നെത്തിപ്പോയാൽ രക്ഷപ്പെടുക ശ്രമസാദ്ധ്യമായിരുന്നു.

ചെങ്ങന്നൂർ ക്ഷേത്രത്തിൽ നിന്നുള്ള വൻ ഘോഷയാത്ര മാമ്മൂട്ടിൽ പടിക്കൽ എത്തിക്കഴിഞ്ഞു. ആയിരക്കണക്കിനു ജനങ്ങൾ ഉണ്ടായിരുന്നു. അപ്രതീക്ഷിതമായി റോഡിൽ ഉണ്ടായിരുന്ന തടസ്സങ്ങൾ കണ്ട് ജനം അമ്പരന്നു. ജനങ്ങൾ പ്രാണരക്ഷാർത്ഥം ഓടി. ചിലർ പമ്പാ നദിയിലേക്ക് എടുത്തുചാടി. മറ്റു ചിലർ മാമ്മൂട്ടിൽ കുടുംബത്തിലേക്ക് അതിക്രമിച്ചു കയറി. അവരെ അവിടെ സായുധരായി നിന്നവർ കൈകാര്യം ചെയ്തു. എന്തിനധികം വിവരിക്കുന്നു. അന്നത്തെ വർഗ്ഗീയ സംഘട്ടനത്തിൽ

ഒട്ടധികം ആളുകൾക്ക് ജീവാപായം സംഭവിച്ചു. അതിലധികം പേർക്ക് സാരമായ പരിക്കുപറ്റി. അവിടെ ഡ്യൂട്ടിയിലുണ്ടായിരുന്ന പോലീസിന് നിയന്ത്രിക്കുവാനാവാത്ത വിധമായിരുന്നു സംഘട്ടനം.

കോളിളക്കം സൃഷ്ടിച്ച, ആറാട്ടുകേസും ആരംഭിച്ചു. മാമ്മൂട്ടിൽ കുടുംബത്തിന്റെ നാഥനായിരുന്ന ഈപ്പൻ ചാക്കോ (മാമ്മൂട്ടിൽ ചാക്കോച്ചൻ) ആയിരുന്നു ഒന്നാം പ്രതി. മൂന്നൂറിൽപരം പ്രതികളും അഞ്ഞൂറിൽപരം സാക്ഷികളും ഉണ്ടായിരുന്നുവത്രെ. കേസ് ആരംഭിച്ചത് മാവേലിക്കര കോടതിയിൽ ആയിരുന്നു. കേസിൽ ധാരാളം പ്രതികളും അതിലധികം സാക്ഷികളും ഉണ്ടായിരുന്നതിനാലും ഇന്നത്തെപ്പോലെ വാഹനസൗകര്യം ഇല്ലാതിരുന്നതിനാലും ചെങ്ങന്നൂരിൽ ഈ കേസിന്റെ നടത്തിപ്പിനായി ഒരു മുൻസിഫ് കോടതി ആരംഭിക്കേണ്ടി വന്നു. അങ്ങനെയാണ് ചെങ്ങന്നൂരിൽ കോടതി സ്ഥാപിക്കുന്നത്. അന്ന് വളരെ പ്രതാപശാലിയായി വാണിരുന്ന ഒന്നാം പ്രതി മാമ്മൂട്ടിൽ ചാക്കോച്ചനെയും രണ്ട് അധഃസ്ഥിത സമുദായാംഗങ്ങളെയും വിലങ്ങുവച്ച് റോഡിലൂടെ പരസ്യമായി നടത്തിക്കൊണ്ടുപോയത് ശത്രുമിത്രഭേദം കൂടാതെ ഏവരെയും ആശ്ചര്യപരതന്ത്രരാക്കി.

ഒന്നാം പ്രതിക്കും മറ്റുള്ള പ്രധാനപ്പെട്ട പ്രതികൾക്കും വേണ്ടി കോടതിയിൽ ഹാജരായത് ഇ. ജെ. ജോൺ ആയിരുന്നു. ഒന്നാം പ്രതിയായ മാമ്മൂട്ടിൽ ചാക്കോച്ചന്റെ ഭൗതികസമ്പത്തിന്റെ സിംഹഭാഗവും അന്യാധീനപ്പെട്ടു. കേസു നടത്തിപ്പിന്റെ ചെലവും സാമ്പത്തികശേഷിയില്ലാത്ത മറ്റു പ്രതികളുടെയും സാക്ഷികളുടെയും കേസു ചെലവും വീട്ടുചെലവും ഒന്നാം പ്രതിക്കു തന്നെ താങ്ങേണ്ടി വന്നു.

അന്ന് അപ്രകാരം ഒരു അനിഷ്ടസംഭവം ഉണ്ടായി എങ്കിലും പുത്തൻകാവിലും പരിസരപ്രദേശങ്ങളിലും ഇന്ന് ജീവിക്കുന്ന വിവിധ സമുദായാംഗങ്ങൾ ഏകോദര സഹോദരങ്ങളെപ്പോലെയാണ് കഴിഞ്ഞുകൂടുന്നത്. വർഗ്ഗീയ ലഹളകളോ സംഘട്ടനങ്ങളോ ഇവിടെ കേട്ടുകേൾവി പോലും ഇല്ല. ഇന്നത്തെ ചെങ്ങന്നൂർ താലൂക്കിൽപ്പെട്ട പുതിയ തലമുറക്കാർക്ക് മേല്പറഞ്ഞ ആറാട്ടുകേസിനെപ്പറ്റിയോ മാമ്മൂട്ടിൽ ചാക്കോച്ചനെപ്പറ്റിയോ വേണ്ടത്ര അറിവില്ല. മാമ്മൂട്ടിൽ കുടുംബത്തിന്റെ കെട്ടിടവും സ്ഥലവും പുത്തൻകാവ് പള്ളി വിലയ്ക്ക് വാങ്ങുകയും പള്ളിവക ഓഡിറ്റോറിയം പണിയുകയും ചെയ്തു. കുടുംബവക കെട്ടിടത്തിന്റെ ഒരു ഭാഗം മാത്രം ആ അനിഷ്ട സംഭവത്തിന്റെ സാക്ഷിയായി നിലകൊള്ളുന്നു.

# 11

# കുടുംബ ജീവിതം

**തി**രക്കുപിടിച്ച ഔദ്യോഗിക ജീവിതത്തിനിടയിൽ വീണുകിട്ടുന്ന ഒഴിവു സമയം ജോൺ വക്കീൽ ഭാര്യയും, മക്കളുമായി പങ്കിട്ടു. കുട്ടികളുടെ വിദ്യാഭ്യാസത്തിലും, അവരുടെ ആരോഗ്യസംരക്ഷണത്തിലും അദ്ദേഹം പ്രത്യേകം ശ്രദ്ധ ചെലുത്തി. ഞായറാഴ്ച ദിവസം ഭാര്യയും മക്കളും ഒരുമിച്ചാണ് പള്ളിയിൽ വിശുദ്ധ കുർബാനയിൽ സംബന്ധിക്കുവാൻ പോകാറ്. രാത്രി ആ കുടുംബത്തിലെ എല്ലാവരും ഒന്നിച്ചിരുന്ന് പ്രാർത്ഥിക്കും. സഭയിലെ എല്ലാ നോമ്പുകളും അവർ ആചരിച്ചുപോന്നു.

ജോൺ വക്കീലിന്റെ വീട്ടിൽ അതിഥികൾ ഒഴിഞ്ഞ നേരം കാണില്ല. ബന്ധുക്കളും, സഭയിലെ ഉയർന്ന നേതാക്കളും തിരുവനന്തപുരത്തേക്ക് ഓരോ ആവശ്യത്തിനു വരുമ്പോൾ ജോൺ വക്കീലിന്റെ വീട്ടിലാണ് തങ്ങാറ്. ഫാദർ പി. റ്റി. ഗീവറുഗീസ് (പിന്നീട് മാർ ഈവാനിയോസ്) സെറാമ്പൂരിൽ നിന്ന് അവധിക്ക് നാട്ടിൽ വരുമ്പോൾ പല കാര്യങ്ങൾ ആലോചിക്കാനായി പല ദിവസങ്ങൾ ജോൺ വക്കീലിന്റെ വീട്ടിൽ താമസിക്കാറുണ്ട്. വട്ടിപ്പണക്കേസ് മൊഴിയിൽ അദ്ദേഹം അത് വെളിപ്പെടുത്തുന്നുണ്ട്. അതിഥികൾക്ക് താമസിക്കുവാനുള്ള സൗകര്യങ്ങളും ആ വലിയ ഭവനത്തിൽ ഉണ്ടായിരുന്നു. അതിഥികളെ മാന്യമായി സ്വീകരിക്കാനും അവരുടെ കാര്യങ്ങൾ അന്വേഷിക്കാനുമുള്ള നല്ല മനസ്ഥിതി ജോൺ വക്കീലിനും ഭാര്യയ്ക്കും ഉണ്ടായിരുന്നു.

ജോൺ - അന്നമ്മ ദമ്പതികൾക്ക് അഞ്ചു ആൺ മക്കളും, രണ്ട് പെൺമക്കളുമാണ് ഉണ്ടായിരുന്നത്. മൂത്തമകൻ അകാല ചരമം അടഞ്ഞു. മക്കൾ എല്ലാവരും പ്രശസ്തരായിത്തീർന്നു. ആൺമക്കൾ ഇ. ജോൺ കുരുവിള (കൊച്ചുണ്ണൂണ്ണി), ഇ. ജോൺ സിറിയക് (കുഞ്ഞൂഞ്ഞ്), ഇ. ജോൺ ഫിലിപ്പോസ് (ബാപ്പു), ഇ. ജോൺ ജേക്കബ് (ബേബി) എന്നിവരായിരുന്നു. ഇവരിൽ ഇ. ജോൺ സിറിയക്കും, ഭാര്യയും ജോൺ വക്കീൽ ജീവിച്ചിരിക്കുമ്പോൾ തന്നെ മരിച്ചുപോയിരുന്നു. ഇപ്പോൾ തറവാട്ടുവീട്ടിൽ താമസിക്കുന്നത് ഇ. ജോൺ സിറിയക്കിന്റെ രണ്ടാമത്തെ മകൻ സിറിയക്ക് തോമസും കുടുംബവുമാണ്.

ആൺമക്കളിൽ ഇ. ജോൺ ഫിലിപ്പോസ് തിരു-കൊച്ചിയിൽ മന്ത്രിയായിരുന്നു. ഇ. ജോൺ ജേക്കബ് കേരളത്തിൽ മന്ത്രിയായി. പെൺമക്കളിൽ കുഞ്ഞൂഞ്ഞമ്മയെ കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ മകൻ കെ. വി. ഈപ്പനാണ് വിവാഹം കഴിച്ചത്. അച്ചാമ്മയെ, പിന്നീട് പണ്ഡിറ്റ്

ജവഹർലാൽ നെഹ്റുവിന്റെ മന്ത്രിസഭയിൽ ധനകാര്യ മന്ത്രിയായി ശോഭിച്ച ഡോ. ജോൺ മത്തായിയായിരുന്നു വിവാഹം കഴിച്ചത്. രണ്ടു മക്കളും, ഒരു മരുമകനും പ്രശസ്തരായ മന്ത്രിമാരാകുക എന്ന അപൂർവ്വ ഭാഗ്യം ജോൺ – അന്നമ്മ ദമ്പതികൾക്കുണ്ടായി. മകൾ അച്ചാമ്മക്ക് ഇന്ത്യാ ഗവൺമെന്റിന്റെ പത്മശ്രീ ബഹുമതിയും, ഡോക്ടർ ജോൺ മത്തായിക്ക് പത്മ വിഭൂഷൺ ബഹുമതിയും ലഭിച്ചു. ജോൺ വക്കീലിന്റെ മക്കളെല്ലാം അഭ്യസ്തവിദ്യരായിരുന്നു. സഭയിലും, സമുദായത്തിലും അവർക്ക് ഉന്നത സ്ഥാനം ഉണ്ടായിരുന്നു.

മകൻ ഇ. ജോൺ കുരുവിള വലിയ വ്യവസായിയും, ബിസിനസ്സുകാരനുമായിരുന്നു. ഇദ്ദേഹത്തെക്കുറിച്ച് മലങ്കര സഭാവിജ്ഞാനകോശത്തിൽ ഇങ്ങിനെ പറയുന്നു. “സ്വാതന്ത്ര്യസമര നേതാവും ബിസിനസ്സുകാരനുമായിരുന്ന ഇ. ജോൺ കുരുവിള മലങ്കരസഭയിലെ അത്മായ നേതാക്കന്മാരിൽ പ്രമുഖനായിരുന്ന നിരണത്ത് ഇലഞ്ഞിക്കൽ ഇ. ജോൺ വക്കീലിന്റെ മകനായി 1895 ഓഗസ്റ്റ് 28 ന് ജനിച്ചു. 1938 –ൽ തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തനത്തിലേർപ്പെട്ട് അറസ്റ്റു വരിച്ചു. നാലു വർഷത്തെ ശിക്ഷ വിധിക്കപ്പെട്ടെങ്കിലും ഇടയ്ക്കു മോചിതനായി. ... 1969 ജനുവരി 9 ന് നിര്യാതനായി.”

വലിയൊരു വ്യവസായ സാമ്രാജ്യത്തിന്റെ ഉടമയായിരുന്നു ഇ. ജോൺ കുരുവിള. റബർ എസ്റ്റേറ്റുകൾ, തടി വ്യവസായം തുടങ്ങി ഒട്ടനവധി മേഖലകളിൽ വ്യാപരിച്ചു. ഇദ്ദേഹത്തിന്റെ ഭാര്യ മിസ്സിസ്സ് കുരുവിള തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ് പ്രക്ഷോഭണ കാലത്ത് കോൺഗ്രസ് പ്രസിഡന്റായി പ്രവർത്തിച്ച് അറസ്റ്റ് വരിച്ചു.

സി. നാരായണപിള്ള എഴുതിയ ‘തിരുവിതാംകൂർ സ്വാതന്ത്ര്യ സമര ചരിത്രം’ എന്ന ഗ്രന്ഥത്തിൽ നിന്ന് ഉദ്ധരിക്കുന്നു (പേജ് 502–503):

“1937 –ലെ വിദേശാധികാരാതൃത്തി നിയമത്തിലെ ഒരു വകുപ്പനുസരിച്ച് ചില പ്രത്യേക സാഹചര്യങ്ങളിൽ നാട്ടുരാജ്യ ഗവർമ്മേണ്ടുകൾക്ക് ബ്രിട്ടീഷ് പ്രദേശമായ റയിൽവേ സ്റ്റേഷനിലും പരിസരങ്ങളിലും ആ ഗവർമ്മെണ്ടുകളുടെ വാറണ്ടുകളനുസരിച്ച് അറസ്റ്റു നടത്തുവാൻ അധികാരമുണ്ട്. ആ നിയമവകുപ്പനുസരിച്ച് തിരുവിതാംകൂർ ഗവർമ്മെണ്ട് പുറപ്പെടുവിച്ചിരുന്ന വാറണ്ട് നടത്തി ബ്രിട്ടീഷ് പോലീസ്, മിസ്സസ്സ് കുരുവിളയെ സ്റ്റേഷൻ കോമ്പവുണ്ടിൽ വച്ച് അറസ്റ്റ് ചെയ്ത് തിരുവിതാംകൂർ പോലീസിനെ ഏല്പിക്കയാണ് ഉണ്ടായത്. പോലീസുകാർ, ബ്രിട്ടീഷ് പോലീസ് അറസ്റ്റ് ചെയ്ത് കൈമാറിയ പ്രസിഡന്റിനെ സെൻട്രൽ ജയിലിലേയ്ക്കും അവരുടെ ഭർത്താവിനെ പുത്തൻചന്ത പോലീസ് ലോക്കപ്പിലേയ്ക്കും കൊണ്ടുപോയി.” 29 –ാം തീയതി രണ്ടുപേരെയും കോടതിയിൽ

ഹാജരാക്കി. 18 മാസത്തെ വെറും തടവും 2000 രൂപാ വീതം പിഴ ശിക്ഷയും നൽകി ജയിലിലയച്ചു.

ഒരു പ്രഭു കുടുംബജാതയായ മിസ്സസ്സ് കുരുവിള ദേശീയപ്രശ്നങ്ങളിലോ ഉത്തരവാദ ഭരണലബ്ധിയിലോ ഉള്ള അമിതമായ താല്പര്യം കൊണ്ടോ രാഷ്ട്രീയ ജീവിതത്തിൽ പ്രവേശിക്കുവാനുള്ള ആകാംക്ഷ കൊണ്ടോ അല്ല ജയിൽവാസം വരിക്കുവാൻ സന്നദ്ധത പ്രകടിപ്പിച്ചു മുന്നോട്ടുവന്നത്. അതുപോലെ തന്നെ കുരുവിളയുടെ കനിഷ്ഠ സഹോദരൻ ഇ. ജോൺ ഫിലിപ്പോസ് സ്റ്റേറ്റ് കോൺഗ്രസിലെ പ്രമുഖ നേതാക്കന്മാരിലൊരാളായിരുന്നുവെങ്കിലും കുരുവിളയെ സംബന്ധിച്ചിടത്തോളം കേവലം ബുദ്ധിപരമായ വിനോദമെന്നതിൽ കവിഞ്ഞ് രാഷ്ട്രീയ സംഭവങ്ങളിൽ അദ്ദേഹത്തിനും ആസക്തിയൊന്നും തന്നെയുണ്ടായിരുന്നില്ല. വിദ്യാസമ്പന്നരും ഗൃഹജീവിതത്തിലെ അനാർഭാടമായ അന്തരീക്ഷത്തിൽ ഒതുങ്ങിക്കഴിഞ്ഞിരുന്നവരും ആയ ഇവർ പൊതുക്കാര്യ ജീവിതത്തിന്റെ അടിവെളിച്ചത്തിലേയ്ക്ക് നീങ്ങിയതും ഇന്ത്യയുടെ മുഴുവൻ ശ്രദ്ധയെ ആകർഷിച്ചതും എന്തിനാണെന്ന് ഒരു ചോദ്യമുണ്ടാകാം. ഇൻഡ്യയുടെ സ്വാതന്ത്ര്യവും നാട്ടുരാജ്യങ്ങളിലെ ഉത്തരവാദ ഭരണ പ്രശ്നവുമായിരുന്നില്ല, പിന്നെയോ ദിവാൻജിയുടെ മർദ്ദനഭരണവും ഔദ്ധത്യവും വ്യാജ പ്രചരണങ്ങളുമാണ് ഇവരെ അടിയന്തിരമായി സമരരംഗത്തേക്ക് ആനയിച്ചതെന്നും വേണമെങ്കിൽ പറയാം. തിരുവിതാംകൂറിന്റെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ ധനിക - ദരിദ്ര വ്യത്യാസമില്ലാതെ മുതലാളി - തൊഴിലാളി ഭിന്നതകളില്ലാതെ എല്ലാ വിഭാഗം ജനങ്ങളും ഐകകണ്ഠ്യേന അനുകൂലിച്ചിരുന്ന ഒരു സംഘടനയായ സ്റ്റേറ്റ് കോൺഗ്രസ്സ് രാജ്യമൊട്ടുക്ക് ഉണർത്തിവിട്ട വികാരത്തള്ളലിൽ ഭാവിയെപ്പറ്റിയുള്ള യാതൊരു പരിഗണനയും കൂടാതെ അവരും ഒഴുകിപ്പോകയാണുണ്ടായത്. ദിവാൻ ഭരണത്തിനെതിരായി അലയടിച്ചുയർന്നതും രാജ്യമൊട്ടുക്കു വ്യാപരിച്ചിരുന്നതുമായ വിദ്വേഷത്തെയും എതിർപ്പിനേയും പ്രതിഫലിപ്പിക്ക മാത്രമാണവർ ചെയ്തത്. പിന്നീടവർ രാഷ്ട്രീയ ജീവിതത്തിലൊരിക്കലും പ്രത്യക്ഷപ്പെട്ടിരുന്നില്ല. സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തനങ്ങളിൽ പിന്നീട് അവർ ഒരിക്കലും പങ്കെടുത്തിരുന്നതുമില്ല."

ഇലഞ്ഞിക്കൽ കുടുംബത്തിലെ മറ്റ് അംഗങ്ങളെപ്പോലെ ഇ. ജോൺ കുരുവിളയും ഭാര്യയും ഓർത്തഡോക്സ് പള്ളിക്കാര്യങ്ങളിൽ സജീവ പങ്കാളിയായിരുന്നു. അദ്ദേഹം ബാംഗ്ലൂരിൽ താമസിക്കുന്ന കാലത്ത് ഹോളി ട്രിനിറ്റി ചർച്ചിൽ ഓർത്തഡോക്സ് കുർബാനയിൽ സംബന്ധിക്കാൻ മുടങ്ങാതെ വരുമായിരുന്നു.

ഇ. ജോൺ കുരുവിള ഊട്ടിയിൽ താമസിച്ചിരുന്ന കാലത്തു അവിടത്തെ ഓർത്തഡോക്സ് വൈദികനായി സേവനം അനുഷ്ഠിച്ചിരുന്ന

ബഥനിയിലെ ഫാദർ കുറിയാക്കോസ് ഒ. ഐ. സി. രചിച്ച 'മധുരസ്മരണകൾ' എന്ന പുസ്തകത്തിൽ ഇ. ജോൺ കുരുവിളയെക്കുറിച്ച് സ്മരിക്കുന്നുണ്ട്. ആ ഭാഗം താഴെ കൊടുക്കുന്നു. കുറിയാക്കോസച്ചന്റെ വാക്കുകളിൽ നിന്ന് ഇ. ജോൺ കുരുവിള എന്ന മനുഷ്യസ്നേഹിയുടെ വലിയ മനസ്സ് നമുക്ക് അടുത്ത് അറിയുവാൻ കഴിയും ('മധുരസ്മരണകൾ', പേജ് 20–23):

"നീലഗിരിയിൽ വെച്ചുണ്ടായ മറ്റൊരു അനുഭവം എന്റെ മനസ്സിൽ പച്ച പിടിച്ച് നിൽക്കുന്നുണ്ട്. ഞായറാഴ്ച കുന്നൂർ പള്ളിയിൽ വി. കുർബാന ചൊല്ലാനായി തലേദിവസം തന്നെ കുന്നൂർ വന്ന് താമസിക്കുകയാണ് പതിവ്. അങ്ങിനെ ഒരു ശനിയാഴ്ച വന്നപ്പോൾ ഒരു ചെറുപ്പക്കാരൻ എന്റെ അടുക്കൽ വന്ന് ഇപ്രകാരം പറഞ്ഞു.

'അച്ചോ, എന്റെ അപ്പച്ചന് സുഖക്കേട് കൂടുതലാണ്. നാളെ ഞായറാഴ്ച വി. കുർബാന കഴിഞ്ഞ് അച്ചൻ വന്ന് തൈലാഭിഷേകം നടത്തുകയും വി. കുർബാന കൊടുക്കുകയും വേണം. നാളെ വി. കുർബാന കഴിഞ്ഞാലുടനെ ഞാൻ ഒരു ടാക്സി കൊണ്ടുവരാം." നീലഗിരിയിലെ ഒരു സ്കൂളിലെ പ്യൂണായി ജോലി ചെയ്യുന്ന ജോർജാണ് ഇപ്രകാരം എന്നോട് ആവശ്യപ്പെട്ടത്.

"നീ ടാക്സി ഒന്നും വിളിക്കേണ്ട. ഞാൻ ഒരു കാറിൽ അവിടെ വന്നു കൊള്ളാം." ഞാൻ ജോർജ്ജിനെ സമാധാനിപ്പിച്ച് അയച്ചു. ഇന്നത്തെ സ്കൂൾ ജീവനക്കാരെപ്പോലെ ഉയർന്ന ശമ്പളമൊന്നും 1950 –ൽ ഉണ്ടായിരുന്നില്ലല്ലോ. കിട്ടുന്ന ശമ്പളം കൊണ്ട് ജീവിച്ചുപോകാൻ തന്നെ പ്രയാസമായിരുന്നു ആ കാലത്ത്.

അന്ന് രാത്രി ഞാൻ കുന്നൂരിൽ താമസിച്ചു വന്നിരുന്ന ഇലഞ്ഞിക്കൽ ഇ. ജോൺ കുരുവിളയ്ക്ക് ഫോൺ ചെയ്തു. 'നാളെ വി. കുർബാന കഴിഞ്ഞ് നിങ്ങൾ വീട്ടിൽ പോയശേഷം ദയവായി നിങ്ങളുടെ കാർ ഒന്ന് എനിക്ക് തന്നയക്കണം. ജോർജ്ജിന്റെ അപ്പന് തൈലാഭിഷേകം നടത്തുകയും വി. കുർബാന കൊടുക്കുകയും വേണം."

"കാറയയ്ക്കാം. ഒരു പ്രയാസവുമില്ല.' ഉടനെ തന്നെ മറുപടി കിട്ടി.

പിറ്റേദിവസം പതിനൊന്നു മണിക്ക് വി. കുർബാന കഴിഞ്ഞു. തണുപ്പ് കലശലായ സമയമായതിനാൽ വി. കുർബാന തുടങ്ങുന്നത് തന്നെ കാലത്ത് ഒമ്പതു മണിക്കാണ്. ഞാൻ കാപ്പ ഊരി ജോർജ്ജിന്റെ വീട്ടിലേക്കു പോകാൻ തയ്യാറായി മദ്ബഹായിൽ നിന്ന് ഇറങ്ങിയപ്പോഴും ഇടവകക്കാർ പതിവില്ലാതെ പള്ളിമുറ്റത്ത് കൂട്ടംകൂടി നിൽക്കുന്നതു കണ്ടു. എന്താണ് കാര്യമെന്ന് പിടികിട്ടിയില്ല. ഇവർക്ക് എന്നോട് എന്തെങ്കിലും

കാര്യം ചർച്ച ചെയ്യാൻ ഉണ്ടായിരിക്കുമെന്ന് ഊഹിച്ചു. വി. കുർബാന രോഗിക്ക് കൊടുത്തതിന് ശേഷമേ ഒരു കപ്പ് കാപ്പി കുടിക്കുവാൻ വൈദികന് അനുവാദമുള്ളു. നിവൃത്തിയുണ്ടെങ്കിൽ സംസാരിക്കാനും പാടില്ല. ഇതാണ് വൈദികചട്ടം. ഞാൻ ഒന്നും പറയാതെ നിൽക്കുന്നതു കണ്ടപ്പോൾ അവർക്ക് കാര്യം മനസ്സിലായി. ഒരാൾ വന്ന് എന്നോട് രഹസ്യമായി പറഞ്ഞു. "അച്ചൻ ക്ഷമിക്കണം. കുരുവിള സാറ് കാറുമായി എത്രയും വേഗം വരും. ഞങ്ങൾ എല്ലാവരും ഞങ്ങളുടെ വണ്ടികളിൽ വരുന്നുണ്ട്." എനിക്കു വലിയ സന്തോഷമായി.

പത്തു മിനിട്ടിനകം ജോൺ കുരുവിള തന്നെ കാർ ഓടിച്ചുകൊണ്ടു വന്നു. ഞാനും കപ്യാരും മാത്രം ആ കാറിൽ കയറി. മറ്റുള്ളവർ അവരവരുടെ കാറുകളിലും കയറി ഞങ്ങളെ അനുഗമിച്ചു. ഞങ്ങൾ ജോർജ്ജിന്റെ വാസസ്ഥലത്തു വന്നു. ഓർത്തഡോക്സ്കാരനായി ജോർജ്ജ് മാത്രമേ ആ കോളനിയിലുള്ളു. രണ്ടു മുറിയും ഒരു വരാന്തയുമുള്ള കൊച്ചു ഭവനം. ഞാൻ അകത്തു പ്രവേശിച്ചു. മറ്റുള്ളവർ മുറിക്കകത്തും വരാന്തയിലും, മുറ്റത്തുമായി നിലകൊണ്ടു. കാറുകൾ എല്ലാം വഴിയിൽ തന്നെ ഇട്ടിരിക്കയാണ്. ശുശ്രൂഷകൾ കഴിഞ്ഞ് രോഗിക്ക് വി. കുർബാന കൊടുത്തു. പ്രാർത്ഥന കഴിഞ്ഞ് പള്ളിക്കാർ കൊണ്ടുവന്ന ഫ്ളാസ്കിൽ നിന്ന് ഞാനും കപ്യാരും ചൂടുള്ള ചായ കുടിക്കുവാൻ ഉമ്മറത്തേക്ക് നടന്നു. ചായ കുടി കഴിഞ്ഞ് ഞാൻ തിരിഞ്ഞ് നോക്കിയപ്പോൾ കുരുവിള ആ പാവപ്പെട്ട രോഗിയുടെ കട്ടിലിൽ ഇരുന്ന് ബിസ്ക്കറ്റ് കുറേശ്ശെ എടുത്ത് രോഗിയുടെ വായിൽ വെച്ചു കൊടുക്കുന്ന കാഴ്ചയാണ് കണ്ടത്. സന്തോഷം കൊണ്ട് എന്റെ കണ്ണ് നിറഞ്ഞുപോയി.

എത്ര വലിയ ആളുകളാണെങ്കിലും മഹാന്മാർ എവിടെ ചെന്നാലും അവിടത്തെ സാഹചര്യം അനുസരിച്ച് വേണ്ടപോലെ ചെയ്യും. അല്പൻമാരാണെങ്കിൽ വലിയ ഗമയിൽ കൈയും കെട്ടി മാറി നിൽക്കുക മാത്രം ചെയ്യും. ജോർജ്ജിന്റെ വീട്ടിലുള്ളവർക്ക് കഴിക്കാനാവശ്യമായ ബിസ്ക്കറ്റും, പഴവും മറ്റും കുരുവിള കാറിൽ കരുതിയിരുന്നു. അതെല്ലാം അവരെ ഏല്പിച്ച് ജോർജ്ജിനെ സമാധാനിപ്പിച്ച ശേഷം ഞങ്ങൾ തിരിച്ചുപോന്നു."

## ഇ. ജോൺ ഫിലിപ്പോസ്

ഇദ്ദേഹത്തെക്കുറിച്ച് 'ഒരു ദേവാലയവും ഒരു കുടുംബവും' എന്ന ഗ്രന്ഥത്തിൽ അദ്ദേഹത്തിന്റെ തന്നെ കുടുംബത്തിൽപെട്ട ഇലഞ്ഞിക്കൽ പ്രൊഫസർ ഇ. ജെ. ജോൺ എഴുതിയിട്ടുള്ളതിൽ നിന്ന് സംഗ്രഹിച്ച് ചേർക്കുന്നു "..... ഇ. ജോൺ ഫിലിപ്പോസ് തിരുവിതാംകൂർ രാഷ്ട്രീയത്തിൽ പട്ടം താണുപിള്ള, ടി. എം. വറുഗീസ്, സി. കേശവൻ എന്നിവരോടു കൂടി തന്നെ മുൻനിരയിൽ ശോഭിച്ചിരുന്നു. ഇംഗ്ലണ്ടിൽ ബാരിസ്റ്റർ പഠനം കഴിഞ്ഞ്

അദ്ദേഹം തിരിച്ചെത്തി മഹാത്മാഗാന്ധിയുടെ ഉറ്റ അനുയായി മാറുകയാണ് ഉണ്ടായത്. കേരള നെഹ്റു എന്നാണ് അറിയപ്പെട്ടിരുന്നത്. സ്വാതന്ത്ര്യ സമരത്തിലൂടെ രാഷ്ട്രീയത്തിലെത്തിയ സമുന്നത നേതാക്കന്മാരിൽ ഒരാ ളായിരുന്നു അദ്ദേഹം. മുഖ്യമന്ത്രിമാർ ആ കാലത്ത് സംസ്ഥാനങ്ങളിൽ പ്രധാനമന്ത്രിമാരെന്നാണ് അറിയപ്പെട്ടിരുന്നത്. അധികാരലഹരിയിൽ പെട്ട പട്ടം താണുപിള്ളയുടെ നേതൃത്വത്തിനെതിരെ ശബ്ദമുയർത്തുകയും അദ്ദേഹത്തെ താഴെയിറക്കുകയും ചെയ്യുന്നതിൽ ഇ. ജോൺ ഫിലിപ്പോസ് ഒരു പ്രധാന പങ്ക് വഹിച്ചിരുന്നു.

തിരുവിതാംകൂർ – കൊച്ചി മുഖ്യമന്ത്രിയായിരുന്ന പറവൂർ ടി. കെ. നാരാ യണപിള്ളയുടെ മന്ത്രിസഭയിൽ പൊതുമരാമത്ത്, ഗതാഗതം, കൃഷി എന്നീ വകുപ്പുകളുടെ ചുമതലയായിരുന്നു ഇ. ജോൺ ഫിലിപ്പോസിന്. വളരെ സമർത്ഥമായ നിലയിൽ കാര്യശേഷിയോടു കൂടി എല്ലാ വകുപ്പുകളും കൈകാര്യം ചെയ്തുവന്നു. മന്ത്രിസഭയിൽ പറവൂർ ടി. കെ. യുടെ ഏറ്റവും അടുത്ത സുഹൃത്തും വിശ്വസ്തനുമായിരുന്നു ഇ. ജോൺ ഫിലിപ്പോസ്. അതേസമയം കാര്യശേഷിയില്ലാത്ത ചിലരെ ഒഴിവാക്കണമെന്ന അഭി പ്രായം പാർട്ടിയിൽ ഉയർന്നപ്പോൾ മുഖ്യമന്ത്രി പറവൂർ ടി. കെ. എല്ലാ മന്ത്രിമാരിൽ നിന്നും രാജിക്കത്ത് എഴുതി വാങ്ങിയശേഷം ആനി മസ്ക്രീൻ, ടി. എ. അബ്ദുള്ളാ, ഇ. ഇക്കണ്ടവാരിയർ എന്നിവരുടെ രാജി സ്വീകരിച്ച് അവശേഷിച്ചവരെ ഉൾപ്പെടുത്തി മന്ത്രിസഭ പുനഃസംഘടിപ്പിച്ചു. ഇ. ജോൺ ഫിലിപ്പോസിന്റെ നിർബന്ധപ്രകാരം മന്ത്രിസഭയിലെടുത്തിരുന്ന ആനി മസ്ക്രീൻ മന്ത്രിപദം നഷ്ടപ്പെട്ടപ്പോൾ അദ്ദേഹത്തിനെതിരെ തിരിയുകയും അഴിമതി ആരോപണമുന്നയിക്കുകയും ചെയ്തു. ഇ. ജോൺ ഫിലിപ്പോസ് രാജി വയ്ക്കുവാൻ ഒരുങ്ങിയപ്പോൾ മുഖ്യമന്ത്രി ഉൾപ്പെടെ മറ്റുള്ളവർ അതു സമ്മതിച്ചില്ല. അദ്ദേഹം നിരപരാധിയാണെന്ന് അവർക്ക് ബോദ്ധ്യമുണ്ടാ യിരുന്നു. എന്നാൽ പനമ്പിള്ളി ഗോവിന്ദമേനോന്റെ നേതൃത്വത്തിൽ ഒരു വിഭാഗം ഇ. ജോൺ ഫിലിപ്പോസ് രാജിവയ്ക്കണമെന്ന് ശഠിച്ചു. മുഖ്യ മന്ത്രി അതിന് വഴങ്ങിയില്ല. ഇ. ജോൺ ഫിലിപ്പോസിന്റെ രാജി ഒഴിവാ ക്കുന്നതിന് മന്ത്രിസഭയുടെ തന്നെ രാജി മുഖ്യമന്ത്രി സമർപ്പിക്കുകയാ ണുണ്ടായത്. ആനി മസ്ക്രീനെതിരെ ജോൺ ഫിലിപ്പോസ് അപകീർത്തി ക്കേസ് ഫയൽ ചെയ്തു. തിരുവിതാംകൂർ കൊച്ചിക്ക് പുറത്തുള്ള കോട തിയിലേക്ക് കേസ് മാറ്റണമെന്ന മസ്ക്രീന്റെ അപേക്ഷ ഹൈക്കോടതി സ്വീകരിക്കുകയും കേസ് മദ്രാസിൽ നടക്കുകയും ചെയ്തു. ഇ. ജോൺ ഫിലിപ്പോസ് നിരപരാധിയാണെന്ന് വിധിയുണ്ടാകയും ആനി മസ്ക്രീനെ ശിക്ഷിക്കുകയും ചെയ്തു.

രാഷ്ട്രീയം മടുത്തതിനെ തുടർന്ന് ക്രമേണ അദ്ദേഹം പിന്മാറുകയാണ് ഉണ്ടായത്. പിന്നീട് അദ്ദേഹം തെരഞ്ഞെടുപ്പിൽ മത്സരിച്ചുമില്ല. വ്യവസായ

രംഗത്തും സഭാ കാര്യങ്ങളിലും വിദ്യാഭ്യാസ രംഗത്തും മറ്റും കൂടുതൽ ശ്രദ്ധ പതിപ്പിച്ചു. ആലപ്പുഴയിൽ "മങ്കോട്ട് കൊയർ ഇൻഡസ്ട്രീസ്" എന്ന സ്ഥാപനം അദ്ദേഹത്തിന്റേതാണ്. മലങ്കര ഓർത്തഡോക്സ് സഭ വകയായി പത്തനംതിട്ടയിലുള്ള കാതോലിക്കേറ്റ് കോളജിന്റെ സ്ഥാപകനേതാക്കന്മാരിൽ ഒരാളായിരുന്നു അദ്ദേഹം. കോളജിന്റെ ഭരണകാര്യങ്ങളിൽ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ കൂടെ വൈസ് ചെയർമാനായി കാര്യനിർവ്വഹണം നടത്തിവന്നിരുന്നു. അപ്രതീക്ഷിതമായി അദ്ദേഹം രോഗബാധിതനാകുകയും തന്റെ 52 -ാം മത്തെ വയസ്സിൽ അകാലനിര്യാണം പ്രാപിക്കുകയുമാണുണ്ടായത്. സഭയ്ക്കും, സമൂഹത്തിനും, രാഷ്ട്രത്തിനും ഇതും ഒരു തീരാനഷ്ടമായിരുന്നു. സമർത്ഥനും, സത്യസന്ധനും സന്മനസ്സുള്ളവനുമായിരുന്നു അദ്ദേഹം. ...."

ഓർത്തഡോക്സ് സഭയെന്നു വെച്ചാൽ ഇ. ജോൺ ഫിലിപ്പോസിന് ജീവന്റെ ജീവനായിരുന്നു. അന്ന് ഓർത്തഡോക്സ് സഭയുടെ മേലദ്ധ്യക്ഷനായിരുന്ന പ. ഗീവറുഗ്ഗീസ് ദ്വിതീയൻ ബാവായെ കാണപ്പെട്ട ദൈവമായിട്ടാണ് അദ്ദേഹം കരുതിയിരുന്നത്. പി. സി. മാത്യു ഏഴാം ക്ലാസ്സിലോ എട്ടാം ക്ലാസ്സിലോ പഠിക്കുന്ന കാലം. കുന്നംകുളം പഴയപള്ളിയുടെ മുറ്റത്തുള്ള മാർ ജോസഫ് ഡയനീഷ്യസ് ഹൈസ്ക്കൂളിലാണ് പഠിക്കുന്നത്. പ. ഗീവറുഗ്ഗീസ് ദ്വിതീയൻ കാതോലിക്കാബാവാ കുറച്ചു ദിവസത്തെ വിശ്രമത്തിനായി കുന്നംകുളം പഴയപള്ളിയിൽ വന്ന് താമസിച്ചിരുന്നു. ഒരു ദിവസം കാലത്ത് സ്കൂളിൽ ചെന്നപ്പോൾ കൊടിവെച്ച ഒരു വലിയ പ്ലീമത്ത് സ്റ്റേറ്റ് കാർ പള്ളിമുറ്റത്ത് കിടക്കുന്നു. പോലീസുകാരും മറ്റും അവിടെ നില്പുണ്ട്. വിവരം തിരക്കിയപ്പോൾ മന്ത്രി ഇ. ജോൺ ഫിലിപ്പോസ് പ. കാതോലിക്കാബാവായെ സന്ദർശിക്കാൻ വന്നതാണെന്ന് അറിഞ്ഞു. മന്ത്രിക്ക് കുന്നംകുളത്ത് ഒരു പ്രോഗ്രാമുമുണ്ടായിരുന്നില്ല. അദ്ദേഹം തലേ ദിവസം തൃശൂർ വന്ന് രാമനിലയത്തിൽ ക്യാമ്പ് ചെയ്യുകയായിരുന്നു. അപ്പോഴാണ് പ. കാതോലിക്കാബാവാ കുന്നംകുളത്തുണ്ടെന്ന് അറിഞ്ഞത്. നാളെ കാലത്ത് ബാവായെ കണ്ട് അനുഗ്രഹം പ്രാപിച്ചിട്ടേ ഇനി മറ്റു പരിപാടികൾ ഉള്ളൂ എന്ന് ആ സഭാഭക്തൻ തീരുമാനിച്ചു. അങ്ങിനെയാണ് കുന്നംകുളത്ത് വന്നത്. കുറച്ചുനേരം സൗഹൃദ സംഭാഷണത്തിൽ ഏർപ്പെട്ട ശേഷം അനുഗ്രഹം വാങ്ങി മന്ത്രിയും പരിവാരങ്ങളും യാത്രയായി. പ. ബാവാ തിരുമേനി മന്ത്രിയെ യാത്രഅയക്കാൻ പള്ളിയുടെ വരാന്ത വരെ വന്നത് സ്കൂൾ കുട്ടികൾ കൗതുകത്തോടെ നോക്കി നിന്നത് ഇപ്പോഴും മനസ്സിൽ നിന്നും മാഞ്ഞുപോയിട്ടില്ല.

മഹാനായിരുന്ന ജോൺ ഫിലിപ്പോസിന്റെ ഔദാര്യ മനസ്ഥിതി വ്യക്തമാക്കുന്ന ഒരു ചെറിയ സംഭവം 2003 മെയ് 15 നു കോട്ടയത്തു നടന്ന പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മെത്രാൻ സ്ഥാനാഭിഷേക

കനകജൂബിലി സമ്മേളനത്തിൽ ഡോ. പി. സി. അലക്സാണ്ടർ ചെയ്ത പ്രസംഗത്തിൽ അനുസ്മരിപ്പിച്ചു. ബാവാതിരുമേനി ഓതറയിൽ ചെറുപ്പക്കാരനായ എയ്ഞ്ചലച്ചനായിരുന്ന കാലം. പട്ടിണി കൊണ്ടു വിളറി ക്ഷയിച്ചു വാതരോഗം പിടിപെടുമോ എന്നു സംശയിച്ചിരുന്നു. ഒരു ദിവസം പുത്തൻകാവിൽ പീലക്സിനോസ് തിരുമേനിയും ജോൺ ഫിലിപ്പോസും ഓതറ ദയറ സന്ദർശിച്ചു. പട്ടിണി കിടക്കുന്നതിനേയും കിട്ടുന്ന കുർബാന പണം പോലും അച്ചന്മാരെ പഠിപ്പിക്കാനും അവർക്കു ഭക്ഷണം നൽകാനും ചെലവാക്കുന്നതിനേയും മുൻനിറുത്തി തിരുമേനി കർക്കശമായി മാത്യൂസ് അച്ചനെ ശാസിച്ചു. ജോൺ ഫിലിപ്പോസ് കുശിനിയിൽ ചെന്ന് അരിയിട്ടിരുന്ന വലിയകലത്തിൽ തപ്പി നോക്കിയപ്പോൾ അടിയിൽ ഏതാണ്ടു ഇരുനാഴി അരി മാത്രമേയുള്ളുവെന്നു മനസ്സിലാക്കി ഇലഞ്ഞിക്കലിൽ നിന്ന് ഒരു ചാക്ക് അരി പിറ്റേ ദിവസം അയച്ചു കൊടുത്തതായി ഞാൻ കേട്ടിട്ടുണ്ട്."

## ഇ. ജോൺ ജേക്കബ്

ജോൺ വക്കീലിന്റെ ആൺമക്കളിൽ ഇളയമകനായിരുന്നു ഇദ്ദേഹം. ഇ. ജോൺ ജേക്കബ് കെ. കരുണാകരന്റെ ഒന്നാമത്തെ മന്ത്രിസഭയിലും, പിന്നീട് എ. കെ ആന്റണിയുടെ മന്ത്രിസഭയിലും ഭക്ഷ്യ മന്ത്രിയായിരുന്നു. ഇദ്ദേഹത്തെക്കുറിച്ച് പ്രൊഫസർ ഇ. ജെ. ജോണിന്റെ ഗ്രന്ഥത്തിൽ നിന്നു സംഗ്രഹിച്ച് ചേർക്കുന്നു ('ഒരു ദേവാലയവും ഒരു കുടുംബവും', പേജ് 43–45):

യാദൃച്ഛികമായാണ് ഇ. ജോൺ ജേക്കബ് രാഷ്ട്രീയത്തിലെത്തുന്നത്. ഇന്ത്യ സ്വതന്ത്രമാകുന്നതിനു മുമ്പ് മർച്ചന്റ് നേവിയിൽ ജോലിയായിരുന്നു. ടി. എസ്. ടഫിരിനിലെ ആദ്യത്തെ ബാച്ചിലെ അംഗമായിരുന്നു. കൂടെയുണ്ടായിരുന്ന കഠംരിയും കാർമാർക്കറും നാവികസേനയുടെ ഉന്നത പദവികൾ വരിച്ചവരായിരുന്നു. രണ്ടാം ലോകമഹായുദ്ധത്തിന്റെ തുടക്കത്തിൽ അദ്ദേഹം ബ്രിട്ടീഷ് റോയൽ ആർമിയിൽ ഓഫീസറായിരുന്നു.

മർച്ചന്റ് നേവിയിൽ ജോലിയിലായിരിക്കുമ്പോൾ കൂടെയുണ്ടായിരുന്ന ഒരു ബ്രിട്ടീഷ് ഓഫീസർ മഹാത്മാഗാന്ധിയെപ്പറ്റി പരിഹാസപരമായ വാക്കുകൾ ഉപയോഗിച്ച് സംസാരിച്ചതിനെതിരെ ശക്തിയായി പ്രതിഷേധിച്ച് പ്രവർത്തിച്ചതിനെത്തുടർന്നുള്ള സംഭവ വികാസങ്ങൾ അദ്ദേഹത്തിന്റെ രാജിയിൽ കലാശിച്ചു. തുടർന്ന് നാട്ടിൽ സ്വസ്ഥമായി കഴിയുമ്പോൾ കേരളത്തിലെ ആദ്യത്തെ കമ്മ്യൂണിസ്റ്റ് മന്ത്രിസഭാ കാലത്ത് കമ്മ്യൂണിസ്റ്റ് അക്രമപ്രവർത്തനങ്ങൾക്കും കർഷകദ്രോഹങ്ങൾക്കുമെതിരെയുള്ള അദ്ദേഹത്തിന്റെ പ്രതികരണം അദ്ദേഹത്തെ രാഷ്ട്രീയത്തിലെത്തിക്കുകയാണുണ്ടായത്. കുട്ടനാടൻ കർഷകരുടെ അനിഷേധ്യ നേതാവായിരുന്ന

അദ്ദേഹത്തിന്റെ ആജ്ഞകൾ സ്വീകരിക്കുവാൻ തൊപ്പിപ്പാള ധരിച്ച കർഷകരുടെ വലിയൊരു പട തന്നെയുണ്ടായി. തുടർ ന്നുള്ള കാലം കർഷക താല്പര്യങ്ങൾക്കായി പോരാടി. കോൺഗ്രസിലൂടെ രാഷ്ട്രീയത്തിലെത്തിയ അദ്ദേഹം വിമോചനസമര കാലത്ത് ധീരതയുടെ ഇതിഹാസം രചിച്ചു. കേരള കോൺഗ്രസ്സിന്റെ സ്ഥാപക നേതാക്കന്മാരിൽ ഒരാളായിരുന്നു അദ്ദേഹം. തിരുവല്ലാ നിയോജകമണ്ഡലത്തിൽ നിന്ന് തുടർച്ചയായി നാലു തവണ നിയമസഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു. പ്രതിപക്ഷത്തായിരുന്നപ്പോൾ നിയമസഭയിൽ ഷർട്ടിടാതെ ഹാജരായാണ് കർഷകദ്രോഹ നടപടികളിൽ പ്രതിഷേധിച്ചത്. കേരളത്തിലെ ഭക്ഷ്യമന്ത്രിയായി ശോഭിച്ചിരുന്നു. അരിക്ഷാമമുണ്ടായ ഒരു കാലഘട്ടത്തിൽ പാവപ്പെട്ടവർക്ക് റേഷൻകാർഡു വഴി അരിയും മറ്റും കുറഞ്ഞ വിലയ്ക്ക് ലഭ്യമാക്കുവാനുള്ള ശ്രമത്തിൽ അദ്ദേഹം വിജയിച്ചു.

മന്ത്രിസഭാംഗമായിരിക്കുമ്പോഴും മലങ്കര ഓർത്തഡോക്സ് സഭയുടെ സ്വാതന്ത്ര്യം കാത്തുസൂക്ഷിക്കുന്നതിനും, ന്യായമായ അവകാശങ്ങൾ സംരക്ഷിക്കുന്നതിനും വേണ്ടി പ്രവർത്തിക്കുകയും "എനിക്ക് എന്റെ സഭയാണ് വലുത്. നിങ്ങൾക്ക് മന്ത്രിസഭയായിരിക്കാം വലുത്" എന്ന് ഒരു മന്ത്രിസഭായോഗത്തിൽ തന്റെ സഹമന്ത്രിമാരോട് തന്റേടത്തോടു കൂടി പറയുകയും നീതി നിഷേധിക്കപ്പെടരുതെന്നുള്ള വിശ്വാസപ്രമാണത്തിൽ ഉറച്ചുനിൽക്കുകയും ചെയ്തു.

മന്ത്രിയായിരിക്കുമ്പോൾ 1978 –ൽ അമേരിക്കയിൽ വച്ച് ഒരു ഹൃദയശസ്ത്രക്രിയയെ തുടർന്ന് ഹൃദയാഘാതം മൂലം മരണമടഞ്ഞു. അന്ന് 'മലങ്കരസഭാ മാസിക' അദ്ദേഹത്തിന്റെ ആത്മാവിന് നിത്യശാന്തി നേർന്നുകൊണ്ടും ആ പാവനസ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ടും എഴുതിയ എഡിറ്റോറിയലിൽ പറഞ്ഞിട്ടുള്ളതിന്റെ ആദ്യഭാഗം താഴെ ചേർക്കുന്നു:

"മലങ്കര ഓർത്തഡോക്സ് സഭയുടെ വീരസന്താനവും സഭാമാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി എന്നിവയിലെ അംഗവും, കേരള ഭക്ഷ്യമന്ത്രിയുമായ ശ്രീ. ഇ. ജോൺ ജേക്കബിന്റെ അകാലികവും, ആകസ്മികവുമായ നിര്യാണം മൂലം സഭയ്ക്കും, സമൂഹത്തിനും ഉളവായിരിക്കുന്ന നഷ്ടം വളരെ വലുതാണ്. മദ്ധ്യ തിരുവിതാംകൂറിലെ പ്രശസ്തവും പുരാതനവുമായ ഇലഞ്ഞിക്കൽ തറവാട്ടിൽ മഹാനായ ജോൺ വക്കീലിന്റെ പുത്രനായി ജനിച്ച ജോൺ ജേക്കബ് അദ്ദേഹത്തിന്റെ പ്രശസ്തിയുടെ കൊടുമുടിയിൽ വെച്ചാണ് മൺമറഞ്ഞത്. ജനനത്തിലും, ജീവിതത്തിലും നിറഞ്ഞുനിന്ന കുലീനത മരണത്തിലും വെളിപ്പെട്ടു.

കമ്മ്യൂണിസം കാട്ടുതീ പോലെ നാട്ടിൽ പടരുന്നതു കണ്ട് ശ്രീ. ജോൺ

ജേക്കബ് അതു വരുത്തി വയ്ക്കാവുന്ന വിപത്തിനെ മുൻകൂട്ടി മനസ്സി ലാക്കി. ആ ഭരണകാലത്ത് നിവർന്നു നടക്കുവാൻ സാധാരണക്കാരനു സാധിക്കാതെ വന്നപ്പോഴാണ് ബേബിച്ചായൻ എന്ന പടത്തലവൻ വിമോ ചന സമരത്തിനായി രംഗത്തിറങ്ങിയത്. പകലന്തിയോളം പണിയെടുത്തു തളരുന്ന കർഷകരുടെ കഷ്ടപ്പാടുകൾക്ക് ഒരു അറുതി വരുത്തുവാൻ കുട്ട നാടിന്റെ ഈ കണ്ണിലുണ്ണി ദൃഢപ്രതിജ്ഞ ചെയ്തു. രാഷ്ട്രീയക്കാരുടെ സ്വതസിദ്ധമായ ആദർശ ധീരതയായിരുന്നില്ല ഈ കുലീന കുടുംബ ജാതന്റെ ആദർശത.

മന്ത്രിക്കസേരകളെ ഇളക്കുകയും, മറിക്കുകയും ചെയ്തിട്ടുള്ള ഭക്ഷ്യ വകുപ്പ് സമർത്ഥമായി കൈകാര്യം ചെയ്യുന്നതിന് അദ്ദേഹത്തിന് സാധിച്ചു. അന്നുവരേയും 'അര റേഷനും' 'മുക്കാൽ റേഷനും' കൊടുത്തു ജനത്തെ സംതൃപ്തിപ്പെടുത്തുവാൻ ഭക്ഷ്യവകുപ്പു ശ്രമിച്ചപ്പോൾ ജോൺ ജേക്ക ബിന്റെ, ഭരണകാലം സമൃദ്ധിയുടെ കാലമായിരുന്നു.

അദ്ദേഹത്തിന്റെ ദേഹവിയോഗത്തോടെ ഒരു നസ്രാണി സിംഹത്തിന്റെ തിരോധാനമാണ് സംഭവിച്ചിരിക്കുന്നത്. സഭയോടും അതിന്റെ അദ്ധ്യക്ഷ ന്മാരോടുമുള്ള തന്റെ സ്നേഹം അനുപമമായിരുന്നു, ആദരണീയമായി രുന്നു. മലങ്കരസഭയുടെ സ്വതസിദ്ധമായ സ്വാതന്ത്ര്യത്തിനും അന്യൂനമായ നിലനിൽപ്പിനും തന്നാൽ ആവതു ചെയ്യുവാൻ ആവോളം അദ്ദേഹം ശ്രമിച്ചു.

മലങ്കരസഭയുടെ പള്ളികൾ കാട്ടാളരീതിയിൽ പിടിച്ചെടുക്കുവാൻ ശ്രമിച്ച വിഘടിതർക്ക് അരുനിൽക്കുവാൻ അധികാരികൾ ശ്രമിച്ചപ്പോൾ ഈ നസ്രാണിസിംഹം സടകുടഞ്ഞെഴുന്നേറ്റു. തന്റെ മന്ത്രിക്കസേരയ്ക്കും അധികാരവും ദൂരെഎറിയുവാൻ അദ്ദേഹം തയ്യാറായി. നീതിയും നിയമവും താനുൾപ്പെട്ട സഭയ്ക്കു നിഷേധിക്കപ്പെടുന്നതു കണ്ടുനിൽക്കുവാനോ കണ്ടില്ലെന്നു നടിച്ചു കഴിയുവാനോ തയ്യാറാകാതെ അധികാര പുംഗവ ന്മാരുടെ മുഖത്തു നോക്കി തറവാടിത്തവും തന്റേടവുമുള്ള അദ്ദേഹം അവ രുടെ വിളറി പിടിച്ചുള്ള നിലനിൽപ്പിനെ അധിക്ഷേപിച്ചു.

ഒരു സുപ്രഭാതത്തിൽ സുൽത്താൻബത്തേരി പള്ളിയിൽ നടന്ന കട ന്നാക്രമണവും ആലുവായിൽ ആഴ്ചകൾ നീണ്ടു നിന്ന് അരങ്ങേറിയ ആഭാ സത്തരവും തനിക്കു വഹിക്കാവുന്നതായിരുന്നില്ല. അതിനെതിരെ അദ്ദേഹം ശക്തമായി നിലകൊണ്ടപ്പോൾ അദ്ദേഹത്തിന്റെ രക്തത്തിനു വേണ്ടി വിഘടിതരായ ആധുനിക യൂദാക്കൾ ആഗ്രഹിക്കുകയും അട്ടഹസിക്കു കയും ചെയ്തു. പക്ഷേ ധീരനായ ഈ പടത്തലവനുണ്ടോ ഓലപ്പാമ്പുകളെ കണ്ട് പേടിക്കുക?

കഴിഞ്ഞ ഡിസംബറിൽ മുളന്തുരുത്തിയിലെ വെട്ടിക്കൽ ദയറായിൽ വച്ചു നടന്ന പരുമല തിരുമേനിയുടെ പ്ലാറ്റിനം ജൂബിലി സമാപന പരിപാടികളിൽ പങ്കുകൊള്ളുവാനായി മന്ത്രി ജോൺ ജേക്കബ് യാത്ര തിരിച്ചപ്പോൾ തിരുവനന്തപുരത്തും, കോട്ടയത്തും വച്ച് സഹപ്രവർത്തകരായ മന്ത്രിമാർ പോലും അതിനെ തടയുവാൻ ശ്രമിച്ചു. തന്റെ സഭയുടെ കാര്യങ്ങളിൽ പങ്കെടുക്കുന്നതിന് തന്നെ തടയുവാൻ ആർക്കാണു സാധിക്കുന്നതെന്നു വെല്ലുവിളിച്ചുകൊണ്ട് പരുമല തിരുമേനിയുടെ ഈ ഭക്തൻ വെട്ടിക്കൽ ദയറായിൽ എത്തി. മന്ത്രിസ്ഥാനത്തേക്കാൾ തന്റെ സഭയുടെ കാര്യങ്ങൾക്കായിരുന്നു അദ്ദേഹം പ്രാധാന്യം നൽകിയത്."

നിരണം സെന്റ് മേരീസ് വലിയപള്ളിയിൽ ശവസംസ്ക്കാര ശുശ്രൂഷയ്ക്ക് പ്രധാന കാർമ്മികത്വം വഹിച്ച പരിശുദ്ധ ബസ്സേലിയോസ്സ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനി, ' ഇന്ന് ഇസ്രായേലിൽ ഒരു പ്രഭുവും മഹാനുമായവൻ പട്ടുപോയിരിക്കുന്നു' എന്നു ദാവീദ് രാജാവ് അബ്നേറിനെപ്പറ്റി പറയുന്ന വേദവാക്യം ഉദ്ധരിച്ചുകൊണ്ടാണ് ചരമപ്രസംഗം നടത്തിയത്.

മലങ്കര ഓർത്തഡോക്സ് സഭയുടെ ആത്മസന്താനവും സത്യസന്ധനായ ഒരു ഭരണാധികാരിയും ഉറച്ച ഈശ്വര വിശ്വാസിയും ഉറ്റ സഭാസ്നേഹിയുമായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ ഭാര്യ സാറാമ്മ ജേക്കബ് രാഷ്ട്രീയ രംഗത്തും മറ്റു പ്രവർത്തനങ്ങളിലും എല്ലാം അദ്ദേഹത്തിന്റെ സഹപ്രവർത്തകയായി പ്രശോഭിച്ചിരുന്നു. കുറേക്കാലം സോഷ്യൽ വെൽഫെയർ ബോർഡ് ചെയർപേഴ്സനായി സേവനം അനുഷ്ഠിച്ചിരുന്നു."

ഇ. ജോൺ ജേക്കബിനെപ്പറ്റിയുള്ള ഈ ഉപന്യാസം വളരെ ദീർഘിച്ചു പോയെന്ന് അറിയാം. എന്നാലും ഒരു സംഗതി കൂടി സ്മരിക്കാതെ കടന്നു പോകുവാൻ മനസ്സ് സമ്മതിക്കുന്നില്ല.

കുന്നംകുളം അടപ്പൂട്ടിക്കുന്നിലുള്ള ഓർത്തഡോക്സ് സഭയുടെ മേരി മഗ്ദലിൻ കോൺവെന്റ് അന്ന് ശൈശവാവസ്ഥയിലായിരുന്നു. അതിലെ രണ്ട് സിസ്റ്റേഴ്സ് റ്റി. റ്റി. സി. പാസ്സായി അദ്ധ്യാപികമാരായിരുന്നു. വിദ്യാഭ്യാസപരമായി പിന്നണിയിൽ നിൽക്കുന്ന അടപ്പൂട്ടി പ്രദേശത്ത് കോൺവെന്റ് വകയായി ഒരു യു. പി. സ്കൂൾ അനുവദിച്ചു കിട്ടുവാൻ ശ്രമം തുടങ്ങിയിട്ട് നാളേറെയായിരുന്നു. പല തവണ ശ്രമിച്ചിട്ടും ഫലിച്ചില്ല. ഒടുവിൽ ഇ. ജോൺ ജേക്കബിനെ സമീപിക്കാമെന്ന് വച്ചു. അദ്ദേഹം അന്ന് എം. എൽ. എ. ആയി ഷർട്ടിടാതെ അസംബ്ലിയിൽ വന്നിരുന്ന കാലം. കൊരട്ടിയിലെ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ ശുപാർശക്കത്തുമായി മേരി മഗ്ദലിൻ കോൺവെന്റിലെ രണ്ട് കന്യാസ്ത്രികൾ തിരുവനന്തപുരത്തെത്തി. ഇ. ജോൺ ജേക്കബ് എം. എൽ. എ. യെ

കണ്ട് സങ്കടം ഉണർത്തിച്ചു. സേവേറിയോസ് തിരുമേനിയുടെ കത്ത് വായിച്ചശേഷം അദ്ദേഹം സിസ്റ്റേഴ്സിനേയും കൂട്ടി അന്നത്തെ വിദ്യാഭ്യാസ മന്ത്രിയായിരുന്ന ചാക്കേരി അഹമ്മദ് കുട്ടിയെ കാണാൻ സെക്രട്ടറിയേറ്റിലെ മന്ത്രിയുടെ മുറിയിലേക്ക് അവരെ കൂട്ടിക്കൊണ്ടു പോയി. എന്നിട്ട് മന്ത്രിയോട് പറഞ്ഞു:

"ഇത് എന്റെ സഭയിലെ ഒരു കന്യാസ്ത്രീ മഠത്തിലെ സിസ്റ്റേഴ്സ് ആണ്. ഞങ്ങളുടെ സഭയിൽ കന്യാസ്ത്രീ മഠങ്ങൾ അധികമൊന്നും ഇല്ല. ഇവർക്ക് ഒരു യു. പി. സ്കൂൾ അനുവദിച്ച് കൊടുക്കണം."

ഇങ്ങിനെ പറയാൻ കഴിവുള്ള ഒരു എം. എൽ. എ. യെ കിട്ടാൻ മലങ്കര ഓർത്തഡോക്സ് സഭ ഇനി എത്ര നൂറ്റാണ്ടുകൾ കാത്തിരിക്കണം?

ഇ. ജോൺ ജേക്കബിന്റെ വാക്ക് തട്ടിക്കളയാൻ മന്ത്രിക്ക് കഴിഞ്ഞില്ല. യു. പി. സ്കൂളിനുള്ള ഓർഡറും വാങ്ങിയാണ് സിസ്റ്റേഴ്സ് തിരുവനന്തപുരത്തു നിന്നും മടങ്ങിയത്. സ്കൂൾ കിട്ടിയതോടെ ആ കന്യാസ്ത്രീ മഠം പച്ചപിടിച്ചു. ഇപ്പോൾ അവർക്കു സ്വന്തമായി ഹൈസ്കൂൾ വരെയുണ്ട്. സ്കൂളിനോട് അനുബന്ധിച്ച് നല്ലൊരു ബോർഡിംഗ് ഹോമുണ്ട്. സമീപ ഭാവിയിൽ അത് വളർന്ന് പ്ലസ് ടു വും, കോളജുമായി വികസിക്കുമെന്ന് ഉറപ്പാണ്. അതിനുള്ള വിസ്തൃതമായ സ്ഥലവും അവർ നേടിക്കഴിഞ്ഞു. ഇ. ജോൺ ജേക്കബ് ചെയ്ത നന്മയെ ആ കന്യാസ്ത്രീകൾ നന്ദിപൂർവ്വം സ്മരിക്കുന്നു.

## മിസ്സിസ് മറിയം ഈപ്പൻ

ജോൺ വക്കീലിന്റെ മൂത്ത മകളായിരുന്നു കുഞ്ഞൂഞ്ഞമ്മ എന്ന് വിളിക്കുന്ന മറിയം ഈപ്പൻ. ഇവരെ കല്ല്യാണം കഴിച്ചത് മനോരമ പത്രാധിപരായിരുന്ന കണ്ടത്തിൽ വർഗീസ് മാപ്പിളയുടെ ഏക പുത്രൻ, കെ. വി. ഈപ്പനായിരുന്നു. അദ്ദേഹത്തിന് രണ്ട് ആൺമക്കളും രണ്ട് പെൺമക്കളുമായിരുന്നു. രണ്ടാമത്തെ പുത്രൻ ജനിക്കുന്നതിനു മുമ്പ് അദ്ദേഹം മരിച്ചു. മൂത്തമകൾ ഓമനയെ വിവാഹം ചെയ്തിരുന്നത് എം. എ. ചാക്കോയുടെ മകൻ ജേക്കബാണ്. മൂത്തമകൻ അനിയൻ (ചാച്ചൻ) വിവാഹം കഴിച്ചിട്ടില്ലായിരുന്നു. രണ്ടാമത്തെ മകൾ ലീലയെ വിവാഹം കഴിച്ചിരുന്നത് കണിയാന്തറ പുത്തൻപറമ്പിൽ ഡോ. എ. കെ. തോമസാണ്. ഇളയമകൻ ബിജോയി വിവാഹം കഴിച്ചത് ചാലകുഴി സി. പി. മാത്തന്റെ മകൾ സൂസിയാണ്. നേരത്തെ വിധവയായതിനാൽ ജോൺ വക്കീലിന്റെ കൂടെയായിരുന്നു ജീവിതം. ശിഷ്ടകാലം ഭർത്തൃപിതാവ് തുടങ്ങിവച്ച ബാലികാമഠം ഗേൾസ് ഹൈസ്കൂളിന് വേണ്ടി സമയം ചിലവഴിച്ചിരുന്നു. 1974 –ൽ നിര്യാതയായി.

## മിസ്സിസ്സ് അച്ചാമ്മ മത്തായി

ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ ഇളയമകളാണ് അച്ചാമ്മ. ഇവരെ പ്രസിദ്ധനായ ഡോ. ജോൺ മത്തായി 1921 -ൽ വിവാഹം കഴിച്ചു. തിരുവനന്തപുരം ഓർത്തഡോക്സ് സുറിയാനിപള്ളിയിൽ വെച്ചായിരുന്നു വിവാഹം. കല്ല്യാണം നടത്തിക്കുന്നതിന് ജോൺ വക്കീൽ മെത്രാന്മാരെ ആരെയും ക്ഷണിച്ചിരുന്നില്ല. ആരെ വേണമെങ്കിലും കൊണ്ടുവരാമായിരുന്നു. ക്ഷണിച്ചാൽ അന്ന് സഭയിലുണ്ടായിരുന്ന ഏതു മേൽപ്പട്ടക്കാരും വരും. ഡോക്ടർ ജോൺ മത്തായി സി. എം. എസ്. സഭാംഗമായിരുന്നു. ഓർത്തഡോക്സ് പള്ളിയിൽ വെച്ച് വിവാഹ കൂദാശ നടത്തുവാൻ അദ്ദേഹത്തെ ഓർത്തഡോക്സ് സഭയിൽ ചേർക്കേണ്ട ദുർഘടം വന്നു കൂടി. ഇതിനെക്കുറിച്ച് തിരുവനന്തപുരത്തു നിന്ന് റിട്ടയേർഡ് ഗവൺമെന്റ് സെക്രട്ടറി ഡോ. ബാബു പോൾ 27-7-2003 ൽ എഴുതിയ കത്തിൽ നിന്ന് ഉദ്ധരിക്കുന്നു: "അച്ചാമ്മ മത്തായിയുടെ വിവാഹം തിരുവനന്തപുരത്ത്. ഏത് മെത്രാനും വിളിച്ചാൽ വരും. വിളിച്ചില്ല. പിന്നീട് റീത്തിൽ പോയ നിരണം നടുവിലേമുറിയിൽ എൻ. ജി. കുര്യാക്കോസ് കത്തനാർ എം.എ. ബി.ഡി., എൽ.ടി. (ഈവാനിയോസ് തിരുമേനിയുടെ തലമുറ, മുൻ അക്കൗണ്ടന്റ് ജനറൽ ടി. എൻ. കുര്യാക്കോസിന്റെ പിതാവ്, പി. സി. മാത്യുവിന്റെ പിതാമഹിയുടെ അനിയത്തിയുടെ ഭർത്താവ്) നിരണത്തു നിന്ന് വന്നു കെട്ടിച്ചു. ആൾക്കൂട്ടത്തിൽ അപമാനിക്കാതെ ഡോക്ടർ ജോൺ മത്തായിക്ക് അദ്ദേഹത്തിന്റെ അനുവാദത്തോടെ ഒതുക്കത്തിൽ മൂറോൻ പൂശിയിട്ടാണ് കെട്ടിച്ചത്."

അച്ചാമ്മ മത്തായിയുടെ കല്ല്യാണത്തിന് ജോൺ വക്കീൽ തിരുവനന്തപുരം പള്ളിക്കാണ് പസാരം കൊടുക്കുന്നത്; നിരണം പള്ളിക്കല്ല. വട്ടിപ്പണക്കേസ് മൊഴിയിൽ അദ്ദേഹം ആ കാര്യം പറയുന്നുണ്ട് (പേജ് 289). "തിരുവനന്തപുരം പള്ളിയിരിക്കുന്ന സ്ഥലം പൊതുസമുദായം വകയാണ്. തിരുവനന്തപുരം പള്ളിക്ക് 50- 60 നു മേൽ വീട്ടുകാരുണ്ട്. അതു കാണിക്കുന്നതിനു പാരീഷ് രജിസ്റ്റർ ഉണ്ട്. അന്യ സ്ഥലത്തു നിന്ന് ഇവിടെ വന്നു താമസിക്കുന്ന വിദ്യാർത്ഥികളെ നീക്കിയാണ് പറഞ്ഞത്. ഇങ്ങനെ വിദ്യാർത്ഥികളായി വരുന്നവർ 40, 50 കാണും. അത് ഇടവകക്കാരാണ്. പാരീഷ് രജിസ്റ്ററിൽ ചേർത്തിട്ടുണ്ട്. തിരുവനന്തപുരത്ത് സ്വന്തവീടുള്ളവരായിട്ട് എത്ര ഇടവകക്കാരുണ്ടെന്ന് ഞാൻ തിട്ടപ്പെടുത്തിയിട്ടില്ല. എന്റെ മകളുടെ കല്ല്യാണത്തിനു പസാരം കൊടുത്തതു തിരുവനന്തപുരം പള്ളിക്കാണ്; നിരണം പള്ളിക്കല്ല. ..."

ജോൺ മത്തായിയുടെ സഹോദരൻ ചെറിയാൻ മത്തായി ഔദ്യോഗിക ചുമതലകൾക്കായി തിരുവനന്തപുരത്ത് ഇടക്കിടെ വരുമായിരുന്നു.

അദ്ദേഹം കൊച്ചി രാജ്യത്തെ വിദ്യാഭ്യാസ ഡയറക്ടറായിരുന്നു. ഇ. ജെ. ജോൺ വക്കീലിന്റെ സുഹൃത്തായിരുന്നു ചെറിയാൻ മത്തായി. അദ്ദേഹം സഹോദരൻ ജോൺ മത്തായിയോട് ജോൺ വക്കീലിന്റെ മകളുടെ കാര്യം പറഞ്ഞു. അങ്ങിനെയാണ് ആ വിവാഹാലോചന ഉണ്ടായത്. മദ്രാസ് പ്രസിഡൻസി കോളജിൽ ജോൺ മത്തായി സാമ്പത്തികശാസ്ത്ര വിഭാഗത്തിൽ പ്രൊഫസറായി ജോലി നോക്കുമ്പോഴാണ് വിവാഹം. കല്ല്യാണത്തിനു മുൻപ് പെണ്ണുകാണൽ ചടങ്ങ് നടക്കണമല്ലോ. ജോൺ മത്തായിക്ക് തിരുവനന്തപുരത്ത് വലിയ പിടിപാടൊന്നും അക്കാലത്ത് ഉണ്ടായിരുന്നില്ല. അദ്ദേഹം പിന്നീട് കോട്ടയം സി. എം. എസ്. കോളജിൽ പ്രിൻസിപ്പാളായി റിട്ടയർ ചെയ്ത പ്രൊഫസർ പി. സി. ജോസഫിനോട് തിരുവനന്തപുരത്ത് പെണ്ണു കാണാൻ പോകുമ്പോൾ മറ്റുള്ളവർക്ക് ബുദ്ധിമുട്ടാകാത്ത വിധത്തിൽ എവിടെ താമസിക്കണമെന്ന് അഭിപ്രായം ചോദിച്ചു. അന്ന് തിരുവനന്തപുരത്ത് നല്ല ഹോട്ടലുകൾ ഒന്നും ഉണ്ടായിരുന്നില്ല. തിരുവനന്തപുരം റെയിൽവേ സ്റ്റേഷനിലെ റിട്ടയറിങ്ങ് റൂമിൽ താമസിക്കുന്നതായിരിക്കും നല്ലതെന്ന് പി. സി. ജോസഫ് അഭിപ്രായപ്പെട്ടു. ജോൺ മത്തായി പെണ്ണിനെ കണ്ട് ഇഷ്ടപ്പെട്ടു. അങ്ങിനെ ആ വിവാഹം നടന്നു.

അത്യുന്നതമായ പല സ്ഥാനങ്ങളും അലങ്കരിക്കാൻ പിൽക്കാലത്ത് ജോൺ മത്തായിക്ക് സാധിച്ചു. നെഹ്റുവിന്റെ കാലത്ത് ഇന്ത്യയുടെ ധനകാര്യമന്ത്രിപദം, ബോംബെ - കേരള സർവ്വകലാശാലകളുടെ വൈസ് ചാൻസലർ പദവി, ടാറ്റായുടെ വ്യവസായ സാമ്രാജ്യത്തിന്റെ മുഖ്യ ഉപദേശകൻ എന്നിങ്ങനെ എത്ര, എത്ര പരമോന്നത സ്ഥാനങ്ങൾ അദ്ദേഹം അലങ്കരിച്ചില്ല? ഉയർന്ന സ്ഥാനങ്ങൾ അദ്ദേഹത്തെ തേടി എത്തുകയായിരുന്നു. പത്മവിഭൂഷൺ ബഹുമതി കൊടുത്തും ഇന്ത്യാ ഗവൺമെന്റ് അദ്ദേഹത്തെ ആദരിച്ചു. ബ്രിട്ടീഷ് ഗവൺമെന്റ് സി. ഐ. ഇ. ബഹുമതി അദ്ദേഹത്തിന് നൽകിയിരുന്നു.

1898 ഫെബ്രുവരി 21 നാണ് അച്ചാമ്മയുടെ ജനനം. തിരുവനന്തപുരത്തും, കൽക്കത്തയിലുമായി വിദ്യാഭ്യാസം പൂർത്തിയാക്കി. ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്, പി. റ്റി. ഗീവർഗീസ് കത്തനാരായിരുന്ന കാലത്ത് സെറാമ്പൂർ കോളജിൽ പ്രൊഫസറായി ജോലി നോക്കിയിരുന്നു. അക്കാലത്ത് കേരളത്തിൽ നിന്ന് കുറേപ്പേർ കൽക്കത്തയിൽ പഠിക്കാനായി അദ്ദേഹത്തിന്റെ താല്പര്യപ്രകാരം പോയിരുന്നു. അക്കൂട്ടത്തിൽ അച്ചാമ്മയും പോയി. 1920 -ൽ അവർ കൽക്കത്താ സർവ്വകലാശാലയിൽ നിന്നു ബി. എ. ഓണേഴ്സ് പാസ്സായി. പിൽക്കാലത്ത് വളരെ ഉത്തരവാദപ്പെട്ട സ്ഥാനങ്ങൾ അവർ അലങ്കരിച്ചു. സ്വന്തമായി കഴിവും, സാമർത്ഥ്യവും കൊണ്ട് അവർ പൊതുജീവിതത്തിൽ ഉന്നതസ്ഥാനങ്ങൾ നേടി. ഡോക്ടർ ജോൺ മത്തായിക്ക് അച്ചാമ്മ നല്ലൊരു ഭാര്യ മാത്രമല്ല വിശ്വസ്തയായ

കൂട്ടാളിയുമായിരുന്നു. പ്രധാനപ്പെട്ട സംഗതികളിൽ തീരുമാനങ്ങൾ എടുക്കുന്ന വേളയിൽ ഭാര്യയുടെ അഭിപ്രായം അദ്ദേഹം ആരാഞ്ഞിരുന്നു. വൈ. ഡബ്ല്യൂ. സി. എ. യുടെ അഖിലേന്ത്യാ പ്രസിഡന്റായി വളരെക്കാലം അവർ സേവനമനുഷ്ഠിച്ചു. 1947 മുതൽ 1952 വരെയുള്ള കാലയളവിൽ ഇന്ത്യയിലെ സ്ത്രീകളെ പുനരധിവസിപ്പിക്കുന്ന വിഭാഗത്തിന്റെ ഓണററി സെക്രട്ടറിയായും അവർ പ്രവർത്തിച്ചു. കൂടാതെ കേന്ദ്ര സോഷ്യൽ വെൽഫയർ ബോർഡിന്റെ ചെയർ പേഴ്സണായി വളരെ കൊല്ലങ്ങൾ സേവനം ചെയ്തു. ഇന്ത്യയിലെ സ്ത്രീകളേയും, കുട്ടികളേയും സംബന്ധിക്കുന്ന നിരവധി കമ്മറ്റികളിലും, സമിതികളിലും അവർ പ്രസിഡന്റായും, വൈസ് പ്രസിഡന്റായും ഇരുന്നിട്ടുണ്ട്.

ഓർത്തഡോക്സ് സഭ വകയായി ബോംബെയിൽ ദാദറിൽ പള്ളി പണിയിക്കുന്നതിൽ മുൻകൈയെടുത്ത് പ്രവർത്തിച്ചിരുന്നു. ബോംബെ പട്ടണത്തിൽ പള്ളിക്ക് സ്ഥലം കണ്ടെത്തി വാങ്ങാനും, പള്ളി പണിക്ക് വേണ്ട സംഖ്യ പിരിച്ചെടുക്കാനും അവർ ശക്തിയായി ഇറങ്ങി പ്രവർത്തിച്ചു.

അച്ചാമ്മ ജോൺ മത്തായിയുടെ സഭാസ്നേഹത്തെ സംബന്ധിച്ചു കെ. വി. മാമ്മന്റെ ഒരനുസ്മരണയിൽ ഇങ്ങനെ പറയുന്നു: 1946-48 കാലഘട്ടം. ഞാൻ പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കൂളിൽ പഠിക്കുന്നു. ഫിഫ്ത്ത് ഫോമിൽ ആണെന്നാണ് ഓർമ്മ. ഒരു ദിവസം ഹെഡ്മാസ്റ്റർ ഫാ. എൻ. ജി. കുര്യനുമൊന്നിച്ചു മധ്യവയസ്കയായ ഒരു തരുണീരത്നം ക്ലാസ്സിൽ കയറിവന്നു. ഇതു മിസ്സിസ്സ് അച്ചാമ്മ ജോൺ മത്തായിയാണെന്നും ബോംബെ ദാദർ പള്ളി പണിക്കു വേണ്ടി പണം പിരിക്കാൻ വന്നതാണെന്നും പറഞ്ഞു ഫാ. കുര്യൻ പരിചയപ്പെടുത്തി. തുടർന്ന് അച്ചാമ്മ മത്തായി ചെയ്ത പ്രസംഗത്തിൽ ബോംബെ പള്ളിക്കു വേണ്ടി ഓരോ കട്ടയ്ക്കുള്ള വിലയായ ഓരോ രൂപ നൽകണമെന്നു കുട്ടികളോട് അഭ്യർത്ഥിച്ചു. ഞങ്ങൾ ഓരോ രൂപാ കൊടുത്തു. ബോംബെ ദാദർ പള്ളി എന്റെയും ഒരു രൂപാ കൊണ്ടാണല്ലോ നിർമ്മിച്ചതെന്നു 1960-ൽ ഞാൻ ബോംബെ ദാദർ പള്ളിയും അതിന്റെ മുൻവശത്തെ വിശാലമായ മൈതാനവും കണ്ടപ്പോൾ ഓർത്തുപോയി."

1955 -ൽ ഇന്ത്യാ ഗവൺമെന്റ് പത്മശ്രീ ബഹുമതി നൽകി ആ മഹതിയെ ആദരിച്ചു. 1977 നവംബറിൽ തിരുവനന്തപുരത്ത് വെച്ച് അച്ചാമ്മ മത്തായി അന്തരിച്ചു. ജോൺ മത്തായി - അച്ചാമ്മ ദമ്പതികൾക്ക് രണ്ട് ആൺമക്കളും, ഒരു മകളുമാണ് ഉണ്ടായിരുന്നത്. മകൾ വത്സ മത്തായി അമേരിക്കയിൽ പഠിക്കുന്ന കാലത്ത് മരിച്ചുപോയി. ആൺമക്കൾ ദിലീപ് മത്തായിയും, പ്രൊഫസർ രവി മത്തായിയും പല ഉന്നത ഉദ്യോഗങ്ങളും വഹിച്ചിരുന്നു.

# 12

# തിരുവനന്തപുരത്തെ പ്രമുഖൻ

**ജോൺ** വക്കീൽ തിരുവനന്തപുരത്ത് 1894 മുതൽ സ്ഥിരമായി താമസിച്ച് ഹൈക്കോടതിയിൽ പ്രാക്ടീസ് ആരംഭിച്ചു. വട്ടിപ്പണക്കേസിലെ മൊഴിയിൽ അദ്ദേഹം പറയുന്നുണ്ട്: "1070 മാണ്ടു മുതൽ (1894) എന്റെ സ്ഥിരമായ താമസം തിരുവനന്തപുരത്താണ്." കൃത്യമായി പറഞ്ഞാൽ 1069 കർക്കടകത്തിലാണ് അദ്ദേഹം വക്കീലായി തിരുവനന്തപുരത്ത് വന്നത്. അദ്ദേഹം കൈക്കാരനായി പ്രസിദ്ധീകരിച്ച തിരുവനന്തപുരം പള്ളി വാർഷിക റിപ്പോർട്ടിൽ ഈ വിവരം പറയുന്നുണ്ട്. ഹൈക്കോടതിയിൽ പ്രാക്ടീസ് ആരംഭിക്കുന്ന കാലത്ത് ജോൺ വക്കീലിന് ഏതാണ്ട് മുപ്പത്തിഒന്ന് വയസ്സ് പ്രായം കാണും. ഒരു യുവ അഭിഭാഷകന് ഹൈക്കോടതിയിൽ ആദ്യകാലത്ത് പ്രാക്ടീസ് ലഭിക്കുക അത്ര എളുപ്പമുള്ള കാര്യമല്ല. പിതാവോ, ബന്ധുക്കളോ വക്കീലായി ഹൈക്കോടതിയിലോ, മറ്റു കോടതികളിലോ ഉണ്ടാവുകയും അവർ നല്ല പ്രാക്ടീസുള്ളവരുമാണെങ്കിൽ എളുപ്പം പ്രാക്ടീസ് കിട്ടിയെന്നു വരും. ആരും സഹായിക്കാനില്ലാത്തവർ ആദ്യമായി ഹൈക്കോടതിയിൽ പ്രാക്ടീസ് തുടങ്ങിയാൽ സമുദ്രത്തിൽ പോയി വീണ പോലെ തോന്നും. മുൻസിഫ് കോടതിയിലോ, മജിസ്ട്രേട്ട് കോടതിയിലോ ഒരു യുവ അഭിഭാഷകൻ പ്രാക്ടീസ് തുടങ്ങിയാൽ വല്ല ചെറിയ കേസും കിട്ടിയെന്നു വരും. കോടതി കമ്മീഷനോ, വല്ല പ്ലീഡിംങ്ങ് ഗിൽറ്റി കേസോ, എക്സ് പാർട്ടി കേസോ മറ്റോ കിട്ടി കുറച്ചു പൈസ ഉണ്ടാക്കാൻ കഴിഞ്ഞേക്കും. ഹൈക്കോടതിയിൽ മിക്കവാറും അപ്പീൽ, റിവിഷൻ കേസുകളായിരിക്കും ഉണ്ടാകുക. തുടക്കക്കാരൻ വക്കീലിനെ അവിടെ കേസ് നടത്താൻ എല്പിച്ച് ഭാഗ്യം പരീക്ഷിക്കാൻ വിവരമുള്ള കക്ഷികൾ തയ്യാറായെന്നു വരില്ല. കേസു കിട്ടാത്ത ബുദ്ധിമുട്ടുകളൊക്കെ ജോൺ വക്കീലിനും അനുഭവിക്കേണ്ടതായി വന്നു. അക്കാലങ്ങളിൽ ഹൈക്കോടതിയിൽ റിട്ട്പെറ്റീഷനുകൾ ഉണ്ടായിരുന്നില്ല. ഇന്ത്യക്ക് സ്വാതന്ത്ര്യം കിട്ടി ഭരണഘടന പാസ്സാക്കി റിപ്പബ്ലിക്കായ ശേഷമാണ് റിട്ട് പെറ്റീഷനുകൾ ഫയൽ ചെയ്യാൻ അവകാശം സിദ്ധിച്ചത്. പി. സി. കോരുത് 'ചിത്രവേദി'യിൽ ഇപ്രകാരം രേഖപ്പെടുത്തിക്കാണുന്നു: "അഭിഭാഷകനായി ജീവിതവൃത്തി ആരംഭിക്കുന്നതിനു മുൻപ് മി. ജോൺ കുറേക്കാലം മദ്രാസ് ക്രിസ്ത്യൻ കോളജിൽ ട്യൂട്ടറായി ജോലി നോക്കിയിരുന്നു. ഒരു വക്കീലെന്ന നിലയിൽ അദ്ദേഹത്തിനു ശോഭിക്കുവാൻ ആദ്യ

ഘട്ടത്തിൽ കഴിഞ്ഞിരുന്നില്ല. കേസുകൾ കിട്ടാതെ കുഴങ്ങുന്ന പ്രാരംഭ ഘട്ടത്തിൽ യാദൃച്ഛികമായി വിജയരശ്മി അദ്ദേഹത്തിൽ സുവർണ്ണപ്രഭ പരത്തി. നല്ലൊരു വക്കീലായിരുന്ന പി. ചെറിയാനെ (പുളിമൂട്ടിൽ) മുൻസിഫായി നിയമിച്ചപ്പോൾ അദ്ദേഹത്തിന്റെ കേസുകൾ എല്ലാം മി. ജോണിനെയാണ് ഏൽപ്പിച്ചത്. അതോടുകൂടി കേസുകളും ആദായവും വർദ്ധിക്കാൻ തുടങ്ങി." മി. ചെറിയാൻ പിന്നീട് ഹൈക്കോടതി ജഡ്ജി യായി പെൻഷൻ പറ്റിപ്പിരിഞ്ഞു. "The Malabar Syrians and the Church Missionary Society 1816-1840"എന്ന ചരിത്രപ്രസിദ്ധമായ ബൃഹത് ഗ്രന്ഥ ത്തിന്റെ രചയിതാവാണ് പി. ചെറിയാൻ. ബൈബിൾ സൊസൈറ്റി മുൻ സെക്രട്ടറി റവ. തോമസ് ചെറിയാൻ, പി. ചെറിയാന്റെ പുത്രനായിരുന്നു.

തിരുവനന്തപുരത്തെത്തിയ ശേഷം വേളൂർ വാരിക്കാട്ട് അഡ്വ. പി. ഏബ്രഹാം പോത്തനുമൊന്നിച്ചായിരുന്നു ജോൺ വക്കീൽ പ്രാക്ടീസ് ആരംഭിച്ചത്. അവർ താമസിച്ചതും ഒന്നിച്ചായിരുന്നു. എന്നാൽ സഭാസംബ ന്ധമായ കക്ഷിഭിന്നത മൂലം (വാരിക്കാട്ടുകാർ യാക്കോബായ വിഭാഗത്തി ലായിരുന്നു) ഇ. ജെ. ജോൺ പിന്നീട് സ്വന്തമായി പ്രാക്ടീസ് നടത്തു കയും താമസിക്കുന്നതിനു വേണ്ടി സെക്രട്ടറിയേറ്റിനു പിന്നിൽ ഒരു സ്ഥലം വാങ്ങി വീടുവയ്ക്കുകയുമാണുണ്ടായത്. ആ സ്ഥലവും വീടും ഇന്നും കൈമാറാതെ അവിടെ സ്ഥിതിചെയ്യുന്നുണ്ട്. ജോൺ വക്കീൽ അഭിഭാ ഷകവൃത്തിയിൽ വളരെയധികം ശോഭിക്കുകയും അക്കാലത്തെ പ്രഗല്ഭ രായ ഇ. സുബ്രഹ്മണ്യൻ, മള്ളൂർ ഗോവിന്ദപ്പിള്ള, പത്രോസ് മത്തായി, ടി. കെ. വേലുപ്പിള്ള മുതലായവരുടെയും രാജകുടുംബാംഗങ്ങളുടെയും സൗഹൃദം നേടുകയും ചെയ്തിരുന്നു.

ചില ശനിയാഴ്ചകളിൽ ഹൈക്കോടതി ചീഫ് ജസ്റ്റീസായിരുന്ന ചാറ്റ്ഫീൽഡ്, ജോൺ വക്കീലിന്റെ വസതിയിൽ എത്തുകയും യൂറോപ്യൻ രീതിയിലുള്ള ജീവിതം നയിച്ചുവന്ന ജോൺ വക്കീലുമായി ഉള്ളുതുറന്നു കുശല പ്രശ്നങ്ങൾ നടത്തുകയും ചെയ്തിരുന്നു. നല്ല രീതിയിൽ ഡ്രസ്സ് ചെയ്യുന്നതിലും ചോറിനു പകരം ബ്രഡ്, ഫിഷ് ഫ്രൈ, ഫിഷ് മോളി, മട്ടൻ കറി, മുട്ട, സൂപ്പ് മുതലായവ ഭക്ഷിക്കുന്നതിലും ജോൺ വക്കീൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ചാറ്റ്ഫീൽഡു വരുമ്പോൾ അദ്ദേഹത്തിനു പാനീയ സൽക്കാരം ഉണ്ടാവും. ഇതിനു വേണ്ട സോഡാ, വാങ്ങിക്കൊണ്ടു വന്നിരുന്നത് വാരിക്കാട്ട് ഏബ്രഹാം പോത്തൻ വക്കീലിന്റെ പുത്രനും അന്നു ബാലനുമായിരുന്ന ഏബ്രഹാം (തമ്പി 90) ആയിരുന്നു എന്നു തമ്പിച്ചായൻ തന്നെ ഏതാനും മാസങ്ങൾക്കു മുമ്പ് ഒരഭിമുഖ സംഭാഷ ണത്തിൽ കെ. വി. മാമ്മനോടു പറയുകയുണ്ടായി. ജോൺ വക്കീലിന്റെ കുറ്റമറ്റ യൂറോപ്യൻ വേഷം കുലീനമായ സൽപെരുമാറ്റം മുതലായവയെ പ്പറ്റി തമ്പിച്ചായനു എത്ര പറഞ്ഞാലും മതിവരില്ലെന്നു തോന്നി. അന്നു

ലോ കോളജിൽ സ്ഥിര പ്രൊഫസർമാർ ഇല്ലായിരുന്നു. ബാറിലെ പ്രമുഖ രായ അഭിഭാഷകർ വന്നു ക്ലാസ്സെടുക്കും. ജോൺ വക്കീലും കാൽ നൂറ്റാണ്ട് ക്ലാസ്സെടുത്തു. ഏതാനും വർഷം പ്രിൻസിപ്പലുമായി സേവനം അനു ഷ്ഠിച്ചു. അഭിഭാഷകർക്കും വിദ്യാർത്ഥികൾക്കും ഇ. ജെ. ജോണിനോടു വലിയ മതിപ്പാണുണ്ടായിരുന്നതെന്ന് വാരിക്കാട്ടു തമ്പിച്ചായൻ പറയുന്നു (തിരുവനന്തപുരം സെന്റ് ജോർജ്ജ് പള്ളിക്കു സമീപം പുന്നൻ റോഡിൽ യാക്കോബായക്കാർക്കു വേണ്ടി സെന്റ് പീറ്റേഴ്സ് പള്ളി വയ്ക്കുന്നതി നുള്ള സ്ഥലം നൽകിയതു വാരിക്കാട്ടുകാരാണ്. അവർ പള്ളിക്കു നൽകിയ സ്ഥലത്തിനു തൊട്ടുള്ള വീട്ടിലാണു തമ്പിച്ചായൻ ജീവിത സായാഹ്നം ചെലവഴിച്ചുകൊണ്ടിരിക്കുന്നത്).

വർഷങ്ങൾ കഴിയുംതോറും ജോൺ വക്കീലിന്റെ പ്രശസ്തിയും, കേസു കളുടെ എണ്ണവും കൂടിക്കൂടി വന്നു. കോളിളക്കം സൃഷ്ടിച്ച ഒരു കേസു ജയിച്ചാൽ അത് നടത്തിയ വക്കീലിന്റെ മഹിമ വാനോളം പുകഴ്ത്തപ്പെടും. കക്ഷികൾ പിന്നെ വക്കീലിന്റെ അതുല്യമായ കഴിവിനെക്കുറിച്ച് പാടി നടക്കും. ആ അവസരത്തിൽ വക്കീൽ സ്വല്പം നയതന്ത്രജ്ഞതയോടു കൂടി പെരുമാറിയാൽ കേസുകളുടെ ഒരു സാമ്രാജ്യം തന്നെ പിടിച്ചടക്കു വാൻ കഴിഞ്ഞെന്നു വരും. ഇ. ജെ. ജോൺ വക്കീലിന്റെ പ്രാക്ടീസിനെ ക്കുറിച്ച് "ചിത്രവേദി"യിൽ പി. സി. കോരുത് പറയുന്നു (പേജ് 12): "അദ്ദേഹം മികച്ച നിയമജ്ഞനായിരുന്നു. ആ വിഷയത്തിൽ ഇ. ജെ. ജോൺ ഒരു വ്യക്തിയായിരുന്നില്ല. ഒരു കോടതിയിൽ കൂടുന്നിടത്തോളം കക്ഷികളെക്കൊണ്ട് ആ നിയമകോവിദന്റെ ആഫീസ് നിബിഡമാകാത്ത ദിവസങ്ങൾ ചുരുക്കമായിരുന്നു. അന്നത്തെ ഹൈക്കോടതിയിലെ അഞ്ചു ജഡ്ജിമാർക്കും, കൂടി കിട്ടുന്ന ശമ്പളം ഒരുമിച്ചുകൂട്ടിയാൽ, അദ്ദേഹത്തിന്റെ പ്രതിമാസാദായത്തോളമാകുമായിരുന്നില്ലെന്നു കേട്ടിട്ടുണ്ട്. അങ്ങിനെ യൊരു സർവ്വസമ്മതനായ അഭിഭാഷക പ്രവരനായിരുന്നു ജോൺ വക്കീൽ. ചില വക്കീലൻമാരെപ്പോലെ അദ്ദേഹം ഫീസിനു കക്ഷികളെ അലട്ടുക യില്ലായിരുന്നു. പ്രസ്തുത ഫീസ് വാങ്ങിക്കുന്നതിനു വേണ്ടി കക്ഷികൾ അദ്ദേഹത്തെ അലട്ടുകയായിരുന്നു ചെയ്തിരുന്നത്. .... മി. ജോൺ തന്റെ തൊഴിലിൽ നേടിയ നേട്ടം തിരുവിതാംകൂറിലെ അഭിഭാഷക ചരിത്രത്തിൽ അഭിമാനപൂർവ്വം ചൂണ്ടിക്കാണിക്കാൻ അർഹമായ ഒന്നത്രേ. ജാതി – സമു ദായ പരിധിയിൽ കുടുങ്ങത്തക്കവണ്ണം സങ്കുചിതമായിരുന്നില്ല അദ്ദേഹ ത്തിന്റെ കക്ഷി സമ്പത്ത്.

ഇ. ജെ. ജോൺ വക്കീലിനെ, ഭാരതത്തിന്റെ ആദ്യത്തെ പ്രധാനമന്ത്രി യാവാൻ ഭാഗ്യം സിദ്ധിച്ച പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിന്റെ വിഖ്യാ തനായ പിതാവ് മോത്തിലാൽ നെഹ്റുവിനോട് താരതമ്യപ്പെടുത്തി യാണ് അക്കാലങ്ങളിൽ പറയാറ്. അലഹബാദ് ഹൈക്കോടതിയിലെ

അഭിഭാഷകരുടെ ഇടയിലെ മുടിചൂടാമന്നനായിരുന്നു മോത്തിലാൽ നെഹ്റു. ഉത്തരേന്ത്യയിലെ ധനാഢ്യരായ ജമീന്താർമാരുടേയും, നവാബുമാരുടേയും കേസുകളായിരുന്നു മോത്തിലാൽ നെഹ്റു കൈകാര്യം ചെയ്തിരുന്നത്. കടിച്ചാൽ പൊട്ടാത്ത അതിവൈഷമ്യമേറിയ കേസുകൾ വാദിച്ച് ജയിച്ച് വിജയശ്രീലാളിതനായി അലഹബാദ് ഹൈക്കോടതിയിൽ നിന്നു പുറത്തു വന്ന് ഇടംവലംനോക്കാതെ കാറിൽ കയറിപ്പോകുന്ന മോത്തിലാൽ നെഹ്റുവിനെ വിജയാഹ്ളാദം കൊണ്ട് മതിമറന്ന ധനികരായ ജമീന്താർമാരും നവാബുമാരും നോട്ടുകെട്ടുകളുമായി ഹൈക്കോടതിയിലെ ഗെയിറ്റിൽ കാത്തുനിൽക്കാറുണ്ടായിരുന്നു വത്രെ! വിജയത്തിന്റെ ചൂട് ആറുന്നതിന് മുൻപ് പാരിതോഷികങ്ങൾ സമർപ്പിക്കാനാണ് അവരുടെ നില്പ്. സാവകാശം വീട്ടിൽചെന്ന് സമ്മാനങ്ങൾ കാഴ്ചവെക്കാനൊന്നും അവർക്ക് ക്ഷമയുണ്ടായിരുന്നില്ല. മോത്തിലാൽ നെഹ്റു കയറിയ കാറ് ഗെയിറ്റിൽ കൂടി പതുക്കെ കടന്നുപോകുമ്പോൾ വിജയലഹരിയിൽ തിമർത്താടുന്ന കക്ഷികൾ നോട്ടുകെട്ടുകൾ കാറിലേക്ക് ഇട്ടുകൊടുത്ത് സാഫല്യമടയാറുണ്ടായിരുന്നു പോലും! അലഹബാദിൽ അദ്ദേഹം പണിയിച്ച 'ആനന്ദഭവനം' എന്ന രമ്യഹർമ്യം ഒരു രാജകൊട്ടാരം പോലെ മനോഹരമായിരുന്നു. ആ ഭവനത്തിൽ ഒരു പ്രഭുകുമാരനെപ്പോലെയായിരുന്നു ജവഹർ ലാൽ നെഹ്റു വളർന്നത്. ജവഹർ ലാലിനും മറ്റും ധരിക്കാനുള്ള വസ്ത്രങ്ങൾ അക്കാലങ്ങളിൽ ഇംഗ്ലണ്ടിൽ നിന്നു തയിപ്പിച്ച് കൊണ്ടുവരികയാണ് ചെയ്തിരുന്നതെന്ന് പറയപ്പെടുന്നു.

ഇലഞ്ഞിക്കൽ ജോൺ വക്കീലിനും കേസു ജയിച്ച കക്ഷികൾ സമ്മാനമായി എന്താണ് കൊടുക്കേണ്ടതെന്ന് ആലോചിച്ച് പിടികിട്ടാതെ ഒടുവിൽ സ്വർണ്ണനാണയങ്ങൾ വാരിക്കൊടുത്തതായി കേട്ടിട്ടുണ്ട്. ചിലർ ഏക്കർക്കണക്കിന് വസ്തു ഇഷ്ടദാനമായി അദ്ദേഹത്തിന്റെ പേരിൽ എഴുതിവെച്ചു. അതിനുള്ള രേഖ കണ്ടിട്ടുണ്ട്. അങ്ങിനെ ദാനമായി പെരുന്നാട്ടിൽ ലഭിച്ച നൂറ് ഏക്കർ ഭൂമിയാണ് അദ്ദേഹം ബഥനി ആശ്രമത്തിന് സംഭാവന നൽകിയത്.

ഇ. ജെ. ജോണിനെ മോത്തിലാൽ നെഹ്റുവിനോടും മകൻ ഇ. ജോൺ ഫിലിപ്പോസിനെ ജവഹർലാൽ നെഹ്റുവിനോടും അക്കാലങ്ങളിൽ താരതമ്യപ്പെടുത്തുമ്പോൾ ജനസാമാന്യത്തിന് അവരോടുള്ള മതിപ്പ് എത്രമാത്രമായിരുന്നുവെന്ന് ഊഹിക്കുകയാണ് നല്ലത്. "കേരള ജവഹർ' എന്നാണ് ഇ. ജോൺ ഫിലിപ്പോസിനെ സ്നേഹാദരപൂർവ്വം വിളിച്ചിരുന്നത്. മോത്തിലാൽ നെഹ്റു, ജവഹർലാലിനെ ബാരിസ്റ്റർ പഠനത്തിനായി ഇംഗ്ലണ്ടിലേക്ക് അയച്ചപോലെ ഇ. ജെ. ജോണും തന്റെ മകൻ ഇ. ജോൺ ഫിലിപ്പോസിനെ ബാരിസ്റ്റർ പഠനത്തിനായി ഇംഗ്ലണ്ടിലേക്ക് അയച്ചിരുന്നു.

മോത്തിലാൽ നെഹ്റു ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിനും, ഖാദി പ്രചരണത്തിനുമായി താൻ സമ്പാദിച്ചുകൂട്ടിയ സ്വത്തിൽ നിന്നും പണം വാരിക്കോരി ചിലവിട്ടപോലെ ഇ. ജെ. ജോൺ കേരളത്തിലെ സ്വാതന്ത്ര്യസമരത്തിനോട് അനുബന്ധിച്ചുള്ള പ്രക്ഷോഭണങ്ങൾക്കും സമുദായ കാര്യങ്ങൾക്കുമായി പണം ലോപമെന്യേ ചിലവാക്കി. അലഹബാദിലെ ആനന്ദഭവനം ഗാന്ധിജി, പട്ടേൽ തുടങ്ങിയ കോൺഗ്രസ്സ് നേതാക്കന്മാരുടെ സങ്കേതമായ പോലെ ഇ. ജെ. ജോണിന്റെ തിരുവനന്തപുരത്ത് പുത്തൻകച്ചേരി മൈതാനത്തിന്റെ വടക്കുവശമുള്ള വീട് പ്രമുഖ കോൺഗ്രസ്സ് പ്രവർത്തകരുടെ അഭയസ്ഥാനമായി.

വക്കീൽമാർക്കും, ജഡ്ജിമാർക്കും അങ്ങേ അറ്റത്തെ മതിപ്പായിരുന്നു ജോൺ വക്കീലിനെക്കുറിച്ച് ഉണ്ടായിരുന്നത്. അതിനെക്കുറിച്ചുള്ള പല സംഭവങ്ങളും തിരുവനന്തപുരം ബാറിലെ അഭിഭാഷകൻമാർക്ക് പറയാനുണ്ടായിരുന്നു. നിരണം പള്ളിയിലെ പൊൻകുരിശു മോഷ്ടിച്ച പാണ്ടി തട്ടാൻ കോലപ്പനെ കോടതിയിൽ വിസ്തരിക്കുന്ന വേളയിൽ പൊൻകുരിശ് പള്ളിക്ക് നഷ്ടമാകുമെന്ന ഘട്ടം വന്നപ്പോൾ ജോൺ വക്കീൽ കോടതിയുടെ സമ്മതപ്രകാരം വക്കാലത്ത് ഉപേക്ഷിച്ച് സാക്ഷിയായി കൂട്ടിൽ കയറി മൊഴി കൊടുത്തത് അവയിൽ ഒന്നു മാത്രമാണ്. 'സത്യസന്ധൻ' എന്ന മുഖമുദ്ര അദ്ദേഹത്തിന് ബഞ്ചും, ബാറും ചാർത്തിക്കൊടുത്തു. വക്കീലന്മാർ ശുദ്ധനുണകൾ അതിസമർത്ഥമായി മെനഞ്ഞുണ്ടാക്കി കോടതിയിൽ അവതരിപ്പിച്ച് കുറ്റം ചെയ്ത പ്രതികളെ രക്ഷപ്പെടുത്തുമെന്നാണ് പൊതുവെയുള്ള വെപ്പ്. ജോൺ വക്കീൽ അതിന് അപവാദമായിരുന്നു. നിയമത്തിന്റെ കടുകട്ടിയായ വ്യാഖ്യാനങ്ങളിൽ ഉറച്ചുനിന്നു കാര്യകാരണസഹിതം തെളിവ് ഹാജരാക്കി തന്റെ കക്ഷിക്ക് രക്ഷപ്പെടാനുള്ള പഴുത് അദ്ദേഹം സൃഷ്ടിക്കും. ഒച്ചപ്പാടോ, ബഹളമോ അദ്ദേഹം കേസു വാദിക്കുമ്പോൾ ഉണ്ടായിരുന്നില്ല. ശാന്തമായി ഒഴുകുന്ന നദീപ്രവാഹം പോലെയായിരുന്നു അദ്ദേഹത്തിന്റെ കോടതിയിലെ പ്രസംഗങ്ങൾ. ജഡ്ജിമാർ അദ്ദേഹത്തിന്റെ 'ആർഗ്വിമെന്റ്' അതീവ ശ്രദ്ധയോടെ കേട്ടിരിക്കും. അവർക്ക് ഒരിക്കലും മടുപ്പ് തോന്നില്ല. പ്രസംഗത്തിനിടയ്ക്ക് മറുഭാഗത്തെ വക്കീൽ അനാവശ്യമായ വല്ല ഒബ്ജക്ഷനും എടുത്തിടുകയാണെങ്കിൽ സമർത്ഥമായി അതിനുള്ള മറുപടി ജോൺ വക്കീലിൽ നിന്ന് ഉടൻതന്നെ കിട്ടും. 'ചോദിക്കേണ്ടിയിരുന്നില്ല' എന്ന് എതിർകക്ഷി വക്കീലിന് തോന്നുകയും ചെയ്യും. കേസു പഠിക്കുവാൻ അനവധി മണിക്കൂർ അദ്ദേഹം ചെലവിടും. നോട്ടുകൾ സ്വന്തം കൈകൊണ്ടു തന്നെ കുറിച്ചുവക്കും. തന്റെ അതിസമർത്ഥനായ വക്കീൽ ഗുമസ്തൻ ഉതുപ്പച്ചൻ ചില പോയിന്റുകൾ ശ്രദ്ധയിൽപ്പെടുത്താറുള്ളതും അദ്ദേഹത്തിനു സഹായമായിരുന്നു. കേസു വാദിക്കുമ്പോഴും ഉതുപ്പച്ചൻ ജോൺ വക്കീലിന്റെ തൊട്ടുപുറകിൽ തന്നെ നിൽക്കും. എന്തെങ്കിലും പോയിന്റ് വിട്ടുപോയിട്ടുണ്ടെങ്കിൽ അത് ഓർമ്മിപ്പിക്കാനായിട്ടാണ് പുറകിൽ തന്നെ നിൽക്കുന്നത്.

# 13

# ലോ കോളജ് പ്രിൻസിപ്പാൾ

**തി**രുവനന്തപുരത്ത് ലോ കോളജ് ആദ്യകാലത്ത് ആർട്സ് കോളജിനോട് അനുബന്ധിച്ചാണ് നടത്തിവന്നിരുന്നത്. ശങ്കരയ്യർ ദിവാന്റെ കാലത്ത് ലോ കോളജിനെ ആർട്സ് കോളജിൽ നിന്നു വിടർത്തി പ്രത്യേകം സ്ഥാപിക്കുകയും അതിന്റെ അദ്ധ്യക്ഷനായി ഹൈക്കോടതിയിലെ യൂറോപ്യൻ ജഡ്ജിയായ ചാറ്റ് ഫീൽഡിനെ നിയമിക്കുകയും ചെയ്തു. പ്രൊഫസർമാരും, ലക്ചറർമാരുമായി തിരുവനന്തപുരം ഹൈക്കോടതിയിലെ പ്രഗത്ഭരായ വക്കീൽമാരെ പാർട്ട്ടൈം ആയി നിയമിച്ചിരുന്നു. എല്ലാ ലോ കോളജുകളിലും പഴയകാലത്ത് ഈ സമ്പ്രദായമായിരുന്നു നിലവിലിരുന്നത്. ഇപ്പോഴും ചില കോളജുകളിൽ ഈ നില തുടരുന്നുണ്ട്. തിരുവനന്തപുരത്ത് ലോ കോളജ് തുടങ്ങിയപ്പോൾ പാർട്ട് ടൈം പ്രൊഫസറായി ഇ. ജെ. ജോൺ നിയമിതനായി.

തിരുവനന്തപുരം പട്ടണത്തിൽ ഇന്നത്തെ അക്കൗണ്ടന്റ് ജനറൽ ഓഫീസിന്റെ പ്രധാന കെട്ടിടമായിരുന്നു അന്നത്തെ ലോ കോളജ്. ഇന്നു കെട്ടിടങ്ങൾ തിങ്ങിനിൽക്കുന്ന സ്ഥലം കോളജ് മൈതാനമായിരുന്നു. തിരുവിതാംകൂർ ഹൈക്കോടതിയിലെ ചീഫ് ജസ്റ്റീസ് ആയിരുന്ന വീരരാഘവ അയ്യങ്കാർ 1100 –ാം മാണ്ട് അവസാനത്തോടു കൂടി റിട്ടയർ ചെയ്തപ്പോൾ ചാറ്റ് ഫീൽഡ് ഹൈക്കോടതിയിലേക്ക് തന്നെ മടങ്ങി. അദ്ദേഹം ചീഫ് ജസ്റ്റീസ് ആയി ചുമതലയേറ്റു. അപ്പോൾ ഇ. ജെ. ജോൺ ലോ കോളജ് പ്രിൻസിപ്പാളായി നിയമിതനായി. അങ്ങിനെ തിരുവനന്തപുരം ലോ കോളജിന്റെ യൂറോപ്യനല്ലാത്ത ആദ്യ പ്രിൻസിപ്പാൾ എന്ന ബഹുമതിക്ക് അദ്ദേഹം അർഹനായി.

ഇ. ജെ. ജോൺ പ്രിൻസിപ്പാളായിരുന്ന കാലം തിരുവനന്തപുരം ലോ കോളജിന്റെ സുവർണ്ണ ഘട്ടമായിരുന്നു എന്ന് അവിടെ പഠിച്ച പൂർവ്വ വിദ്യാർത്ഥികൾ അനുസ്മരിക്കുന്നു. സി. നാരായണപിള്ള 'തിരുവിതാംകൂർ സ്വാതന്ത്ര്യ സമരചരിത്രം' എന്ന ബൃഹത് ഗ്രന്ഥത്തിൽ ഇങ്ങിനെ രേഖപ്പെടുത്തിയിരിക്കുന്നു (പേജ് 759):

"ഇ. ജെ. ജോൺ ഒരിക്കലും ഒരുദ്യോഗകാംക്ഷിയായിരുന്നില്ല. ഒരു ഹൈക്കോടതി ജഡ്ജി പദമോ, ചീഫ് ജസ്റ്റീസ് പദം പോലുമോ അദ്ദേഹത്തിനു ലഭിക്കുവാൻ ഒരു വിഷമവുമുണ്ടായിരുന്നില്ല. എന്നാൽ ഹൈക്കോടതിയിലേക്കുള്ള നിയമനത്തിനു ഗവൺമെന്റിൽ നിന്നു ലഭിച്ച ക്ഷണം പോലും അദ്ദേഹം നിരസിക്കുകയാണുണ്ടായതത്രേ! ലോ കോളജിലെ

ഒരു ഓണററി ലക്ചററെന്ന നിലയിൽ (പിന്നീട് പ്രിൻസിപ്പാൾ) ആ തല മുറയിലെ ബഹുഭൂരിപക്ഷം വക്കീലന്മാരുടെയും ഗുരുനാഥനായിരുന്നു അദ്ദേഹം. തെളിവു നിയമമാണ് (Evidence Act) അദ്ദേഹം പഠിപ്പിച്ചിരുന്നത്. അന്നൊരു വിദ്യാർത്ഥിയായിരുന്ന എനിക്ക് അദ്ദേഹത്തിന്റെ ക്ലാസ്സുകൾ നിയമവിദ്യാർത്ഥികൾക്ക് വിഭവസമൃദ്ധമായ സദ്യകൾ പോലെ ആസ്വാ ദ്യവും രുചികരവുമായിരുന്നു എന്ന് നിഷേധഭീതി കൂടാതെ പറയാൻ കഴിയും.”

ഇ. ജെ. ജോൺ പ്രിൻസിപ്പാളായിരുന്ന കാലത്താണ് സുപ്രീം കോടതി ജഡ്ജിയായിരുന്ന അന്നാ ചാണ്ടി ലോ കോളജിൽ പഠിച്ചിരുന്നത്. അന്നാ ചാണ്ടിയുടെ ആത്മകഥയിൽ അവർ ആ വിദ്യാഭ്യാസ കാലത്തെക്കുറിച്ച് സ്മരിക്കുന്നുണ്ട്. ആദ്യമായി തിരുവനന്തപുരം ലോ കോളജിൽ ചേർന്ന വിദ്യാർത്ഥിനിയായിരുന്നു അന്നാ ചാണ്ടിയും, കൂട്ടുകാരി സാറാ പോത്തനും.

അന്നാ ചാണ്ടിയുടെ ആത്മകഥയിൽ നിന്ന് (പേജ് 50): “അന്നു ലോ കോളജിൽ ഇന്നത്തെപ്പോലെ മുഴുവൻ സമയവും ക്ലാസ്സുകളില്ലായിരുന്നു. രാവിലെ രണ്ടു മണിക്കൂർ, ഉച്ചയ്ക്കു ശേഷം രണ്ടു മണിക്കൂർ. അത്ര മാത്രം.

അന്ന് തിരുവനന്തപുരം ലോ കോളജിൽ എഫ്. എൽ. പാസ്സാകാതെ വന്നാലും ബി. എൽ. ന് തുടർന്ന് പഠിക്കാനുള്ള സൗകര്യമുണ്ടായിരുന്നു. അതിനാൽ ആ സൗകര്യമില്ലാത്ത മദ്രാസിൽ നിന്നും, ആന്ധ്രായിൽ നിന്നും മറ്റും വിദ്യാർത്ഥികൾ ഇവിടെ എത്തി പഠിച്ചിരുന്നു” (പേജ് 51).

തിരുവനന്തപുരം ലോ കോളജിൽ അക്കാലങ്ങളിൽ പെൺകുട്ടികൾ പഠിച്ചിരുന്നില്ല. അതുകൊണ്ട് ആദ്യമായി, അന്നാ ചാണ്ടിയും, സാറാ പോത്തനും ലോ കോളജിൽ ചേരാൻ ചെന്നപ്പോൾ അതൊരു പുതുമ യായി മറ്റുള്ളവർക്ക് തോന്നി. അതിനെക്കുറിച്ച് അന്നാ ചാണ്ടി എഴുതുന്നു (*ആത്മകഥ*, പേജ് 53):

“ഞാൻ ലോ കോളജിലെ ഞങ്ങളുടെ പ്രവേശനാരംഭ സ്വീകരണ പരി പാടികൾ തുടരാം. സ്വീകരണക്കാരുടെ നടുവിലൂടെ മടിച്ചും, അറച്ചും, എന്നാൽ തന്റേടവും, ഗൗരവഭാവം വിടാതെയും തല ഉയർത്തിപ്പിടിച്ചു കൊണ്ടു തന്നെ ‘ഗമയിൽ’ പ്രിൻസിപ്പലിന്റെ മുറിയിലേക്കു ഞങ്ങൾ കയ റിച്ചെന്നു. ഇ. ജെ. ജോണായിരുന്നു പ്രിൻസിപ്പൽ. അദ്ദേഹത്തിന്റെ പിതൃ നിർവിശേഷമായ പെരുമാറ്റവും, സ്നേഹമസൃണമായ പുഞ്ചിരിയും ആശ്വാസപ്രദമായ വാക്കുകളും ഞങ്ങളെ ധൈര്യപ്പെടുത്തി. അദ്ദേഹത്തോ ടൊന്നിച്ച് ഞങ്ങൾ ക്ലാസ്സിൽ പോയി മുമ്പിലത്തെ വരിയിൽ രണ്ടു കസേ രകളിൽ ഒതുങ്ങിയിരുന്നു. പിന്നീടു ഞങ്ങളുടെ പ്രൊഫസർമാരായ ടി. കെ. വേലുപ്പിള്ള, പത്മനാഭ കുക്കിലിയാ, മള്ളൂർ ഗോവിന്ദപ്പിള്ള, പി. പി. ജോൺ എന്നിവർ ഓരോരുത്തരായി ക്ലാസിൽ വന്നു.”

കേരളത്തിലെ മന്ത്രിയായിരുന്ന കെ. സി. ജോർജും ഈ കാലയളവിൽ തിരുവനന്തപുരം ലോ കോളജിൽ വിദ്യാർത്ഥിയായിരുന്നു. ജോർജ് തന്റെ ആത്മകഥ 'എന്റെ ജീവിതയാത്ര' എന്ന പേരിൽ എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിൽ തന്റെ ലോ കോളജ് ജീവിതത്തെക്കുറിച്ച് അനുസ്മരിക്കുന്നുണ്ട് (പേജ് 77): "തിരുവനന്തപുരം ലോ കോളജിലെ എന്റെ പഠനം പൂർത്തിയാക്കാൻ സാധിക്കാതെ എനിക്കു ലക്നൗവിൽ പോയി നിയമബിരുദം നേടേണ്ടി വന്നതിന്റെ പിന്നിലും ഒരു സമരത്തിന്റെ കഥയുണ്ട്. എന്റെ ഷഷ്ട്യബ്ദപൂർത്തിക്കു സി. നാരായണപിള്ള പുറത്തുകൊണ്ടു വന്ന കഥ.

..... ശ്രീ. ഇ. ജെ. ജോൺ പ്രിൻസിപ്പൽ, ശ്രീമാന്മാർ മള്ളൂർ ഗോവിന്ദപ്പിള്ള, ഇ. സുബ്രഹ്മണ്യയ്യർ, ടി. കെ. വേലുപ്പിള്ള, പത്രോസ് മത്തായി, പി. പി. ജോൺ മുതലായ പ്രഗത്ഭന്മാർ പ്രൊഫസർമാരുമായിരുന്ന കാലം. ക്ലാസ്സുകൾ രാവിലെ ഏഴു മണി മുതൽ ഒൻപതു മണി വരെയും, വൈകുന്നേരം ആറു മുതൽ എട്ടു വരെയും ആയിരുന്നതു കൊണ്ട് ധാരാളം ഉദ്യോഗസ്ഥന്മാരും, എഫ്. എൽ. തോറ്റാലും ബി. എൽ. കോഴ്സ് തീർക്കാനുള്ള സൗകര്യം നൽകിയിരുന്നത് മദ്രാസ് യൂണിവേഴ്സിറ്റിയിലെ ആകെയുണ്ടായിരുന്ന രണ്ടു കോളജുകളിൽ തിരുവനന്തപുരത്തു മാത്രമായിരുന്നതു കൊണ്ടും ബി. എൽ. ക്ലാസ്സിൽ മദ്രാസിൽ നിന്നും, ആന്ധ്രായിൽ നിന്നും മറ്റും വളരെയേറെ വിദ്യാർത്ഥികളും അന്നുണ്ടായിരുന്നു. ഇതെല്ലാം അന്നത്തെ കോളജ് ജീവിതത്തിന് ഒരു പ്രത്യേക ചൈതന്യം പ്രദാനം ചെയ്കയും ചെയ്തിരുന്നു.

സംയുക്ത പ്രസ്ഥാനം ആരംഭിക്കുന്നതിനു മുൻപുള്ള രാഷ്ട്രീയാന്തരീക്ഷമായിരുന്നു അന്നു തിരുവിതാംകൂറിൽ. നായൻമാർക്കെതിരായി സുറിയാനി ക്രിസ്ത്യാനികളും, ബ്രാഹ്മണരുമെല്ലാം യോജിക്കുന്ന ഒരു കാലം.

ആണ്ടാരംഭത്തിൽ കോളജ് സെക്രട്ടറിയുടെ തെരഞ്ഞെടുപ്പായി. എന്റെ സ്നേഹിതൻ സി. ഐ. പരമേശ്വരൻപിള്ള ഒരു സ്ഥാനാർത്ഥിയായിരുന്നു. അതിനെതിരായി ആന്ധ്രാക്കാരനായ സർവ്വേശ്വര ശാസ്ത്രിയും. അന്നത്തെ രാഷ്ട്രീയാന്തരീക്ഷത്തിൽ ഒരു വശത്ത് ഒരു നായരും, മറുവശത്ത് ഒരു ബ്രാഹ്മണനും ആയപ്പോൾ രാഷ്ട്രീയമായി. സി. ഐ. പരമേശ്വരൻപിള്ള സെക്രട്ടറി സ്ഥാനത്തിനു സർവ്വഥാ യോഗ്യനായിരുന്നു എന്നു തിരുവനന്തപുരം കോളജിൽ എഫ്. എൽ. നു പഠിച്ചിരുന്നവർക്കെല്ലാം ബോദ്ധ്യമുള്ള ഒരു സംഗതിയായിരുന്നു. ശാസ്ത്രിയുടെ യോഗ്യതയെപ്പറ്റി മദ്രാസിൽ നിന്നു വന്നവർക്കു മാത്രമേ എന്തെങ്കിലും അഭിപ്രായമുണ്ടാകാൻ വഴിയുള്ളു. അദ്ദേഹം കോളജിൽ വന്നു ചേർന്നതേയുണ്ടായിരുന്നുള്ളു. പ്രശ്നം രാഷ്ട്രീയമായി. യോഗ്യതാപ്രശ്നമല്ലാതായിത്തീർന്നു. വാശിയേറിയ ഒരു തെരഞ്ഞെടുപ്പു സമരമായി അതുമാറി. മദ്രാസിൽ നിന്നും മറ്റും

വന്ന ബ്രാഹ്മണരും, അബ്രാഹ്മണരും വിരുദ്ധ ചേരികളായി. മദ്രാസിൽ ജസ്റ്റീസ് പാർട്ടി രാഷ്ട്രീയത്തിന്റെ കാലമായിരുന്നു അത്. അതിവിടെയും പ്രതിഫലിച്ചു. തെരഞ്ഞെടുപ്പിൽ, രണ്ടു വിദ്യാർത്ഥിനികളുണ്ടായിരുന്നതിൽ ഒരാൾ ശാസ്ത്രിക്കു വേണ്ടി രംഗത്തിറങ്ങി സജീവമായി വോട്ടുപിടിത്തം നടത്തി. കേരള ഹൈക്കോടതി ജഡ്ജിയായി റിട്ടയർ ചെയ്ത മിസ്സസ് അന്നാ ചാണ്ടിയായിരുന്നു മറ്റേ വിദ്യാർത്ഥിനി. അവർ വോട്ടു രേഖപ്പെടുത്തിയതല്ലാതെ യാതൊന്നും ചെയ്തില്ല. അന്നത്തെ രാഷ്ട്രീയമൊന്നും എന്നെ ബാധിച്ചിരുന്നില്ല. ഞാൻ സി. ഐ. ക്കു വേണ്ടി ശക്തിയായി പ്രവർത്തിച്ചു. ക്രിസ്ത്യാനികളായ വിദ്യാർത്ഥികളെല്ലാം മറുവശത്തായിരുന്നു. വോട്ടെണ്ണിയപ്പോൾ വലിയ വ്യത്യാസമില്ലായിരുന്നെങ്കിലും ഞങ്ങൾ തോറ്റു. സർവ്വേശ്വരശാസ്ത്രി സെക്രട്ടറിയാകുകയും ചെയ്തു. എന്നാൽ തെരഞ്ഞെടുപ്പു രാഷ്ട്രീയം അതുകൊണ്ട് അവസാനിച്ചില്ല. ആ ഒരു കൊല്ലം മുഴുവൻ അതു തുടരുകയും ചെയ്തു.

എല്ലാ കൊല്ലവും വർഷാവസാനത്തിൽ ലോ കോളജ് ദിനം ആഘോഷിക്കുക പതിവാണ്. ആ കൊല്ലവും വർഷാവസാനത്തിൽ പതിവനുസരിച്ചുള്ള ആഘോഷം മൂന്നു ദിവസത്തെ പരിപാടികളോടു കൂടി നടത്തപ്പെട്ടു. അവസാനദിവസം ടൗൺ ഹാളിൽ വച്ച് ഒരു പൊതുസമ്മേളനമാണ്. പിരിഞ്ഞുപോകുന്ന ബി. എൽ. വിദ്യാർത്ഥികൾക്കു കുറെ ദിവസങ്ങൾക്കു ശേഷം പ്രിൻസിപ്പൽ നൽകുന്ന ഒരു വിരുന്നു സൽക്കാരത്തോടെ ലോ കോളജ് ജീവിതം അവസാനിക്കും. അതാണു രംഗം. ബാക്കി ഭാഗങ്ങൾ സി. നാരായണപിള്ള തന്നെ പറയട്ടെ. എന്റെ പ്രവർത്തനത്തെപ്പറ്റി ഞാൻ തന്നെ പറയുകയും, വിലയിരുത്തുകയും ചെയ്യുന്നതിനേക്കാൾ നല്ലത് അനുഭവസ്ഥനായ മറ്റൊരാൾ ചെയ്യുന്നതായിരിക്കുമല്ലൊ. അദ്ദേഹത്തിന്റെ കഥ ഇതാണ്.

സി. നാരായണപിള്ള എഴുതുന്നു. 'ഞങ്ങൾ തിരുവനന്തപുരത്തു ലോ കോളജിൽ സഹപാഠികളായിരുന്നു. അന്ന് അദ്ദേഹത്തെ വളരെയടുത്തു പരിചയപ്പെടാൻ എനിക്കവസരമുണ്ടായിട്ടില്ലെങ്കിലും ചെറിയ സുഹൃത് സമ്മേളനങ്ങളിൽ അദ്ദേഹത്തിന്റെ നിരന്തരമായുള്ള ഫലിത സംഭാഷണങ്ങളും, ഉത്സാഹ പ്രകടനങ്ങളും പരിഹാസസ്വരങ്ങളും, ഏതൊന്നിനേയും ചോദ്യം ചെയ്യുന്ന യുക്തിവിചാരവും ഇപ്പോൾ എന്റെ സ്മരണയിൽ വരുന്നു. അന്നു ലോ കോളജ് വിദ്യാർത്ഥികളായിരുന്നിട്ടുള്ളവർക്ക് ഒരിക്കലും വിസ്മരിക്കുവാൻ കഴിയാത്ത ഒരു സംഭവത്തിലെ പ്രധാന നടനെന്ന നിലയിൽ അദ്ദേഹം വമ്പിച്ച പങ്ക് ഇന്നും പൊട്ടിച്ചിരി കൂടാതെ സ്മരിക്കുവാൻ ആർക്കും കഴിയുകയില്ല.

ലോ കോളജിലെ ബി. എൽ. വിദ്യാർത്ഥികൾ അവരുടെ ടേം അവസാനിക്കുമ്പോൾ ഒരു സൽക്കാരം നടത്തി വിടവാങ്ങുന്ന ഒരു പതിവ്

അന്നുണ്ടായിരുന്നു. അക്കൊല്ലത്തെ ഈ സൽക്കാരച്ചടങ്ങിലെ അവസാന പരിപാടി ഒരു 'ഫ്രാൻസിഡ്രസ്സ്' മത്സരമായിരുന്നു എന്നാണെന്റെ ഓർമ്മ. അന്നു ലോ കോളജിൽ വിദ്യാർത്ഥിനികൾക്കു പ്രവേശനം അനുവദിച്ചു കഴിഞ്ഞിരുന്നു. ഒരു കോളജ് വിദ്യാർത്ഥിനിയുടേയും, മദ്രാസിൽ നിന്നു വന്ന ഒരു വിദ്യാർത്ഥിയുടേയും പേരുകൾ സംഘടിപ്പിച്ചു ചില അപവാദങ്ങൾ വിദ്യാർത്ഥികളുടെ ഇടയിൽ പ്രചരിക്കപ്പെട്ടിരുന്നു. ഒരു വിദ്യാർത്ഥിയും, വിദ്യാർത്ഥിനിയും തമ്മിൽ സംഭാഷണം ചെയ്യുകയോ, യാദൃച്ഛികമായി ഒരു സായാഹ്നസവാരിക്ക് അവർ ഒന്നിച്ചു പോവുകയോ ആണെങ്കിൽ അവരെപ്പറ്റി അപവാദം പറഞ്ഞു പരത്തുകയെന്നുള്ളത് ഇന്നത്തെപ്പോലെ അന്നും വിദ്യാർത്ഥികളുടെയിടയിലുള്ള ഒരു വിനോദമായിരുന്നു. അതിൽ കവിഞ്ഞുള്ള മൈത്രീബന്ധങ്ങൾ ഈ സംഭവത്തിലെ വിദ്യാർത്ഥിയും, വിദ്യാർത്ഥിനിയും തമ്മിലുണ്ടായിരുന്നോ എന്നുറപ്പിച്ചു പറയുക സാദ്ധ്യമല്ല.

ജൂബിലി ടൗൺഹാളിലാണ് ഫാൻസിഡ്രസ്സ് മത്സരം നടന്നത്. ലോ കോളജ് വിദ്യാർത്ഥികളാലും, മറ്റു സന്ദർശകരാലും ഹാൾ നിറഞ്ഞു കവിയുന്നുണ്ടായിരുന്നു. വന്ദ്യവയോധികനും, വിദ്യാർത്ഥികളുടെ ആരാധനാപാത്രവുമായിരുന്ന ലോ കോളജ് പ്രിൻസിപ്പൽ ഇ. ജെ. ജോൺ മുൻവശത്തെ ഒരു കസേരയിലിരുന്ന് വിദ്യാർത്ഥികളുടെ നടനസാമർത്ഥ്യം കണ്ടു രസിച്ചുകൊണ്ടിരുന്നത് നടന്മാർക്കു പ്രോത്സാഹനം നൽകി. രംഗങ്ങൾ ഒന്നൊന്നായി കടന്നുപോയി. ഹാളിൽ പൊട്ടിച്ചിരികളും കൂക്കുവിളികളും, വിദ്യാർത്ഥികളുടെ മറ്റു ചാപല്യ പ്രകടനങ്ങളും ഇടയ്ക്കിടയ്ക്കു മുഴങ്ങി. കാര്യപരിപാടിയിലെ മിക്കവാറും എല്ലാ രംഗങ്ങളും അവസാനിച്ചു. എങ്കിലും വിദ്യാർത്ഥികൾ എന്തോ പ്രതീക്ഷിച്ചു കാത്തിരിക്കുന്നതുപോലെ തോന്നി. ചിലർ ഹാളിൽ നിന്നു പുറത്തുപോകാൻ വെമ്പൽ കൂട്ടി.

അതിനിടയ്ക്കു വീണ്ടും കർട്ടൻ നീങ്ങി. സ്റ്റേജിന്റെ ഒരു വശത്തു നിന്ന് മുൻപറഞ്ഞ മദ്രാസുകാരനായ വിദ്യാർത്ഥിയുടെ വേഷത്തിലും രൂപത്തിലും, മുഖച്ഛായയിൽ പോലും ഭേദമില്ലാതെ ഒരു യുവാവ് ഒരു റോസാപൂവുമായി പ്രവേശിക്കുമ്പോൾ മറുവശത്തു നിന്ന് വിദ്യാർത്ഥിനിയുടെ തൽഛായയിൽ വേഷമണിഞ്ഞ മറ്റൊരു യുവാവ് രംഗത്ത് പ്രവേശിച്ചു. മദ്രാസുകാരൻ യുവാവ് റോസാപുഷ്പം വിദ്യാർത്ഥിനിക്കു സമ്മാനിച്ചു. പിന്നീട് ഒരഞ്ചു മിനിട്ട് നേരം ഹാളിലുണ്ടായ അട്ടഹാസങ്ങളും പൊട്ടിച്ചിരികളും, കാക്കകരച്ചിലും, പൂച്ച വിളികളും, ഊളൻ കരച്ചിലുകളും ഇപ്പോഴും എന്റെ ചെവികളിൽ മുഴങ്ങികേൾക്കാം.

ജൂബിലി ഹാളിന്റെ അസ്തിവാരം തന്നെ തകർന്നുപോകുമോ എന്ന് ശങ്കിക്കത്തക്ക ബഹളങ്ങളും, കൂക്കുവിളികളും കൊണ്ട് അന്തരീക്ഷം

മുഖരിതമായി. സന്ദർശകന്മാർ തങ്ങളുടെ സീറ്റുകളിൽ നിന്ന് ചാടിയെഴുന്നേറ്റ് കൈലേസുകളും അംശവസ്ത്രങ്ങളും വീശി ഈ നടന്മാരെ അഭിനന്ദിച്ചു.

മുമ്പിലിരുന്ന പ്രിൻസിപ്പലിനു രംഗത്തിലെ വേഷം കണ്ടപ്പോൾ കാര്യം മനസ്സിലായി. അദ്ദേഹം ക്രോധപൂർവ്വം കസേരയിൽ നിന്നു ചാടിയെഴുന്നേറ്റ് 'Get iní (അകത്തു പോകുക) എന്ന് നടന്മാരോട് ആജ്ഞാപിച്ചു. ഈ പ്രഹസനത്തിലെ വിദ്യാർത്ഥിനി എന്റെ മുമ്പിലൊരു കസേരയിലാണിരിക്കുന്നതെന്ന കാര്യം ഞാനോർക്കുന്നു. ഈ ബഹളത്തിനിടയിൽ അവർ കസേരയിൽ നിന്നെഴുന്നേറ്റ് സ്റ്റേജിലേക്ക് തുറിച്ചുനോക്കിയതും മോഹാലസ്യപ്പെട്ടതു കൊണ്ടോ, കാൽ പതറിയതുകൊണ്ടോ ഇരുന്നിരുന്ന കസേരയിലേക്ക് വീണ്ടും വീണതും ഒരു ഞൊടികൊണ്ട് കഴിഞ്ഞു. പ്രിൻസിപ്പലിന്റെ ആജ്ഞയനുസരിച്ച് നടന്മാർ തിരോധാനം ചെയ്തു.

ഈ പ്രഹസനത്തിലെ സ്ത്രീവേഷക്കാരൻ കെ. സി. ജോർജ്ജായിരുന്നു. വിദ്യാർത്ഥിയുടെ ഭാഗമഭിനയിച്ചത് മദ്രാസിൽ നിന്നു വന്ന ഒരു മുസ്ലീം സ്നേഹിതനായിരുന്നു. എന്തിനധികം പറയുന്നു. അടുത്ത ദിവസങ്ങളിൽ കോളജ് കൗൺസിൽ കൂടി ഈ രണ്ടു വിദ്യാർത്ഥികൾക്കും ബി. എൽ. പരീക്ഷക്കു ചേരുവാനുള്ള അനുവാദം രണ്ടു വർഷത്തേക്ക് നിരോധിച്ചു.  പക്ഷേ അതുകൊണ്ടൊന്നും അസ്തപ്രജ്ഞനായിത്തീരുന്ന ഒരു യുവാവായിരുന്നില്ല കെ. സി. ജോർജ്ജ്. അദ്ദേഹം തിരുവനന്തപുരം വിട്ടു. അതിനുശേഷം എൽ. എൽ. ബി. ബിരുദം നേടിക്കൊണ്ട് തിരുവനന്തപുരത്ത് തിരിച്ചെത്തി. ജോർജ്ജും ഞാനും ഏതാണ്ടൊരു കാലത്തു തന്നെയാണ് തിരുവനന്തപുരത്ത് പ്രാക്ടീസ് ആരംഭിച്ചത്.

മുൻപറഞ്ഞ സംഭവം ജോർജ്ജിന്റെ സ്വഭാവത്തിലുള്ള ഒരു പ്രത്യേകതയെ മാത്രമാണ് തെളിയിച്ചു കാട്ടുന്നത്. മുൻപറഞ്ഞ വിദ്യാർത്ഥിയോടും, വിദ്യാർത്ഥിനിയോടുമുള്ള ദ്വേഷമോ വൈരാഗ്യമോ അല്ല, പിന്നെയോ പരിഹാസശീലവും വിനോദ സ്വഭാവവും മാത്രമാണ് അങ്ങിനെയൊരു പ്രഹസനത്തിൽ പങ്കെടുക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. ഈ നർമ്മബോധം മനസ്സിലാക്കുവാനുള്ള വിശാലചിത്തവും, സംസ്കാരവും അന്നത്തെ വിദ്യാർത്ഥികൾക്കുണ്ടായിരുന്നു. അവരൊന്നടങ്കം ഈ രക്തസാക്ഷികളുടെ പിന്നിലണിനിരക്കുകയും ചെയ്തു. എങ്കിലും അധികാരികൾ വഴങ്ങിയില്ല. ഒരു പ്രക്ഷോഭണത്തിനുള്ള പശ്ചാത്തലവും അന്നുണ്ടായിരുന്നില്ല. ജോർജ്ജ് സ്ഥലംവിട്ടതോടെ എല്ലാം ശാന്തമാകുകയും ചെയ്തു. ഏതായാലും സഹപാഠികളുടെയും, അദ്ധ്യാപകരുടെയും അന്നു ജൂബിലി ഹാളിൽ തിങ്ങിക്കൂടിയിരുന്ന ഒട്ടനവധി സന്ദർശകരുടെയും ഒരു നിമിഷ നേരത്തെ വിനോദത്തിനും ആനന്ദത്തിനും ജോർജ്ജ് നൽകേണ്ടിവന്ന വില ദുർവഹമായ ഒന്നായിരുന്നു.'

ഇനിയും ഞാൻ പറയാം (കെ. സി. ജോർജ്ജ് തുടരുന്നു). ശ്രീ. സി. നാരായണപിള്ള പറഞ്ഞതുപോലെ, യാതൊരു വ്യക്തി വിദ്വേഷവുമല്ല എന്നെ അതിനു പ്രേരിപ്പിച്ചത്. വളരെ യാദൃച്ഛികമായിട്ടാണ് അതു ഉണ്ടായത്. ഒരു ദിവസം ഞാൻ കോളജ് ഓഫീസിൽ ചെന്നപ്പോൾ മത്സരങ്ങളിൽ പങ്കെടുക്കുന്നവരുടെ ലിസ്റ്റ് ഒന്നു പരിശോധിച്ചു നോക്കി. ഫാൻസി ഡ്രസ്സ് ഉൾപ്പെടെ പല ഐറ്റങ്ങൾക്കും എന്റെ പേർ ഉൾപ്പെടുത്തിയിരുന്നു. ഞാൻ അത്ഭുതപ്പെട്ടു. എന്റെ അറിവോ സമ്മതമോ കൂടാതെ ആരോ ചേർത്തതായിരുന്നു അത്. ഏതായാലും ലിസ്റ്റിൽ പേരുള്ളതിനെല്ലാം ചേരാൻ ഞാൻ തീരുമാനിച്ചു. അങ്ങനെ ചെയ്യുകയും ചെയ്തു."

"സംഭവത്തിനു ശേഷം..... രാവിലെ ഞാൻ കോളജിൽ ചെന്നപ്പോൾ ചേരിതിരിഞ്ഞു നിന്നുള്ള വാഗ്വാദങ്ങളും കൂക്കുവിളികളും നടക്കുകയാണ്. മുഷ്ടിപ്രയോഗങ്ങൾ വരെ എത്തിയ പല രംഗങ്ങളിലും എനിക്കു തന്നെ ഇടപെട്ടു തടയേണ്ടി വന്നു. ക്ലാസ്സ് തുടങ്ങിയ ശേഷം ക്ലാസ്സുകളിലും ബഹളം തുടർന്നു. "എന്റെ ഈ കോളജിലെ ദീർഘകാലത്തെ അനുഭവത്തിൽ ഇങ്ങനെ അനിയന്ത്രിതമായ ഒരന്തരീക്ഷം ഉണ്ടായിട്ടില്ല' എന്ന് പ്രൊഫസർ കുക്കിലായെക്കൊണ്ടു പരസ്യമായി പറയിക്കത്തക്ക ഒരു രംഗമായിരുന്നു അതെന്നു പറഞ്ഞാൽ മതിയല്ലൊ."

ക്ലാസ്സ് തുടങ്ങി കുറെ കഴിഞ്ഞപ്പോൾ എന്നെയും, ഉസ്മാനെയും പ്രിൻസിപ്പലിന്റെ മുറിയിൽ വിളിച്ച് ഞങ്ങളുടെ മൊഴി പ്രത്യേകം, പ്രത്യേകം രേഖപ്പെടുത്തി. ഞങ്ങൾ രണ്ടുപേരും സംഭവം നടന്നതിന്റെ കഥ മേൽവിവരിച്ചതുപോലെ തന്നെ പറഞ്ഞു. ശിക്ഷയൊന്നും ഉണ്ടാകുകയില്ലെന്നായിരുന്നു പൊതുവേയുണ്ടായിരുന്ന ധാരണയും, വിശ്വാസവും. അതു മാതിരിയുള്ള സംഭവങ്ങൾ ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിലും മറ്റും സാധാരണ നടക്കുന്നതാണെന്നും അതിനു യാതൊരു ശിക്ഷയും നൽകേണ്ടയാവശ്യമില്ലെന്നുമുള്ള അഭിപ്രായം പ്രൊഫസർമാരുടെയിടയിൽ മാത്രമല്ല പ്രിൻസിപ്പലിനു തന്നെയും ഉണ്ടായിരുന്നതായിട്ടാണ് അറിഞ്ഞിരുന്നത്. സംഭവത്തിനു ശേഷം ഏതാണ്ടൊരാഴ്ചയിൽ കൂടുതൽ ക്ലാസ്സുകളുണ്ടായിരുന്നെങ്കിലും ആ കാലം മുഴുവൻ ബഹളമായിത്തന്നെയാണു കഴിഞ്ഞത്.

പ്രിൻസിപ്പലിന്റെ ചായസൽക്കാരത്തിനും മുൻപൊരിക്കലും ഉണ്ടായിട്ടില്ലാത്ത ഒരനുഭവം ഉണ്ടായി. ഞങ്ങളെ ശിക്ഷിക്കുകയില്ലെന്ന് ഉറപ്പു നൽകാതെ ചായ സൽക്കാരത്തിൽ പങ്കെടുക്കരുതെന്നുള്ള ഒരഭിപ്രായം ഉണ്ടായെങ്കിലും ഞാൻ അതിനോടു യോജിച്ചില്ല. ഞാൻ പങ്കെടുക്കുകയും ചെയ്തു. എന്നാൽ അൻപതു ശതമാനം പേർ മാത്രമേ അതിൽ പങ്കെടുക്കുകയുണ്ടായിട്ടുള്ളു. ചായ സൽക്കാരത്തിനു ശേഷം പ്രിൻസിപ്പൽ ചെയ്ത പ്രസംഗത്തിൽ അത്രയധികം പേർ ഹാജരാകാതിരുന്നതിൽ അദ്ദേഹം ഖേദിക്കുന്നു എന്നും ഇങ്ങനെയുള്ള സംഭവങ്ങൾ

യുവത്വസഹജമായ പ്രസരിപ്പിന്റെ പ്രകടനം മാത്രമാണെന്നും അതെല്ലാം ക്ഷമിക്കുകയും മറക്കുകയും ചെയ്യണമെന്നും മറ്റും പറയുകയുണ്ടായി. അങ്ങനെ, ശിക്ഷയൊന്നും ഉണ്ടാകുകയില്ലെന്നുള്ള വിശ്വാസത്തിലാണ് എല്ലാവരും പിരിഞ്ഞത്.

അൽപ ദിവസം കഴിഞ്ഞു ഞാൻ പരീക്ഷയ്ക്കു പഠിച്ചുകൊണ്ടു എന്റെ മുറിയിൽ ഇരിക്കുമ്പോൾ കോളജ് പ്യൂൺ വന്ന് ഒരു കവർ എന്നെ ഏല്പിച്ചു. ഞാൻ തുറന്നു നോക്കിയപ്പോൾ പ്രിൻസിപ്പലിന്റെ ഒരു മെമ്മോ. എന്റെ കൂട്ടുകാരൻ ഉസ്മാനെ ഒരു കൊല്ലത്തേക്കും, എന്നെ കാലനിർണ്ണയമില്ലാതെ ഇനിയുമൊരുത്തരവുണ്ടാകുന്ന വരെയും പരീക്ഷയ്ക്കു ചേരാൻ അനുവദിക്കുകയില്ലെന്നായിരുന്നു അതിന്റെ ഉള്ളടക്കം.

".... രണ്ടു മൂന്നു ദിവസങ്ങൾക്കു ശേഷം പ്രിൻസിപ്പലിനെ കണ്ടു വിടുതൽ സർട്ടിഫിക്കറ്റ് ആവശ്യപ്പെടാൻ വേണ്ടി ഞാൻ കോളജിൽ പോയി. ഞാൻ ചെന്നപ്പോൾ പ്രിൻസിപ്പൽ അവിടെയില്ലായിരുന്നതുകൊണ്ട് ഹെഡ്ക്ലാർക്കിനെ കണ്ട് അരിശം മുഴുവൻ അവിടെ തീർത്തു. "ഒരു ദിവസമെങ്കിലും ഇവിടത്തെ ഹൈക്കോടതിയിൽ വക്കീലായി ഞാൻ പ്രാക്ടീസ് ചെയ്യുമെന്ന് പ്രിൻസിപ്പലിനോട് പറഞ്ഞേക്കൂ' എന്ന് പറഞ്ഞാണ് ഞാൻ സ്ഥലം വിട്ടത്. അതങ്ങനെ അവസാനിച്ചു."

ഇ. ജെ. ജോൺ 1926 മുതൽ 1931 വരെ തിരുവനന്തപുരം ലോ കോളജിന്റെ പ്രിൻസിപ്പാളായി സേവനമനുഷ്ഠിച്ചു.

## ഇ. ജെ. ജോണിനോടു കാണിച്ച അനീതി

ഇ. ജെ. ജോണിനെ പെൻഷൻ നൽകാതെ ലോ കോളജിൽ നിന്നു പറഞ്ഞുവിട്ട നടപടിയെ നിശിതമായി വിമർശിച്ചുകൊണ്ടു 1931 ജൂലൈ 21 നു ദീപിക പത്രം പ്രസിദ്ധപ്പെടുത്തിയ എഡിറ്റോറിയലാണു ചുവടെ ചേർക്കുന്നത്. ദീപികയുടെ മുഖ്യപത്രാധിപരായി 1910 മുതൽ 1940 വരെ 30 വർഷം സേവനം അനുഷ്ഠിച്ച തെങ്ങുംമൂട്ടിൽ വറുഗീസ് മാപ്പിളയാണ് ശക്തമായ ഈ മുഖപ്രസംഗം എഴുതിയത്. വറുഗീസ് മാപ്പിളയുടെ പുത്രനായ ടി. വി. വറുഗീസ് തെങ്ങുംമൂട്ടിൽ, ആവണീശ്വരം ആണ് ഈ മുഖപ്രസംഗം ഞങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവന്നതെന്ന കാര്യം നന്ദിപൂർവ്വം അറിയിക്കട്ടെ.

"തിരുവനന്തപുരം ലോ കോളജിന്റെ പരിഷ്ക്കരണത്തോട് കൂടി പ്രിൻസിപ്പാൾ മിസ്റ്റർ ഇ. ജെ. ജോണിനോടു ഗവൺമെന്റ് കാണിച്ച അനീതി ഒരു കാലത്തും ക്ഷന്തവ്യമായിട്ടുള്ളതല്ല. മിസ്റ്റർ വി. എസിന്റെ (ദിവാൻ സുബ്രഹ്മണ്യ അയ്യർ) ഗവൺമെന്റ് ഇത്ര കൃതജ്ഞതാശൂന്യവും വകതിരിവില്ലാത്തതുമായിത്തീർന്നുവല്ലോ എന്നോർത്ത് ഞങ്ങൾ വാസ്തവത്തിൽ വ്യസനിക്കുന്നു. ജനതാമധ്യത്തിൽ ഏതൽസംബന്ധ

മായുള്ള ആക്ഷേപം നാൾചെല്ലുന്തോറും വർദ്ധിച്ചുകൊണ്ടിരിക്കുന്നതേയുള്ളൂ എന്ന് ഇവിടെ കിട്ടുന്ന ലേഖനങ്ങളിലും പൊതുജനാഭിപ്രായത്തിലും നിന്നു തെളിയുന്നു. കാൽശതാബ്ദത്തിലധികം കാലം ലോ കോളജിൽ ഒരു പ്രൊഫസറുടെ നിലയിലും അനന്തരം പ്രിൻസിപ്പാളെന്ന നിലയിലും അസാധാരണതരത്തിൽ ശോഭിച്ചിട്ടുള്ള മഹാനാണു മി. ജോൺ. ലോ കോളജിനു സിദ്ധിച്ചിട്ടുള്ള സൽകീർത്തി അതിന്റെ ധുരന്ധരത്വം അതിനിപുണമായി വഹിച്ചുപോന്ന മി. ജോണിന്റെ യോഗ്യതകളെ സർവ്വപ്രധാനമായി ആശ്രയിച്ചുള്ളതാണെന്നു പറയുന്നതിൽ അസാംഗത്യമില്ല. കരംകൊണ്ടു കങ്കണവും കങ്കണം കൊണ്ടു കരവും എന്നപോലെ മി. ജോണിനെക്കൊണ്ടു ലോ കോളജും ലോ കോളജിനെക്കൊണ്ട് മിസ്റ്റർ ജോണും പരിലസിച്ചിരുന്നു എന്നു സർവ്വസമ്മതമാണ്. അദ്ദേഹത്തിന്റെ ലോ കോളജിലെ പ്രൊഫസർമാരോടുള്ള അനുവർത്തനവും വിദ്യാർത്ഥികളോടുള്ള പെരുമാറ്റങ്ങളും എക്കാലവും പ്രശംസിക്കത്തക്കവണ്ണം മാതൃകായോഗ്യമായിരുന്നു. മഹായോഗ്യന്മാരെ എപ്പോഴും സംക്രമിച്ചുകാണാറുള്ള ജാതിസ്പർദ്ധ മിസ്റ്റർ ജോണിന്റെ ഒരു പ്രവൃത്തിയിലും വാക്കിൽപ്പോലും പ്രത്യക്ഷപ്പെട്ടിരുന്നില്ലെന്നുള്ള വാസ്തവം സകലരും ഒരുപോലെ സമ്മതിക്കുന്നുണ്ട്. തിരുവിതാകൂറിലെ അഭിഭാഷക സഹസ്രങ്ങളുടെയിടയിൽ അദ്ദേഹത്തിനുള്ള നേതൃത്വവും പൊതുജനതാ മധ്യത്തിലുള്ള സുസമ്മതിയും സർവ്വവിദിതമാകയാൽ വിസ്തരിക്കേണ്ടതില്ല. തിരുവനന്തപുരം ലോ കോളജിൽ വച്ചു ഹൈക്കോർട്ട് ജഡ്ജി ശ്രീ. പി. കെ. നാരായണപിള്ളയുടെ അധ്യക്ഷതയിൽ ഇക്കഴിഞ്ഞ ശനിയാഴ്ച നടന്ന പൊതുയോഗം തന്നെ മിസ്റ്റർ ജോണിനു നാനാജാതിമതസ്ഥന്മാരായ മഹാന്മാരുടെയിടയിലുള്ള സമ്മതവും സ്ഥാനവും ഏതു തരത്തിലെന്നു പ്രദ്യോതിപ്പിക്കുന്നു. ഇത്ര യോഗ്യനും സർവ്വസമ്മതനുമായ ഒരാളിനെ ലോ കോളജിന്റെ പരിഷ്ക്കരണത്തോടു കൂടി പന്ത്രണ്ടാം തരക്കാരനെപ്പോലെ പിരിച്ചുവിട്ടത് ഒരു മഹാപരാധം തന്നെയാണ്. മി. ജോൺ അദ്ദേഹത്തിന്റെ സ്ഥിതിക്കു വെറും നാമമാത്രമായ ഒരു അലവൻസും പറ്റിക്കൊണ്ടാണ് ഇത്ര നാളും കോളജിൽ ഉദ്യോഗം വഹിച്ചു വന്നതെന്നു പ്രത്യേകം പറയേണ്ടതില്ല. കോളജ് പരിഷ്ക്കരിച്ചു പ്രിൻസിപ്പാളിന്റെ ശമ്പളം എഴുന്നൂറു മുതൽ തൊള്ളായിരം വരെ രൂപ എന്നു തീരുമാനിച്ച അവസരത്തിലാകട്ടെ അദ്ദേഹത്തെ കൈയും വീശി ഇറങ്ങിപ്പൊയ്ക്കൊള്ളുവാൻ പറകയും ചെയ്തിരിക്കുന്നു. അതായതു കാൽശതാബ്ദത്തിലധികം കാലം ഗവൺമെന്റിനെ സമർത്ഥതരമായി സേവിക്കുകയും ലോ കോളജിനെ ഇന്നത്തെ ഉന്നതമായ സ്ഥാനത്തെത്തിക്കുകയും ചെയ്ത ആ മഹാനെ പെൻഷനോ തക്കതായ സംഭാവനയോ ഒന്നും നൽകാതെ നമ്മുടെ ഗവൺമെന്റ് പിരിച്ചു വിട്ടിരിക്കുന്നു. അദ്ദേഹം നിയമം പഠിപ്പിച്ചുവിട്ട അനേകമാളുകൾ ഇന്നു

വലിയ വലിയ സ്ഥാനങ്ങളിൽ ശോഭിക്കുന്നുവെന്നു മാത്രമല്ല ചിലർ ഹൈക്കോടതി ജഡ്ജി സ്ഥാനവും മറ്റും വഹിച്ചു പെൻഷൻ പറ്റി പിരിഞ്ഞിട്ടുമുണ്ട്. ഇപ്രകാരം പല പ്രകാരത്തിൽ അഭിവന്ദ്യനായ മി. ജോണിനോടുള്ള ഗവൺമെന്റിന്റെ അനുവർത്തനം സകലരുടെയും നിസ്സീമമായ അഹഹേളനത്തെയും ആക്ഷേപത്തെയും ഒരുപോലെ അർഹിക്കുന്നു. മി. വി. എസും. ജോണിന്റെ ശിഷ്യസഹസ്രങ്ങളിലൊരാളാണെന്നുള്ളതനുസ്മരിക്കുമ്പോൾ, ഈ പ്രവൃത്തി ഒരുവക ഗുരുദക്ഷിണയായിരിക്കുമോ എന്നും സന്ദേഹിക്കേണ്ടതുണ്ട്. കോളജ് പരിഷ്ക്കരിക്കുമ്പോൾ ഗവൺമെന്റ് ഒരു കൊല്ലമെങ്കിലും മി. ജോണിനെ പ്രിൻസിപ്പൽ പദത്തിൽ ഇരുത്തുമെന്നും അതിനുശേഷം പെൻഷൻ നല്കി പിരിക്കുമെന്നുമായിരുന്നു ആദ്യം ബലമായി കേട്ടുകൊണ്ടിരുന്നത്. ഇങ്ങനെ ചെയ്തിരുന്നു എങ്കിൽ അതിനെ സർവരും ഒരുപോലെ ശ്ലാഘിക്കുമായിരുന്നു എന്നുള്ളതിനു സംശയമില്ല. മി. ജോണിനോടു കാണിച്ച അധർമ്മം ഇരുപത്തഞ്ചു കൊല്ലം സേവിച്ച ഒരു സാധാരണനോടു പോലും ഒരു പരിഷ്കൃത ഗവൺമെന്റും കാണിക്കാൻ ധൈര്യപ്പെടാത്തവിധം അത്ര നിന്ദ്യവും അധിക്ഷേപാർഹവുമാണ്. ഗവൺമെന്റ് ഇനി മറ്റു പ്രകാരമെങ്കിലും സമുചിതമായ നിലയിൽ പ്രവർത്തിച്ചു തങ്ങൾ പ്രവർത്തിച്ചുപോയ കടുംകൈയ്ക്ക് ഒരു പരിഹാരം വരുത്തുന്നതു ബുദ്ധിപൂർവ്വമായിരിക്കും.

ഒന്നാമതായി ഗവൺമെന്റ് ചെയ്യേണ്ടതു മി. ജോണിന്റെ ദീർഘകാല വിചക്ഷണമായ സേവനത്തിനുള്ള കൃതജ്ഞതയേയും അന്യാദൃശമായ യോഗ്യതയോടുള്ള അഭിനന്ദനത്തേയും ഒരു പ്രസ് കമ്മ്യൂണിക്കേയിലൊ മറ്റോ രേഖപ്പെടുത്തുകയാണ്. രണ്ടാമതായുള്ള കടമ തക്കതായ ഒരു സംഖ്യ അദ്ദേഹത്തിനു പാരിതോഷികമായി നൽകി ഗവൺമെന്റ് കൃതഘ്നമല്ലെന്നു തെളിയിക്കേണ്ടതാകുന്നു. മി. ജോണിന്റെ ദശാംശം യോഗ്യതയില്ലാത്തവരുടെ വിഷയത്തിൽപോലും ഗവൺമെന്റ് ഏതാദൃശങ്ങളായ കടമകൾ നിർവഹിച്ചിട്ടുണ്ടെന്നുള്ളത് അനുസ്മരിച്ചാൽ ഈ സംഗതിയിൽ പ്രകടിപ്പിക്കുന്ന അനാസ്ഥ ദുരുദ്ദേശ്യഭരിതമെന്നു തെളിയാതിരിക്കില്ല. മി. വി. എസിന്റെ ഗവൺമെന്റ് ക്രിസ്ത്യാനികളോട് അനുവർത്തിച്ചുകൊണ്ടിരിക്കുന്ന നയത്തെപ്പറ്റി ആ വലിയ സമുദായത്തിൽ അഭൂതപൂർവ്വമായ ആക്ഷേപവും ക്ഷോഭവും ഉണ്ടായിട്ടുണ്ട്. മി. ജോണിന്റെ നേരെ കാണിച്ച അനീതി ഇവയ്ക്ക് ഒക്കെ മകുടം വച്ച ഒന്നാണെന്നു ഗവൺമെന്റ് ധരിക്കേണ്ടതാണ്. ക്രിസ്ത്യാനികളോട് എത്രതന്നെ അനീതി കാണിച്ചാലും അവർ സഹിച്ചുകൊണ്ടു അടങ്ങിക്കിടക്കുകയേയുള്ളു എന്നു ആരെങ്കിലും ധരിച്ചു വച്ചിട്ടുണ്ടെങ്കിൽ ആ തെറ്റിദ്ധാരണ ഇനിയും കഴിവതും എളുപ്പത്തിൽ നീക്കേണ്ടതാണെന്നു കൂടി ഈ സന്ദർഭത്തിൽ ഞങ്ങൾ ഉൽബോധിപ്പിച്ചു കൊള്ളട്ടെ (ദീപിക, 1931 ജൂലൈ 21).

# 14

# തിരുവനന്തപുരം പള്ളിയും ഇ. ജെ. ജോണും

**തി**രുവനന്തപുരം പള്ളിയുടെ കാര്യത്തിൽ ജോൺ വക്കീൽ അതീവ തല്പരനായിരുന്നു. പലതവണ ആ ദേവാലയത്തിന്റെ കൈക്കാരൻ എന്ന സ്ഥാനം അദ്ദേഹം ഏറ്റെടുത്ത് നടത്തുക ഉണ്ടായിട്ടുണ്ട്. 1924 –ൽ അദ്ദേഹം കൈക്കാരനായിരുന്നപ്പോഴാണ് പള്ളിയുടെയും, ഇടവകയുടെയും ആദ്യത്തെ അച്ചടിച്ച റിപ്പോർട്ട് പ്രസിദ്ധപ്പെടുത്തിയത്. എല്ലാം ചിട്ടയായിട്ടും, ഭംഗിയായിട്ടും ചെയ്യണമെന്ന ജോൺ വക്കീലിന്റെ ജീവിത ആദർശം പള്ളിനടത്തിപ്പിലും പ്രതിഫലിച്ചു കാണുന്നുണ്ട്. മലങ്കരസഭയിലെ മറ്റെല്ലാ പള്ളികൾക്കും ഒരു മാതൃകയായിരിക്കണം തിരുവനന്തപുരം പള്ളിയുടെ ഭരണവും, നടത്തിപ്പും എന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം.

തിരുവനന്തപുരം സെന്റ് ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ പഴയകാല ചരിത്രം ജോൺ വക്കീൽ അച്ചടിച്ച് പ്രസിദ്ധീകരിച്ച 1924 –ലെ വാർഷിക റിപ്പോർട്ടിൽ നിന്നാണ് കുറെയെല്ലാം മനസ്സിലാകുന്നത്. അന്ന് അദ്ദേഹം ആ വാർഷിക റിപ്പോർട്ട് അച്ചടിച്ചു പ്രസിദ്ധീകരിച്ചില്ലായിരുന്നെങ്കിൽ ആ ചരിത്രശകലങ്ങൾ വിസ്മൃതിയിൽപെട്ടു പോയേനെ. റിപ്പോർട്ടിൽ പറയുന്നു. “മാർ ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഈ പള്ളിയുടെയും ഇടവകയുടെയും ആദ്യ റിപ്പോർട്ടായതു കൊണ്ട് നമ്മുടെ തിരുവനന്തപുരം പള്ളിയുടെ ഒരു ചരിത്രം കൂടി ചുരുക്കമായി പ്രസ്താവിക്കുന്നത് ആവശ്യവും, രസകരവുമായിരിക്കുമെന്നു തോന്നുന്നു.” പള്ളിയുടെ പഴയ ചരിത്രം അനുസ്മരിച്ചുകൊണ്ട് അദ്ദേഹം തുടരുന്നു: “ആദ്യം തിരുവനന്തപുരത്തുണ്ടായിരുന്ന സുറിയാനിപ്പള്ളി ചാലയിലായിരുന്നു. ആ സ്ഥലം ഇപ്പോൾ അന്യാധീനപ്പെട്ടുപോയി എങ്കിലും ആ സ്ഥലം അറിയുന്നവരും, അവിടെ നിന്നിട്ടുള്ള കുരിശു കണ്ടിട്ടുള്ളവരുമായി പലരും ഇപ്പോഴും ഈ ഇടവകയിൽ ജീവിച്ചിരിപ്പുണ്ട്.”

മലങ്കരയിലെ ഏതെങ്കിലും പള്ളിയിൽ വാർഷിക റിപ്പോർട്ട് അച്ചടിച്ച് 1924 കാലങ്ങളിൽ പ്രസിദ്ധീകരിക്കുക ഉണ്ടായിട്ടുണ്ടോ എന്നത് സംശയമാണ്. ജോൺ വക്കീൽ ഈ കാര്യത്തിൽ ‘Pioneer’ ആയിരുന്നു.

1894 മുതൽ ജോൺ വക്കീൽ തിരുവനന്തപുരത്തായിരുന്നു സ്ഥിരതാമസം. അന്ന് മുതൽ തിരുവനന്തപുരം പള്ളിയുടെ കാര്യത്തിൽ അദ്ദേഹം

ശ്രദ്ധാലുവായിരുന്നു. അതിന് വളരെ മുമ്പ് ചാലയിലുണ്ടായിരുന്ന പള്ളിയെക്കുറിച്ച് വ്യക്തമായ വിവരങ്ങൾ ഒന്നും ഇല്ല. ഇപ്പോൾ നിലനിൽക്കുന്ന സെന്റ് ജോർജ് പള്ളിയുടെ ഉത്ഭവത്തെക്കുറിച്ച് 1924 –ലെ വാർഷിക റിപ്പോർട്ടിൽ ഇങ്ങനെ പറയുന്നു: 'ഈ പള്ളി നിൽക്കുന്നതും നാം കൂടിയിരിക്കുന്നതുമായ ഈ സ്ഥലം എപ്പോൾ സമ്പാദിച്ചതാണെന്ന് നിശ്ചയമായി പറയുന്നതിന് രേഖകൾ ഒന്നും കാണുന്നില്ലെങ്കിലും ഏകദേശം 100 വർഷങ്ങളോളം ആയി ഈ സ്ഥലം പള്ളിവകയായിരുന്നു എന്നു അനുമാനിപ്പാൻ മാർഗ്ഗമുണ്ട്. തിരുവിതാംകൂർ സദൃക്കോർട്ടിൽ ആദ്യ ക്രിസ്ത്യൻ ജഡ്ജിയായിരുന്ന തേവലക്കര തെങ്ങുംവിളയിൽ ഉമ്മുമ്മൻ ജഡ്ജി അവർകളുടെ പേരിലാണ് ഈ സ്ഥലം സമ്പാദിക്കപ്പെട്ടത്. ആ കാലത്തു കോട്ടയം, കണ്ണംകോട്, തിരുവിതാംകോട് മുതലായ സ്ഥലങ്ങളിൽ നിന്ന് ഉദ്യോഗസംബന്ധമായും മറ്റും സുറിയാനിക്കാർ ഇവിടെ താമസമുണ്ടായിരുന്നതിനാൽ അവരുടെ സഹായസഹകരണങ്ങൾ ഈ സംഗതിയിൽ ജഡ്ജി അവർകൾക്കുണ്ടായിരുന്നിരിക്കണം. ജഡ്ജിയുടെ നാലാമത്തെ തലമുറക്കാരൻ ഇപ്പോൾ ഈ പള്ളിയുടെ ഒരംഗമാണ്.

ഏറെത്താമസിയാതെ ഒരു നക്ഷത്രബംഗ്ലാവ് തിരുവനന്തപുരത്ത് ഉണ്ടാകുകയും അതിന്റെ അദ്ധ്യക്ഷനായി ഒരു യൂറോപ്യനായ മിസ്റ്റർ ബ്രൗൺ നിയമിക്കപ്പെടുകയും ചെയ്തതോടു കൂടി ഇംഗ്ലീഷ് അറിയുന്ന റൈട്ടർമാരെ ആവശ്യമായി വന്നു. തിരുവല്ലാക്കാരൻ കുര്യൻ റൈട്ടർ, കോട്ടയത്തുകാരൻ കൊച്ചുകുഞ്ഞു റൈട്ടർ മുതലായ ചില റൈട്ടർമാരും, മിസ്റ്റർ പി. തോമസ് മുതൽ പേരുടെ പിതാവായ മിസ്റ്റർ പൈലോ മുതലായവരും തിരുവനന്തപുരത്തെ താമസക്കാരായിത്തീർന്നു. ഇതിൽ കുര്യൻ റൈട്ടർ മുതലായി ചിലരെ ഈ സ്ഥലത്തോ, ഇതിനടുത്തോ ശവസംസ്ക്കാരം ചെയ്തിട്ടുണ്ട്.

കൊല്ലവർഷം 1036 മുതൽ 1064 വരെ ഈ സ്ഥലത്തെപ്പറ്റി യാതൊന്നും പറയുന്നതിന് നിവൃത്തിയില്ലാ. ഇവിടെ യോഗ്യമായി ഒരു പള്ളി പണികയോ ക്രമമായി ശുശ്രൂഷകൾ നടത്തിക്കൊണ്ടു പോരികയോ ചെയ്തിരുന്നതായി തോന്നുന്നില്ല. 1065 –ൽ ഇവിടെ ഒരു പള്ളി പണിയണമെന്ന് മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തീർച്ചപ്പെടുത്തുകയും അതിലേക്കുള്ള ശ്രമങ്ങൾ ആരംഭിക്കുകയും ചെയ്തു. പള്ളിവക സ്ഥലം ഇടവകക്കായി സംരക്ഷിച്ചുവന്നത് തേവലക്കര തയ്യിൽ മിസ്റ്റർ ലൂക്ക് വൈദ്യൻ ആണെന്നുള്ളതും സ്മരണീയമാണ്.

'........ മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പള്ളി പണിയണമെന്നു നിശ്ചയിച്ചു എങ്കിലും പള്ളിക്ക് സ്ഥലം മതിയാകാതെ വന്നതിനാൽ കുറെ സ്ഥലം കൂടി കിട്ടുന്നതിന് ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സിനോടു അദ്ദേഹം അപേക്ഷിക്കുകയും പള്ളിയുടെ വടക്കുഭാഗം കിടക്കുന്ന സ്ഥലം മിക്കവാറും ആ അപേക്ഷയുടെ ഫലമായി കിട്ടുകയും ചെയ്തിട്ടുള്ളതാണ്.

ആയിരത്തിഅറുപത്തഞ്ചിൽ പള്ളി പണി ആരംഭിച്ചു എന്നു പറഞ്ഞു വല്ലോ. അതിലേക്കു ആദ്യമായി പ്ലാൻ ഉണ്ടാക്കിയതു മേപ്രാൽ കണിയാന്ത്ര ജോസഫ് ഓവർസീർ അവർകളായിരുന്നു. അദ്ദേഹത്തിന്റെ പ്ലാൻ അനുസരിച്ചു അടിസ്ഥാനം തറ മുതൽ ഏകദേശം രണ്ടടി ഉയരത്തോളവും കെട്ടിതീർന്നപ്പോൾ മാർ ജോസഫ് ദീവന്നാസ്യോസിന്റെ കൃത്യാന്തര ബാഹുല്യത്താലോ മറ്റോ പണി നിർത്തേണ്ടതായി വന്നു. ആയിരത്തി എഴുപത് വരെ കെട്ടിടം ആ സ്ഥിതിയിൽ കിടന്നിരുന്നു. നിങ്ങളുടെ മാറിപ്പോകുന്ന കൈക്കാരൻ (ജോൺ വക്കീൽ) ആയിരത്തി അറുപത്തി ഒൻപത് കർക്കടകത്തിൽ ഇവിടെ വക്കീലായി വന്നപ്പോൾ പള്ളി സ്ഥലം ശരിയായി അടവില്ലാതെയും, പുരയിടത്തിലും കെട്ടിടത്തിന്റെ അടിത്തറയിലും ചെടികൾ വളർന്നും ഒരു വക അനാഥമായി കിടന്നിരുന്നു. ആ കാലത്തു കോട്ടയം, തിരുവല്ലാ മുതലായ ദേശങ്ങളിൽ നിന്ന് ഇവിടെ പഠിത്വത്തിനായി വന്നു താമസിച്ചിരുന്ന ആളുകൾ ഞായറാഴ്ച തോറും ഓരോ വീടുകളിൽ കൂടി നമസ്ക്കാരം നടത്താറുണ്ടായിരുന്നു".

ജോൺ വക്കീൽ തിരുവനന്തപുരത്ത് സ്ഥിരതാമസമാക്കിയതോടു കൂടി പള്ളിപണി ഊർജ്ജിതമായി നടത്തുന്നതിന് ശ്രമങ്ങൾ തുടങ്ങി. ജോൺ വക്കീലിന്റെ അപേക്ഷ സ്വീകരിച്ചും മറ്റും പല മാന്യന്മാരും ചുരുക്കം ചില പള്ളിക്കാരും ധനസഹായം ചെയ്തു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ പ്രോത്സാഹനത്താൽ ഏകദേശം ഒൻപതിനായിരം രൂപ ചിലവിട്ടു പള്ളിപണി അധികം താമസിയാതെ തീർത്തു. ഒരു യോഗ്യൻ പള്ളിപണി ഒരിക്കലും തീരുകയില്ലെന്ന് കരുതിയാവാം വെള്ളതേപ്പ് തന്റെ ചിലവിന്മേൽ നടത്തിക്കൊള്ളാമെന്ന് ഏറ്റിരുന്നുവെങ്കിലും പണി തീർന്നപ്പോൾ ആൾ മൗനവ്രതം അവലംബിക്കുകയാണ് ഉണ്ടായത് എന്ന് വാർഷിക റിപ്പോർട്ടിൽ സൂചിപ്പിച്ചിട്ടുണ്ട്.

പള്ളിപണി നടക്കുകയും പണത്തിന്റെ ദൗർലഭ്യം കൊണ്ടു ചിലപ്പോൾ മുടങ്ങുകയും ചെയ്തിരുന്ന കാലത്തു മുളന്തുരുത്തി ചാലിൽ കൊച്ചുകോര ചികിത്സാർത്ഥം തിരുവനന്തപുരത്തു വരികയും തന്റെ രോഗത്താൽ മരിച്ചുപോയേക്കുമെന്നുള്ള ഭയം കൊണ്ട് ഒരു പട്ടക്കാരനെയും കൊണ്ട് ഇവിടെ താമസിക്കുകയും ചെയ്തിരുന്നപ്പോൾ അദ്ദേഹത്തിന്റെ ദീനം സുഖപ്പെട്ടതിന്റെ വഴിപാടായി പള്ളിയുടെ മേൽക്കൂടു പണിയുടെ തച്ച് ചിലവു മുഴുവൻ താൻ സ്വന്തമായി വഹിച്ചുകൊള്ളാമെന്ന് ഏൽക്കുകയും അതിൻ പ്രകാരം കൊച്ചുപറമ്പിൽ പൗലോസു റമ്പാന്റെ (മാർ കൂറിലോസ് മെത്രാപ്പോലീത്താ) കീഴിലായി വേണ്ട ആശാരിമാരെ അയയ്ക്കയും ബഹുമാനപ്പെട്ട റമ്പാച്ചന്റെ മേൽനോട്ടത്തിലും കൊച്ചുകോര അവർകളുടെ ചിലവിലും മരപ്പണി മുഴുവനും നടത്തുകയും ചെയ്തു. ഏകദേശം അഞ്ചു വർഷം കൊണ്ടാണ് പണി പൂർത്തിയായത്.

1076 വൃശ്ചിക മാസത്തിൽ മാർ യൗസേഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തോടു കൂടി മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പരുമല തിരുമേനി) പള്ളികൂദാശ നടത്തി. ഈ അവസരത്തിൽ അനേകം പള്ളിക്കാർ പള്ളിസാമാനങ്ങളോടു കൂടി വരികയും കൂദാശകളിൽ സംബന്ധിക്കുകയും വഴിപാടുകൾ കൊടുക്കുകയും ചെയ്തു.

തിരുവനന്തപുരം പട്ടണത്തിന്റെ സ്ഥിതിക്ക് ഒരു പട്ടക്കാരന്റെ ചിലവ് യോഗ്യമായി വഹിക്കുന്നതിന് ഇവിടെയുള്ളവരെക്കൊണ്ട് സാധിക്കുമോ എന്നു സംശയമുണ്ടായിരുന്നുവെങ്കിലും ഒരു പട്ടക്കാരനെ അയച്ചുതരണമെന്നും വല്ലവിധവും അദ്ദേഹത്തിന്റെ ചിലവ് വഹിച്ചുകൊള്ളാമെന്നും പുലിക്കോട്ടിൽ തിരുമേനിയോടും, പരുമല തിരുമേനിയോടും ജോൺ വക്കീൽ ആവശ്യപ്പെട്ടതിന്റെ ഫലമായി അന്ന് ഒരു ശെമ്മാശനായിരുന്ന തുമ്പമൺ പൂതക്കുഴിയിൽ അബ്രഹാം ശെമ്മാശനെ കശ്ശീശ്ശാ സ്ഥാനം കൊടുത്ത് തിരുവനന്തപുരം പള്ളിയിലേക്ക് വികാരിയായി അയച്ചു. പൂതക്കുഴിയിൽ അബ്രഹാം കത്തനാർ വളരെ ചുമതലാബോധത്തോടു കൂടി വികാരിയുടെ ജോലി നിർവഹിക്കുകയും ചെയ്തു. ഇദ്ദേഹം തിരുവനന്തപുരം പള്ളി വികാരിയായിരിക്കുമ്പോഴാണ് വട്ടശ്ശേരിൽ തിരുമേനി സഭാസമാധാനാർത്ഥം മർദ്ദീനിലേക്ക് പാത്രിയർക്കീസ് ബാവായെ കാണാൻ പോയപ്പോൾ കൂടെ പോയത്.

തിരുവനന്തപുരം പള്ളിക്ക് സ്വന്തമായി ശവക്കോട്ട ഉണ്ടായിരുന്നില്ല. അത് ഇടവകക്കാർക്ക് വലിയ സങ്കടത്തിന് ഇടയാക്കി. ഈ കുറവ് പരിഹരിക്കുവാൻ ജോൺ വക്കീൽ മുൻകൈയെടുത്ത് പ്രവർത്തിച്ചു. തിരുവനന്തപുരത്തെ ഇടവകജനങ്ങളിൽ നിന്ന് പിരിച്ചെടുത്ത് നല്ലോരു സംഖ്യ ശേഖരിച്ചു. പോരാതെ വന്ന സംഖ്യ ജോൺ വക്കീൽ കൈയിൽ നിന്നും എടുത്ത് ശവക്കോട്ടയ്ക്ക് സ്ഥലം വാങ്ങി. അവിടെ ഒരു ചെറിയ പള്ളി കൂടി വേണമെന്നും ആണ്ടിൽ ഒരു കുർബ്ബാന എങ്കിലും മരിച്ചവർക്കു വേണ്ടി അവിടെ വെച്ചു അർപ്പിച്ചാൽ കൊള്ളാമെന്നും ഇടവകക്കാർ അഭിപ്രായപ്പെടുകയും അതനുസരിച്ച് ഒരു ചെറിയപള്ളി പണിയുകയും ചെയ്തു.

തിരുവനന്തപുരം പള്ളിക്ക് കൊട്ടാരത്തിൽ നിന്ന് ഒരു വിലപിടിച്ച വഴിപാട് ലഭിക്കുക ഉണ്ടായി. തിരുവനന്തപുരം പള്ളിയിലെ കുരിശുകളിൽ ഒരു പ്രധാനസ്ഥാനം വഹിക്കുന്നത് ത്രോണോസിൽ വയ്ക്കുന്ന ഒരു മനോഹരമായ വെള്ളിക്കുരിശാണ്. റീജന്റ് ആയിരുന്ന സേതു ലക്ഷ്മീ ഭായി മഹാറാണിയുടെ പുത്രിയുടെ ഒരു വഴിപാടാണ് ഇത്. അതിന്മേൽ ശ്രീ എന്നൊരു അക്ഷരമല്ലാതെ വേറെ പേരൊന്നും കൊടുത്തിട്ടില്ല. മഹാറാണിയുടെ പുത്രിക്ക് ജാതകവശാൽ സർപ്പദോഷം കണ്ടുവെന്നും അതിന്റെ പരിഹാരമായിട്ടാണ് ഈ വഴിപാടെന്നും, വലിയ കോയിത്തമ്പുരാന്റെ ട്യൂട്ടറായിരുന്ന

റാവുസാഹിബ് ഒ. എം. ചെറിയാന്റെ ഉപദേശപ്രകാരമാണ് ആ വഴിപാട് കൊടുത്തതെന്നും പറയുന്നുണ്ട്.

ഇ. ജെ. ജോൺ കൈക്കാരനായിരുന്ന കാലത്തെ 1924 -ലെ അച്ചടിച്ച ആദ്യത്തെ വാർഷിക റിപ്പോർട്ടിൽ 1901 മുതൽ 1924 വരെയുള്ള കൈക്കാരന്മാരുടെ പേരുവിവരം കൊടുത്തിട്ടുണ്ട്. അതിൽ 1904, 1914, 1924 എന്നീ വർഷങ്ങളിൽ ജോണായിരുന്നു കൈക്കാരൻ. പള്ളിക്ക് വരുമാനം കുറവായിരുന്നതിനാൽ ആ കാലത്ത് പള്ളിച്ചിലവ് നടത്തിക്കൊണ്ടുപോകാൻ വിഷമമായിരുന്നു. പോരാതെ വന്നാൽ കൈക്കാരൻ സ്വന്തം കയ്യിൽ നിന്നെടുത്തും നിവൃത്തിക്കാറാണ് പതിവ്. ഒരു വർഷമേ ഒരു കൈക്കാരൻ പ്രവർത്തിച്ചിരുന്നുള്ളൂ. അടുത്ത വർഷം മറ്റൊരാളായിരിക്കും കൈക്കാരൻ. തുടർച്ചയായി ഒരു കൊല്ലത്തിൽ കൂടുതൽ ഒരാൾ കൈക്കാരൻ ആയിരിക്കുന്നത് അനുചിതമല്ലെന്നായിരുന്നു ജോൺ വക്കീലിന്റെ അഭിപ്രായം. മാറാകൈക്കാര സ്ഥാനത്തോട് അദ്ദേഹത്തിന് താല്പര്യമുണ്ടായിരുന്നില്ല. ആരു കൈക്കാരനായിരുന്നാലും പള്ളിക്ക് ചിലവിന് രൂപ പോരാതെ വന്നാൽ ജോൺ വക്കീൽ കൈയിൽ നിന്നെടുത്തു കൊടുക്കുകയാണ് പതിവ്. ജോൺ വക്കീലിന്റെ അമിതമായ താല്പര്യം ഹേതുവായിട്ടാണ് തിരുവനന്തപുരം പള്ളിയിൽ വിശുദ്ധ കുർബ്ബാന തുടങ്ങിയത്. അതും വിഘ്നം കൂടാതെ തുടർന്നുകൊണ്ട് പോകേണ്ടത് തന്റെ കടമയാണെന്ന് അദ്ദേഹം വിശ്വസിച്ചു. അതുകൊണ്ട് പള്ളിനടത്തിപ്പിന് പണം പോരാതെ വന്ന് കഷ്ടപ്പെടുന്നു എന്ന പരാതി ഉയരാൻ ഇടവരുത്താതെ അദ്ദേഹം കഴിച്ചുകൂട്ടി. ഒട്ടേറെ സംഖ്യ തിരുവനന്തപുരം പള്ളിക്കാര്യങ്ങൾക്കായി ആ സഭാസ്നേഹി ചിലവാക്കിയിട്ടുണ്ട്. അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ തിരുവനന്തപുരത്ത് വന്നപ്പോൾ കൈമുത്തു കൊടുക്കുവാൻ ഇടവകക്കാരിൽ നിന്നും പിരിഞ്ഞുകിട്ടിയത് വെറും 50 രൂപയായിരുന്നു. അത്രയും ചെറിയ സംഖ്യ എങ്ങിനെയാണ് പാത്രിയർക്കീസ് ബാവായ്ക്ക് കൊടുക്കുക? 100 രൂപ ജോൺ വക്കീൽ സംഭാവനയായി ചേർത്ത് പാത്രിയർക്കീസിന് 150 രൂപ കൈമുത്തു കൊടുത്തു. ഈ വിവരം വട്ടിപ്പണക്കേസ് മൊഴിയിൽ ജോൺ വക്കീൽ വെളിപ്പെടുത്തുന്നുണ്ട്.

ജോൺ വക്കീലിന് കൊട്ടാരത്തിൽ നല്ല പിടിപാടുണ്ടായിരുന്നു. പള്ളിപണിക്ക് കൊട്ടാരത്തിൽ നിന്ന് സഹായം കിട്ടാൻ ഈ അടുപ്പം കാരണമായി. പള്ളിപണി കഴിഞ്ഞു കൂദാശ കഴിഞ്ഞെങ്കിലും മണിമാളിക പൂർത്തിയായിരുന്നില്ല. അത്മായ ട്രസ്റ്റിയായിരുന്ന പ്രസിദ്ധനായ സി. ജെ. കുര്യൻ അമേരിക്കയിൽ നിന്നു ഒരു വിശേഷപ്പെട്ട മണി വരുത്തിക്കൊടുത്തു. അക്കാലത്ത് അതിന് ആയിരം രൂപ ചിലവായി. ആ മണി വെക്കുന്നതിന് ഉന്നതമായ ഒരു മണിമാളികയാണ് ഉദ്ദേശിച്ചിരുന്നത്. മുകളിലേക്ക് പണി തീരാതെ കിടന്നു. മേൽക്കൂര പണിയാതെ നനഞ്ഞൊലിച്ച് കിടന്നിരുന്ന

ആ ഭാഗം ആർക്കും അരോചകമായി തോന്നുമായിരുന്നു. കുറെ നാൾ അങ്ങനെ കിടന്നാണ് അതിന്റെ പണി പൂർത്തിയാക്കിയത്. അതിന്റെ പുറകിൽ ഒരു കഥയുണ്ട്. ശ്രീമൂലം തിരുനാൾ മഹാരാജാവ് തിരുവിതാംകൂർ ഭരിക്കുന്ന കാലം. അദ്ദേഹം എന്നും അഞ്ചു മണി ആകുമ്പോൾ ഇരട്ടക്കുതിരകളെ പൂട്ടിയ വണ്ടിയിൽ കുതിരപ്പട്ടാളത്തിന്റെ അകമ്പടിയോടെ സായാഹ്നസവാരിക്ക് എഴുന്നെള്ളും. ആഴ്ചയിൽ രണ്ടുമൂന്നു ദിവസം മെയിൻ റോഡിൽ കൂടെയായിരിക്കും സവാരി. കോട്ടയ്ക്കകത്തു നിന്നും കനകക്കുന്ന് വരെയാണ് യാത്ര. ഒരു ദിവസം പള്ളിയുടെ മുമ്പിൽ വന്നപ്പോൾ കുതിരകൾ മുന്നോട്ട് പോകാതെ നില്പായി. പിണങ്ങുന്ന കുതിരകളെ സാന്ത്വനപ്പെടുത്തി വണ്ടിതിരിച്ച് കൊട്ടാരത്തിലേക്ക് വിട്ടു. കൊട്ടാരം ജോത്സ്യൻ ദേവപ്രശ്നം വെച്ചു നോക്കിയതിൽ അശ്വാരൂഢനായ ഒരു യോദ്ധാവ് പള്ളിയുടെ മുൻവശം നിൽക്കുന്നത് കണ്ടാണ് കുതിരകൾ മുമ്പോട്ടുപോകാതെ പിണങ്ങിയതെന്നു കണ്ടുവത്രെ. അടുത്ത ദിവസം, മഹാരാജാവ് തിരുവനന്തപുരം ഇടവകയിലെ പ്രമുഖനായ ഇലഞ്ഞിക്കൽ ജോൺ വക്കീലിനെ ആളയച്ചു വരുത്തി. 'നിങ്ങളുടെ പള്ളിയുടെ പണി പൂർത്തിയാകാതെ കിടക്കുന്നതെന്ത്?'' എന്ന് ചോദിച്ചു. പണമില്ലാതെയാണെന്നു പറഞ്ഞതിന് നിങ്ങൾക്കാണോ പണത്തിന് പ്രയാസം എന്നായി രാജാവ്. ഉടനെതന്നെ പണി തീർക്കണം എന്ന് കല്പിച്ച് വക്കീലിനെ യാത്രയാക്കി. പുറകെ സർവ്വാധികാര്യക്കാരിൽ നിന്നും ലഭിച്ച ഒരു കവറിൽ ഒരു നല്ല തുക (500 രൂപ) സംഭാവനയും സൗജന്യനിരക്കിൽ തടി നൽകുന്ന ഒരു കാർഡും ഉണ്ടായിരുന്നു. അധികം താമസിയാതെ മണിമാളിക പണി പൂർത്തിയാക്കി. അമേരിക്കയിൽ നിന്നും വരുത്തിയ മണി അവിടെ സ്ഥാപിച്ചു.

അബ്ദുള്ളാ പാത്രിയർക്കീസിന് തിരുവനന്തപുരത്ത് സ്വീകരണം നൽകാനും മറ്റും മുൻകയ്യെടുത്ത് ഓടി നടന്നതും ജോൺ വക്കീലായിരുന്നു. പാത്രിയർക്കീസിന്റെ താമസത്തിന് നക്ഷത്രബംഗ്ലാവ് ഏർപ്പാട് ചെയ്തതും, അദ്ദേഹത്തിന്റെ യാത്രയ്ക്ക് സ്റ്റേറ്റ് കാര്യേജ് മഹാരാജാവിനെ കണ്ട് അനുവാദം വാങ്ങിച്ച് ഏർപ്പാടാക്കിയതും ജോൺ വക്കീലായിരുന്നു. വട്ടിപ്പണക്കേസ് മൊഴിയിൽ അദ്ദേഹം ഈ കാര്യങ്ങൾ വെളിപ്പെടുത്തുന്നുണ്ട്.

'തിരുവനന്തപുരം സെന്റ് ജോർജ് പള്ളി ശതാബ്ദിയുടെ നിറവിൽ' എന്ന പുസ്തകം തിരുവനന്തപുരം സെന്റ് ജോർജ് കത്തീഡ്രൽ പാരിഷ് ഫെലോഷിപ്പ് 2001 ൽ പ്രസിദ്ധീകരിച്ചു. മുൻ കൊളീജിയേറ്റ് എജ്യുക്കേഷൻ ഡയറക്ടർ പ്രൊഫ. ജോസഫ് അലക്സാണ്ടർ, മുൻ ഡപ്യൂട്ടി കലക്ടർ വി. കെ. ചാക്കോ, റിട്ട. ഐ. എ. എസ്. ഓഫീസർ സി. കെ. കൊച്ചുകോശി എന്നിവരാണ് ഇതു രചിച്ചത്. അതിൽ ഇ. ജെ. ജോണും

തിരുവനന്തപുരം പള്ളിയും സംബന്ധിച്ചുള്ള ബന്ധത്തെപ്പറ്റി പറഞ്ഞിട്ടു ണ്ട്. അക്കാര്യങ്ങളാണ് ചുവടെ പരാമർശിക്കുന്നത് (ഉദ്ധരണിയല്ല).

ഇ. ജെ. ജോൺ 100 വർഷം മുമ്പ് 1904 ലും പിന്നീട് 1924 ലും സെന്റ് ജോർജ് പള്ളി ട്രസ്റ്റിയായിരുന്നു. 1924 ലെ പള്ളിയുടെ വാർഷിക റിപ്പോർട്ടിലെ ജോൺ വക്കീലിന്റെ പരാമർശത്തെ പള്ളി സംബന്ധിച്ചുള്ള ഇന്നത്തെ തർക്കത്തിൽ ഇരുകക്ഷികളും അവരവർക്കു പറ്റിയ വിധത്തിൽ വ്യാഖ്യാനിക്കുന്നുണ്ട്. പരാമർശം ചുവടെ ചേർക്കുന്നു. പള്ളി സ്ഥിതി ചെയ്യുന്ന "ഈ സ്ഥലം എപ്പോൾ സമ്പാദിച്ചതാണെന്നു നിശ്ചയമായി പറ യുന്നതിന് രേഖകൾ ഒന്നും കാണുന്നില്ലെങ്കിലും ഏകദേശം നൂറു വർഷ ത്തോളമായി ഈ സ്ഥലം പള്ളി വകയായിരുന്നു എന്ന് അനുമാനിപ്പാൻ മാർഗ്ഗമുണ്ട്." ഇ. ജെ. ജോൺ വക്കീൽ കൈക്കാരനായി സമർപ്പിച്ച റിപ്പോർ ട്ടാണ് അതിന്റെ വിശ്വാസ്യതയ്ക്കു പ്രാധാന്യം നൽകുന്നത്. വരവു ചെലവു കണക്കിൽ ഇ. ജെ. ജോണിന്റെ ഒപ്പില്ലെന്ന് ഒരു കൂട്ടർ വാദിക്കുന്നു. പക്ഷേ ഓഡിറ്റർ ആയിരുന്ന ടി. ടി. കോരയുടെ ഒപ്പും സർട്ടിഫിക്കറ്റും ഉണ്ട്. തികഞ്ഞ സഭാസ്നേഹിയും സത്യസന്ധനും ഉത്തമ ക്രിസ്തു ഭക്തനുമാ യിരുന്ന കോട്ടയം തട്ടുങ്കൽ ടി. ടി. കോരയുടെ സർട്ടിഫിക്കറ്റിനെ ഒരു വിധത്തിലും അവിശ്വസിക്കാനാവില്ലെന്നും ഓർക്കണം. ജോൺ വക്കീൽ റിപ്പോർട്ട് കണ്ടില്ലെന്നു വാദിക്കുന്നവർക്കും അനുമാനങ്ങൾക്കു പകരം പുതിയ തെളിവു കൊണ്ടുവരേണ്ട ഭാരം ചുമക്കേണ്ടതുണ്ടെന്നത്രെ മറു പക്ഷം പറയുന്നത്.

വട്ടിപ്പണക്കേസിൽ 1923 ൽ ഉണ്ടായ ഹൈക്കോടതിവിധി വട്ടശ്ശേരിൽ തിരുമേനിക്കു പ്രതികൂലമായിരുന്നു. തുടർന്ന് തിരുവനന്തപുരത്തു ഇ. ജെ. ജോണിന്റെ വീട്ടിൽ സമുദായപ്രമാണികൾ സമ്മേളിച്ചു പാത്രിയർക്കീസ് ഭാഗം മെത്രാൻ പൗലൂസ് മാർ അത്താനാസ്യോസിനെ മലങ്കര മെത്രാ പ്പോലീത്തായായി അംഗീകരിച്ചു സന്ധിയാകണമെന്നു നിർദ്ദേശിച്ചു. ഇ. ജെ. ജോണും, എം. എ. ചാക്കോയും സന്ധിയാലോചനകൾക്കു നിയോ ഗിക്കപ്പെട്ടു. രാജിവ്യവസ്ഥകൾ വട്ടശ്ശേരിൽ തിരുമേനി നിഷ്കർഷം പരി ശോധിച്ചു ന്യൂനതകൾ ചൂണ്ടിക്കാട്ടി തള്ളിക്കളയുകയാണുണ്ടായത്.

1894 –ൽ പുലിക്കോട്ടിൽ ദീവന്നാസ്യോസ് അഞ്ചാമൻ വീണ്ടും തിരുവ നന്തപുരത്തു വന്നപ്പോൾ പള്ളിപണി ഊർജ്ജിതപ്പെടുത്തി. മെത്രാപ്പോ ലീത്തായുടെ ഉദ്യമത്തിൽ ഇ. ജെ. ജോൺ വക്കീലും പങ്കാളിയായി. മെത്രാ പ്പോലീത്തായോടൊപ്പം വക്കീലും ചില പ്രമുഖ വ്യക്തികൾക്കു രണ്ടു രൂപ വീതം നൽകി പള്ളിപണിയെ സഹായിക്കണമെന്നെഴുതി. അങ്ങനെ ഇ. ജെ. ജോൺ പള്ളിപണിക്കു വലിയ സഹായിയായി. പള്ളികൂദാശ പരു മല തിരുമേനി 1900 നവംബർ 22 നു നടത്തി. പള്ളികൂദാശയ്ക്കു ഇ. ജെ. ജോൺ മുതലായവരുടെ സഹായങ്ങൾ ചില്ലറയല്ലായിരുന്നു.

കൂദാശയോടനുബന്ധിച്ച് തിരുവനന്തപുരം സെന്റ് ജോർജ് പള്ളിക്കു ലഭിച്ച സംഭാവനയുടെ ഒരു ഭാഗം കൊണ്ട് വി. പി. നൈനാന്റെ പേരിൽ വാങ്ങിയതാണ് പാറ്റൂർ ശവക്കോട്ടപ്പറമ്പ്. നേരത്തെ മരിച്ച ഒരു വൈദികനെ സെമിത്തേരി ഇല്ലാത്തതിനാൽ ഇംഗ്ലീഷ് പള്ളി സെമിത്തേരിയിൽ അടക്കേണ്ടിവന്നു. ഇതിൽ വികാരിയച്ചന്റെ അഭ്യർത്ഥനപ്രകാരം മിസിസ് ഇ. ജെ. ജോൺ ദാനമായി പണിയിച്ചതാണ് അതിലെ ചെറിയചാപ്പൽ. ത്രോണോസിലെ പട്ടുവിരികൾ കൂദാശവേളയിൽ സമ്മാനിച്ചത് ഇലഞ്ഞിക്കൽ ഉതുപ്പാണ്. പള്ളിയുടെ കനകജൂബിലി 1950 നവംബർ 22 ന് ആഘോഷിച്ചപ്പോൾ ഇലഞ്ഞിക്കൽ കുടുംബവുമായി അടുത്തബന്ധമുള്ള കെ. സി. മാമ്മൻ മാപ്പിളയും, ഇ. ജെ. ജോണിന്റെ പുത്രനും അന്ന് മന്ത്രിയുമായിരുന്ന ഇ. ജോൺ പീലിപ്പോസും, പ്രധാന പ്രസംഗകരായിരുന്നു. 1926 ൽ ആരംഭിച്ച സെന്റ് ജോർജ് അസോസിയേഷൻ പ്രവർത്തനത്തിൽ ഇ. ജെ. ജോണും, കെ. സി. ഈപ്പനും മറ്റും സജീവമായി പങ്കെടുത്തിരുന്നു.

# 15

# നിരണം പള്ളിയുടെ പൊൻകുരിശ്

**നി**രണം പള്ളിയുടെ പൊൻകുരിശിനെപ്പറ്റി കേൾക്കാത്തവർ ഉണ്ടാവില്ല. കാലമേറെ കഴിഞ്ഞിട്ടും ആ കുരിശ് കള്ളന്മാർ കട്ടുകൊണ്ടു പോയ കഥ അമ്മമാർ പറഞ്ഞുകൊടുക്കുമ്പോൾ കുട്ടികൾ അതീവ ശ്രദ്ധയോടെ കേൾക്കും. സ്വർണ്ണക്കുരിശിനെക്കുറിച്ചുള്ള വർണ്ണന, കഥയുടെ ചമൽക്കാരം വർദ്ധിപ്പിച്ചിരുന്നു. ഒരു അപസർപ്പക കഥയുടെ രൂപഭദ്രതയോടെ പിഞ്ചു ഹൃദയങ്ങളിൽ നിരണംപള്ളിയുടെ പൊൻകുരിശ് സ്ഥാനം പിടിച്ചു.

വിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട നിരണം പള്ളി സമ്പത്തു കൊണ്ടും ഐശ്വര്യം കൊണ്ടും ഉന്നതനില പ്രാപിച്ചിരുന്നു. അറുപത് ഏക്കറോളം പുഞ്ച - വിരിപ്പു നിലങ്ങൾ. അയ്യായിരം പറ നെല്ലിൽ കൂടുതൽ വർഷം തോറും പാട്ടമായും മറ്റും പള്ളിക്ക് വന്നുചേർന്നിരുന്നു. കേരള ഭൂപരിഷ്കരണ നിയമം നടപ്പിൽ വരുന്നതിനു മുൻപ് ഓർത്തഡോക്സ് സഭയിലെ ഏറ്റവും കൂടുതൽ നെല്ല് വരുമാനമുള്ളതും ധനപുഷ്ടിയുള്ളതുമായ ദേവാലയം നിരണം വലിയപള്ളിയായിരുന്നു.

നിരണം പള്ളിവകയായി പൊൻകുരിശ് വളരെ വർഷങ്ങൾക്ക് മുൻപ് തന്നെ ഉണ്ടായിരുന്നു. കുരിശിന്റെ നിർമ്മാണത്തെക്കുറിച്ച് ഒരു പാട്ടു തന്നെ ഉണ്ട്. ഭണ്ഡാരം തുറന്ന് പവൻ വാരി എടുത്തതും പള്ളിയിൽ ഇരിപ്പുള്ള തങ്കക്കുഴവികൾ തൂക്കിയെടുത്തതും മറ്റും ആ പാട്ടിൽ വർണ്ണിക്കുന്നുണ്ട്. സ്വർണ്ണം വറുത്ത് പത്തരമാറ്റുള്ള തങ്കം ആക്കി നാനൂറ്റിനാലു ദിവസം കൊണ്ട് പണി തീർത്തതായി ഗാനത്തിൽ പറയുന്നു. പട്ടക്കാർ കൂദാശ ചെയ്തു കുരിശ് വിശുദ്ധീകരിച്ചു. നിരണത്തെ പള്ളിയുടെ പൊൻകുരിശു കഴിഞ്ഞാൽ ഓർത്തഡോക്സ് സഭയിലെ പുതുപ്പള്ളിപ്പള്ളിക്കു മാത്രമേ ഇത്ര വലിപ്പമുള്ള സ്വർണ്ണക്കുരിശ് ഉണ്ടായിരുന്നുള്ളു. രത്നങ്ങളും, വർണ്ണക്കല്ലുകളും പതിച്ച് മനോഹരമാക്കിയ പൊൻകുരിശ് കണ്ടാൽ ആരും നോക്കിനിന്നു പോകും. അത്രയ്ക്ക് ചേതോഹരമായിരുന്നു ആ തങ്കക്കുരിശ്. സൂര്യരശ്മികൾ തട്ടിയാൽ കുരിശിന്റെ തങ്ക അലുക്കുകൾ എന്തോ ദൈവചൈതന്യം കൈവന്ന പോലെ വെട്ടിത്തിളങ്ങും. കുരിശിൽ പതിച്ച വൈവിധ്യമാർന്ന രത്നങ്ങളിൽ സൂര്യകിരണങ്ങൾ പതിച്ചാൽ ഉണ്ടാകുന്ന പ്രകാശധോരണി കണ്ണഞ്ചിക്കുന്നതായിരുന്നു. കുരിശിന്റെ തൂക്കം തൊള്ളായിരം പവനായിരുന്നെന്ന് പഴമക്കാർ ഓർക്കുന്നു. നിരണം കുരിശ് പല

ആഘോഷങ്ങൾക്കും കൊണ്ടുപോകാറുണ്ട്. പാത്രിയർക്കീസുമാർ മലങ്കര സന്ദർശിക്കുമ്പോൾ വരവേൽപ്പ് നൽകി സ്വീകരിക്കുവാൻ നിരണം പൊൻകുരിശ് കൊണ്ടുപോയിട്ടുണ്ട്. അബ്ദള്ളാ പാത്രിയർക്കീസ് ബാവായ്ക്കു തിരുവനന്തപുരത്ത് നൽകിയ ഗംഭീര വരവേൽപ്പിന് നിരണം പൊൻകുരിശ് അകമ്പടി സേവിച്ചിരുന്നു.

അതിനെക്കുറിച്ച് ഇസ്സഡ്. എം. പാറേട്ട് *മലങ്കര നസ്രാണികൾ*, വാല്യം 4, പേജ് 204–205 പേജുകളിൽ വിവരങ്ങൾ കൊടുത്തിട്ടുണ്ട്:

“നിരണം പൊൻകുരിശു മോഷ്ടിക്കണമെന്ന മോഹം തിരുവനന്തപുരം എതിരേല്പിൽ ആ കുരിശു കണ്ടപ്പോളാണ് തനിക്ക് തോന്നിയതെന്നും, തുടർന്ന് വേണ്ട പ്ലാൻ തയ്യാറാക്കി കൂട്ടുകാരുമായി നിരണത്ത് എത്തി കുരിശു മോഷ്ടിച്ചു കൊണ്ടുപോയി എന്നും 91 മിഥുനത്തിൽ കായംകുളത്തു വെച്ച് അറസ്റ്റു ചെയ്യപ്പെട്ട കോലപ്പൻ എന്ന തസ്ക്കരൻ സമ്മതിച്ചതും ഓർമ്മയിൽ വരുന്നു.”

അബ്ദുള്ളാ പാത്രിയർക്കീസിന്റെ തിരുവനന്തപുരം എതിരേൽപ്പിന് മുന്നിട്ടുനിന്നു പ്രവർത്തിച്ചത് ജോൺ വക്കീലായിരുന്നു. സ്വീകരണത്തെക്കുറിച്ച് ജോൺ വക്കീൽ വട്ടിപ്പണക്കേസിൽ 1092 മിഥുനം 3–ാം തീയതി ഇങ്ങനെ മൊഴി കൊടുക്കുകയുണ്ടായി (വട്ടിപ്പണക്കേസ് മൊഴി, പേജ് 279):

ചോദ്യം: തിരുവനന്തപുരത്ത് ബാവായുടെ എതിരേല്പിനു വേണ്ട ചെലവെല്ലാം പൊതുപ്പിരിവു (Public Subcription) കൊണ്ടായിരുന്നോ?

ഉത്തരം: അധികം പൊതുപ്പിരിവു കൊണ്ടാണ്. ചിലതെല്ലാം പൊതുപ്പിരിവു കൂടാതെയും ഉണ്ട്. എന്റെ സ്വന്ത ചെലവിന്മേൽ കുറേ സാമാനങ്ങൾ വരുത്തിയതിനു ഞാനാണ് ചെലവാക്കിയത്. ബാവാ തിരുവനന്തപുരത്ത് നക്ഷത്ര ബംഗ്ലാവിൽ താമസിക്കുന്ന കാലത്തു കൊട്ടാരത്തിൽ നിന്നു ഗവൺമെന്റ് വക വണ്ടി (State Carriage) കൊടുത്തിരുന്നു. ബാവാ പോയപ്പോൾ ബാവായുടെ കൂടെ ഞാൻ ചാക്കേകടവു വരെ പോയിരുന്നു.”

നിരണം പൊൻകുരിശ്, പള്ളിയുടെ മേൽപൂട്ടിൽ വളരെ ഭദ്രമായിട്ടാണ് സൂക്ഷിച്ചിരുന്നത്. പള്ളിമുറ്റത്തെ നെൽപ്പുരയിലെ അറയിൽ ഏഴുപൂട്ടിട്ട് പൂട്ടിയാണ് സൂക്ഷിച്ചിരുന്നതെന്ന് പറയപ്പെടുന്നു. നിരണത്തെ പ്രശസ്ത കുടുംബങ്ങളിലെ മൂപ്പന്മാരുടെ കൈവശമായിരുന്നു ഓരോ പൂട്ടിന്റെയും താക്കോൽ. ഏഴുപേരും ചേർന്നാലേ പൊൻകുരിശ് ഇരിക്കുന്ന അറ തുറക്കുവാൻ കഴിയുകയുള്ളു. അങ്ങിനെ വിലപിടിച്ച പൊൻകുരിശ് നിരണം പള്ളിക്കാർ അതീവ ജാഗ്രതയോടെ കാത്തുസൂക്ഷിച്ചുപോന്നു. കുരിശ് കട്ടുകൊണ്ടുപോകുമെന്ന് സ്വപ്നത്തിൽ പോലും കരുതിയിരുന്നില്ല.

1916 ഇടവമാസം 16 ന് ഞായറാഴ്ച അർദ്ധരാത്രി സമയം. ചുട്ടു പൊള്ളുന്ന വേനലിന് അറുതി വരുത്തിക്കൊണ്ടു കാലവർഷം രൗദ്രഭാവങ്ങളോടെ വന്നെത്തി. കാലവർഷ കാർമേഘങ്ങൾ കൊണ്ട് ആകാശം കറുത്തിരുണ്ടു. ശക്തിയായ മഴയ്ക്ക് അകമ്പടി സേവിച്ചുകൊണ്ട് ഭയങ്കര മിന്നലും, ഇടിവെട്ടും. ഭൂമി പിളർന്നുപോകുമോ എന്ന് ഭയപ്പെടുന്ന രീതിയിലുള്ള ഘോരമായ മേഘഗർജ്ജനം. കാറ്റ് അതിശക്തിയായി ചീറി അടിച്ചു. തെങ്ങിൻതലപ്പുകൾ കൊടുങ്കാറ്റിൽ കരാളനൃത്തമാടി. ആരും ആ ഭയങ്കര രാത്രിയിൽ എന്തു ശബ്ദം കേട്ടാലും പുറത്തിറങ്ങുകയില്ലെന്ന് ഉറപ്പായിരുന്നു. പ്രകൃതിയുടെ സംഹാരതാണ്ഡവം കണ്ട് പുറത്തിറങ്ങാതെ ഉൾക്കിടിലത്തോടെ എല്ലാവരും മൂടിപ്പുതച്ചു ഭയന്നു കിടന്നു.

കോലപ്പൻ ഈ സമയം നിരണംപള്ളിയുടെ നെൽപ്പുരയിൽ കടന്നു കൂടിയിരുന്നു. ആ പെരുംകള്ളനെ സഹായിക്കാൻ ചില കൂട്ടുകാരുമുണ്ടായിരുന്നു. വെള്ളായണി പരമു ആ സംഘത്തിൽ ഉണ്ടായിരുന്നതായി പാറേട്ട് എഴുതിയിട്ടുണ്ട്. എന്നാൽ കോലപ്പൻ ഒറ്റക്കാണ് കളവു നടത്തിയതെന്നാണ് പലരുടേയും വിശ്വാസം. വളരെ നാളത്തെ പ്ലാനും, പദ്ധതിയും കൊണ്ടാണ് കോലപ്പൻ ഈ സാഹസത്തിന് ഇറങ്ങിത്തിരിച്ചത്. പല തവണ നിരണം പള്ളിമുറ്റത്ത് ചുറ്റിക്കറങ്ങി വിവരങ്ങൾ സൂക്ഷ്മമായി ശേഖരിച്ചു. ആർക്കും ഒരു സംശയവും കൊടുക്കാതെയായിരുന്നു അയാളുടെ നീക്കങ്ങൾ. അറയ്ക്കകത്ത് ഏഴ് പൂട്ട് ഇട്ട് പൂട്ടിയാണ് പൊൻകുരിശ് സൂക്ഷിച്ചിരിക്കുന്നതെന്ന് അയാൾ മനസ്സിലാക്കിയിരുന്നു. ഓരോ പൂട്ടിന്റെയും സമ്പ്രദായം മനസ്സിലാക്കി ഓരോ പൂട്ടും പൊളിക്കാനുള്ള സാമഗ്രികളും അയാൾ കൈവശം കരുതിയിരുന്നു. സഹായിപ്പാൻ മറ്റൊരു കുപ്രസിദ്ധ മോഷ്ടാവായ വെള്ളായണി പരമുവിന്റെ സഹായവും കൂടിയായപ്പോൾ സംഗതി എളുപ്പമായി. പൂട്ടുകൾ പൊളിച്ച് കുരിശെടുത്ത് ഒടിച്ച് മടക്കി ചാക്കിലാക്കി കോലപ്പനും സംഘവും സ്ഥലം വിട്ടു!

നെൽപ്പുരയിൽ നിരണംപള്ളി മൂപ്പൻ രാത്രി കാലങ്ങളിൽ ഉണ്ടാകാറ് പതിവുണ്ടായിരുന്നുവത്രേ. നിർഭാഗ്യവശാൽ കോലപ്പൻ മോഷ്ടിക്കാൻ വന്ന ദിവസം പള്ളിമൂപ്പൻ ഉണ്ടായിരുന്നില്ല. കോലപ്പനും, സംഘവും പൂട്ട് പൊളിക്കുന്ന ശബ്ദവും, ചില തട്ടലും, മുട്ടലും മറ്റും തൊട്ടടുത്ത് താമസിച്ചിരുന്ന പട്ടമുക്കിൽ വലിയച്ചൻ കേട്ടിരുന്നു എന്ന് പഴയ തലമുറയിലെ ആളുകൾ പറഞ്ഞു കേട്ടിട്ടുണ്ട്. മഴ പെയ്തതിനാൽ കുളിര് മാറ്റാൻ പള്ളി മൂപ്പൻ വിറകു കീറുകയാണെന്ന് ധരിച്ച് അച്ചൻ വീണ്ടും ഉറങ്ങി.

നേരം വെളുത്തപ്പോഴാണ് കുരിശ് മോഷണം പോയ വിവരം മാലോകർ അറിയുന്നത്. കേട്ടവർ, കേട്ടവർ അന്ധാളിച്ചു നിന്നു. വിശ്വസിക്കാൻ പറ്റാത്ത പോലെ! ഷോക്കേറ്റ പോലെയായി നിരണത്തെ ജനങ്ങൾ. വൻ പോലീസ് സംഘം വന്നെത്തി. പിന്നെ അന്വേഷണത്തിന്റെ അഞ്ചുകളിയായി.

അക്കാലങ്ങളിൽ പോലീസ് നായയെ കൊണ്ടുവന്ന് മണപ്പിച്ച് തെളിവ് ശേഖരിക്കുന്ന സമ്പ്രദായമൊന്നും ഉണ്ടായിരുന്നില്ലല്ലോ. സംശയം തോന്നുന്നവരെ പിടിച്ചുകൊണ്ടുപോയി പോലീസ് സ്റ്റേഷനിലിട്ട് തല്ലി പഞ്ചറാക്കി കേസ് തെളിയിക്കുകയായിരുന്നു പതിവ്. ശാസ്ത്രീയമായ കുറ്റാന്വേഷണ സമ്പ്രദായമൊന്നും അന്ന് തിരുവിതാംകൂറിൽ ഉണ്ടായിരുന്നില്ല. തിരുവിതാംകൂറിലെന്നല്ല ഒരു ഇന്ത്യൻ സംസ്ഥാനത്തും ആ വക പണി ഉണ്ടായിരുന്നില്ല. അക്കാലങ്ങളിൽ പോലീസിന്റെ അടി കൊണ്ട് ചത്താൽ അത് വലിയൊരു കുറ്റമായി കണക്കാക്കിയിരുന്നുമില്ല. ആളുകളെ തല്ലുന്നതാണ് പോലീസിന്റെ മുഖ്യ തൊഴിൽ എന്നു വരെ ജനങ്ങൾ വിശ്വസിച്ചിരുന്നു. ബ്രിട്ടീഷുകാർ ഇന്ത്യ അടക്കി ഭരിച്ചിരുന്ന കാലമാണ്. സായിപ്പ് ഗാന്ധിജിയെ ബൂട്ട്സ് ഇട്ട കാലുകൊണ്ട് മുഖത്ത് ചവിട്ടി മുൻവശത്തെ പല്ലുകൾ കളഞ്ഞത് ആ കാലത്തായിരുന്നു.

നിരണം പൊൻകുരിശ് കളവ് കേസിൽ പോലീസ് അവരുടെ സമ്പ്രദായമനുസരിച്ച് അന്വേഷണം തകൃതിയായി നടത്തി. നിരവധി പേരെ ചോദ്യം ചെയ്തു. നിരപരാധികളായ പലർക്കും സമൃദ്ധിയായി അടി കിട്ടി. ഒന്നും അറിയാത്ത പള്ളിയിലെ വികാരി അച്ചന്മാരും, ശുശ്രൂഷക്കാരും പോലീസിന്റെ നോട്ടപ്പുള്ളികളായി. അവരെയെല്ലാം പോലീസ് പലപ്പോഴായി ചോദ്യം ചെയ്തു. നൂറുകണക്കിന് അൽമേനികളെ പോലീസ് പീഡിപ്പിച്ചു. മുട്ടുസൂചി കേറ്റുക, കാന്താരിമുളക് അരച്ച് തേക്കുക തുടങ്ങിയ പരമ്പരാഗത വേലകൾ പോലീസ് യഥാവിധി നടത്തിപ്പോന്നു. ബ്രാഹ്മണരുൾപ്പെടുന്ന ഉയർന്ന പോലീസ് മേധാവികൾ കൈനിക്കര മഠത്തിൽ ക്യാമ്പു ചെയ്തിട്ടായിരുന്നു അന്വേഷണത്തിന് നേതൃത്വം കൊടുത്തത്. ഇരുപത്തെട്ടു ദിവസം അന്വേഷണം ശക്തിയായി നടന്നു. നാട്ടിലെങ്ങും ശ്മശാന മൂകതയായിരുന്നു. നിരണം പ്രദേശത്ത് ദുഃഖം തളംകെട്ടി നിന്നു. മനുഷ്യർ പുറത്തിറങ്ങാൻ തന്നെ ഭയപ്പെട്ടു. പോലീസ് പിടിക്കുമെന്നു കരുതി അയൽ പ്രദേശത്തു നിന്ന് ആളുകൾ നിരണത്തേക്ക് വരാതെയായി.

കളവ് കഴിഞ്ഞ് ഇരുപത്തിഎട്ടാംപക്കം കോലപ്പൻ പിടിക്കപ്പെട്ടു. തെക്കുംചേരി നാരായണപിള്ള എന്ന പോലീസുകാരന്റെ ബുദ്ധിയാണ് കേസിന് തുമ്പുണ്ടാക്കിയത്. ഓച്ചിറ ക്ഷേത്രത്തിലെ ഉൽസവക്കാലത്ത് നാരാണപിള്ള അമ്പലപ്പറമ്പിൽ സ്പെഷ്യൽ ഡ്യൂട്ടിയിൽ ജോലി നോക്കിക്കൊണ്ടിരിക്കയായിരുന്നു. അമ്പലപ്പറമ്പിൽ ചുറ്റിക്കറങ്ങി റൗഡികളേയും, സാമൂഹ്യദ്രോഹികളേയും നിരീക്ഷിച്ച് നടക്കുകയായിരുന്ന നാരായണപിള്ളയുടെ ദൃഷ്ടിക്കു ഒരു അസാധാരണ കാഴ്ച കാണാൻ ഇടവന്നു. കായംകുളത്തെ ഒരു തട്ടാനുണ്ട് മെത്തപ്പായ, പൂക്കളുള്ള തലയണ മുതലായവ വാങ്ങി വില്ലുവണ്ടിയിൽ അങ്ങിനെ ഗമയിൽ പോകുന്നു! വെറും സാധാരണ സ്വർണ്ണപ്പണിക്കാരനായ ഈ പാണ്ടിതട്ടാന് ഇതെല്ലാം

വാങ്ങിക്കാൻ എങ്ങനെ കഴിഞ്ഞു എന്ന് നാരായണപിള്ള ഒരു നിമിഷം ചിന്തിച്ചു. വലിയ പണക്കാർക്കു മാത്രമേ ആ കാലത്ത് വില്ലുവണ്ടിയിൽ കയറി സവാരി ചെയ്യുവാൻ കഴിയുമായിരുന്നുള്ളു. ഇതിലെന്തോ പന്തി കേടു തോന്നിയ നാരായണപിള്ള കോലപ്പനോട് ചോദിച്ചു:

“എന്താ, കോലപ്പാ, നിരണംപള്ളിയിലെ കുരിശെങ്ങാനും കിട്ടിയോടാ?”

അതു കേട്ടപാടെ കോലപ്പൻ ചൂളിപ്പോയി. വേഗം വില്ലുവണ്ടിയിൽ കോലപ്പൻ സ്ഥലംവിട്ടു. തുടർന്ന് കോലപ്പന്റെ വീട്ടിനു സമീപം രഹസ്യ മായി ചില പ്രാഥമിക അന്വേഷണങ്ങൾ നടത്തിയ നാരായണപിള്ളയ്ക്ക് ഒരു കാര്യം ബോധ്യമായി. പാണ്ടിതട്ടാൻ കോലപ്പൻ ഈയിടെയായി ആഡംബര ജീവിതമാണ് നയിക്കുന്നതെന്ന്. ഇതിലെന്തോ കാര്യമായ പന്തി കേട് ഉള്ളപോലെ തോന്നി. നാരായണപിള്ളയുടെ പോലീസ് ബുദ്ധി ഉണർന്നു പ്രവർത്തിച്ചു. അയാൾ വിവരം മേലധികാരികൾക്കു റിപ്പോർട്ട് ചെയ്തു. നിരണത്ത് ക്യാമ്പ് ചെയ്ത് പലരേയും പീഡിപ്പിച്ച് യാതൊരു തുമ്പും കിട്ടാതെ വലഞ്ഞ പോലീസ് മേധാവികൾ വിവരം കിട്ടിയപാടെ കായംകുളത്തേക്ക് പാഞ്ഞു. അധികം താമസിച്ചില്ല. കോലപ്പനെ അറസ്റ്റ് ചെയ്തു. തുടർന്ന് കൂട്ടുകാരും പിടിയിലായി. സ്വർണ്ണക്കുരിശിന്റെ ഏതാനും ഭാഗം കോലപ്പൻ ഒടിച്ചെടുത്ത് ഉരുക്കിയിരുന്നു. കുറച്ചു സ്വർണ്ണം വിൽക്കു കയും ചെയ്തു. പോലീസിന് തൊണ്ടി മുതൽ കുറെയൊക്കെ പിടിച്ചെടു ക്കാൻ കഴിഞ്ഞു.

കേസ് കോടതിയിലെത്തി. കോലപ്പനും, വെള്ളായണി പരമുവും മറ്റും പ്രതികളായിരുന്നു. സാക്ഷികളായി വളരെപ്പേരെ കോടതി വിസ്തരിച്ചു. കേസിന്റെ വിധിയെക്കുറിച്ച് ശരിയായ വിവരങ്ങൾ ഞങ്ങൾ അന്വേഷിച്ചെ ങ്കിലും കാലപ്പഴക്കം കൊണ്ട് പൂർണ്ണവിവരം കിട്ടിയില്ല. കുറച്ചുനാൾ കോല പ്പനും കൂട്ടരും ജയിലിൽ കിടന്നെന്നും പിന്നെ വിട്ടയച്ചെന്നും കേൾക്കു ന്നുണ്ട്. നിരണംപള്ളി വകയായി ഈ വിവരങ്ങളും മറ്റും എഴുതി സൂക്ഷിച്ചു വെക്കേണ്ടതായിരുന്നു. ചരിത്രത്തോട് താല്പര്യം കാണിക്കാത്തവരാണ് പൊതുവെ മലങ്കരസഭയിലുള്ളവർ എന്നു തോന്നിപ്പോകാറുണ്ട്. വിലപ്പെട്ട പല വിവരങ്ങളും എഴുതി സൂക്ഷിച്ചുവെക്കാത്തതിനാൽ നഷ്ടപ്പെട്ടിട്ടുണ്ട്. കൂട്ടത്തിൽ നിരണംപള്ളിയുടെ പൊൻകുരിശു മോഷണവിവരങ്ങളും നഷ്ട പ്പെട്ടു എന്നു കരുതിയാൽ മതി. ഇസ്സഡ്. എം. പാറേട്ട്, മാർ ഗീവർഗീസ് ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ വാല്യം 1 എന്ന ഗ്രന്ഥത്തിൽ പേജ് 769–770 ൽ ഇങ്ങിനെ പറയുന്നു. “നിരണംപള്ളിക്കു സ്വത്തുണ്ട്. അവി ടത്തെ പൊൻകുരിശ്, തിരുവനന്തപുരത്ത് നടത്തിയ വരവേൽപ്പിനു കൊണ്ടുപോയിരുന്നു. ആ കുരിശ് അന്ന് കണ്ടു ഭ്രമിച്ചാണ് അതു മോഷ്ടി ക്കാൻ തീർച്ചപ്പെടുത്തുകയും പ്ളാൻ തയ്യാറാക്കി തട്ടിക്കൊണ്ടു

പോകുകയും ചെയ്തതെന്ന് ആ പൊൻകുരിശു മോഷണക്കേസിൽ പ്രതികളായി ശിക്ഷ വാങ്ങിയ കോലപ്പൻ എന്ന പാണ്ടിത്തട്ടാനും, കൂട്ടുകാരനായ വെള്ളായണി പരമുവും ഏറ്റുപറഞ്ഞിരുന്നു. ആ തിരുടവര്യന്മാർ അകലെ നിന്നു കുരിശു കണ്ടപ്പോൾ തന്നെ അതിൽ ഭ്രമിച്ചു."

ചില സാങ്കേതിക കാരണങ്ങളാൽ കേസ് തെളിയിക്കാൻ പ്രോസിക്യൂഷന് കഴിഞ്ഞില്ലെന്ന് പറയപ്പെടുന്നു. പിടിച്ചെടുത്ത സ്വർണ്ണവും, കുരിശിന്റെ അവശിഷ്ട ഭാഗങ്ങളും നിരണം പള്ളിയുടെ സ്വർണ്ണക്കുരിശിന്റേതാണെന്നു കോടതിയിൽ തെളിയിക്കാൻ തന്നെ പ്രയാസമായിത്തീർന്നു. ഇലഞ്ഞിക്കൽ ജോൺ വക്കീൽ, നിരണം പള്ളിയുടെ ഭാഗം വക്കീലായി കേസു വിസ്താരം നടക്കുമ്പോൾ കോടതിയിലുണ്ടായിരുന്നു. ചില പ്രധാന സാക്ഷികളെ വിസ്തരിച്ചുകഴിഞ്ഞപ്പോൾ സാക്ഷികളുടെ കഴിവുകേടുകൊണ്ട് തൊണ്ടി മുതൽ നിരണം പള്ളിയുടേതാണെന്ന് തെളിയിക്കാൻ കഴിയാതെവന്നു. ഈ നിലയ്ക്കു വിസ്താരം തുടർന്നാൽ ആ സ്വർണ്ണമെല്ലാം ഗവൺമെന്റിലേക്ക് കണ്ടുകെട്ടപ്പെടും എന്ന് ബുദ്ധിമാനായ ജോൺ വക്കീൽ മനസ്സിലാക്കി. അദ്ദേഹം ഉടനെ എണീറ്റ് ബഹുമാനപ്പെട്ട കോടതിയോട് അഭ്യർത്ഥിച്ചു: ì Your Honour, I may be permitted to relinguish vakalath and appear as witness. î

കോടതി കനിഞ്ഞു. അങ്ങിനെ ജോൺ വക്കീലിന്റെ പേർ സാക്ഷിപ്പട്ടികയിൽ ചേർത്തു. അദ്ദേഹം ഗൗൺ ഊരി കോടതി ഹാളിൽ താൻ ഇരുന്നിരുന്ന കസേരയിൽ ഇട്ട് ബഹുമാനപ്പെട്ട കോടതിയുടെ അനുവാദത്തോടെ സാക്ഷിക്കൂട്ടിൽ കയറിനിന്ന് സത്യവാചകം ചൊല്ലി മൊഴി കൊടുത്തു. അദ്ദേഹത്തിന്റെ മൊഴിയിൽ പൂർണ്ണവിശ്വാസം അർപ്പിച്ച കോടതി തൊണ്ടി മുതൽ നിരണം പള്ളിയുടേതാണെന്ന് തീർപ്പു കല്പിച്ചു. ജോൺ വക്കീൽ സമയോചിതമായി ഇടപെട്ട് പ്രവർത്തിച്ചിരുന്നില്ലെങ്കിൽ ആ സ്വർണ്ണശേഖരം ഗവൺമെന്റിലേക്ക് കണ്ടുകെട്ടി മുതൽ കൂട്ടുമായിരുന്നു (മേൽപറഞ്ഞ വിവരം റിട്ടയേർഡ് ഗവ. സെക്രട്ടറി ഡോ. ബാബു പോൾ 27-7-2003 ൽ അഡ്വക്കേറ്റ് പി. സി. മാത്യു പുലിക്കോട്ടിലിന് അയച്ച കത്തിൽ നിന്നു ലഭിച്ചതാണ്).

ബഹുമാനപ്പെട്ട തിരുവിതാംകൂർ കോടതി കോലപ്പനെ ശിക്ഷിക്കാതെ വിട്ടെങ്കിലും, അപ്പീലോ, റിവിഷനോ ഇല്ലാത്ത ദൈവത്തിന്റെ കോടതി കോലപ്പനെ ശരിക്കും ശിക്ഷിച്ചു. പോലീസിന്റെ തല്ലു കിട്ടിയും, ലോക്കപ്പിൽ കിടന്നും നരകിച്ച കോലപ്പൻ ഒരു ജീവശ്ശവമായി പുറത്തുവന്നു. ഒടുവിൽ കായംകുളം അങ്ങാടിയിൽ തെണ്ടിനടക്കുവാൻ തുടങ്ങി. ദേഹമാസകലം പുണ്ണുപിടിച്ച് എല്ലാവരാലും ആട്ടി അകറ്റപ്പെട്ട് കായംകുളം കാദീശാപ്പള്ളിക്കു സമീപം റോഡരുകിൽ നിന്നിരുന്ന പൂപ്പരത്തിമരത്തിന്റെ

ചുവട്ടിൽ അർദ്ധനഗ്നനായി കിടന്ന് ഭിക്ഷ യാചിക്കുന്നത് ധാരാളം പേർ ആ കാലത്ത് കണ്ടിട്ടുണ്ട്. അന്ന് ഒരു വർത്തമാനപത്രത്തിൽ വന്ന വാർത്ത യുടെ തലക്കെട്ട് 'കോലപ്പൻ മറ്റൊരു കുരിശിന്റെ മുമ്പിൽ" എന്നായിരു ന്നുവെന്ന് ഏബ്രഹാം സഖറിയാ ചെമ്പകമഠം, *നിരണം സെന്റ് മേരീസ് വലിയപള്ളി കുരിശിൻതൊട്ടി കൂദാശാ സ്മരണിക*, പേജ് 39 മുതലുള്ള ഭാഗങ്ങളിൽ എഴുതിയിട്ടുണ്ട്.

കോലപ്പനിൽ നിന്നു കിട്ടിയ സ്വർണ്ണം പള്ളിയുടെ മേൽപൂട്ടിൽ സൂക്ഷി ച്ചിരുന്നു. 1950 കളിൽ പുതിയ പൊന്നിൻകുരിശു പണിയാൻ തീരുമാനിച്ചു. ഓലകെട്ടിയമ്പലം സ്വദേശിയായ വേലായുധനാശാരിയും, നിരണത്ത് മരുക്കാവിൽ ഉണ്ണിതട്ടാനും ചേർന്ന് പുതിയ പൊൻകുരിശ് പണി പൂർത്തി യാക്കി. പണിയുടെ മേൽനോട്ടം വഹിക്കുവാനായി പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാച്ചനെ നിരണത്തു വരുത്തി പള്ളിയിൽ താമസിപ്പിച്ചു. കോലപ്പൻ ഉരുക്കിവിറ്റ കുറച്ചു സ്വർണ്ണം കുറവുണ്ടായിരുന്നതിനാൽ അത്രയും പള്ളിയിൽ നിന്നു ചേർത്തു. കുരിശിന്മേൽ പതിക്കാനുള്ള രത്ന ങ്ങളും, മറ്റു വിശേഷപ്പെട്ട തരം വർണ്ണക്കല്ലുകളും മറ്റും പുറമേ നിന്ന് പ്രത്യേകം വരുത്തി. മോഷണം പോയ കുരിശിന്റെ അതേ വലിപ്പത്തിലും തൂക്കത്തിലും പുതിയ കുരിശ് പണിതീർത്ത് കൂദാശ ചെയ്തു. വിശേഷാ വസരങ്ങളിൽ ഇപ്പോഴും പുതിയ കുരിശ് പുറത്തിറക്കാറുണ്ട്.

# 16

# മലങ്കര മഹാജനസഭ

മലങ്കര സുറിയാനിസഭയിലെ അത്മായ പ്രമുഖരുടെ ശക്തിയുള്ള ഒരു സംഘടനയായിരുന്നു മലങ്കര മഹാജനസഭ. ഇതിന്റെ രൂപവൽകരണത്തിൽ മുൻകൈ എടുത്ത് പ്രവർത്തിച്ചത് ഇലഞ്ഞിക്കൽ ജോൺ വക്കീലായിരുന്നു. മലങ്കരസഭയെ നാശഗർത്തത്തിൽ നിന്നു രക്ഷിക്കാൻ മലങ്കര മഹാജന സഭ ചെയ്തിട്ടുള്ള സേവനങ്ങൾ നിസ്തുലമാണ്. 1085 ഇടവത്തിൽ ഇ. ജെ. ജോൺ അബ്ദ്ള്ളാ പാത്രിയർക്കീസിന് അയച്ച പ്രസിദ്ധമായ തുറന്ന കത്തിൽ മഹാജനസഭയെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്.

അബ്ദള്ളാ പാത്രിയർക്കീസിന്റെ വഴിപിഴച്ച പ്രവർത്തനങ്ങൾ മൂലം സഭയിൽ ആകെ കുഴപ്പങ്ങൾ തലപൊക്കാൻ തുടങ്ങി. ജനങ്ങൾ രണ്ടു ചേരിയായി തിരിഞ്ഞ് ഒരു തരം ശീതസമരം ആരംഭിച്ചു. ആരൊക്കെ എവിടെയൊക്കെയാണ് നിൽക്കുന്നതെന്ന് വ്യക്തമായിരുന്നില്ല. സംഗതികൾ ഈ നിലയ്ക്കു മുമ്പോട്ടുപോയാൽ സഭ നശിച്ചുപോകുമെന്ന് വിവേകമുള്ളവർ ഭയപ്പെട്ടു. ഇതിനിടെ മാർ അബ്ദള്ളാ പള്ളികളിൽ നിന്നും, മെത്രാന്മാരിൽ നിന്നും, മെത്രാൻ സ്ഥാനാർത്ഥികളിൽ നിന്നും പാത്രിയർക്കീസിന് മലങ്കരസഭ മേൽ ലൗകിക പരമാധികാരം ഉണ്ടെന്നു കാണിക്കുന്ന ഉടമ്പടികൾ വാങ്ങിക്കൊണ്ടിരുന്നു. ഓരോ ഉടമ്പടിയും കിട്ടിക്കഴിയുമ്പോൾ, മാർ ദീവന്നാസ്യോസും അതുപോലെയുള്ള ഉടമ്പടി കൊടുക്കുമോ എന്ന് ചാരന്മാരെ വിട്ട് രഹസ്യമായി അന്വേഷിച്ചിരുന്നു. കൊടുക്കാത്തപക്ഷം മെത്രാനുണ്ടാകാൻ പോകുന്ന ദുരിതങ്ങളെക്കുറിച്ച് ഓർമ്മിപ്പിക്കാനും അദ്ദേഹം മടിച്ചില്ല. 'ഊർശ്ലേമിലെ ഈവാനിയോസിന്റെ' ഗതി ദീവന്നാസ്യോസിന് വന്നുകൂടുമെന്ന് വേണ്ടപ്പെട്ടവരോട് പാത്രിയർക്കീസ് ഇടക്കിടെ പറഞ്ഞുകൊണ്ടിരുന്നു. ലക്ഷ്യം നേടുന്നതിന് ഉപകരിക്കുന്ന കുടിലതന്ത്രങ്ങൾ ആ ദേഹം ഓരോന്നായി പ്രയോഗിച്ചുവന്നു. മലങ്കരസഭ സമാധാനമില്ലാതെ കഷ്ടപ്പെടുമെന്ന് ഭീഷണിപ്പെടുത്തി വന്നത് അവയിൽ ഒന്നു മാത്രമായി കണക്കാക്കിയാൽ മതി.

മാർ ദീവന്നാസ്യോസിനെ മുടക്കുമെന്ന കേൾവി, കിംവദന്തി എന്നുള്ള നിലയിൽ നിന്നു വളരെ അധികം മുന്നേറിയിരുന്നു. ഈ പരിതസ്ഥിതിയിൽ കലാപവും, നാശദുരിതങ്ങളും ഒഴിവാകുന്നതിന് എന്താണ് ചെയ്യേണ്ടതെന്ന് ആലോചിക്കുവാൻ മലങ്കര മഹാജനസഭ 1085 മേടം 22 ന് എം. ഡി. സെമിനാരിയിൽ കൊച്ചി ചീഫ് കോർട്ടു വക്കീൽ പി. വി. ഫിലിപ്പിന്റെ അദ്ധ്യക്ഷതയിൽ സമ്മേളിച്ചു. സെക്രട്ടറി യോഗത്തെപ്പറ്റി വിവരിച്ചു. ഇ.

ജെ. ജോൺ വളരെ സാരവത്തായ ഒരു പ്രസംഗം ചെയ്തു.

പാത്രിയർക്കീസ് വന്നശേഷമുള്ള സ്ഥിതിഗതികളെക്കുറിച്ച് യോഗം ചർച്ച ചെയ്തു. തുടർന്ന് പലരും പ്രസംഗിച്ചു. മലങ്കര മഹാജനസഭയുടെ ഒരു പ്രതിനിധി സംഘത്തെ പാത്രിയർക്കീസിന്റെ അടുത്തേക്ക് അയക്കണമെന്നും അവർ സഭാവകയായ ഒരു മെമ്മോറാണ്ടം അദ്ദേഹത്തിന് കൊടുക്കുന്നത് നന്നായിരിക്കുമെന്നും ജോൺ വക്കീൽ നിർദ്ദേശിച്ചു. യോഗം ആ നിർദ്ദേശം അംഗീകരിച്ചു. ഡെപ്യൂട്ടേഷനിലെ അംഗങ്ങളെ അടുത്തതായി തിരഞ്ഞെടുത്തു. ഇ. ജെ. ജോൺ, സി. ജെ. കുര്യൻ, വാഴയിൽ തോമ്മാ, ഫാ. എ. ഫീലിപ്പോസ്, പുത്തൻവീട്ടിൽ ഇട്ടിയച്ചൻ, സി. ചെറിയാൻ, ചാലിൽ കൊച്ചുകോര ഇവരായിരുന്നു അംഗങ്ങൾ.

കരിങ്ങാശ്ര പള്ളിയിൽ വിശ്രമിച്ചുകൊണ്ടിരുന്ന അബ്ദള്ളാ പാത്രിയർക്കീസ് ബാവായെ ഡെപ്യൂട്ടേഷൻ അംഗങ്ങൾ സന്ദർശിക്കുകയും മെമ്മോറാണ്ടം സമർപ്പിക്കുകയും ചെയ്തു. മെമ്മാറാണ്ടത്തിനു മറുപടി തരണമെന്ന് ഡെപ്യൂട്ടേഷൻ അംഗങ്ങൾ ആവശ്യപ്പെട്ടു. അപ്രകാരം ബാവാ 1910 ഇടവം 1 ന് ഒരു മറുപടി കല്പന പുറപ്പെടുവിച്ചു. ആ കല്പനയിൽ മഹാജനസഭയെക്കുറിച്ച് ഇങ്ങനെ എഴുതി: “ഈ സംഘത്തെക്കുറിച്ച് (മഹാജനസഭയെ) നാം ഒന്നും അറിയാതിരിക്കുന്നതുകൊണ്ട് നിങ്ങളുടെ അപേക്ഷയ്ക്കു മറുപടി തരുവാൻ ന്യായമില്ലെങ്കിലും വാത്സല്യവാന്മാരായ നിങ്ങൾ നാലു പേരുടെ വാക്കിന്മേലും നിങ്ങൾ പറയുന്നപ്രകാരം പരമാർത്ഥികളായ ജനങ്ങൾക്കു സംശയമുണ്ടെങ്കിൽ ആ സംശയനിവൃത്തിക്കുള്ള ആശയിന്മേലും ഇതു നാം എഴുതുന്നതാകുന്നു.......” വിദേശിയായ പാത്രിയർക്കീസിനു മലങ്കരയിലെ സംഘടനകളെക്കുറിച്ച് അറിവാൻ പാടില്ലായിരുന്നുവേണം ഇതിൽ നിന്നു കരുതാൻ. ഡെപ്യൂട്ടേഷന്റെ ലീഡർ ജോൺ വക്കീലായിരുന്നു. പിന്നീട് പാത്രിയർക്കീസിന് ഇ. ജെ. ജോൺ തുറന്ന കത്ത് എഴുതിയപ്പോൾ മഹാജനസഭയെ പാത്രിയർക്കീസിന് പരിചയപ്പെടുത്തിക്കൊടുക്കണമെന്ന് നിശ്ചയിച്ചു. അതാണ് തുറന്ന കത്തിൽ മഹാജനസഭയെപ്പറ്റിയുള്ള സംക്ഷിപ്ത വിവരം എഴുതാൻ കാരണം.

മലങ്കര മഹാജനസഭയെക്കുറിച്ച് ഇ. ജെ. ജോൺ ഇങ്ങനെ പാത്രിയർക്കീസിന് എഴുതി: “സുറിയാനിസഭയിൽ മുളച്ചുവളർന്ന മതഭേദത്തോടുള്ള പോരാട്ടത്തിൽ ആയുസ്സിനെ വിനിയോഗിക്കേണ്ടിവന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കൃത്യാന്തര ബാഹുല്യം നിമിത്തം സമുദായ വിദ്യാഭ്യാസത്തിന്റെ കേന്ദ്രസ്ഥാനമായ മാർ ദീവന്നാസ്യോസ് സെമിനാരിയ്ക്കു കൂടെയും, ദ്രവ്യത്തിന്റെ കുറവു നിമിത്തം ഉണ്ടായ ഞെരുക്കത്തെയും, ഭരണം ക്രമീകരിക്കപ്പെടാതെ കിടന്ന അനേകം പള്ളികളിലെ കുഴപ്പങ്ങളെയും, മറ്റു പല സമുദായ വിപത്തുകളെയും കണ്ടു

സഹിച്ചുകൊണ്ടിരിക്കുന്നതിനു സമുദായസ്നേഹം അനുവദിക്കാതെ പല യോഗ്യന്മാർ ആലോചിച്ച് ഏകദേശം പതിനഞ്ചു വർഷം മുമ്പ് സ്ഥാപിച്ചിട്ടുള്ളതാണ് മഹാജനസഭ. വറുഗീസ് മാപ്പിള, ശങ്കരമംഗലത്തു വർക്കി, മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (അന്ന് വട്ടശ്ശേരിൽ മല്പാൻ), കൊല്ലംപറമ്പിൽ കുര്യൻ, ഇടവഴിക്കൽ ഫിലിപ്പ്, അക്കരെ സി. ചെറിയാൻ എന്നിവർ ഈ സഭയുടെ പ്രാരംഭകന്മാരായി ഇപ്പോൾ സ്മരണയിൽ വരുന്നു. ഞാനും ഒരു ഉത്സാഹിയായിരുന്നു. മലങ്കര മഹാജന സാമൂഹ്യ സമ്മേളനം എന്ന നാമത്തിൽ ആരംഭിച്ച ആ സ്ഥാപനം ഇപ്പോൾ മലങ്കര സുറിയാനി മഹാജനസഭ എന്ന പേരു സ്വീകരിച്ചിരിക്കുന്നു. അത്മായക്കാരുടെ വകയായിട്ടാണ് ഈ സഭ പ്രധാനമായിരുന്നിട്ടുള്ളതും ഇരുന്നു പോരുന്നതും. ഈ സഭയുടെ യോഗങ്ങളിൽ മേൽപ്പട്ടക്കാർ സാധാരണ സംബന്ധിക്കാറില്ല."

ഇടവഴിയ്ക്കൽ ഇ. എം. ഫിലിപ്പ് *മലങ്കരസഭയുടെ രഹസ്യപേടകം* എന്ന തന്റെ ജീവചരിത്രപ്രധാനമായ കൃതിയിൽ മലങ്കര സുറിയാനി മഹാജന സഭയെക്കുറിച്ച് പറയുന്നുണ്ട്. മഹാജനസഭയുടെ സെക്രട്ടറി ചെയ്യേണ്ട പ്രവൃത്തികളെല്ലാം ഇ. എം. ഫിലിപ്പായിരുന്നു നിർവ്വഹിച്ചിരുന്നത് (*മലങ്കരയുടെ രഹസ്യപേടകം*, പേജ് 117–118):

"ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്ത സുറിയാനിക്കാരുടെ ഒരു യോഗം 1072 മേടത്തിൽ എം. ഡി. സെമിനാരിയിൽ കൂടി സാമൂഹ്യ പരിഷ്കാരത്തെ ഉദ്ദേശിച്ച് ചില പ്രസംഗങ്ങൾ നടത്തുകയും പ്രതിവർഷം ഒരു സമ്മേളനം നടത്തണമെന്നു നിശ്ചയിക്കുകയും ചെയ്തു. ഒന്നു രണ്ടു വർഷം കഴിഞ്ഞപ്പോൾ ഈ നിശ്ചയം ഭേദപ്പെടുത്തി ഇംഗ്ലീഷ് പഠിച്ചവരും, പഠിക്കാത്തവരുമായ സുറിയാനിക്കാർക്ക് ഇതിൽ ചേരാമെന്നു നിശ്ചയിച്ചു. അതുമുതൽ സമ്മേളനം ആണ്ടുതോറും പുഷ്ടി പ്രാപിച്ചുവന്നു. എം. ഡി. സെമിനാരിയുടെ പുലർച്ചയ്ക്കു ഡെപ്പി ഏർപ്പാടു ചെയ്യുകയും, മൂന്നു നാലു വർഷത്തേക്ക് അതിൽ നിന്നു ഒരു നല്ല വരുമാനം സെമിനാരിക്കു കിട്ടുകയും ചെയ്തുകൊണ്ടിരുന്നു. കുറെ കഴിഞ്ഞപ്പോൾ കോട്ടയത്തു ചെറിയ പള്ളിയിൽ കൂടിയ ഒരു യോഗത്തിൽ "മലങ്കര സുറിയാനി മഹാജനസഭ" എന്ന പേരിൽ ഒരു സംഘം ഏർപ്പെടുത്തുകയും സാമൂഹ്യ സമ്മേളനത്തെ മഹാജന സഭയുടെ വാർഷിക യോഗമാക്കിത്തീർക്കയും ചെയ്തു. സമ്മേളനത്തെ മഹാജനസഭയോടു ഘടിപ്പിച്ചപ്പോൾ സഭയുടെ ഉപാദ്ധ്യക്ഷ ന്മാരിൽ ഒരുവനായി ഞാൻ നിയമിക്കപ്പെട്ടു. അതിൽ പിന്നെയും, അതിനു മുമ്പും സംഘത്തിനു പ്രത്യേകം സെക്രട്ടറി ഉണ്ടായിരുന്നെങ്കിലും സെക്രട്ടറി ചെയ്യേണ്ട സകല ജോലികളും ചെയ്തുകൊണ്ടിരുന്നതു ഞാനായിരുന്നു. തുമ്പമൺ മുതൽ കുന്നംകുളം വരെ പല സ്ഥലങ്ങളിലും സമ്മേളനം കൂടിയുണ്ട്. ഒന്നിലും ഞാൻ ഹാജരാകാതിരു

ന്നിട്ടില്ല. ഈ യോഗം കൊണ്ടും സമുദായത്തിനു പലവിധ ഗുണങ്ങൾ ഉണ്ടായിട്ടുണ്ട്. അടുത്തകാലത്തു സഭയിലുണ്ടായ കുഴപ്പങ്ങളോടു കൂടി മഹാജനസഭയും സമ്മേളനവും നടപ്പില്ലാതെയായി. അതു നടന്നിടത്തോളം കാലം അതിന്റെ നടത്തിപ്പിലും അപ്രധാനമല്ലാത്ത ഒരു ഭാഗം ഞാൻ വഹിച്ചുകൊണ്ടിരുന്നു."

ഇ. ജെ. ജോൺ മലങ്കര നസ്രാണികളുടെ പ്രതിനിധി എന്ന നിലയിൽ ഒരു തുറന്ന കത്ത് പാത്രിയർക്കീസിന് എഴുതിയ കാര്യം മുകളിൽ പറഞ്ഞിരുന്നല്ലോ. ആ കത്തിനെയും, കത്തെഴുതിയ ആളിനെയും പറ്റി പാറേട്ട് പറഞ്ഞിട്ടുള്ളത് ശ്രദ്ധിക്കാം: "സമരത്തിൽ ഒരു പക്ഷത്തിന്റെ നേതൃപ്രധാനന്മാരിൽ മുമ്പനെങ്കിലും പ്രതിപക്ഷത്തെ നിർമ്മത്സര ബുദ്ധികളും ചിന്താശക്തി ഉള്ളവരും ആയ ആളുകൾക്കു പോലും "ഉത്തമൻ" എന്നു സമ്മതിക്കുന്ന ആളായ ഇ. ജെ. ജോണിന്റെ ലഘുലേഖ...." (മ. ന. വാല്യം 4, പേജ് 281).

## ഇ. ജെ. ജോണിന്റെ കത്ത്

തിരുവനന്തപുരം
കർക്കിടകം 1085

മാന്യരെ!

സുറിയാനി സമുദായത്തിൽ ഏതാനും മാസങ്ങളായി വെളിപ്പെട്ടിരിക്കുന്ന കുഴപ്പങ്ങൾ നിങ്ങളുടെ ശ്രദ്ധയ്ക്കു വിഷയമായിട്ടുണ്ടെന്നു കരുതുന്നു. അവ വർദ്ധിച്ചുവരുന്നതായാൽ ഭാവി എത്രയും അപകടത്തിലാണെന്ന് ഭയത്തോടു കൂടി ആരും സമ്മതിക്കുന്നതാണ്. ജനസാമാന്യത്തിന് ഭവിച്ചിരിക്കുന്ന ക്ഷോഭത്തെ അമർത്തുന്നതിനായി ഏതാനും മാസങ്ങൾക്കു മുമ്പു കോട്ടയത്തു കൂടിയിരുന്ന മലങ്കര മഹാജനസഭ ചെയ്ത പരിശ്രമം ഫലവത്തായി പരിണമിച്ചു എന്നു പറയാനില്ല.

1. പാത്രിയർക്കീസിനു സമർപ്പിക്കാനായി ആ മഹായോഗം തയ്യാർ ചെയ്ത് ഒരു ഡെപ്യൂട്ടേഷനെ ഏൽപ്പിച്ച ഹർജി, 2. ആ ഹർജി സമർപ്പിച്ച അവസരത്തിൽ പാത്രിയർക്കീസും ഡെപ്യൂട്ടേഷനും തമ്മിൽ നടന്ന സംവാദം, 3. ഹർജിക്കു പാത്രിയർക്കീസ് അയച്ചുതന്ന മറുപടി, 4. ഹർജിയെ സംബന്ധിച്ചു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അയച്ച ഒരു കത്ത്, 5. ഈ കത്തു കിട്ടിയശേഷം ഞാൻ പാത്രിയർക്കീസിനു അയച്ച ഒരു എഴുത്ത് എന്നിവകളുടെ അറിവിനും, ആലോചനയ്ക്കും ആയി ഇതോടൊരുമിച്ച് അടക്കം ചെയ്തിരിക്കുന്നു. എന്റെ എഴുത്തിനു ഇതേവരെ മറുപടി തന്നിട്ടില്ല. ഈ ലേഖന പരമ്പരയിൽ നിന്നു, സമുദായഭാവിയെക്കുറിച്ചു വേണ്ടാത്ത ആലോചനകൾ ഉടനെ നടക്കേണ്ടതാണെന്നും, അല്ലാത്ത

പക്ഷം പരിഹരണീയങ്ങളല്ലാത്ത നാശങ്ങൾ സംഭവിക്കാനിടയുണ്ടെന്നും എനിക്കു വലിയ ഭയം തോന്നുന്നു. ഇങ്ങിനെ പലർക്കും ഭയമുള്ളതായി എനിക്കു കിട്ടിക്കൊണ്ടിരിക്കുന്ന അനേകം എഴുത്തുകളിൽ നിന്നു പ്രത്യ ക്ഷപ്പെടുന്നുമുണ്ട്.

നാം ഓരോരുത്തരും സ്വന്തം ജോലി ധാരാളമുള്ളവരാണെങ്കിലും സമു ദായ കാര്യത്തെയും സഭയുടെ ഭാവിയെയും പറ്റി ഗാഢമായും നിർമത്സര ബുദ്ധിയോടു കൂടിയും ആലോചിച്ചു പ്രവർത്തിക്കേണ്ട ഒരു ഘട്ടത്തിലാണ് ഇപ്പോൾ എത്തിയിരിക്കുന്നത് എന്ന് ഓർമ്മപ്പെടുത്തിക്കൊള്ളുന്നു. അകമെ നിന്നും, പുറമെ നിന്നും ഉണ്ടായിട്ടുള്ള വിപത്തുകളിൽ നിന്നു അവസരമ നുസരിച്ചു നമ്മാലും നമ്മുടെ പൂർവ്വികന്മാരാലും സംരക്ഷണം ചെയ്യപ്പെട്ട ഈ സഭയ്ക്കു വേണ്ടി ഈ ഘട്ടത്തിലും സഭയുടെയും സമുദായത്തി ന്റെയും വാസ്തവമായ ഉന്നതിയും സ്ഥിരതയും മാത്രം ആലോചിച്ചും നാം ഓരോരുത്തർ തമ്മിലോ പട്ടക്കാരോടോ മെത്രാന്മാരോടോ പാത്രി യർക്കീസിനോടൊ വല്ല കാരണവശാലും പ്രത്യേക സ്നേഹമോ, വിരോ ധമോ, തല്ക്കാലം ഉണ്ടായിട്ടുണ്ടെങ്കിൽ അതുകളെ എല്ലാം ഒഴിച്ചുവച്ചു പ്രവർത്തിക്കുമെന്നാണ് എന്റെ ആഗ്രഹവും വിശ്വാസവും. അങ്ങനെ ചെയ്യ ണമെന്ന് അപേക്ഷിക്കുകയും ചെയ്തുകൊള്ളുന്നു. പാത്രിയർക്കീസിന്റെ പേർക്കു ഞാൻ അയച്ചിട്ടുള്ളതും താഴെ ചേർത്തിരിക്കുന്നതുമായ ലേഖ നത്തിൽ നിന്ന് എന്റെ സ്വന്ത അഭിപ്രായങ്ങൾ എന്തെല്ലാമാണെന്ന് ഗ്രഹി ക്കാവുന്നതാണ്. എന്റെ സ്വകാര്യ ആഗ്രഹത്തെയോ ബഹുമാനത്തേയോ വിചാരിക്കുന്നതായാൽ ഈ അവസരത്തിൽ പാത്രിയർക്കീസു കക്ഷിയിൽ നിൽക്കാനല്ലാതെ എനിക്കു ന്യായമില്ല. കാലം ചെയ്ത മാർ ദീവന്നാസ്യോ സിന്റെ പ്രധാന സഹായി ആയിരുന്ന കുര്യൻ റൈട്ടർ അവർകൾ എന്റെ നേരെ അമ്മാവനാണ്. ഇപ്പോഴത്തെ പാത്രിയർക്കീസ് മലങ്കര എത്തിയ ശേഷം ആദ്യമായി ചെയ്ത പ്രവർത്തികളിൽ ഒന്നു മലങ്കര മെത്രാപ്പോ ലീത്താ മുടക്കിയിരുന്ന ഒരു പട്ടക്കാരന്റെ മുടക്കു തീർക്കുകയും പള്ളി തുറക്കാൻ പാടില്ലാതെ കിടക്കുന്നതിനാൽ സൗകര്യമുള്ള അന്യസ്ഥലത്തു കുർബാന അനുഷ്ഠിച്ചു കൊള്ളുന്നതിന് അനുവദിക്കുകയും അദ്ദഹത്തിനു ഒരു സ്ഥാനവിശേഷം കൊടുക്കുകയും ആയിരുന്നു. ആ പട്ടക്കാരൻ എന്റെ അളിയൻമാരിൽ ഒരാളാണ് (ഇവിടെ പറയുന്ന അളിയൻ കത്തനാർ മേപ്രാൽ പൂതിയോട്ട് തോമ്മാ കത്തനാരാണെന്നാണ് തോന്നുന്നത്. ജോൺ വക്കീലിന്റെ ഭാര്യയ്ക്ക് അഞ്ചു സഹോദരന്മാരായിരുന്നു എന്നാണ് അറിവ്. അവരാരും വൈദികരായിരുന്നില്ല. ഒരു പക്ഷേ ഭാര്യയുടെ കസിൻ ബ്രദേഴ്സിൽ ആരെങ്കിലും ആയിരിക്കാം. ഇതിനെക്കുറിച്ച് ജോൺ വക്കീ ലിന്റെ ബന്ധുക്കളോടു എഴുതി ചോദിച്ചതിൽ അറിയില്ലെന്നാണ് മറുപടി കിട്ടിയത്. വട്ടശ്ശേരിൽ തിരുമേനിയുടെ, വട്ടിപ്പണക്കേസിലെ മൊഴിയിൽ

മേപ്രാൽ പൂതിയോട്ട് തോമ്മാ കത്തനാരെ ജോസഫ് മാർ ദീവന്നാസ്യോസ് മുടക്കിയതായി പറയുന്നുണ്ട്. വട്ടശ്ശേരിൽ തിരുമേനി മേപ്രാൽ പള്ളിയിൽ പോയിരുന്നു. അദ്ദേഹം അവിടെ ചെന്നത് പുതിയോട്ട് തോമ്മാ കത്തനാർക്ക് രസിച്ചില്ല. മെത്രാച്ചൻ അന്നുതന്നെ തിരിച്ചുപോന്നു. ഈ വിവരത്തിനു വട്ടശ്ശേരിൽ തിരുമേനി ജോസഫ് മാർ ദീവന്നാസ്യോസിന് റിപ്പോർട്ട് അയച്ചു. റിപ്പോർട്ട് കിട്ടിയശേഷം ജോസഫ് മാർ ദീവന്നാസ്യോസ് പൂതിയോട്ട് കത്തനാരെ മുടക്കി. അതോടുകൂടി ഇടവകക്കാർ രണ്ടു കക്ഷികളായി തർക്കം തുടങ്ങി. തോമ്മാ കത്തനാർ വിശുദ്ധ കുർബ്ബാന ചൊല്ലാൻ പാടില്ലെന്ന് പറഞ്ഞ് വഴക്കായി. പള്ളിയിൽ സമാധാന ലംഘനമുണ്ടായി. മേപ്രാൽ പള്ളി സംബന്ധിച്ചു കൊല്ലം ഒന്നാം ക്ലാസ് മജിസ്ട്രേറ്റ് കോടതിയിൽ സമരിക്കേസ് ഉണ്ടാകുകയും പള്ളി പൂട്ടുകയും ചെയ്തു. തിരുവല്ല മുൻസിഫ് കോർട്ടിൽ കണിയാന്ത്ര യൗനാൻ കത്തനാർ മുതൽപേർ പൂതിയോട്ട് തോമ്മാ കത്തനാർ മുടക്കപ്പെട്ടവനായതിനാൽ പള്ളിയിൽ പ്രവേശിച്ച് കർമ്മം നടത്താൻ അധികാരമില്ലെന്നു സ്ഥാപിച്ചു കിട്ടുന്നതിനും മറ്റുമായി അന്യായം കൊടുത്തു. അബ്ദള്ളാ പാത്രിയർക്കീസ് പുതുപ്പള്ളി പള്ളിയിൽ ഇരിക്കുമ്പോൾ കണിയാന്ത്ര യൗനാൻ കത്തനാരെ മുടക്കി. പിന്നീട് പാത്രിയർക്കീസ്, ജോസഫ് ദീവന്നാസ്യോസ് മുടക്കിയ പൂതിയോട്ട് തോമ്മാ കത്തനാരുടെ മുടക്ക് തീർക്കുകയും ചെയ്തു. ഇതായിരിക്കണം ജോൺ വക്കീൽ കത്തിൽ സൂചിപ്പിച്ച അളിയൻ പട്ടക്കാരന്റെ മുടക്ക് തീർത്ത സംഭവം).

എന്നെപ്പറ്റി ഇത്രയും പറഞ്ഞതിന്റെ ഉദ്ദേശ്യം ഈ വിഷയത്തിൽ എന്റെ അഭിപ്രായങ്ങൾ എന്റെ സ്വന്തകാര്യങ്ങൾ ഉദ്ദേശിച്ചുണ്ടായിട്ടുള്ളവ അല്ലയെന്നു നിങ്ങൾക്കു ബോദ്ധ്യം വരുന്നതിനു മാത്രമാണ്. സഭാ സംബന്ധമായ കാര്യങ്ങളിൽ നിങ്ങളെല്ലാവരും ശുദ്ധമനസ്സോടും പക്ഷപാതം കൂടാതെയും ആലോചിക്കണമെന്നേ എനിക്കപേക്ഷയുള്ളു. നാമെല്ലാവരും ഇന്ന് അല്ലെങ്കിൽ നാളെ പോകുന്നവരാണ്. മലങ്കരസഭയോ എന്നും നിലനിന്നു പോകുവാനുള്ളതാണെന്ന് നാം മറന്നു കൂടുന്നതല്ല.

ഈ അവസരത്തിൽ നിങ്ങൾ ആലോചിച്ചുറയ്ക്കേണ്ടിയതായി ഏതാനും ചില വിഷയങ്ങൾ ഇപ്പോൾ എന്റെ മനസ്സിൽ തോന്നിയിരിക്കുന്നതിന് നിങ്ങളുടെ ആലോചനയ്ക്കായി താഴെ ചേർക്കുന്നു."

തുടർന്ന് പാത്രിയർക്കീസിനെ ധരിപ്പിക്കേണ്ടതായ ആറു പോയിന്റുകൾ കത്തിൽ കാണിച്ചിട്ടുണ്ട്. വിസ്തരഭയത്താൽ ആ ഭാഗം വിടുകയാണ്. കത്ത് ഇങ്ങനെ അവസാനിപ്പിക്കുന്നു.

"സുറിയാനി സഭയുടെയും സമുദായത്തിന്റെയും അംഗങ്ങളായി നിലനിൽക്കുന്നതു ഒരു ബഹുമാനമായിട്ടാണല്ലോ നാം ഗണിച്ചുവരുന്നത്.

ഇന്നത്തെ സ്ഥിതി ഓർത്താൽ അങ്ങനെയാണോ? പാത്രിയർക്കീസിന്റെ ആലോചനക്കാരായി തീർന്നിട്ടുള്ളവർ എന്തിനെയാണോ ലാക്കാക്കിയിരിക്കുന്നത്? അവരുടെ സ്വന്ത ബഹുമാനത്തേയോ പദവികളേയോ, അധികാരത്തേയോ ലാഭത്തേയോ ആണോ? ഏതിനെയാണെന്ന് കാണുന്നതിന് കണ്ണും, വാസ്തവമറിഞ്ഞു ഇന്നവിധം പ്രവർത്തിക്കണമെന്ന് നിശ്ചയിപ്പാൻ വേണ്ട ബുദ്ധിശക്തിയും സമുദായത്തിൽ ഇല്ലേ?

ഏതുവിധമായാലും ഈവക കാര്യങ്ങളെപ്പറ്റി എല്ലാവരും വേണ്ടും വണ്ണവും ക്ഷമയോടും ആലോചിച്ചു ഉടൻ പ്രവർത്തിക്കേണ്ട സമയമാണിത്. ഈ അവസരത്തിൽ നാം ആരും തന്നെ അലസന്മാരായി കാണപ്പെടരുത്. സഭാസംബന്ധമായും, സമുദായ സംബന്ധമായും, മേൽവിവരിച്ചവയും അല്ലാതെയുമുള്ള കാര്യങ്ങളെപ്പറ്റി ആലോചിക്കുന്നതിനും അവ ഏതു രീതിക്കു നയിക്കപ്പെടണമെന്നു നിശ്ചയം ചെയ്യുന്നതിനും ആയി ഒരു യോഗം ഏറെ താമസിയാതെ കൂടേണ്ടതാണെന്ന് എനിക്ക് ബലമായ അഭിപ്രായമുണ്ട്. ഈ അഭിപ്രായത്തെ നിങ്ങളുടെയും സമുദായത്തിൽപ്പെട്ട എല്ലാവരുടെയും സഹകരണത്തിനായി ഞാൻ നിങ്ങളെ അറിയിക്കുകയും ഈ സംഗതികളെപ്പറ്റി വേണ്ടവിധം ആലോചിച്ചശേഷം പാത്രിയർക്കീസിനെയും മലങ്കര മെത്രാപ്പോലീത്തായെയും ശേഷം മെത്രാന്മാരെയും, അസോസിയേഷൻ കമ്മറ്റി സെക്രട്ടറിയേയും ഉടൻ തന്നെ അറിയിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തുകൊള്ളുന്നു.”

മഹാജനസഭ രാഷ്ട്രീയമായും, ചരിത്രപരമായും സാഹിത്യപരമായും വിലയേറിയ സേവനങ്ങൾ അനുഷ്ഠിച്ചിട്ടുള്ളവരെ അനുമോദിക്കാനും അഭിനന്ദിക്കാനും, അവർക്കു പാരിതോഷികങ്ങൾ കൊടുക്കാനും മുൻകൈ എടുത്തിട്ടുണ്ടെന്നുള്ളതും സ്മരണീയമാണ്. 1107 മേടം 4 ന് (1932) തിരുവല്ലായിൽ കൂടിയ സമസ്ത കേരള ക്രൈസ്തവ മഹാജനസഭയുടെ വാർഷിക യോഗത്തിൽ വച്ച് ചിത്രമെഴുത്ത് കെ. എം. വറുഗീസിന് അദ്ദേഹത്തിന്റെ വിലയേറിയ സാഹിത്യ സേവനങ്ങളെ അഭിനന്ദിച്ച് മൂന്നരപവന്റെ ഒരു സ്വർണ്ണ കീർത്തിമുദ്ര സമ്മാനിച്ചു.

# 17

# പാത്രിയർക്കീസിന് ഇ. ജെ. ജോണിന്റെ തുറന്ന കത്ത്

മഹാജന സഭയെക്കുറിച്ചും, അതിന്റെ പ്രവർത്തനങ്ങളെക്കുറിച്ചും മറ്റും അറിയില്ലെന്ന് പാത്രിയർക്കീസിന്റെ കല്പനയിൽ ധ്വനിപ്പിച്ചപ്പോൾ മൗനം പാലിക്കാൻ ജോൺ വക്കീലിന്റെ നിയമബോധം അനുവദിച്ചില്ല. മാത്രമല്ല, പാത്രിയർക്കീസ് വന്നശേഷം സഭയിലുണ്ടായിട്ടുള്ള കുഴപ്പങ്ങളെ സംബന്ധിച്ചും അവ എത്രയും വേഗം പരിഹരിക്കുന്നതിനുമായി പാത്രിയർക്കീസിനെ ബോധവാനാക്കണമെന്നും തോന്നി. മലങ്കരയുടെ നാനാഭാഗത്തുനിന്നും ജനങ്ങൾ ജോൺ വക്കീലിനോട് സഭയെ രക്ഷിക്കാൻ ഈ ദുർഘടഘട്ടത്തിൽ ഇറങ്ങി പ്രവർത്തിക്കണമെന്ന് അപേക്ഷിച്ചുകൊണ്ടിരുന്നു. ഇതെല്ലാം കൊണ്ടാണ് പാത്രിയർക്കീസിനു നേരിട്ട് സ്വന്തം പേരു വെച്ച് കത്തെഴുതാമെന്ന് ആ സഭാസ്നേഹി തീരുമാനിച്ചത്. വിസ്തരഭയത്തെ ഓർത്ത് കത്ത് സംഗ്രഹിച്ചാണ് ചേർക്കുന്നത്.

**ഇ. ജെ. ജോണിന്റെ കത്ത് (സംഗ്രഹം)**

വന്ദ്യ പിതാവേ,

മലങ്കര മഹാജനസഭയുടെ പ്രതിപുരുഷന്മാരായി ഏതാനും പേർ ഡെപ്യൂട്ടേഷനായി സമർപ്പിച്ച അപേക്ഷയ്ക്കു ദയവായി അയച്ചുതന്ന മറുപടി കിട്ടി. അതു പരസ്യം ചെയ്യുന്നതിന് ഏർപ്പാടു ചെയ്തിട്ടുണ്ട് (തുടർന്ന് മഹാജന സഭയെക്കുറിച്ച് എഴുതുന്നു).

കോട്ടയം മാർ ദീവന്നാസ്യോസ് സെമിനാരി, തിരുവല്ലാ എം. ജി. എം. സെമിനാരി എന്നിതുകൾക്ക്, ഈ സഭ മൂലം പ്രത്യക്ഷമായ അഭിവൃദ്ധി ഉണ്ടായിട്ടുണ്ട്. കോട്ടയം, തിരുവല്ലാ, കുന്നംകുളങ്ങര, പുത്തൻകാവ്, മാവേലിക്കര, കോഴഞ്ചേരി മുതലായ സുറിയാനിക്കാരുടെ പല പ്രധാന സ്ഥലങ്ങളിലും മലങ്കര മഹാജനസഭാ യോഗങ്ങൾ നടന്നിട്ടുണ്ട്. ഇന്ന് സുറിയാനി സമുദായത്തിലുള്ള മിക്ക പ്രധാനന്മാരും അഗ്രാസനസ്ഥന്മാരായോ പ്രാസംഗികരായോ ഈ സഭായോഗങ്ങളിൽ സംബന്ധിക്കുകയും, സഭയെ ഘനപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. മലങ്കര സുറിയാനി മഹാജന സഭയെ സംബന്ധിച്ച് ഈ സാമാന്യകാര്യങ്ങളെ കവിഞ്ഞ്, ഒരു പരിഛിന്ന നിരൂപണം ചെയ്യുന്നതിന്, കൈവശം ഇപ്പോൾ റിക്കാർട്ടുകൾ ഇല്ല. കൂടുതൽ

അറിവു അയച്ചു തരുന്നതിന് സഭാ സെക്രട്ടറിമാരോട് അപേക്ഷിക്കുന്നുണ്ട്. സഭാ സംബന്ധമായും സമുദായ സംബന്ധമായും ഉള്ള കാര്യങ്ങളെപ്പറ്റി ഇപ്രകാരം യോഗം കൂടി ആലോചിക്കുന്നതിനും, അധികാരമുള്ള സ്ഥല ങ്ങളിൽ അപേക്ഷകൾ സമർപ്പിക്കുന്നതിനും, മഹാജന സഭയ്ക്കാകട്ടെ, അംഗങ്ങൾക്കാകട്ടെ, ആരിൽ നിന്നും അധികാരം സിദ്ധിച്ചതായി അറിയു ന്നില്ല. അങ്ങനെ അധികാരം ആരിൽ നിന്നെങ്കിലും സിദ്ധിക്കേണ്ട ആവ ശ്യമുണ്ടെന്ന് തോന്നുന്നുമില്ല. അത് ഈ ജനങ്ങൾക്ക് സ്വതസിദ്ധമായ അവകാശവും ചുമതലയും ആണെന്നാണ് എന്റെ അഭിപ്രായം.

ഈ എഴുത്ത് ഇത്രയും എഴുതാൻ ഇടയായതിനാൽ പ്രത്യേകം അറി യിക്കേണ്ടതായി പലപ്പോഴും തോന്നിയിട്ടുള്ള ഏതാനും വിഷയങ്ങൾ കൂടി, സംഘടിപ്പിക്കുന്നു. അങ്ങ് ഇവിടെ എത്തിയ ഈ കുറഞ്ഞൊരു കാലത്തി നിടയിൽ സുറിയാനി സമുദായത്തിൽ ഒരു ഗണനീയമായ ക്ഷോഭം ഉണ്ടാ കേണ്ടതായി വന്നത് എന്തുകൊണ്ടാണെന്ന് ആലോചിക്കേണ്ടിയിരിക്കുന്നു. പിതാവായ അവിടുത്തേക്കും, ആത്മീയ പുത്രന്മാരായ ഞങ്ങൾക്കും ഒരു പോലെ സങ്കടകാരണമായ ഈ വിഷയത്തെ പരിച്ഛേദിച്ച് അറിയേണ്ടത് ഇരു പാട്ടുകാർക്കും അത്യാവശ്യമാണല്ലൊ.

1. ക്രിസ്തബ്ദം 52 –ൽ സ്ഥാപിതമായ ഈ മലങ്കര സുറിയാനി സഭ യിന്മേൽ അന്ത്യോഖ്യാ പാത്രിയർക്കീസന്മാർക്കു ലൗകികാധികാരം ഉള്ള താണെന്ന് അവിടുന്നു ആഗ്രഹിക്കുന്നുണ്ടെന്നും (ബി) ഇതിനെ മലങ്കര സുറിയാനി സമുദായം അനുകൂലിച്ചു കൂടാത്തതാണെന്നും, പ്രബലമായ ജനബോധം നാട്ടിൽ എവിടെയും പടർന്നിട്ടുണ്ട്. 1. മലങ്കരസഭയിന്മേൽ ലൗകികാധികാരം ലഭിക്കണമെന്ന് അവിടേയ്ക്ക് വളരെ ആഗ്രഹമുണ്ടെ ന്നാണ് ഞാൻ ഇപ്പോഴും വിശ്വസിക്കുന്നത്. ആ അധികാരം സമ്മതിച്ച് എഴുതിവെയ്ക്കണമെന്ന് എം. എ. ചാക്കോയോടും, സി. ജെ. കുര്യനോടും, എന്നോടും കോട്ടയത്തു വെച്ച് ആവശ്യപ്പെട്ട സമയം, ലൗകികാധികാ രത്തെ കാംക്ഷിക്കുന്നതായി എനിക്കു തോന്നി. അന്തർഗതം സ്പഷ്ടമാ യിരുന്നില്ല താനും. എന്നാൽ ലൗകികാധികാരം ലഭിക്കാത്തപക്ഷം പാത്രി യർക്കീസും താനും കപ്പൽ കയറുന്നതാണെന്ന് ഒസ്താത്തിയോസ് മെത്രാൻ എന്നോടു പറഞ്ഞു. അത് സംഭവിച്ച ദിവസം തന്നെ ഒസ്താ ത്യോസ് അടുത്തുനില്ക്കെ ഞാൻ ഒന്നിലധികം പ്രാവശ്യം പറഞ്ഞിട്ട് അവി ടുന്നു മറുപടിയായി യാതൊന്നും പറയാതിരുന്നപ്പോൾ, ലൗകികാധികാ രത്തെ കാംക്ഷിക്കുന്നുണ്ടെന്നുള്ള എന്റെ ബോധം തെറ്റല്ലെന്നു പ്രത്യക്ഷ മായി. അതുകഴിഞ്ഞ ശേഷം, വി. മദ്ബഹായിൽ നിന്നുകൊണ്ട് 'ലൗകീകാ ധികാരം നാം ആവശ്യപ്പെട്ടുമില്ലാ നമുക്കു വേണ്ടാ താനും' എന്നു സ്പഷ്ടാർത്ഥമായി പ്രസംഗിച്ചിട്ടുണ്ടെങ്കിലും അവിടുന്ന് ആവശ്യപ്പെട്ടത നുസരിച്ച് എഴുതിതന്നിട്ടുള്ള പല പള്ളി ഉടമ്പടികളിൽ ലൗകികാധികാര

കാര്യം വിസ്മരിക്കപ്പെട്ടിട്ടില്ല. ഇതുകൊണ്ടും വേറെ കാരണങ്ങളെക്കൊണ്ടും അവിടുത്തേയ്ക്ക് മലങ്കര സമുദായത്തിന്മേൽ ലൗകീകാധികാരം ലഭിക്കണമെന്ന് ആഗ്രഹമുള്ളതായി ഞാനും അന്യന്മാരും ഗ്രഹിച്ചിട്ടുണ്ടെങ്കിൽ, അത് ഒരു അപരാധമായി ഗണിക്കാവുന്നതല്ലല്ലൊ.



പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്

2. അവിടുത്തെ ആഗ്രഹം മലങ്കര ജനസമുദായം അനുകൂലിക്കുന്നില്ലെന്നുള്ളത്, നാനാ മാർഗ്ഗങ്ങളിലൂടെ പ്രത്യക്ഷമായിട്ടുണ്ട്. അവിടുന്നും അവിടുത്തെ അനുകൂലകക്ഷികളായി എണ്ണപ്പെടുന്നവരും ലൗകിക അധികാരം സ്വാധീനമാക്കാൻ ശ്രമിക്കുന്നില്ലെന്ന് സന്ദർഭവിശേഷം അനുസരിച്ചു പ്രസ്താവിക്കേണ്ടതായി വരുന്നതു തന്നെ, ലൗകിക സ്വാതന്ത്ര്യമുള്ളതായിരിക്കണമെന്ന് മലങ്കരസമുദായം ആഗ്രഹിക്കുന്നുണ്ടെന്ന് പ്രത്യക്ഷമാക്കുന്നു. തെക്കരിൽ പകുതിയും, വടക്കരിൽ നാലഞ്ചു പേർ ഒഴിച്ച് ശേഷിച്ചവരും, പാത്രിയർക്കീസിന്റെ ലൗകികാധികാരത്തെ പിൻതാങ്ങുന്നവരാണെന്ന് അങ്ങയെ ഗ്രഹിപ്പിച്ചിട്ടുള്ളതായി കേൾക്കുന്നു. ആരെങ്കിലും ഇങ്ങനെ പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അത് ആ ആളിന്റെ മനസാക്ഷിയ്ക്കും സത്യത്തിനും വിപരീതമായതും, അവിടുത്തെ ബഹുമാനിക്കാത്തതും ആയ ഒരു നീചമായ കളവാണ്. സുറിയാനി സമുദായത്തിലെ യോഗ്യന്മാരായിട്ടുള്ളവരിൽ മുപ്പത്തഞ്ചു പേരുടെ ഒരു ലിസ്റ്റ്, തിരുവിതാംകൂർ, കൊച്ചി എന്നീ രാജ്യങ്ങളിലെ ദിവാൻജിമാരോ ബ്രിട്ടീഷ് റെസിഡന്റൊ മുഖാന്തിരം എഴുതിവരുത്തി, ആ ലിസ്റ്റിൽ പെട്ടവരോടു മൊഴി വാങ്ങുന്നപക്ഷം ഇപ്പോൾ അവിടേക്കു ലഭിച്ചിട്ടുള്ളതായി കേൾവിയുള്ള അറിവു എത്ര അടിസ്ഥാനരഹിതവും, അപകടപരിപൂർണ്ണവും, ആണെന്ന് ഗ്രഹിക്കാവുന്നതാണ്. അബദ്ധമായ ആലോചന നിമിത്തം കുടുക്കിൽ പെടരുതെന്ന് അപേക്ഷയുണ്ട്. ലൗകികാധികാരം ലഭിക്കണമെന്നുള്ള അവിടുത്തെ മോഹം മലങ്കര സുറിയാനി സമുദായത്തിന് പൊതുവെ വളരെ സങ്കടമായിട്ടുള്ളതാണ്.

അന്ത്യോഖ്യാ സിംഹാസനത്തിന്റെ ആത്മീയാധികാരത്തെ അംഗീകരിക്കുന്ന മലങ്കര സുറിയാനി സമുദായം, ലൗകീകാധികാരത്തെ വെറുക്കുവാനുള്ള കാരണം എന്താണെന്നു അവിടേക്കു ഈ സന്ദർഭത്തിൽ ഒരു സംശയം ഉണ്ടാകാവുന്നതാണ്. റോമൻ കത്തോലിക്കാ സഭാ നായകനായ മാർപ്പാപ്പായ്ക്ക് ആത്മീയാധികാരം എന്നവണ്ണം തന്നെ ലൗകികാധികാരവും ഉള്ളതാണെന്ന് ഒരു ചിന്തയും ഇവിടെ ഉണ്ടാവാം. ഈ സന്ദർഭത്തിൽ

ഒന്ന് ആലോചിപ്പാനുള്ളത്, ലൗകികാധികാരം സ്വാധീനമാണെന്ന് എല്ലാ അവസരങ്ങളിലും സ്പഷ്ടാർത്ഥമായി പ്രസിദ്ധം ചെയ്യുകയും ആയതിന്റെ സംരക്ഷണത്തിനായി റോമാ ചക്രവർത്തികളോടു അനേക ശതവർഷക്കാലത്തേക്ക് യുദ്ധം നടത്തുകയും ചെയ്തിട്ടുള്ള മാർപ്പാപ്പാമാർ കൂടെയും ലൗകികാധികാരത്തെ പ്രയോഗത്തിൽ വരുത്തുന്നത് എത്രയോ സൂക്ഷ്മബുദ്ധിയോടു കൂടെയാണെന്നുള്ളതാണ്. മാർപ്പാപ്പായ്ക്ക് ഉണ്ടെന്നു വച്ചിരിക്കുന്ന ലൗകികാധികാരത്തെ അതാതു ഇടവകകളിലുള്ള മെത്രാന്മാരല്ലാതെ അദ്ദേഹം തന്നെ നടത്തുന്നതായി അറിഞ്ഞിട്ടില്ല. ആംഗ്ലിക്കൻ സഭയുടെ പ്രധാന പുരോഹിതനായ കാന്റർബറി ആർച്ച്ബിഷോപ്പിൽ നിന്ന് സ്ഥാനം വാങ്ങുന്ന ബിഷോപ്പന്മാർ, സ്ക്കോട്ട്ലണ്ട്, യുണൈറ്റഡ് സ്റ്റേറ്റ്സ്, ഇൻഡ്യാ, ഓസ്ട്രേലിയാ, ആഫ്രിക്കാ, കാനഡാ എന്നീ സ്ഥലങ്ങളിലൊക്കയും ഉള്ളതാണല്ലോ. അവരെല്ലാവരും ഒരു സഭയിലും, ഒരു വിശ്വാസത്തിലും, നിൽക്കണമെന്നുള്ളതല്ലാതെ ലൗകികാധികാരം വച്ച് ഒഴിഞ്ഞു കൊടുക്കണമെന്ന് ആർച്ചുബിഷപ്പിന് ആഗ്രഹം ഉള്ളതായി അറിഞ്ഞിട്ടില്ല. ഇതുപോലെ അന്യസഭകളെപ്പറ്റിയും പറയാം. സഭാവിശ്വാസം ഒന്നായിരിക്കണം, സഭാ ഭരണം ഐകരീത്യമുള്ളതായിരിക്കണം എന്നീവക കാര്യങ്ങളിലല്ലാതെ അധികാരം ലഭിക്കണമെന്നുള്ള ഭ്രമം അവർക്കുള്ളതായി അവിടത്തേക്ക് അറിവുണ്ടോ? അപ്രധാനമായ ലൗകീകകാര്യത്തെ ഉപേക്ഷിച്ച് പ്രധാനമായ ആത്മീയത്തെ അല്ലയോ, സഭാപിതാക്കന്മാർ കരുതേണ്ടത്? അനേകലക്ഷം ആളുകൾ ഉൾപ്പെടുന്ന സമുദായത്തിന്റെ രക്ഷാമാർഗ്ഗത്തിന്റെ നേതാവായ ഒരു മഹാപുരോഹിതൻ സ്വത്തിന്മേലുള്ള അധികാരത്തിനായി മത്സരിച്ചു കാണുന്നത്, ലജ്ജാവഹവും പരപരിഹാസവും അല്ലയോ?

ആത്മീയാധികാരമുള്ള അന്ത്യോഖ്യാ സിംഹാസനത്തിന്, അപ്രധാനമായ ലൗകീകാധികാരം കൂടെ ഒഴിഞ്ഞുകൊടുത്താൽ എന്തു ദോഷമുണ്ടാവാമെന്നുള്ള ഒരു ചോദ്യം ഈ ഘട്ടത്തിൽ ഉണ്ടാവാൻ ഇടയുണ്ട്. ലൗകികാധികാരം അവിടുന്ന് അർഹിക്കുന്നില്ല എന്നുള്ളതിലേയ്ക്ക് പല സംഗതികൾ എടുത്തു കാണിപ്പാനുണ്ട്.

1. ഇംഗ്ലീഷ്, ഫ്രഞ്ച്, ജർമ്മൻ മുതലായ ഭാഷകളിൽ എഴുതപ്പെട്ടിട്ടുള്ള പല പുസ്തകങ്ങൾ നിമിത്തവും മറ്റും പരദേശത്തെ മേല്പട്ടക്കാർ, അത്മായക്കാർ എന്നിവരുടെ ഭക്ത്യാവസ്ഥ, ധനാവസ്ഥ, ജനസംഖ്യ എന്നീ വിഷയങ്ങളെക്കുറിച്ചു മലങ്കരസഭയിൽ ഇപ്പോൾ ഒരു സാമാന്യ ജ്ഞാനമുണ്ടായിട്ടുണ്ട്. ചിറ്റാസ്യ, പലസ്തീൻ, മെസപ്പോത്തേമിയ മുതലായ പ്രദേശങ്ങളിൽ വളരെക്കാലം താമസിച്ചിട്ടുള്ളവരും ആ പ്രദേശങ്ങളിലെ ജനസമുദായങ്ങളോടു അഭിമുഖ പരിചയമുള്ളവരും, പ്രസ്തുത വിഷയം സംബന്ധിച്ചു അസത്യ പ്രഖ്യാപനം ചെയ്യാൻ യാതൊരു ആവശ്യവും

ഇല്ലാത്തവരും ആയ ആ ഗ്രന്ഥകാരന്മാരുടെ കൃതികളിൽ നിന്നു വെളിപ്പെടുന്ന അനേകം സംഗതികളും, ആ വിശ്വാസികളെക്കുറിച്ച് ആദരാധിക്യത്തെ ഈ ജനങ്ങളിൽ ജനിപ്പിക്കുന്നവയല്ല. പരദേശം സർവ്വഥാ ആദരണീയമാണെന്നുള്ള മലങ്കര സമുദായത്തിന്റെ പൂർവ്വ ബുദ്ധിക്ക് ഇപ്പോൾ വളരെ രൂപഭേദം സംഭവിച്ചിട്ടുണ്ട്.

2. പത്രോസ് പാത്രിയർക്കീസു മലങ്കര സന്ദർശിച്ച കാലം ഇവിടെ ഇംഗ്ലീഷ് വിദ്യാഭ്യാസവും അതിന്റെ ഫലമായി സ്വാതന്ത്ര്യകാംക്ഷയും വളരെ കുറവായിരുന്നു. ഇപ്പോഴത്തെ കാലം ഒന്നു വേറെ തന്നെയാണ്. തെക്കൻ പ്രദേശങ്ങളിൽ ധാരാളമായും, വടക്കൻപ്രദേശങ്ങളിൽ സാമാന്യമായും, ഇംഗ്ലീഷ് വിദ്യാഭ്യാസം ഉണ്ടായി കഴിഞ്ഞിരിക്കുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം ഇവിടെ ആരംഭിച്ച കാലങ്ങളിൽ ഇവിടെ ഉണ്ടായിക്കൊണ്ടിരുന്ന വിശ്വാസത്യാഗം ഇപ്പോൾ ഉണ്ടാകുന്നില്ല, എന്നു തന്നെയുമല്ല നമ്മുടെ സഭയുടെ വിശ്വാസാചാരാദികളുടെ മാഹാത്മ്യം സകാരണം ഗ്രഹിച്ച് അവയെ ആദരിക്കയാണു ഇപ്പോൾ ആ വിദ്യാഭ്യാസത്തിന്റെ ഫലമായി കണ്ടുവരുന്നത്. ഈ വിദ്യാഭ്യാസത്തിന് അനുസരിച്ചു സഭാഭരണത്തെ ക്രമീകരിക്കുന്നതിനു പകരം ഈ വിദ്യാഭ്യാസത്തെ ഹിംസിച്ചുകളയാമെന്ന് അവിടുന്ന് ആലോചിക്കുന്നുണ്ടെങ്കിൽ അതു ഒരു വലിയ അബദ്ധമാണ്.

റോമാ സഭ അനേകകാലം മലയാളത്തു ഇംഗ്ലീഷു വിദ്യാഭ്യാസത്തെ തടയാൻ ശ്രമിച്ചു എന്നു കേട്ടിട്ടുണ്ട്. എന്നാൽ ഇപ്പോൾ ആ സഭാ നായകന്മാർ ധനശേഖരം ചെയ്തു അനേക വിദ്യാലയങ്ങൾ നിർമ്മിച്ചു വിദ്യാഭ്യാസം നടത്തിവരുന്നു. ഏറെ താമസിയാതെ അവർ നമ്മേക്കാൾ ഉയരുമെന്ന് വിചാരിപ്പാൻ പല കാരണങ്ങളുമുണ്ട്. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ഫലമായ സ്വാതന്ത്ര്യബുദ്ധി വർദ്ധിച്ചുവരുക നിമിത്തം കൊടുക്കാൻ ആവശ്യമില്ലാത്ത ഒരു മേൽക്കോയ്മയെ, മലയാള സുറിയാനി സമുദായം ആർക്കെങ്കിലും അനുവദിച്ചുകൊടുപ്പാൻ ഇടയില്ല. ജനസമുദായത്തിൽ വർദ്ധിച്ചുവരുന്ന സ്വാതന്ത്ര്യബുദ്ധിയെ നശിപ്പിപ്പാനല്ല, സന്മാർഗ്ഗത്തിലേക്കു നയിച്ചു പുലർത്തുവാനാണു, ഭരണകർത്താക്കൾ യത്നിക്കേണ്ടത്. എല്ലാ പരിഷ്കൃതരാജ്യങ്ങളും പ്രത്യേകിച്ചു തിരുവിതാംകൂർ ഗവൺമെന്റ്, കൊച്ചി ഗവൺമെന്റ്, ബ്രിട്ടീഷ് ഗവൺമെന്റ് എന്നിവകളും ജനസ്വാതന്ത്ര്യത്തെ വർദ്ധിപ്പിക്കുകയും സമുദായങ്ങളാൽ ബഹുമാനിക്കപ്പെടുകയും ചെയ്യുന്നുണ്ടെന്നുള്ളത്, സ്വാതന്ത്ര്യം അനുവദിക്കാത്ത അപരിഷ്കൃത ഭരണം ഉള്ളത് എന്നു പ്രസിദ്ധമായ തുർക്കി രാജ്യത്തിൽ അധികം പരിചയിച്ചു പോയിട്ടുണ്ടെങ്കിലും ദേശസഞ്ചാരം മൂലം അങ്ങ് ഗ്രഹിച്ചിരിക്കണം. മനുഷ്യസ്വഭാവത്തിന് അനുകൂലമല്ലാത്ത ഒരു അനുസരണം മലങ്കര സുറിയാനി സമുദായത്തിൽ നിന്നുണ്ടാകുന്നതല്ല.

3. അധികാരം വേണ്ടവിധത്തിൽ പ്രയോഗിക്കപ്പെടുമെന്നു സമ്മതം തോന്നാൻ മാർഗ്ഗം ഉള്ളേടത്തല്ലാതെ, അധികാരം അനുവദിക്കാൻ ആളുകൾക്കു മനസ്സുണ്ടാകുന്നതല്ല. പരദേശത്തുള്ളതിൽ അധികം പള്ളികളും, ജനങ്ങളും ഇവിടെ ഉണ്ടെന്നാണ് അറിവ്. വിദ്യാഭ്യാസം, സമുദായ സ്നേഹം, സത്യമായ ദൈവഭക്തി ഈ വിഷങ്ങളിൽ ഈ ദിക്കുകാർ പരദേശികളേക്കാൾ വളരെ പുറകിലാണെന്നു അഭിപ്രായമില്ല. സ്വാതന്ത്ര്യം അനുവദിക്കുന്ന ഗവൺമെന്റുകളുടെ കീഴിൽ പരിചയിച്ചുപോയ ഞങ്ങളുടെ ബുദ്ധിഗതിയേയും, സമാധാന ഭരണരീതിയേയും അന്ത്യോഖ്യായിൽ ഇരുന്നുകൊണ്ടു ഭരിക്കുകയും നയിക്കുകയും ചെയ്യാമെന്നു കരുതുന്നതു നടപ്പിൽ വരാൻ എളുപ്പമല്ല, എന്നു മാത്രമല്ല അനിവാര്യമായ അനേകം കുഴപ്പങ്ങൾക്കും കലഹങ്ങൾക്കും കാരണമായി തീരുന്നതുമാണ്.

4. അന്യദേശക്കാരുടെ ലൗകീകാധികാരത്തെ വാസ്തവത്തിലൊ നാമമാത്രമായിട്ടൊ സ്വീകരിച്ചിരിക്കുന്നവരായി ഇന്ത്യയിൽ ഉള്ള എല്ലാ ക്രിസ്ത്യാനി വകുപ്പുകാർക്കും അധികാരമുള്ള സ്ഥാനങ്ങളിൽ നിന്നു കിട്ടിവരുന്നത് ആവശ്യമുള്ള ആത്മീക ദിഷ്ടതികൾ മാത്രമല്ല, സാമാന്യ വിദ്യാഭ്യാസം, സാങ്കേതിക വിദ്യാഭ്യാസം, പള്ളിപണി, പുരോഹിതന്മാരുടെ ശമ്പളം, ആശുപത്രി സ്ഥാപനം എന്നിങ്ങനെ പല വകുപ്പുകളിലായി പിതൃസ്ഥാനത്തിൽ നിന്നും ദ്രവ്യസഹായം ഉണ്ടാവുക പതിവാണ്. അങ്ങനെ സഹായം ചെയ്യുന്നവർ ലൗകീകാധികാരം യഥാർത്ഥമായി ആവശ്യപ്പെടുക എന്നു വന്നാൽ, അതു സാമാന്യം പോലെ ഗ്രഹിപ്പാൻ കഴിയും. പരദേശത്തിൽ നിന്നു ഞങ്ങൾക്കു ധനസഹായം ആവശ്യമുണ്ടെന്ന് പരോക്ഷമായി പ്രാർത്ഥിക്കുകയല്ല ഇവിടെ ചെയ്യുന്നത്. ലൗകീകാധികാരം അന്ത്യോഖ്യാ സിംഹാസനത്തിലേയ്ക്കു അനുവദിച്ചു തരാൻ, മലങ്കര സമുദായത്തിൽ വൈമനസ്യം കാണുന്നത് ലോകസാധാരണമാണെന്നു കാണിപ്പാനായി മാത്രം ഇത്രയും പ്രസ്താവിച്ചതാണ്.

5. മലങ്കരസഭ, സ്വന്തത്തിന്റെ ഒരംശമാണെന്നുള്ള ഓർമ്മ, അന്ത്യോഖ്യായ്ക്കു പലപ്പോഴും ഇല്ലെന്നു തോന്നുന്നു. ഒരു ദൃഷ്ടാന്തം പറഞ്ഞുകൊള്ളുന്നു. മലങ്കരയുള്ള മൂന്നു ലക്ഷം ജനങ്ങൾ ഭക്തിയോടുകൂടെ അന്ത്യോഖ്യായുടെ പാത്രിയർക്കീസെന്നു പല നാളുകളായി കരുതി കുർബാനകളിൽ ഓർത്തുവന്ന അബ്ദുൾ മശിഹായെ സ്ഥാനഭ്രംശം ചെയ്യുകയും, അങ്ങയെ പാത്രിയർക്കീസായി സ്വീകരിക്കയും ചെയ്യാനിടയായതിൽ ഈ ജനങ്ങളെ ഏതൊരു പ്രകാരത്തിലെങ്കിലും സംബന്ധിപ്പിച്ചിട്ടുണ്ടോ? അതിനുണ്ടായ കാരണം എന്താണെന്നെങ്കിലും മലയാളത്തുകാർ അറിഞ്ഞിരിക്കട്ടെ, എന്നു ആർക്കെങ്കിലും ഇതേവരേയ്ക്കു തോന്നുകയും ഉണ്ടായിട്ടില്ല. ഇങ്ങോട്ടു യാതൊരു വക ചുമതലയും ഇല്ലാത്ത അധികാരം അനുവദിച്ചു തരാൻ ആളുകൾക്കു തോന്നാത്തതിൽ വിസ്മയിപ്പാനില്ല.

6. അന്ത്യോഖ്യാ സിംഹാസനത്തിനു മലങ്കരസഭ മേൽ ലൗകീകാധികാരം ഉണ്ടായിരിക്കേണ്ടതാണെന്നുള്ള അഭിപ്രായത്തെ ഒന്നാമതായി പ്രസ്താവിച്ചതു അവിടുന്നായതും വലിയ അശുഭ സൂചകമാണ്. മലയാളത്തു മുമ്പു വന്നിരുന്ന പത്രോസ് പാത്രിയർക്കീസ് ഒരു കോപിഷ്ഠനായിരുന്നെങ്കിലും ഹൃദയശുദ്ധി അധികമുള്ള ആളായിരുന്നു. പിന്നീട് അങ്ങ് അന്ത്യോഖ്യാ സിംഹാസനത്തേയും വിശുദ്ധ വിശ്വാസത്തേയും വെടിഞ്ഞതിന്റേയും മടങ്ങിയെത്തി പാത്രിയർക്കീസു സ്ഥാനത്തെ പ്രാപിച്ചതിന്റെയും ചരിത്രം മലങ്കര സുറിയാനി സമുദായം ഗ്രഹിച്ചിട്ടുണ്ട്. അങ്ങനെ ഇരിക്കുന്ന ആൾ മലയാളത്തേക്ക് വന്ന ഉടനെ, അന്യ സഭക്കാരുമായുള്ള ചേർച്ച കൊണ്ട് സഭോപദേശങ്ങൾക്കു പറ്റിയിട്ടുള്ള കേടിനെ പരിഹരിക്കുകയോ, സഭയ്ക്കു വേണ്ടി ഒരു മുപ്പതു സംവത്സരക്കാലം യുദ്ധം ചെയ്തു കഴിഞ്ഞുപോയ വലിയ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായെക്കുറിച്ചു ബഹുമാനത്തെ ഏതെങ്കിലും രൂപത്തിൽ പ്രദർശിപ്പിക്കുകയോ, ആ മത്സരം നിമിത്തം മലങ്കര സുറിയാനിസഭയ്ക്കു പറ്റിയിട്ടുള്ള മുറിവുകളും ന്യൂനതകളും എന്താണെന്നു അന്വേഷിക്കുകയോ, ചെയ്യുന്നതിനു മുമ്പായി ലൗകികാധികാരം ആവശ്യപ്പെടുന്നു എന്ന് പ്രസിദ്ധം ഉണ്ടായാൽ ജനങ്ങളുടെ ഇടയിൽ ക്ഷോഭം ഉണ്ടാവാതെയിരിക്കുന്നതു എങ്ങനെയാണ്? പൂർവ്വചരിത്രം മേൽ പ്രസ്താവിച്ചവണ്ണമിരിക്കുന്ന അവിടുന്ന് നൂതനമായ ഒരധികാരം ആവശ്യപ്പെട്ടാൽ സമ്മതം തരാൻ ആളുകൾ ഉണ്ടാവാത്തതിൽ അത്ഭുതപ്പെടാനില്ല.

7. ഇവയെല്ലാറ്റിനും പുറമെ, ഞങ്ങളെ എല്ലാവരെയും ബന്ധിക്കുന്നതായി ഈ രാജ്യത്തിൽ ഒരു റോയൽകോർട്ടു വിധിയും ഉണ്ടായിട്ടുണ്ട്. ആ വിധിയിൽ പിശകുകൾ വന്നുപോയിട്ടുണ്ടോ എന്നുള്ള വിഷയത്തിലേക്കു പ്രവേശിക്കേണ്ട ആവശ്യം ഇവിടെയില്ല. ഈ വിധി നിമിത്തവും, ആ വിധി പ്രകാരവും ആണ് അന്ത്യോഖ്യാ സിംഹാസനത്തിന്റെ ബന്ധം ഇവിടെ നിലനിന്നു പോരുന്നത്. അതിനു വിരോധമായി ലൗകീകാധികാരം കൂടെ ലഭിക്കണമെന്ന ആഗ്രഹമുള്ളപക്ഷം ന്യായമായി രണ്ടു വഴികൾ മാത്രമാണുള്ളത്. അവ എന്താണെന്നു പറയാം. ഒന്നാമത്തെ വഴി പാത്രിയർക്കീസിനു ലൗകികാധികാരം ഉണ്ടെന്നു മലങ്കര സുറിയാനി സമുദായത്തിൽ പെട്ട എപ്പേർപ്പെട്ട ജനങ്ങളെക്കൊണ്ടും ഒന്നുപോലെ സമ്മതിപ്പിക്കണമെന്നുള്ളതാണ്. ഓരോ പള്ളികളിൽ ഏതാനും പേരെക്കൊണ്ടു ഉടമ്പടി എഴുതിച്ചതു കൊണ്ടും മറ്റും കാര്യം സാധിക്കുകയില്ല. അങ്ങനെ ചെയ്യുന്ന വഴി അവിടുത്തെ ആലോചനക്കാരുടെ മനസ്സിന്റെ ഗതി കാണിക്കാമെന്നേ ഉള്ളു. അങ്ങനെയുള്ള ഉടമ്പടികൾ കോടതി കയറിയാൽ അവ തീർച്ചയായും അസാധുവാകുമെന്ന് സുറിയാനിക്കാരായ വക്കീലന്മാർ പറഞ്ഞാൽ വിശ്വാസമില്ലെങ്കിൽ ഹിന്ദു വക്കീലന്മാരോടു അന്വേഷിക്കണം.

രണ്ടാമത്തെ വഴി, അങ്ങു തന്നെ ഒരു വ്യവഹാരം നടത്തണമെന്നുള്ള താണ്. റോയൽകോടതി വിധി അന്ത്യോഖ്യാ അധികാരത്തിനു പൂർണ്ണ പ്രാബല്യം കൊടുത്തിട്ടില്ലെന്നും, ഒരു പാത്രിയർക്കീസ് കക്ഷി ചേർന്നിട്ടില്ലാത്ത ആ കേസിന്റെ വിധി തന്നെ ബാധിക്കുന്നതല്ലെന്നും, ഇന്ന ഇന്ന അധികാരം കൂടെയുണ്ടെന്ന് സ്ഥാപിച്ചു കിട്ടണമെന്നും, അന്യായത്തിന്റെ സാരമായിരിക്കണം. ഒരു വ്യവഹാരത്തിനു തന്നത്താൻ പുറപ്പെടാൻ കഴിയുകയില്ലെന്നാണെങ്കിൽ പ്രതിപുരുഷൻ എന്ന നിലയിൽ ഒസ്താത്തിയോസ് മെത്രാനോ, കോനാട്ടു മല്പാനോ വ്യവഹാരം ആരംഭിച്ചാലും മതിയാകും.

മലങ്കര സമുദായത്തിൽ ഇപ്പോൾ കാണുന്ന ക്ഷോഭത്തിന്റെ സാമാന്യ കാരണം, അവിടുത്തെ ലൗകികാധികാരാഗ്രഹമാണ്. എന്നാൽ ഈ കാരണത്തെ ഇത്ര പ്രബലീഭവിപ്പിച്ചതും ഇപ്പോഴും ശക്തിപ്പെടുത്തിക്കൊണ്ടിരിക്കുന്നതും മാർ ഒസ്താത്തിയോസിനു മലങ്കര ഭരിക്കണമെന്നുള്ള മോഹവും, കോനാട്ടു മല്പാനു മാർ ദീവന്നാസ്യോസിനെ അപമാനിക്കണമെന്നുള്ള മോഹവും ആണ്.

(എ) ഒസ്താത്യോസിനെ എനിക്കു നല്ല പരിചയമാണ്. മാർ ദീവന്നാസ്യോസിനേക്കാൾ ഒസ്താത്യോസിനെ ശെമ്മാശ്ശനായിരിക്കുമ്പോൾ പരിചയമുണ്ടായിരുന്നു. അവസരം അനുസരിച്ചു മാത്രമാണ് ഓരോരുവന്റെ യഥാർത്ഥ ബുദ്ധി വെളിപ്പെടുന്നത് എന്നു മാത്രമാണ് അദ്ദേഹത്തിന്റെ മോഹം പ്രത്യക്ഷപ്പെടുന്നത്. മലങ്കര ഭരിപ്പാൻ അദ്ദേഹത്തിനു മോഹമില്ലെന്ന് ആരെങ്കിലും പ്രസ്താവിച്ചാൽ വിശ്വസിപ്പാൻ ഞാൻ തയ്യാറില്ല. “മലയാളത്തു ഞാൻ വളരെക്കാലം താമസിച്ചിട്ടുള്ളതു നിമിത്തം (റോയൽ കോടതി വിധിയുണ്ടെന്നിരുന്നാലും) എനിക്കു ഭരിക്കാമെന്നും, ലൗകീകാധികാരം കിട്ടാത്തപക്ഷം കപ്പൽ കയറാൻ തയ്യാറാണെന്നും” അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ട്. അധികാരം വഹിക്കാൻ പ്രാപ്തനല്ല അദ്ദേഹം എന്നുള്ളതും പ്രസ്താവ്യയോഗ്യമാണ്.

(ബി) കോനാട്ടു മല്പാൻ മാർ ദീവന്നാസ്യോസിന്റെ പൂർവ്വ വിരോധിയാണ്. എന്നാൽ പുരുഷത്വത്തിനു ചേരുന്നപടിക്കു വിരോധ കാരണങ്ങളെ യഥാസ്ഥാനം പ്രസ്താവിക്കുന്നതിനോ പ്രത്യക്ഷത്തിൽ ശത്രുത്വമായി പ്രവർത്തിക്കുന്നതിനോ അദ്ദേഹത്തിനു സ്വാധീനവും, ശക്തിയും ഇല്ല. മെത്രാൻ സ്ഥാനത്തിലേക്കു വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനെ തെരഞ്ഞെടുത്തപ്പോഴും മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തായായി പ്രസിദ്ധം ചെയ്തപ്പോഴും കോനാട്ടു മല്പാൻ ആ രംഗത്ത് അനുകൂല കക്ഷിയായിരുന്നു. ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ യഹൂദാസ്ക്കറിയോത്തായാക്കാനാണ് ഇപ്പോൾ മല്പാന്റെ ശ്രമം എന്നു അങ്ങ് അറിയണം.

ഒസ്താത്യോസ്, മല്പാനച്ചൻ ഇവരുടെ പരിശ്രമം മാർ ദീവന്നാസ്യോ

സിന്റെ മലങ്കര മെത്രാൻ സ്ഥാനത്തേയോ മെത്രാൻ സ്ഥാനത്തെ തന്നെയൊ എടുത്തു കളയുന്നതിനാണെന്ന് മലങ്കര സമുദായത്തിലും അന്യ സമുദായങ്ങളിലും വർത്തമാനമുണ്ട്. മാർ ദീവന്നാസ്യോസ് ഇന്നു മലയാള രാജ്യത്തുള്ള ബുദ്ധിമാന്മാരിൽ ഒരുവനാണ്. ഈ ഭാഗം എങ്ങിനെയുമാകട്ടെ. അദ്ദേഹത്തെ മെത്രാൻ സ്ഥാനത്തേക്കു മലങ്കര സുറിയാനി സമുദായം തിരഞ്ഞെടുത്തതും അങ്ങ് പട്ടം കൊടുത്തു മലങ്കര മെത്രാപ്പോലീത്തായായി സ്വീകരിക്കപ്പെടുകയും ചെയ്തു. അദ്ദേഹത്തെക്കുറിച്ചു അവിടുത്തേക്കു അതൃപ്തിയാണെന്നു പരക്കെ ജനബോധം ഉണ്ടായിരിക്കുന്നു. അങ്ങനെ അതൃപ്തി ഉണ്ടായിട്ടുണ്ടെങ്കിൽ അതിനുള്ള കാരണങ്ങൾ ഏവയാണെന്നു പ്രത്യക്ഷത്തിൽ പറഞ്ഞറിയിക്കേണ്ട ഭാരം അവിടേയ്ക്കും, അറിവാൻ അർഹത ഞങ്ങൾക്കുമുണ്ട്. വിശ്വസ്തനായി ഞങ്ങൾ തിരഞ്ഞെടുത്ത ആൾ ഒരു അവിശ്വസ്തൻ ആവുന്നപക്ഷം അതിനുള്ള കാരണങ്ങളെ അറിഞ്ഞു ക്ലേശിപ്പാനും, മേൽനടപടിക്കുള്ള മാർഗ്ഗങ്ങളെ ആലോചിപ്പാനും ഞങ്ങൾക്കു കടമയുള്ളതാണല്ലോ.

അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ വാഴുന്ന അങ്ങേയ്ക്ക് സമർപ്പിക്കുന്ന ഈ ലേഖനത്തിന്റെ സ്വരം ശരിയല്ല എന്നു അഭിപ്രായപ്പെടരുത് എന്നു താഴ്മയോടു കൂടെ ദൈവത്തിന്റെ നാമത്തിൽ അപേക്ഷിച്ചു കൊള്ളുന്നു. കേവലം ഭംഗി പറഞ്ഞുകൊണ്ടു മാത്രം കഴിച്ചാൽ വിഷമഘട്ടങ്ങൾ കഴിച്ചുകൂട്ടുന്നതിനും അന്യോന്യം അഭിപ്രായം അറിയുന്നതിനും മാർഗ്ഗമുണ്ടാകുന്നതല്ല. ഈ ലേഖനത്തിന്റെ പല ഭാഗങ്ങളും അങ്ങയുടെ വൃദ്ധതയ്ക്കു നൊമ്പരത്തെ ചെയ്യുന്നതായിരിക്കും. എന്നാൽ കോനാട്ടു മല്പാനെക്കൊണ്ടും മാർ ദീവന്നാസ്യോസിനെക്കൊണ്ടും സുറിയാനിയിൽ തർജ്ജിമ ചെയ്യിച്ചു, ഇതു പല പ്രാവശ്യം വായിച്ചാൽ സഭയിൽ ഇപ്പോൾ ഉണ്ടായിരിക്കുന്ന പല കുഴപ്പങ്ങൾക്കും സമാധാനമുണ്ടാവുമെന്ന് ഞാൻ ദൈവത്തിൽ ശരണപ്പെട്ടിരിക്കുന്നതിനാൽ ഈവിധം എഴുതുന്നതാണ്. ഇങ്ങനെ എല്ലാം എഴുതുന്നത് അവിവേകമോ മറ്റോ ആണെന്നു തോന്നുന്ന പക്ഷം അതുകളെ എല്ലാം ക്ഷമിച്ചുകൊള്ളണമെന്നും സംഗതിയുടെ ഗൗരവം അനുസരിച്ചു വാസ്തവം അറിയിക്കണമെന്നുള്ള ഏക ആഗ്രഹത്തിന്മേൽ ഇപ്രകാരം എഴുതുന്നതാണെന്നു വിചാരിച്ചു കൊള്ളണമെന്നും, അപേക്ഷിച്ചുകൊള്ളുന്നു. മലങ്കര സുറിയാനിസഭയും അന്ത്യോഖ്യാ സിംഹാസനവും ഉത്തരോത്തരം അഭിവൃദ്ധിപ്പെടത്തക്കവണ്ണം സകലത്തിന്റെയും ഉടയവനായ ദൈവം തന്റെ നൽവരങ്ങളെ ചൊരിയുമാറാകട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു. എന്ന്,

ആത്മീയ പുത്രൻ
ഇലഞ്ഞിക്കൽ ജോൺ

തിരുവനന്തപുരം
1085 ഇടവം ..... തി

**ചിന്താബന്ധുരം**

നിയമവിശാരദനും, പക്വമതിയും, വിവേകശാലിയുമായ ജോൺ വക്കീൽ ഈ കത്തെഴുതിയിട്ട് 94 നീണ്ട വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. ഈ കത്തിലെ അമൃതവചനങ്ങൾ മലങ്കര നസ്രാണികൾ വായിച്ച് ചിന്തിക്കുന്നത് ഇന്നും പ്രയോജനകരമാണ്. ആ സഭാസ്നേഹിയുടെ ഹൃദയത്തുടിപ്പുകൾ ഒപ്പിയെടുത്ത ആ കത്തിലെ ഓരോ വരിയും ചിന്താബന്ധുരമാണ്.

മലയാളത്തിൽ എഴുതിയ ഈ കത്ത് പാത്രിയർക്കീസിന് അദ്ദേഹത്തിന്റെ വാത്സല്യവാനും, ഇഷ്ടമന്ത്രിയുമായ കോനാട്ടു കോര മാത്തൻ മല്പാൻ സുറിയാനിയിലേക്ക് തർജ്ജമ ചെയ്ത് വായിച്ചു കേൾപ്പിച്ചുവോ എന്ന് അറിയില്ല. പാത്രിയർക്കീസിന് രുചിക്കാത്ത അപ്രിയ സത്യങ്ങളാണല്ലോ അതിൽ ഉള്ളത്. തിരുവുള്ളക്കേട് തോന്നേണ്ടാ എന്നു കരുതി ഒഴിവാക്കിക്കാണും! അതെന്തുമാകട്ടെ, പാത്രിയർക്കീസ് പ്രഭൃതികളുടെ മനഃപരിവർത്തനം നടന്നില്ലെന്ന് പിൽക്കാല ചരിത്രം തെളിയിക്കുന്നു. വൻനാശം വിതച്ച കുരുക്ഷേത്രയുദ്ധം ഒഴിവാക്കാൻ ഭഗവാൻ ശ്രീകൃഷ്ണൻ ശാന്തിദൂതുമായി ദുര്യോധനാദികളെ സമീപിച്ചെങ്കിലും പ്രയോജനമുണ്ടായില്ലല്ലോ. ഗുരുജനങ്ങളേയും, ബന്ധുമിത്രാദികളേയും നിഗ്രഹിച്ച് അവരുടെ രക്തം തളം കെട്ടി നിന്ന മഹാഭാരതയുദ്ധം നടക്കുക തന്നെ ചെയ്തു. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്കെന്ന അതിഭയങ്കരമായ വിപത്ത് ഒഴിവാക്കാൻ ജോൺ വക്കീലിന്റെ കത്തിനും കഴിഞ്ഞില്ല. 1911 ജൂൺ 8-ാം തീയതി മുടക്കെന്ന ആ ഭയങ്കര ആറ്റംബോംബ് പൊട്ടിത്തെറിക്കുക തന്നെ ചെയ്തു. അന്ന് തെറിച്ചുവീണ വിഷവിത്തുകൾ ഇന്നും മലങ്കരസഭയിൽ നിന്ന് വേരറ്റു പോയിട്ടില്ല. അതിന്റെ നാശഫലം ഇന്നും സഭാമക്കൾ അനുഭവിച്ചുകൊണ്ടിരിക്കുന്നു.

# 18

# 'കഴിയുമെങ്കിൽ എന്നെ മുടക്കുക'

**അ**ബ്ദള്ളാ പാത്രിയർക്കീസ് പള്ളികളിൽ നിന്ന് നിർബന്ധിച്ച് ഉടമ്പടി വാങ്ങിച്ചും, അവയുടെ ഉൾഭരണത്തിൽ പ്രവേശിച്ചും സഭാന്തരീക്ഷം ആകെ കലക്കിമറിച്ചു. അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭയുടെ മേൽ ലൗകികാധികാരം ഉണ്ടെന്നു സ്ഥാപിക്കാനായി പല കടുംകൈകളും ആ ശീമ മഹാപുരോഹിതൻ പ്രവർത്തിച്ചു. അതോടെ ബാവാ ചെല്ലുന്നേടമെല്ലാം കേസുകളുടെയും, ബഹളങ്ങളുടെയും കേളീരംഗമായി. കുന്നംകുളം, കണ്ടനാട്, പള്ളിക്കര, അയ്യമ്പള്ളി, കരിങ്ങാശ്ര തുടങ്ങിയ സ്ഥലങ്ങളിൽ പലതരം കശപിശകൾ ഉണ്ടായി. കരിങ്ങാശ്രയിൽ പോലീസ് വന്ന് കറുത്തേടത്ത് കത്തനാരെ അറസ്റ്റ് ചെയ്ത് വിലങ്ങുവെച്ച് നടുറോഡിൽക്കൂടി നടത്തിക്കൊണ്ടു പോയി. ബാവാ കരിങ്ങാശ്ര പള്ളിയിൽ ഇരിക്കുമ്പോഴാണ് ഈ സംഭവം. ബാവാ പള്ളികളിൽ ചെന്നശേഷം ഉണ്ടാക്കിയ പൊല്ലാപ്പുകളെക്കുറിച്ച് എഴുതാൻ പുറപ്പെട്ടാൽ മറ്റൊരു പുസ്തകം തന്നെ എഴുതേണ്ടി വരുമെന്നതുകൊണ്ട് ആ ഭാഗങ്ങൾ എല്ലാം വിടുന്നു.

അധികാരം നടത്താൻ ശ്രമിക്കുകയില്ലെന്ന് ഉറപ്പു കൊടുത്തശേഷം മാത്രം പള്ളിയിലേക്ക് വന്നാൽ മതിയെന്ന് പറവൂർ, അകപ്പറമ്പ് മുതലായ പള്ളിക്കാർക്കു ബാവായോട് നേരിട്ട് ബോധിപ്പിക്കേണ്ടി വന്നു. പഴയ മാർഗ്ഗത്തിൽക്കൂടി ഇനി മുമ്പോട്ടുപോകാൻ പറ്റുകയില്ലെന്ന് ക്രമേണ അദ്ദേഹത്തിന് ബോദ്ധ്യമായി. അപ്പോൾ അടവൊന്നു മാറ്റി. മലങ്കര മെത്രാപ്പോലീത്തായായ വട്ടശ്ശേരിൽ ദീവന്നാസ്യോസിൽ നിന്ന് ഉടമ്പടി വാങ്ങിയാൽ മലങ്കരസഭ മുഴുവൻ കാൽക്കീഴിൽ വരുമെന്ന് ഒരു 'ബോധോദയം' അദ്ദേഹത്തിനുണ്ടായി. ഉടനെ വട്ടശ്ശേരിൽ തിരുമേനിയോട് ഉടമ്പടി വാങ്ങാനുള്ള ശ്രമമായി. വട്ടശ്ശേരിൽ തിരുമേനി വഴങ്ങിയില്ല. അപ്പോൾ അബ്ദള്ളാ ബാവാ മറ്റൊരു വഴിക്ക് ശ്രമം തുടങ്ങി. അന്ന് മലങ്കരയിലെ മറ്റൊരു മെത്രാനായിരുന്ന മഹാപാവമായ കൂറിലോസ് മെത്രാനിൽ നിന്ന് ഉടമ്പടി വാങ്ങണമെന്ന് ഉറച്ചു. ചാഞ്ഞുനിൽക്കുന്ന മരത്തിന്മേലാണല്ലോ ഓടിക്കയറാൻ എളുപ്പം. തീർന്നില്ല. ഇനി ഉടമ്പടി തരുന്നവർക്കേ മെത്രാൻ സ്ഥാനം കൊടുക്കുകയുള്ളുവെന്നും പ്രഖ്യാപിച്ചു. പൗലൂസ് റമ്പാനും (പിന്നീട് ആലുവായിലെ അത്താനാസ്യോസ്) ക്നാനായ ഇടവകയുടെ ഗീവർഗ്ഗീസ് കത്തനാരും (പിന്നീട് ഇടവഴിക്കൽ മാർ സേവേറിയോസ്) കുപ്പായം തയിപ്പിച്ച് മെത്രാനാകാൻ കാത്തിരിക്കുന്ന കാലം. എന്ത് ഉടമ്പടിക്കും അവർ

സന്നദ്ധരുമായിരുന്നു. അങ്ങിനെ എല്ലാവരും (കണ്ടനാട്ട് ഇടവകയുടെ മാർ ഈവാനിയോസുണ്ട് – പത്രോസ് പാത്രിയർക്കീസ് ബാവാ വാഴിച്ച മെത്രാന്മാരിൽ ശേഷിക്കുന്ന ആൾ – വയസ്സനാണ് – പറഞ്ഞാൽ അനുസരിക്കില്ല. അദ്ദേഹത്തോട് ഉടമ്പടി ചോദിക്കാതിരിക്കുന്നതാണ് ബുദ്ധി. അദ്ദേഹത്തെ ഒഴിവാക്കാം) ഉടമ്പടി കൊടുത്തു കഴിയുമ്പോൾ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ഉടമ്പടിക്ക് സമ്മതിച്ചേക്കും എന്ന് ബാവായുടെ അറബി ബുദ്ധി അദ്ദേഹത്തെ ശക്തിയായി ഉപദേശിച്ചു.

കൂറിലോസിൽ നിന്നും, അന്ന് മെത്രാൻ സ്ഥാനാർത്ഥികളായിരുന്ന അത്താനാസ്യോസിൽ നിന്നും, സേവേറിയോസിൽ നിന്നും നിഷ്പ്രയാസം ഉടമ്പടികൾ നേടി. ഇത് ചെയ്തത് വട്ടശ്ശേരിൽ തിരുമേനിയുടെ മേൽ ഉടമ്പടി തരാൻ സമ്മർദ്ദം ചെലുത്താനായിരുന്നുവെന്ന് ബാവാ തന്നെ ഇ. ജെ. ജോൺ വക്കീലിനോട് പറഞ്ഞിരുന്നു. പാറേട്ട് തുടരുന്നു (മ. ന. വാല്യം 4, പേജ് 272):

"അത്താനാസ്യോസ്, സേവേറിയോസ്, കൂറിലോസ് എന്നീ മെത്രാന്മാരോട് മാർ അബ്ദള്ളാ ഉടമ്പടി വാങ്ങിയത്, മാർ ദീവന്നാസ്യോസിനെ വട്ടത്തിലാക്കാൻ ആയിരുന്നു എന്ന് അദ്ദേഹം തന്നെ ഇ. ജെ. ജോണിനോട് പറഞ്ഞതാണ്. മുകളിൽ പേരു പറഞ്ഞവരിൽ നിന്ന് ഉടമ്പടി കിട്ടിയതുകൊണ്ട് മാത്രം തന്റെ ലക്ഷ്യത്തിൽ എത്താമെന്ന് ധരിക്കത്തക്ക ആളല്ലായിരുന്നു അബ്ദള്ളാ. മൂന്നു നാലു പേർ ഉടമ്പടി കൊടുത്തു കഴിയുമ്പോൾ താനും കൊടുക്കേണ്ടതാണെന്നു ദീവന്നാസ്യോസിന് ബോദ്ധ്യമാകും എന്നും വിചാരിച്ചിരിക്കയില്ല. ഉടമ്പടി കൊടുക്കാൻ പറ്റിയ അന്തരീക്ഷമോ, കാലാവസ്ഥയോ ആയി, കലാപം ഒഴിവാക്കാം എന്നു വെച്ച് ദീവന്നാസ്യോസ് ഒപ്പിട്ടു എന്നു വന്നേക്കാമെന്നു മാത്രം അബ്ദള്ളാ ചിന്തിച്ചിരിക്കാം. ശ്രമിക്കാഞ്ഞിട്ട് കിട്ടാതെ വന്നതെന്നു പിന്നീടു പശ്ചാത്തപിക്കാൻ ഇടയാകാത്തവിധം അബ്ദള്ളാ ദീവന്നാസ്യോസിനോടു നേരിട്ടും ഉടമ്പടി ആവശ്യപ്പെട്ടു."

ഉടമ്പടി കൊടുക്കാൻ വട്ടശ്ശേരിൽ തിരുമേനിയെ പ്രേരിപ്പിക്കാൻ പാത്രിയർക്കീസ് ബാവാ പലരോടും ആവശ്യപ്പെട്ടു. അതിൽ ഒരാൾ ഇ. ജെ. ജോൺ ആയിരുന്നു. എന്നാൽ ജോൺ വക്കീൽ ഉടമ്പടി കൊടുക്കുവാൻ വട്ടശ്ശേരിൽ തിരുമേനിയെ ഗുണദോഷിച്ചില്ലെന്നു വട്ടശ്ശേരിൽ തിരുമേനി തന്നെ പറയുന്നുണ്ട്.

വട്ടശ്ശേരിൽ തിരുമേനിയെ ഉടമ്പടി കൊടുത്തില്ലെങ്കിൽ മുടക്കിക്കളയും എന്ന ഓശ ഇതിനകം പൊങ്ങാൻ തുടങ്ങി. മുടക്കിയാൽ സഭയ്ക്കുണ്ടാകാൻ പോകുന്ന വൻനാശത്തെ ഓർത്ത് ദീർഘദൃഷ്ടിയും, വിവേകവുമുള്ളവർ ഹൃദയം തകർന്ന് ദുഃഖിച്ചു. അക്കൂട്ടത്തിൽപ്പെട്ട ഒരു കറകളഞ്ഞ


**പ. വട്ടശ്ശേരിൽ തിരുമേനി**

സഭാസ്നേഹിയായിരുന്നു ജോൺ വക്കീൽ. മുടക്കിന്റെ ഭവിഷ്യത്തുകൾ ആ നിയമ മഹാ പണ്ഡിതന്റെ മുമ്പിൽ ഭീകര രൂപത്തിൽ നില കൊണ്ടിരുന്നു. ആ ഭയങ്കര സ്ഥിതിവിശേഷ ത്തെക്കുറിച്ച് ഓർക്കാൻ തന്നെ അദ്ദേഹം അശ ക്തനായി. ഇതൊന്നും നിയമവാഴ്ചയോ, അച്ച ടക്കബോധമോ ഇല്ലാത്ത അറബിനാട്ടിൽ നിന്നു വന്ന പാത്രിയർക്കീസിന് അറിവില്ലായി രുന്നു. അവിടെ പ്രാകൃതനിയമങ്ങളും, കാട്ടു നീതിയുമാണ് നിലനിന്നിരുന്നത്.

മുടക്ക് ഒഴിവാക്കുവാൻ ജോൺ വക്കീൽ പരമാവധി ശ്രമിച്ചു. സഭ രക്ഷപെടട്ടെ എന്ന ഒരൊറ്റ ആഗ്രഹമേ അദ്ദേഹത്തിനുണ്ടായിരു ന്നുള്ളൂ. അതിന് എന്ത് ത്യാഗവും ചെയ്യാൻ അദ്ദേഹം സന്നദ്ധനുമായിരുന്നു. അദ്ദേഹത്തിന്റെ ത്യാഗത്തിന്റെ ആഴം പരി ശോധിക്കാൻ 1086 മേടത്തിൽ ഇ. ജെ. ജോൺ, അബ്ദള്ളാ പാത്രിയർക്കീ സിനെ പാണമ്പടി പള്ളിയിൽ വെച്ചു കണ്ട് സംസാരിച്ച രംഗം ഉപകരി ക്കും (മ. ന., വാല്യം 4, പേജ് 274):

'1086 മേടത്തിൽ ഇ. ജെ. ജോൺ അബ്ദള്ളായെ പാണമ്പടി പള്ളി യിൽ വച്ചു കണ്ടു. അവരുടെ സംഭാഷണം സംബന്ധിച്ചു ചില വിവര ങ്ങൾ വട്ടിപ്പണക്കേസിൽ വാദിഭാഗം 6-ാം സാക്ഷിയായി ഇ. ജെ. ജോൺ 1092 ഇടവം 30-ാം തീയതി കൊടുത്ത മൊഴിയിൽ നിന്നു സംഗ്രഹിച്ചു ചേർക്കുന്നു. .............. ഞങ്ങൾ ഒരു മണി മുതൽ 5 മണി വരെ സംസാ രിച്ചു. ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി ആവശ്യപ്പെട്ടതിൽ കൊടു ക്കാഴികയാൽ മാർ ദീവന്നാസ്യോസിനെ മുടക്കാൻ പോകുന്നതായി അന്നു ണ്ടായിരുന്ന പ്രബലമായ ജനശ്രുതിയായിരുന്നു പ്രധാന സംസാരവിഷയം. മലങ്കരയുടെ സ്വത്തുക്കളിന്മേൽ പാത്രിയർക്കീസിന് അധികാരമില്ല. തിരു വിതാംകൂറിലും കൊച്ചിയിലും അങ്ങിനെ വിധികൾ ഉണ്ട്. ആ വിധികള നുസരിച്ചാണ് സ്വത്തുക്കൾ ഒന്നാംപ്രതിയുടെ കൈവശം കിട്ടിയിട്ടുള്ളത്. വിധികൾ മലങ്കര സമുദായത്തെയും ഒന്നാം പ്രതിയെയും ബന്ധിക്കുന്ന താണ്. പാത്രിയർക്കീസിനു മലങ്കരയുടെ സ്വത്തിന്മേൽ അധികാരം ഉണ്ടെന്ന് ഒന്നാം പ്രതി ഉടമ്പടി എഴുതിത്തന്നാൽ അതു വിശ്വാസവഞ്ചന (breach of trust) ആയി വരുന്നതാണ്. അതിനാൽ ഒന്നാം പ്രതി ഉടമ്പടി വേണമെന്നാവശ്യപ്പെടരുത്. പാത്രിയർക്കീസിനു ലൗകികാധികാരം ലഭി ക്കുന്നതിനു ശരിയായ മാർഗ്ഗം മലങ്കരസഭാംഗങ്ങളെ എല്ലാവരെയും കൊണ്ട് ലൗകികാധികാരം സമ്മതിപ്പിക്കുകയോ, ഒരു വ്യവഹാരം മൂലം

മുൻവിധികളെ അസ്ഥിരപ്പെടുത്തുകയോ ആണ്. ഒന്നാം പ്രതിയെ മുടക്കിയാൽ സഭയിൽ നാശമുണ്ടാകും. മുടക്കു മൂലം ലൗകികാധികാരം കിട്ടുമോ എന്നു പരീക്ഷിച്ചു നോക്കണമെന്നാണ് ഉദ്ദേശ്യമെങ്കിൽ, പാത്രിയർക്കീസിന്റെ ലൗകികാധികാരം പരസ്യമായി നിഷേധിച്ച എന്നെ ആ കാരണം പറഞ്ഞു മുടക്കണമെന്നും, സഭയിൽ കലാപമോ വ്യവഹാരമോ കൂടാതെ ഞാൻ എന്റെ സ്വന്ത ചെലവിൽ പരിഹാരം ഉണ്ടാക്കിക്കൊള്ളാമെന്നും പറഞ്ഞു. ലൗകികാധികാരം ഇന്നതാണ് ഇത്രത്തോളമേ ഉള്ളൂ. ഇന്നാരു മൂലമാണ് പ്രയോഗിക്കുന്നത് എന്നു പരസ്യമായി പറഞ്ഞാൽ ജനങ്ങൾ ഒരു സമയം സമ്മതിച്ചേക്കാം. അല്ലെങ്കിൽ സമ്മതിപ്പിക്കുന്നതിനു ഞാൻ നോക്കാം എന്നും ഞാൻ പറഞ്ഞു. അപ്പോൾ 'അന്ത്യോഖ്യായും മലങ്കരയും തമ്മിലുള്ള സംബന്ധത്തിന്റെ സ്വഭാവം സെന്റ് പീറ്ററും സെന്റ് തോമസും കൂടി നിശ്ചയിച്ചിട്ടുള്ളതാണ്. പുത്തനായിട്ടു നിശ്ചയിക്കേണ്ട ആവശ്യം ഇല്ലെന്നു അദ്ദേഹം പറഞ്ഞു' (വട്ടിപ്പണം മൊഴി, പേജ് 349–350, 337).

ഇ. ജെ. ജോണിനെ, പാത്രിയർക്കീസ് മുടക്കിയില്ല. വട്ടശ്ശേരിൽ തിരുമേനിയായിരുന്നല്ലോ അബ്ദള്ളായുടെ ലക്ഷ്യം.

ലൗകികാധികാരം സമ്മതിച്ച് മാർ ദീവന്നാസ്യോസ് ഉടമ്പടി കൊടുക്കാതിരുന്നാൽ ഉണ്ടാകാനിടയുള്ള ഭവിഷ്യത്തുകൾ സൂചിപ്പിച്ചുകൊണ്ട് ഇ . എം. ഫീലിപ്പോസ് 1911 മാർച്ച് 3 ന് ഇ. ജെ. ജോണിന് ഇംഗ്ലീഷിൽ ഒരു കത്തയച്ചു. പ്രഗൽഭ വക്കീലായ ഇ. ജെ. ജോണിന്, ഇ. എം. ഫിലിപ്പ് ഉടമ്പടി കൊടുക്കാതിരുന്നാൽ ഉണ്ടായേക്കാവുന്ന അപകടങ്ങളെക്കുറിച്ച് എഴുതുന്നത് വാസ്തവം പറഞ്ഞാൽ കൊല്ലക്കുടിലിൽ സൂചി വിൽക്കാൻ കൊണ്ടുപോകുന്ന പോലെയാണ്. എന്നാലും ആ കത്തിലെ പ്രസക്തഭാഗങ്ങൾ പരിശോധിക്കാം. മലയാളതർജ്ജമ വട്ടിപ്പണക്കേസിൽ B. E. അക്കമായി രേഖപ്പെടുത്തിയിട്ടുണ്ട്.

'ഈയിടെ നീലമ്പേരൂരും വെളിയനാടുമായി ഞാൻ രണ്ടാഴ്ചക്കാലത്തോളം പാത്രിയർക്കീസിന്റെ കൂടെ ആയിരുന്നു. ഇപ്പോഴത്തെ കുഴപ്പങ്ങളെപ്പറ്റി ഞാൻ സംസാരിച്ചു. പാത്രിയർക്കീസിനുള്ള ലൗകിക പരമാധികാരം വേണ്ടെന്നു വയ്ക്കാൻ, തുർക്കി രാജ്യത്തെ ജനങ്ങളോടുള്ള ഭയം നിമിത്തം അദ്ദേഹത്തിനു ധൈര്യമില്ലെന്നാണ് തോന്നുന്നത്. ലൗകികാധികാരം ഉപേക്ഷിച്ച് എന്തെങ്കിലും ഒപ്പിട്ടാൽ പാത്രിയർക്കീസിന് സ്വദേശത്ത് കേറാൻ സാധിക്കയില്ലെന്നാണ് അദ്ദേഹം പറയുന്നത്. വടക്കൻപ്രദേശത്തെ പര്യടനം വഴി വടക്കരെ പാട്ടിലാക്കിയതുപോലെ തെക്കൻ ദിക്കിൽ ഒന്നു സഞ്ചരിച്ചാൽ തന്ത്രത്തിൽ എല്ലാം ശരിപ്പെടുത്താമെന്നാണ് പ്രതീക്ഷ. പക്ഷേ തിരുവല്ലായിൽ അഭിമുഖീകരിച്ചതും, ഇനി സന്ദർശിക്കുന്ന പള്ളികളിൽ ഉണ്ടാകാനിടയുള്ളതുമായ എതിർപ്പ് അദ്ദേഹത്തിന്റെ ഉറപ്പിന് മാറ്റം വരുത്തിയേക്കാം.

ഒരു മുടക്കിന്റെ അനന്തരഫലങ്ങൾ എന്തൊക്കെ ആയിരിക്കുമെന്ന് ഊഹിക്കുന്നതിനു തന്നെ എനിക്കു കഴിവില്ല. ഒരു കക്ഷിക്കു അബ്ദൽ മിശിഹാ പാത്രിയർക്കീസിനെ കൊണ്ട് മുടക്ക് തീർപ്പിക്കാൻ സാധിച്ചേക്കും. സഭ രണ്ടായി പിരിയുമ്പോൾ അതുകൊണ്ട് എന്താണ് വിശേഷം. മെത്രാന്മാരെ നമ്പാൻ വയ്യാ. ശൽമൂസാ കാരണം അവർ പാത്രിയർക്കീസിനോടു ഒട്ടിനില്ക്കും. കാലം ചെയ്ത പാത്രിയർക്കീസ്, മാർ ജോസഫ് ദീവന്നാസ്യോസിനോടു ശൽമൂസാ ആവശ്യപ്പെടുകയും മുടക്കുമെന്നു ഭീഷണിപ്പെടുത്തുകയും ചെയ്തെങ്കിലും ഒന്നും ചെയ്യാതെ അങ്ങു പോകയാണല്ലോ ചെയ്തത്. അതുപോലെ ഈ പാത്രിയർക്കീസും ചെയ്യാൻ പ്രേരിപ്പിക്കണം. നിങ്ങളുടെ ആനക്കൊമ്പു വടിയും, പരുമല നിന്ന് ഒരു വലിയ സംഖ്യയും കൊടുത്താൽ അതു സാധിക്കാമെന്നാണ് എനിക്ക് തോന്നുന്നത്.”

ജോൺ വക്കീൽ എന്തിന് മുടക്കെന്ന വൻകുരിശ് തനിച്ച് ചുമക്കാൻ തയ്യാറായി? എന്തെങ്കിലും ഭൗതികനേട്ടത്തിനു വേണ്ടിയായിരുന്നില്ലെന്ന് സ്പഷ്ടമായിരുന്നു. കാര്യസാദ്ധ്യത്തിനോ, സ്ഥാനം നിലനിർത്താനോ, അല്ല അദ്ദേഹം ഈ ത്യാഗം അനുഷ്ഠിക്കാൻ മുന്നോട്ടുവന്നത്. സഭാ കാര്യങ്ങളിൽ ഇറങ്ങി പ്രവർത്തിച്ച് അദ്ദേഹം യാതൊന്നും നേടിയതായി അറിവില്ല. അതേസമയം ഒരുപാട് പണം നഷ്ടപ്പെടുത്തിയതായി അറിയാം. സഭാസ്നേഹം ഒന്നുകൊണ്ടു മാത്രമാണ് അദ്ദേഹം ഇതിനെല്ലാം എടുത്ത് ചാടിയത്.

മുടക്ക് എന്ന മഹാവിപത്തിനെ ഒറ്റയ്ക്ക് നേരിടാൻ ധൈര്യം കാട്ടിയ ജോൺ വക്കീലിനെ ആരോടാണ് ഉപമിക്കേണ്ടതെന്ന് അറിയില്ല. പുരാണത്തിൽ ദേവാസുരന്മാർ അമൃത് ലഭിക്കാൻ പാലാഴി കടഞ്ഞതായി പറയുന്നുണ്ട്. ആദ്യം പൊന്തിവന്നത് കാളകൂടവിഷമാണ്. ആ വിഷം ലോകത്തെ നശിപ്പിക്കുമെന്ന് കരുതി പരമശിവൻ ആ കാളകൂടവിഷമെടുത്ത് വിഴുങ്ങി. പാർവ്വതി അതുകണ്ട് പരമശിവന്റെ കഴുത്തിൽ പിടിച്ച് കാളകൂടവിഷം താഴോട്ട് ഇറങ്ങാതെ നിർത്തി. വിഷം കഴുത്തിൽ തന്നെ നിന്നു. അങ്ങിനെ ശിവന് നീലകണ്ഠൻ എന്ന പേർ ലഭിച്ചു. കാളകൂടവിഷം ലോകത്തെ നശിപ്പിക്കുമെന്ന ചിന്തയാണ് പരമശിവന് വിഷം വിഴുങ്ങാൻ പ്രേരണ നൽകിയത്. ശിവൻ തൃമൂർത്തികളിൽ ഒന്നായിരുന്നു. ഈശ്വരന് എന്തും പ്രവർത്തിക്കാം. എന്നാൽ അങ്ങിനെയല്ലല്ലോ നമ്മെപ്പോലുള്ള സാധാരണ മനുഷ്യർക്ക്. ജോൺ വക്കീൽ സാധാരണ അച്ഛനമ്മമാർക്ക് ജനിച്ച മകനായിരുന്നു. അദ്ദേഹത്തിന്റെ മഹാത്യാഗത്തെ അളക്കാനുള്ള അളവുകോൽ ഈ പ്രപഞ്ചത്തിൽ വിധാതാവ് സൃഷ്ടിച്ചിട്ടുണ്ടോ?

# 19

# സഭാവഴക്കിന്റെ നടുക്കടലിലേക്ക്

**നി**രണത്തെ ഇലഞ്ഞിക്കൽ കുടുംബം എന്നും ഓർത്തഡോക്സ് സഭയോടൊപ്പം ഉണ്ടായിരുന്നു. കഴിഞ്ഞ രണ്ടു മൂന്നു നൂറ്റാണ്ടുകളായി ആ കുടുംബത്തിലെ അംഗങ്ങൾ കൈയും, മെയ്യും മറന്ന് സഭയ്ക്ക് വേണ്ടി പ്രവർത്തിച്ചതിന് രേഖാമൂലമായ തെളിവുകൾ സുലഭം. സഭയുടെ ആപത്ഘട്ടത്തിൽ സ്വന്തം നിലനില്പ് പോലും അപകടപ്പെടുത്തി മുമ്പും, പിമ്പും നോക്കാതെ സഭയെക്കാത്തു രക്ഷിക്കാനായി സഭാവഴക്കിന്റെ ആഴക്കടലിലേക്ക് എടുത്തുചാടിയ ഇലഞ്ഞിക്കൽ കുടുംബാംഗങ്ങൾ ഒന്നും രണ്ടും അല്ല ഉള്ളത്. ആ വിശിഷ്ടഗണത്തിലെ ഒരു ബലവത്തായ കണ്ണിയാണ് ഇലഞ്ഞിക്കൽ ജോൺ വക്കീൽ. സഭാചരിത്രത്തിന്റെ കനത്തഗ്രന്ഥങ്ങൾ വായിച്ച് മടക്കിവെക്കുമ്പോൾ മനസ്സിനെ മഥിക്കാറുള്ള ഒരു ചോദ്യമാണ്, 'എന്തിന് ഇത്ര മഹാശയനും, സർവ്വാദരണീയനുമായ ജോൺ വക്കീൽ ഈ സഭാകാര്യങ്ങളിൽ ചാടി വീണു? അദ്ദേഹത്തിന്റെ വിലയും നിലയും എത്രയോ ഉയർന്നതാണ്. കലാപകലുഷിതവും, സർവ്വനാശം വിതയ്ക്കുന്നതുമായ സഭാവഴക്കിന്റെ മഹാവിപത്തിലേക്ക്, നിയമവിശാരദനും, ശമധന സംസ്കൃതമതിയുമായ ആ മഹാത്മാവ് എന്തിന് അറിഞ്ഞുകൊണ്ട് കടന്നുവന്നു? ഇലഞ്ഞിക്കൽ ജോൺ വക്കീലിനോളം ഔന്നത്യമേറിയ മറ്റൊരു പ്രതിഭാധനൻ ഓർത്തഡോക്സ് സഭയിൽ ആ കാലഘട്ടത്തിൽ ഉണ്ടായിരുന്നില്ല.

പോലീസ് സൂപ്രണ്ട് എം. എ. ചാക്കോ, റാവുസാഹിബ് ഒ. എം. ചെറിയാൻ, എ. എം. വർക്കി, കെ. കെ. ലൂക്കോസ് ജഡ്ജി, കെ. സി. മാമ്മൻ മാപ്പിള എന്നിങ്ങനെ ഒട്ടനവധി ധീരകേസരികളുടെ പേരുകൾ സ്മൃതിമണ്ഡലത്തിൽ കൂടി കടന്നുപോകുന്നുണ്ട്. വിഹായസ്സിലേക്ക് തല ഉയർത്തിപ്പിടിച്ചു നിൽക്കുന്ന അത്യുന്നതങ്ങളായ ഹിമഗിരിശൃംഗങ്ങൾ പലതുണ്ട്. എങ്കിലും എവറസ്റ്റ് കൊടുമുടിയുടെ ഔന്നത്യം അവയ്ക്ക് അവകാശപ്പെടാൻ കഴിയില്ലല്ലോ.

സഭാചരിത്രത്തിലെ കോരിത്തരിപ്പിക്കുന്ന രംഗങ്ങൾ അരങ്ങേറിയ കഴിഞ്ഞകാല വിസ്മയ കേദാരത്തിലേക്ക് വായനക്കാരെ കൂട്ടിക്കൊണ്ടു പോവുകയാണ്. നിങ്ങളുടെ പാദങ്ങൾ ഇടറാതിരിക്കട്ടെ എന്ന് ആശിക്കുന്നു. ആ വഴിത്താരയിൽ വീണടിഞ്ഞു കിടക്കുന്ന നഷ്ടപ്രതാപത്തിന്റെ ഗോപുരമണികൾ കണ്ട് നിങ്ങളുടെ മനസ്സ് ആർദ്രമാകാതിരിക്കട്ടെ എന്ന്


എം. എ. ചാക്കോ

പ്രാർത്ഥിക്കുന്നു. ഇടുങ്ങിയ ചിന്താസരണിയും, ഒടുങ്ങാത്ത പകയും, അതിരില്ലാത്ത അസൂയയും, നശിപ്പിക്കുന്ന വൈര്യനിര്യാതനബുദ്ധിയും കൈമുതലാക്കി പരദേശമത മേധാവിത്വത്തിന്റെ ജീർണ്ണിച്ച തത്വസംഹിതകളെ കൈത്താങ്ങു കൊടുത്തു താങ്ങിനിർത്താൻ ശ്രമിച്ച് പരാജയപ്പെട്ട് തളർന്നു വീണ ഭോഷപടുക്കളായ അവിവേകികളുടെ ശിരോകവചങ്ങൾ ആ മണ്ണിൽ വീണു താറുമാറായി കിടക്കുന്നത് നിങ്ങളുടെ മംഗളയാത്രയിൽ ദുശ്ശകുനമാകാതിരിക്കട്ടെ. രണ്ടായിരം വർഷത്തോളമായി ഈ പുണ്യഭൂമിയിൽ കാത്തുസൂക്ഷിച്ചുവന്ന ദിവ്യചൈതന്യധാരയെ നെഞ്ചിലേറ്റി പ്രണമിച്ച വീരജനതതിയുടെ ഉൾത്തേങ്ങലിന്റെ നേർത്തനാദമാണോ അങ്ങ് വിദൂരതയിൽ നിന്ന് അലിഞ്ഞ് അമർന്ന് വരുന്നത്? കാലത്തിന്റെ ചുവരെഴുത്ത് വായിക്കാൻ കഴിയാതെ മിഥ്യാഭിമാനത്തിന്റെ കരിനിഴലിൽ കഴിയുന്ന ചേതനയറ്റ കോലങ്ങളെ ആ വഴിത്താരയിൽ കണ്ടെന്നിരിക്കും. വരൂ – നമുക്ക് പോകാം – അഭിമാനികളും, ത്യാഗസമ്പന്നരും, ആദർശധീരന്മാരും, കർമ്മപടുക്കളുമായ നമ്മുടെ വീരപൂർവ്വികരുടെ കാലടിപ്പാടുകൾ പതിഞ്ഞ പുണ്യസരണിയിലേക്ക്...

പണം നിർലോപമായി ചെലവാക്കുന്ന സമ്പ്രദായക്കാരനായിരുന്നു പുലിക്കോട്ടിൽ തിരുമേനി. അദ്ദേഹത്തെ നിയന്ത്രിക്കുവാൻ ആർക്കും കഴിഞ്ഞിരുന്നില്ല. മാനേജിങ് കമ്മിറ്റിയോടോ മറ്റോ ആലോചിക്കാതെ യായിരുന്നു ഈവക സംഭാവനകൾ. യാതൊരു നിയന്ത്രണവും ഇല്ലാത്ത രീതിയിലായിരുന്നു തിരുമേനിയുടെ പണസംബന്ധമായ ക്രയവിക്രയങ്ങൾ. മേൽപ്പറഞ്ഞ പ്രവൃത്തികളിൽ ഇലഞ്ഞിക്കൽ ജോൺ വക്കീൽ തീർത്തും ദുഃഖിതനായിരുന്നു. അദ്ദേഹം ഈ കാര്യം വട്ടിപ്പണക്കേസിന്റെ മൊഴിയിൽ തുറന്നു തന്നെ പ്രസ്താവിക്കുന്നുണ്ട്. 1092 ഇടവം 31–ാം തീയതിയിലെ മൊഴിയിൽ അദ്ദേഹം പറയുന്നു (പുലിക്കോട്ടിൽ തിരുമേനിയെക്കുറിച്ച്):

“He was an extremely careless man in money matters. He delt with church property with a liberal princely hand. Very often he spent money for things not strictly with in the scope of the Trust.”

പള്ളികളിൽ അന്ന് നിലവിലിരുന്ന കുത്തഴിഞ്ഞ ഭരണസമ്പ്രദായം ക്രമീകരിക്കുന്നതിന് ജോൺ വക്കീൽ ശ്രമിച്ചിരുന്നു. അതിനെക്കുറിച്ച് അദ്ദേഹം വട്ടിപ്പണക്കേസിലെ മൊഴിയിൽ പറയുന്നു. ‘1085 ചിങ്ങത്തിനു മുമ്പു പള്ളികളുടെ ഭരണസമ്പ്രദായം ക്രമീകരിക്കുന്നതിനു ഞാൻ ശ്രമം ചെയ്തി

ട്ടുണ്ട്. മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ കാണുമ്പോൾ ഒക്കെ ഞാൻ മുട്ടിക്കുന്ന ഒരു സംഗതിയാണ് ഇത്. ........... അദ്ദേഹത്തിന്റെ കാലത്തു ഇതു നടക്കുകയില്ലെന്ന് എനിക്കു ബോദ്ധ്യം വന്നു. അതുകൊണ്ടാണ് അദ്ദേഹം മരിച്ചതിനുശേഷം ആലോചനയ്ക്ക് എടുത്തത്.”

ചോദ്യം: അദ്ദേഹത്തിന്റെ കാലത്ത് അതു നടക്കുകയില്ലെന്ന് ബോദ്ധ്യം വരാൻ കാരണം എന്താണ്?

ഉത്തരം. I do not wish to speak disrespectfully about the deceased Prelate; but if you press me I am prepared to answer.'

ചോദ്യം: അതിന്റെ കാരണം പറയണം.

ഉത്തരം: He appeared to me to be constitutionally incapable of binding himself to any rules, and we out of respect for his age, his position and the work he has done for the community were unwilling to put any pressure upon him.íí

Question: ìWill you give us one instance in which he acted so as to lead you to form the opinion in which you have just now expressed?

Answer: ìHis whole life and conduct led me to this conclusion.î

ചോദ്യം. ‘മാനേജിംഗ് കമ്മിറ്റിയോട് ഇങ്ങനെയുള്ള ധനവ്യയത്തിന് അദ്ദേഹം സമ്മതം ചോദിക്കാറുണ്ടോ?

ഉത്തരം: ഇല്ല.

പുലിക്കോട്ടിൽ തിരുമേനിയുടെ കാലം കഴിഞ്ഞാൽ സഭയുടെ ഭരണകാര്യങ്ങൾ എല്ലാം ക്രമത്തിലും ചിട്ടയിലും വരുത്താമെന്നായിരുന്നു ജോൺ വക്കീലിന്റെ കണക്കുകൂട്ടൽ. അപ്പോഴേക്കു അബ്ദള്ളാ പാത്രിയർക്കീസ് ബാവാ മലങ്കരയിലേക്ക് വന്ന് എല്ലാം കുളമാക്കി.

പഴയസെമിനാരിയിലെ താമസകാലത്ത് മലങ്കരസഭയെ അന്ത്യോഖ്യൻ സഭാ സാമ്രാജ്യത്തിന്റെ കോളനിയാക്കി ഭരിക്കാൻ തുടങ്ങി. വട്ടശ്ശേരിൽ തിരുമേനി അതിന് വിഘാതമായി നിൽക്കുന്നു എന്ന് പാത്രിയർക്കീസ് മനസ്സിലാക്കിയതോടെ അദ്ദേഹത്തെ ശകാരിക്കാനും മുഷിഞ്ഞ് സംസാരിക്കാനും തുടങ്ങി. വട്ടശ്ശേരിൽ തിരുമേനിയുടെ പൂർവ്വവൈരികൾ ഈ പറ്റിയ അവസരം മുതലെടുക്കാൻ വേണ്ട കരുക്കൾ നീക്കി. ഇതറിഞ്ഞ് മെത്രാപ്പോലീത്തായുടെ അനുകൂലികൾ വട്ടശ്ശേരിൽ തിരുമേനിക്ക് വേണ്ട പിൻബലം കൊടുക്കാൻ മുന്നോട്ടുവന്നു.

അബ്ദള്ളാ പാത്രിയർക്കീസ് തന്റെ ലക്ഷ്യം നേടുവാനായി പ്രവർത്ത

നനിരതനായി. അദ്ദേഹം സുറിയാനി കണക്കിനു വൃശ്ചികം 12-ാം തീയതിയും അതിനോട് അടുത്ത ദിവസങ്ങളിലുമായി എല്ലാ പള്ളികളുടെയും പ്രതിപുരുഷന്മാരുടെ ഒരു സുന്നഹദോസ് നടത്താൻ നിശ്ചയിച്ചു. ആ സുന്നഹദോസിനെക്കുറിച്ച് ഇ. ജെ. ജോൺ വക്കീൽ വട്ടിപ്പണക്കേസിൽ മൊഴി കൊടുക്കുക ഉണ്ടായി. വാദി ഭാഗം ആറാം സാക്ഷിയായി അദ്ദേഹം 1092 ഇടവം 29 മുതൽ മിഥുനം 6 വരെ പല ദിവസം തുടർച്ചയായി മൊഴി കൊടുത്തു. ആദ്യ ദിവസത്തെ മൊഴിയിൽ നിന്ന് ചില ഭാഗങ്ങൾ താഴെക്കൊടുക്കുന്നു. '85 വൃശ്ചികത്തിൽ കോട്ടയത്തു പാത്രിയർക്കീസ് ഒരു സുന്നഹദോസ് കൂടി. വൃശ്ചികം 12-ാം തീയതി പെരുന്നാളായിരുന്നതു കൊണ്ട് (പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ യൗസേഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ ഓർമ്മപെരുന്നാൾ) അന്ന് മീറ്റിങ്ങ് കൂടിയില്ല. പിറ്റെ ദിവസം മീറ്റിങ്ങ് ഉച്ചയോടു കൂടി ആരംഭിച്ചു.

ആദ്യം നടന്നത് അദ്ധ്യക്ഷന്റെ പ്രാരംഭ പ്രസംഗമായിരുന്നു. അതു കഴിഞ്ഞ് അദ്ദേഹവും മെത്രാപ്പോലീത്താമാരും പോയി. നിങ്ങളുടെ അപേക്ഷ ആലോചിച്ചു എഴുതിക്കൊണ്ടു വരുവിൻ എന്നു പറഞ്ഞാണ് പോയത്. പാത്രിയർക്കീസ് മുറിയിലേക്ക് പോയി ഏറെത്താമസിയാതെ തന്നെ 6-ാം പ്രതി (സി. ജെ. കുര്യൻ) യും, എം. എ. ചാക്കോയും എന്നെ പാത്രിയർക്കീസിന്റെ മുറിയിലേക്ക് വിളിപ്പിച്ചു. ചില വർത്തമാനങ്ങൾക്കുശേഷം, പറവൂർ പള്ളി അപകീർത്തിക്കേസിൽ ചില യോഗ്യന്മാർ തന്റെ അധികാരം നിഷേധിച്ചു മൊഴി കൊടുത്തതായി കേൾക്കുന്നു. അതു ശരിയാണോ എന്നു ചോദിച്ചു. ...... മാനനഷ്ടക്കേസിന്റെ മൊഴിയെപ്പറ്റി സംസാരിച്ചശേഷം 'നമ്മുടെ അധികാരം സമ്മതിച്ച് നിങ്ങൾ മൂന്നു പേരും കൂടി എഴുതിത്തരാമോ' എന്നു പാത്രിയർക്കീസ് ചോദിച്ചു. ഞങ്ങൾ മൂന്നു പേരും കൂടി കുറേനേരം, ആലോചിച്ചുകൊണ്ടു നിന്നു. അതിനുശേഷം മലങ്കരയുള്ള പള്ളി പ്രതിപുരുഷന്മാരായി പത്തായിരം പേരോളം താഴെ കൂടിയിരിക്കുന്ന സ്ഥിതിക്ക് അവരെ ഈ സംഗതി ഗ്രഹിപ്പിക്കാതെയും അവരോടു ആലോചിക്കാതെയും ഇതിനു മറുപടി പറയാൻ സാധിക്കയില്ലെന്നു ഞാൻ പറഞ്ഞു. അതിനുശേഷം താഴത്തേയ്ക്ക് പോകുന്നതിന് ഞങ്ങളെ അനുവദിച്ചു. അതിനുമുമ്പു മുറിയിൽ വച്ചു ഞങ്ങൾ മൂന്നുപേരും കൂടി ആലോചിച്ചു എന്നു പറഞ്ഞത്, 'ഒന്ന് എഴുതിക്കൊടുക്കരുതൊ' എന്ന് സി. ജെ. കുര്യൻ ചോദിച്ചു. പാടില്ലാന്ന് ഞാനും എം. എ. ചാക്കോയും പറഞ്ഞു. ഞങ്ങൾ യോഗസ്ഥലത്തു മടങ്ങി എത്തിയശേഷം പാത്രിയർക്കീസ് ഇങ്ങിനെ ആവശ്യപ്പെടുന്നു എന്നു യോഗത്തിൽ പ്രസ്താവിച്ചു. യോഗം പിരിയുന്നതിനു തീർച്ചയാക്കിയതിൽ പിന്നെയാണ് പ്രസ്താവിച്ചത്. അപ്പോൾ 8 മണിയായി. ഞങ്ങൾ മൂന്നാളും അവിടെ നിലത്തു അടുത്തടുത്താണിരുന്നത്. പ്രസ്താവിക്കട്ടെ എന്നു കുര്യൻ കേൾക്കെ ഞാൻ ചാക്കോ

യോടു ചോദിക്കുകയും, പ്രസ്താവിക്കാം എന്നു ചാക്കോ പറയുകയും ചെയ്ത ശേഷമാണ് പ്രസ്താവിച്ചതും. എന്റെ പ്രസ്താവന കളവാണെന്നു കുര്യൻ എന്നോടു ഇന്നുവരെ പറഞ്ഞിട്ടില്ല. ... ഞാൻ യോഗത്തിൽ പ്രസ്താവിച്ചതിനു ശേഷം സ്വല്പനേരത്തേക്കു ആരും മിണ്ടാതെ ഇരുന്നു. അതിനുശേഷം പാത്രിയർക്കീസ് ആവശ്യപ്പെട്ടത് ചെയ്യാൻ പാടില്ല എന്ന് പിറുപിറുത്തു. ചിലർ എഴുന്നേറ്റുനിന്ന് ആ വിധം പ്രസ്താവിച്ചു. എഴുന്നേറ്റ് നിന്ന് ആദ്യം പ്രസ്താവിച്ചത് ഓമല്ലൂർപള്ളി പ്രതിനിധി ഗിവർഗീസ് എന്നൊരാളാണെന്നു തോന്നുന്നു. കടശിയിൽ എം. പി. വർക്കി ബലമായി പ്രസംഗിച്ചു. ഇടവക എത്ര വേണമെന്നും മെത്രാന്മാർ എത്ര വേണമെന്നും ഒക്കെ ആ യോഗത്തിൽ ആലോചന നടന്നു. അതു ഞങ്ങളെ മുറിയിലേക്കു വിളിപ്പിച്ചതിനു ശേഷമാണ്. ........ 85 ചിങ്ങത്തിലെ മാനേജിങ്ങ് കമ്മിറ്റിയിൽ ഇടവക തിരിച്ചതു തെറ്റായിപ്പോയി. ആ വിവരം സുന്നഹദോസിൽ റിപ്പോർട്ടു ചെയ്യാം എന്ന് ഞങ്ങൾ പാത്രിയർക്കീസിനോടു പറഞ്ഞിട്ടില്ല. അങ്ങിനെ ചെയ്യണമെന്നദ്ദേഹം ഞങ്ങളോടു ആവശ്യപ്പെട്ടില്ല.

പിറ്റെ ദിവസം, ശനിയാഴ്ച ജോലി തീർക്കണമെന്നു വിചാരിച്ച് അന്നു രാവിലെ കൂടണമെന്നു വച്ചിരുന്നു. രാവിലെ 8 മണിക്കു മുമ്പു ഞാൻ അവിടെ ചെന്നു. അപ്പോൾ ഈവാനിയോസ് മെത്രാച്ചൻ (പിന്നീട് ഒന്നാം കാതോലിക്കാ ബാവാ) എന്നെ വിളിപ്പിച്ചു. പാത്രിയർക്കീസ് ആവശ്യപ്പെട്ടതുപോലെ എഴുതിക്കൊടുക്കാഞ്ഞതിനെപ്പറ്റിയും എം. പി. വർക്കിയുടെ പ്രസംഗത്തെ അനുമോദിച്ചു കൈകൊട്ടിയതിനെപ്പറ്റിയും അദ്ദേഹം വളരെ കോപ്പിച്ചിരിക്കയാണെന്നും മറ്റും സംസാരിച്ചു. മെത്രാച്ചൻ അപ്പോൾ വന്ന എം. എ. ചാക്കോയെയും, എന്നെയും കൂട്ടിക്കൊണ്ട് പാത്രിയർക്കീസിന്റെ മുറിയിലേക്ക് പുറപ്പെട്ടു. പാത്രിയർക്കീസിനുള്ള അധികാരമെല്ലാം നമ്മൾ സമ്മതിച്ചിട്ടുണ്ട്. ഇല്ലാത്ത അധികാരം ആവശ്യപ്പെടുന്നതു ശരിയല്ലെന്നു ഞാൻ പറഞ്ഞു സമ്മതിപ്പിച്ചുകൊള്ളാം എന്നു പറഞ്ഞാണ് ഈവാനിയോസ് മെത്രാച്ചൻ ഞങ്ങളെ വിളിച്ചത്. ......

# 20

# ഓർത്തഡോക്സ് സഭയിലെ ഒന്നാം നമ്പർ പൗരൻ

**ഇ**ലഞ്ഞിക്കൽ ജോൺ വക്കീൽ ജീവിച്ചിരുന്ന കാലഘട്ടത്തിൽ ഓർത്തഡോക്സ് സഭയിലെ ഏതു കാര്യവും അദ്ദേഹത്തിന്റെ അഭിപ്രായം കൂടി അറിഞ്ഞേ തീരുമാനിച്ചിരുന്നുള്ളു. അൽമേനികളുടെ ലീഡർ അദ്ദേഹമായിരുന്നു. അൽമേനികളുടെ ശ്രേഷ്ഠ പ്രതിനിധിയായി ജോൺ വക്കീലിനെ സമൂഹം ആദരിച്ചിരുന്നു. അദ്ദേഹത്തിന്റെ മഹനീയ അദ്ധ്യക്ഷതയിൽ ആയിരുന്നു മീറ്റിങ്ങുകൾ കൂടുക. മഹായോഗങ്ങളിൽ അൽമേനികളുടെ നേതാവെന്ന നിലയിൽ അദ്ദേഹമാണ് ആദ്യം പ്രസംഗിക്കുക പതിവ്.

വട്ടശ്ശേരിൽ തിരുമേനി, മെത്രാപ്പോലീത്താസ്ഥാനം പ്രാപിച്ച് തിരിച്ചുവന്ന് ഔദ്യോഗികകൃത്യങ്ങൾ നിർവ്വഹിച്ചുകൊണ്ടിരുന്നു എങ്കിലും ഔപചാരികമായ സ്ഥാനാരോഹണം – സുറിയാനി ഭാഷയിൽ സുന്ത്രോണിസോ – ജോസഫ് ദീവന്നാസ്യോസിന്റെ മുപ്പതാം ദിവസം അടിയന്തിരത്തിനു ശേഷം നടത്തണമെന്നാണ് നിശ്ചയിച്ചിരുന്നത്. ആ തീരുമാനം അനുസരിച്ച് 1084 കർക്കടകം 26–ാം തീയതി സകല പള്ളികളിൽ നിന്നു പ്രതിപുരുഷന്മാർ ഉൾപ്പെട്ട ഒരു മഹാജനയോഗം പഴയസെമിനാരിയിൽ കൂടി. ആ യോഗത്തിൽ ഇ. ജെ. ജോണാണ് അൽമേനികളെ പ്രതിനിധാനം ചെയ്തു പ്രസംഗിച്ചത്. ആ പ്രസംഗം ഭാഗ്യവശാൽ നമുക്ക് ലഭിച്ചിട്ടുണ്ട്. *മലങ്കര നസ്രാണികൾ,* നാലാം വാല്യം പേജ് 154 മുതലുള്ള ഭാഗങ്ങളിൽ പാറേട്ട് ആ പ്രസംഗം പൂർണ്ണരൂപത്തിൽ കൊടുത്തിട്ടുണ്ട്. അത് താഴെ കൊടുക്കുന്നു:

“തിരുവിതാംകൂർ ഹൈക്കോടതിയിലെ പ്രധാന വക്കീലും സുറിയാനി സമുദായത്തിലെ എത്രയും പ്രധാനപ്പെട്ട ഒരു കുടുംബത്തിലെ അംഗവുമായ ഇലഞ്ഞിക്കൽ ജോൺ വക്കീൽ അയ്മേനികളുടെ പ്രതിനിധിയെന്നുള്ള നിലയിൽ കോനാട്ടു മല്പാന്റെ അഭിപ്രായത്തെ പിൻതാങ്ങി ഒരു പ്രസംഗം ചെയ്തു: ‘വന്ദ്യ പിതാക്കന്മാരും, സഹോദരന്മാരുമേ, മലങ്കരയിലെ പട്ടക്കാരുടെ പ്രാതിനിധ്യം വഹിക്കുന്നതിനു സർവ്വപ്രകാരേണയും യോഗ്യതയുള്ള കോനാട്ടു മല്പാൻ ചെയ്ത പ്രസംഗത്തെ പിൻതുടർന്ന് ഈ സഭയിലെ അയ്മേനികളായ ബഹുജനങ്ങളുടെ പ്രതിപുരുഷസ്ഥാനത്തിൽ രണ്ടു വാക്കു പറയുന്നതിന് എന്നെ അനുവദിച്ചതിൽ എനിക്കും അവർക്കും ഉള്ള കൃതജ്ഞതയെ ആദ്യമായി പ്രസ്താവിച്ചു കൊള്ളുന്നു. കാലം ചെയ്ത വലിയ തിരുമേനിയുടെ ജീവിതകാലത്തിൽ

തന്നെ പിൻതുടർച്ചാവകാശത്തോടു കൂടി കൊച്ചു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിക്കു മേൽപട്ടസ്ഥാനം കൊടുക്കണമെന്നു മലങ്കരസഭയിൽ പെട്ട സർവ്വജനങ്ങളും ഐകകണ്ഠേന ചെയ്ത അഭ്യർത്ഥന അനുസരിച്ച് സ്ഥാനം കൊടുത്തതിൽ മലങ്കരസഭയ്ക്ക് പാത്രിയർക്കീസിനോട് നന്ദി ഉണ്ട്. ..... കാലംചെയ്ത തിരുമേനിയുടെ പിൻഗാമിയായി സ്ഥാനമേൽക്കുകയും മലങ്കര ബഹുജനങ്ങളാൽ ഇതിനു മുൻപും വീണ്ടും, ഇന്നും സ്വീകരിക്കപ്പെടുകയും ചെയ്തിരിക്കുന്ന ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെപ്പറ്റിയും ഈ യോഗത്തിൽ അധികമായി ഒന്നും പറയേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തിന്റെ ഭക്തി, മതവൈരാഗ്യം, വിശാലബുദ്ധി, ഇതുകളെപ്പറ്റി മലങ്കര മഹാജനങ്ങൾക്ക് എത്രമാത്രം വിശ്വാസമുണ്ടെന്നുള്ളതു അവർ ഏകമനസ്സായി അദ്ദേഹത്തെ സ്വീകരിക്കുന്ന ഒരു സംഗതി കൊണ്ടുതന്നെ പ്രത്യക്ഷപ്പെടുന്നതാണ്. അനവധി പട്ടക്കാരും പല മേൽപട്ടക്കാരും ഉള്ള ഈ യോഗത്തിൽ മലങ്കര മെത്രാപ്പോലീത്തായുടെ ചമതലകളും ജോലികളും അധികാരങ്ങളും ഏതുവിധമാണ് നിർവഹിക്കേണ്ടതെന്ന വിഷയത്തെപ്പറ്റി ഞാൻ വല്ലതും പറയുകയെന്നാൽ അത് ഒരു വക അധികപ്രസംഗമായിരിക്കുമെന്നു എനിക്കു തന്നെ ബോദ്ധ്യമുള്ളതിനാൽ അതിനു ഞാൻ തുനിയുന്നില്ല. ആ ചുമതലകളെയും ജോലികളെയും അധികാരങ്ങളെയും വേണ്ടവിധത്തിൽ അദ്ദേഹം നിർവ്വഹിക്കുമെന്നാണ് ഞങ്ങളുടെ ദൃഢമായ വിശ്വാസം എന്നു മാത്രം പറഞ്ഞു കൊള്ളുന്നു. എന്നാൽ മലങ്കരസഭയിൽ പെട്ട ജനങ്ങളായ നാം പ്രവർത്തിക്കേണ്ടതും വഹിക്കേണ്ടതും ആയ ചില ജോലികളും, ചുമതലകളും ഉണ്ട്. അതിനെപ്പറ്റി മാത്രം രണ്ടു വാക്കു പറഞ്ഞുകൊള്ളുന്നു. വമ്പന്റെ പിമ്പെ വരുന്നതു ഒരു വക ആപത്താണ്. അനിതരസാധാരണ വൈഭവങ്ങളോടു കൂടി മലങ്കരസഭയെ ദീർഘകാലം ഭരിച്ചുവന്ന കാലം ചെയ്ത വലിയ തിരുമേനിയുടെ പിൻതുടർച്ചക്കാരനായി നാം മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായെ സ്വീകരിച്ചിരിക്കുന്നതിന്റെ അർത്ഥം അദ്ദേഹത്തിന്റെ ചുമലിൽ നാം വലിയ ഭാരം വയ്ക്കുന്നു എന്നാണ്. ഇത്ര വലിയ ചുമതല നാം അദ്ദേഹത്തെ ഭരമേല്പിക്കുകയും അദ്ദേഹം ദയവായി ഏല്ക്കുകയും ചെയ്തിരിക്കുന്നതിനാൽ ഏതാനും ചില ചുമതലകൾ നാമും വഹിക്കേണ്ടതായിരിക്കുന്നു. ഒരാളെ ചുമതല ഏല്പിച്ചാൽ അതു വേണ്ടവിധത്തിൽ നിറവേറ്റുന്നതിനു മലങ്കരസഭയിൽപ്പെട്ട എല്ലാവരുടെ സഹകരണവും സഹായവും അനുസരണവും ആവശ്യമാണ്. ആ വക സഹായാദികൾ ചെയ്തുകൊടുക്കേണ്ടതു നമ്മുടെ ധർമ്മവുമാണ്. വേണ്ടപോലെയുള്ള സഹായങ്ങളും വേണ്ടവിധത്തിലുള്ള അനുസരണവും നമ്മിൽ നിന്ന് ഉണ്ടാകുന്നതായാൽ അദ്ദേഹത്തിന്റെ ഭാരം എത്രയോ ലഘുപ്പെട്ടു പോകുന്നതാണ്. നേരെമറിച്ച് നാം അദ്ദേഹത്തെ ഏല്പിച്ച ഈ ചുമതല ശരിയായി നിർവ്വഹിക്കുന്നതിനു പ്രതിബന്ധങ്ങളായ നടപടികൾ നമ്മിൽ നിന്നു

തന്നെ ഉണ്ടാകുന്നതായാൽ നാം അദ്ദേഹത്തോടു വിശ്വാസവഞ്ചന ചെയ്യുകയാണെന്നു നാം സദാ ഓർത്തിരിപ്പാനുള്ളതാണ്. സഭാ ഭരണത്തിൽ പല ദുർഘടങ്ങളും ഉണ്ടാകും. അവയിൽ മിക്കതും ഓരോ ഇടവകയിലെയും, പട്ടക്കാരിൽ നിന്നോ അയ്മേനികളിൽ നിന്നോ ഉത്ഭവിക്കുന്നവയും ആയിരിക്കും. ..... മലങ്കര മെത്രാപ്പോലീത്തായുടെ അധികാരങ്ങളും ബഹുമാനങ്ങളും അദ്ദേഹം നമ്മുടെ അപേക്ഷയിന്മേൽ സ്വീകരിച്ചതോടു കൂടി അദ്ദേഹം ഏറ്റിട്ടുള്ള ഈ മഹാഭാരം ശരിയാംവണ്ണം വഹിക്കുന്നതിനു നമ്മിൽ നിന്നു തന്നെ തടസ്സങ്ങൾ ഉണ്ടാകുന്നതായാൽ അതു ആ ഭാരത്തെ അത്രയ്ക്കു കൂടി വർദ്ധിപ്പിക്കുകയാണ്. ... ധർമ്മത്തെ മറന്നും സ്വാർത്ഥത്തെ മാത്രം ഗണിച്ചും പ്രവർത്തിക്കുന്നവർ ഈ യോഗത്തിൽ ഇല്ലെന്നാണു എന്റെ വിശ്വാസം. അതിനാൽ സഹോദരന്മാരെ, മലങ്കരസഭയുടെ മെത്രാപ്പോലീത്തായായി നാം ഇതിനു മുൻപും ഇന്നേ ദിവസവും ഭക്തിയോടും, ആദരവോടും കൂടി സ്വീകരിക്കുന്ന മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ഭരണവിഷയത്തിൽ മലങ്കര മഹാജനങ്ങളുടെ സഹായവും സഹകരണവും അനുസരണവും എല്ലാ കാര്യത്തിലും എക്കാലത്തും അദ്ദേഹത്തിനുണ്ടായിരിക്കുന്നതാണെന്നു മഹാജനങ്ങളായ നിങ്ങളുടെ പ്രതിനിധിയുടെ നിലയിൽ ഞാൻ അദ്ദേഹത്തോടു വാഗ്ദാനം ചെയ്യുന്നു. ഈ വാഗ്ദാനത്തെ നാം എപ്പോഴും ഓർക്കുന്നതിനും അതിനെ വേണ്ടവണ്ണം നിറവേറ്റുന്നതിനും ദൈവം നമ്മെ എല്ലാവരെയും സഹായിക്കുമെന്നാണ് എന്റെ വിശ്വാസം. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ദീർഘായുഷ്മാനായി ഈ സഭയെ അനേകവർഷം ഭരിക്കുന്നതിനു അദ്ദേഹത്തെ സർവ്വപ്രകാരേണയും ദൈവം സഹായിക്കട്ടെ. ...”

പ്രസ്തുത മീറ്റിംങ്ങിൽ വച്ച് സഭാ ഭരണത്തെപ്പറ്റി ചില പ്രത്യേകം ഏർപ്പാടുകൾ ചെയ്യണമെന്നു മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകൾ (പിന്നീട് ഒന്നാം കാതോലിക്കാ ബാവാ) പ്രസ്താവിച്ചതിനു മറുപടിയായി ഓണം ഇളവിൽ അസ്സോസിയേഷന്റെ മാനേജിംഗ് കമ്മിറ്റിയുടെ വിളിച്ചുകൂട്ടി ഈ വക കാര്യങ്ങൾ നിശ്ചയിക്കയാണു വേണ്ടതെന്ന് ജോൺ വക്കീൽ പ്രസ്താവിക്കയും യോഗം അതിനു സമ്മതിക്കുകയും ചെയ്തു.

മേൽപറഞ്ഞ യോഗത്തിൽ ആദ്യം പ്രസംഗിച്ചത് കോനാട്ടു കോരമാത്തൻ മല്പാനായിരുന്നുവെന്ന് മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ പ്രസംഗത്തെ പിൻതാങ്ങിയാണ് ജോൺ വക്കീൽ പ്രസംഗിച്ചതെന്നു കാണാം. മലങ്കര സഭാ വൈദികട്രസ്റ്റി എന്ന സ്ഥാനന്യായേണയാണ് കോനാട്ടു മല്പാൻ ആ മഹായോഗത്തിൽ പ്രസംഗിച്ചത്. ഈ നില വെച്ചു നോക്കുമ്പോൾ അടുത്ത പ്രസംഗം അന്നത്തെ അത്മായ ട്രസ്റ്റി

അക്കര സി. ജെ. കുര്യനാണ് നടത്തേണ്ടിയിരുന്നത്. കുര്യൻ ചെയ്യേണ്ട പ്രസംഗമാണ് ഇ. ജെ. ജോൺ ചെയ്തത്. വലിയ പ്രശസ്തിയിലും, പ്രതാപത്തിലും കഴിഞ്ഞിരുന്ന വ്യക്തിയായിരുന്നു സി. ജെ. കുര്യൻ. എന്നാലും ഇ. ജെ. ജോണിന്റെ മുമ്പിൽ കുര്യൻ നിഷ്പ്രഭനായിരുന്നുവെന്നല്ലേ ഇത് കാണിക്കുന്നത്.

# 21

# അഗ്നിമാരുത യോഗം

**തീ**യും കാറ്റും കൂടിച്ചേർന്നാൽ അഗ്നി ആളിക്കത്തും. രണ്ടും കൂടിയാലുണ്ടാകുന്ന കത്തലിന്റെ ശക്തി അപാരമായിരിക്കും. രണ്ടു വ്യക്തികളുടെ അപൂർവ്വ കൂട്ടായ്മ കൊണ്ട് ഭരണമോ, വ്യവസായമോ, തൊഴിലോ മറ്റോ അഭിവൃദ്ധിപ്പെട്ട് അത്യുച്ചത്തിൽ എത്തി നിൽക്കുമ്പോൾ ജനങ്ങൾ വിസ്മയത്തോടെ പറയാറുള്ളതാണ് 'അഗ്നിമാരുത യോഗം' എന്ന്. നമ്മുടെ ചുറ്റുപാടിൽ തന്നെ ഇതിന് ചെറുതും വലുതുമായ ഉദാഹരണങ്ങൾ വേണ്ടുവോളം കാണാൻ കഴിയും. ചരിത്രത്തിലേക്ക് കണ്ണോടിക്കുമ്പോൾ അതിപ്രസിദ്ധങ്ങളായ ചില അപൂർവ്വ ദൃഷ്ടാന്തങ്ങൾ കണ്ടെത്താം. ഇന്ത്യയിലെ മഹാചക്രവർത്തിമാരിൽ ഒരാളായ അക്ബർ ബാദുഷായുടെ പ്രധാന ബലം ചക്രവർത്തിയുടെ വിശ്വസ്ത സേനാനായകനായിരുന്ന ബൈറാംഖാൻ ആയിരുന്നു. മാർത്താണ്ഡവർമ്മ മഹാരാജാവിന് രാമയ്യൻ ദളവായായിരുന്നു ശക്തിസ്രോതസ്സ്. കൊച്ചിയിലെ ശക്തൻ തമ്പുരാന് മന്ത്രി പണിക്കരു കപ്പിത്താനായിരുന്നു പിൻബലം. ഇവരുടെ അതുല്യസഹകരണം കൊണ്ടാണ് വൻപിച്ച നേട്ടങ്ങൾ കൊയ്തെടുക്കുവാൻ അവരുടെ നായകന്മാർക്ക് കഴിഞ്ഞത്. അവരില്ലായിരുന്നുവെങ്കിൽ ഇത്രയ്ക്ക് ഉന്നതി അവർക്ക് കൈവരുമായിരുന്നില്ലെന്ന് ചൂണ്ടിക്കാണിക്കപ്പെടുന്നു.

ഇലഞ്ഞിക്കൽ ജോൺ വക്കീൽ അഭിഭാഷകനെന്ന നിലയിൽ സീമാതീതമായ ഔന്നത്യം പ്രാപിച്ചു. തിരുവനന്തപുരം ഹൈക്കോർട്ട് ബാറിലെ 'ലീഡിങ്ങ് ലോയർ' അദ്ദേഹമായിരുന്നു. അതിന്റെ പിന്നിലെ രഹസ്യം എന്തായിരുന്നു? അതിസമർത്ഥനായ ഒരു വക്കീൽ ഗുമസ്ഥൻ അദ്ദേഹത്തിനുണ്ടായിരുന്നു. ഇ. ജെ. ഉതുപ്പ്. ജോൺ വക്കീലിന്റെ തന്നെ തറവാട്ടിലെ അടുത്ത ബന്ധുവായിരുന്നു ഉതുപ്പ്. ജോൺ വക്കീലിന്റെ പിതാവിന്റെ സഹോദരന്റെ മകന്റെ മകൻ. ഇദ്ദേഹത്തിന്റെ സ്വന്തം അനുജനായിരുന്നു അഡ്വ. ഇ. ജെ. ഫിലിപ്പോസ്. ജോൺ വക്കീലിന്റെ ഉയർച്ചയ്ക്ക് ഉതുപ്പ് നിർവ്വഹിച്ച പങ്ക് നിസ്തുലമായിരുന്നു. ആ പ്രഗത്ഭനായ വക്കീൽ ഗുമസ്തന്റെ തന്ത്രപാടവം കാട്ടിത്തന്നുകൊണ്ട് പാറേട്ട് അദ്ദേഹത്തെ നമുക്ക് പരിചയപ്പെടുത്തിത്തരുന്നുണ്ട് (മ. ന. വാല്യം 4, പേജ് 650): "... പുനർഹർജി വിചാരണ ഉണ്ടാകാതെയും, പുനർവിചാരണ ചെയ്യണമെന്നാവശ്യപ്പെടുന്നതിനുള്ള അവകാശം നഷ്ടപ്പെടാതെയും കഴിക്കാൻ ഒരു മാർഗ്ഗം ഇ. ജെ. ഉതുപ്പ് എന്ന ദേഹം കണ്ടുപിടിച്ചു. ഇതുപോലെയോ, ഇതിലും കഠിനതരമായതോ ആയ പ്രശ്നങ്ങൾക്കു പരിഹാരം കണ്ടു നടപ്പിൽ വരുത്തുക എന്ന ഭാരമേറിയ ചുമതല വഹിക്കാൻ മാനസികമായും,

ശാരീരികമായും കരുത്തുണ്ടായിരുന്ന അദ്ദേഹം മാർ ദീവന്നാസ്യോസിനു വേണ്ടി വട്ടിപ്പണക്കേസ് നടത്തുന്നതിന്റെ പ്രധാന ചുമതലക്കാരൻ ആയിരുന്നു. അന്നു തിരുവിതാംകൂർ ഹൈക്കോടതിയിലെ വക്കീലന്മാരുടെ അനിഷേധ്യ നേതാവായിരുന്ന ഇ. ജെ. ജോൺ പൊടിപൊടിച്ചു 'ഹിയറിങ്ങ്' പറഞ്ഞുകൊണ്ടിരിക്കുമ്പോൾ പിന്നിൽ നിന്ന് അദ്ദേഹത്തിനു വിവരങ്ങൾ നൽകി നയിക്കാൻ വേണ്ട കരുത്ത് ഉണ്ടായിരുന്ന ഇ. ജെ. ഉതുപ്പിന്റെ പ്രശസ്തിക്ക് ഒരു പ്രധാന കാരണം ഏതു കീറാമുട്ടി കാര്യത്തിലും സ്വയം ഒരു തീരുമാനത്തിൽ എത്തുന്നതിനുള്ള കഴിവായിരുന്നു. വട്ടിപ്പണക്കേസ് അപ്പീൽവിധി പ്രസ്താവിച്ച ഉടൻ തന്നെ പുനരു കൊടുക്കുന്നതിനായി ജഡ്ജ്മെന്റ് പകർപ്പിന് ഇദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ചാണ് ഒരു ഗുമസ്ഥൻ കോടതിയിൽ ഹർജി കൊടുത്ത് രജിസ്റ്ററിൽ വരവു വെയ്പിച്ചത്. അയ്യങ്കാർ ഹൈക്കോടതിയിൽ നിന്ന് പെൻഷൻ പറ്റി പിരിയേണ്ടത് 1100 മാണ്ട് അവസാനത്തിലാണ് എന്ന് അറിഞ്ഞ് അന്നുവരെ 'പുനർ' ഉറങ്ങിക്കിടക്കാൻ മാർഗ്ഗം കണ്ടുകൊണ്ടാണ് ഹർജി കൊടുത്തത് എന്നാണ് വിചാരിക്കേണ്ടത്. വക്കീൽ എന്ന നിലയിൽ നിയമ നീതിശാസ്ത്രപരമായി അഭിഭാഷകന്മാർക്ക് ബാധകമായ ചില പരിമിതികൾ ഉള്ളതിനാൽ വക്കീലന്മാരോട് നീതിയുടേയും, സത്യത്തിന്റെയും അതിരല്പം എങ്കിലും അവഗണിച്ചു പ്രവർത്തിക്കാൻ മാർ ദീവന്നാസ്യോസ് ആവശ്യപ്പെടുകയില്ലെന്ന് നല്ല നിശ്ചയമുണ്ടായിരുന്നതിനാൽ അദ്ദേഹത്തോട് ആലോചിക്കാതെയും, അവരെ ആരെയും അറിയിക്കാതെയുമാണ് ഇ. ജെ. ഉതുപ്പ് ഒരു പോം വഴി കണ്ടുപിടിച്ച് ആ മാർഗ്ഗം സ്വീകരിച്ചതെന്നു നേരിട്ട് എന്നതുപോലെ അറിയാം."

ജോൺ വക്കീലിനേയും, ഉതുപ്പിനേയും നേരിട്ട് നന്നായി അറിയാമായിരുന്ന വ്യക്തിയായിരുന്നു ഇസ്സഡ്. എം. പാറേട്ട്. ആ കാലഘട്ടത്തിൽ ജീവിച്ച് സമുദായത്തിന്റെയും, സഭയുടേയും എല്ലാ രംഗങ്ങളിലും നിറഞ്ഞു നിന്നിരുന്ന വ്യക്തിപ്രഭാവമായിരുന്നു അദ്ദേഹത്തിന്റേത്. പുതുപ്പള്ളി വലിയ പാറേട്ട് കുടുംബം, ഇലഞ്ഞിക്കൽ കുടുംബം പോലെ തന്നെ അതിശ്രേഷ്ഠവും, സഭാകാര്യങ്ങളിൽ അതിപ്രധാന പങ്കു വഹിക്കാൻ ദൈവം തമ്പുരാൻ നിയോഗിച്ച തറവാടുമായിരുന്നു. ആ കാലത്ത് ഇസ്സഡ്. എം. പാറേട്ടിന്റെ ജ്യേഷ്ഠ സഹോദരൻ പാറേട്ട് മാത്യൂസ് കത്തനാർ (പിന്നീട് കോട്ടയം ഇടവകയുടെ മാത്യൂസ് മാർ ഈവാനിയോസ്) സഭയുടെ എല്ലാ കമ്മിറ്റികളിലും, ആലോചനാ സമിതികളിലും അംഗമായിരുന്നു. പുതുപ്പള്ളി പള്ളിക്കു വേണ്ടി ദീർഘകാലം വ്യവഹാരം നടത്തി ആ ദേവാലയം ഓർത്തഡോക്സ് ഭാഗത്തേക്ക് ഉറപ്പിച്ചുകൊടുത്തത് അദ്ദേഹത്തിന്റെ പ്രയത്നം മൂലമായിരുന്നു. സ്വന്തം പണം കണക്കില്ലാതെ സഭാകാര്യങ്ങൾക്കായി പൊടിച്ചിട്ടുണ്ട്. ഉന്നത ധനിക കുടുംബത്തിലെ അംഗമായിരുന്നു പാറേട്ട്.

അതുകൊണ്ട് സഭയ്ക്കു വേണ്ടി, വേണ്ടപ്പോൾ ആരുടെയും മുഖം നോക്കാതെ പണം ചിലവഴിക്കാനുള്ള സൗകര്യവും ഉണ്ടായിരുന്നു. ഒട്ടു വളരെ സഭാചരിത്രഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. മാസികയും, പത്രവും നടത്തിയിരുന്നു. പാറേട്ട്, ജോൺ വക്കീലിനെക്കുറിച്ചും, ഉതുപ്പി നെക്കുറിച്ചും എഴുതിയിട്ടുള്ളതും, സഭാകാര്യങ്ങളുടെ ഉള്ളുകള്ളികൾ രേഖ പ്പെടുത്തിയിട്ടുള്ളതും നേരിട്ടുള്ള അനുഭവങ്ങളുടെ വെളിച്ചത്തിലുമാണ്. അതുകൊണ്ടാണ് പാറേട്ടിന്റെ വിവരണങ്ങൾ ഹൃദ്യമായി അനുഭവപ്പെടു ന്നത്.

ഡിസ്ട്രിക്ട് കോടതിയിൽ ജയിച്ച വട്ടിപ്പണക്കേസ് ഹൈക്കോടതി യിലെ അപ്പീലിൽ പരാജയപ്പെട്ടു. പാറേട്ട് അതിനെക്കുറിച്ച് ഇങ്ങിനെ രേഖ പ്പെടുത്തിയിരിക്കുന്നു (മ. ന., വാല്യം 4, പേജ് 509):

“ആദ്യ കോടതി വിസ്തരിച്ച് എഴുതിയ നല്ല ജഡ്ജ്മെന്റ് പ്രകാരം വിജയശ്രീലാളിതരായി സന്തോഷിച്ചിരുന്ന മാർ ദീവന്നാസ്യോസിന്റെ അനു ഗാമികൾ പലരും അയ്യങ്കാരുടെ വിധിയുടെ വിവരം അറിഞ്ഞപ്പോൾ ഞെട്ടി പ്പോയി. വിധി പ്രഖ്യാപിച്ചശേഷം പുനരു കൊടുക്കുന്നതിലേക്ക് ജഡ്ജ്മെന്റ് പകർപ്പിന് സാധാരണ രീതി അനുസരിച്ച് കേസു നടത്തുന്ന തിനു ചുമതലപ്പെട്ട മാനേജരുടെ നിർദ്ദേശാനുസരണം വക്കീലാഫീസിലെ ഒരു ഗുമസ്ഥൻ ഒരു കടലാസിൽ നാലാറുവരി എഴുതി വക്കീലിനെക്കൊണ്ട് ഒപ്പിടുവിച്ച് അതു കോടതിയിൽ കൊടുത്തതോടെ, ദിവസം നഷ്ടപ്പെടാ തിരിക്കുന്നതിനുള്ള നടപടി പൂർത്തിയാക്കി ജോലി ഒതുക്കി.”

പാറേട്ട് തുടരുന്നു (പേജ് 510): “അയ്യങ്കാരുടെ വിധി പ്രസ്താവിച്ച ശേഷം സമുദായ പ്രധാനികൾ പലർ തിരുവനന്തപുരത്ത് ഇ. ജെ. ജോണിന്റെ വീട്ടിൽ കൂടി അനന്തര കരണീയത്തെപ്പറ്റി ആലോചിച്ചു. സമ രത്തോടു പ്രതിപത്തി ഇല്ലെന്നു സമാധാനപ്രിയനായ ഇ. ജെ. ജോൺ തോൽവി സമ്മതിച്ച്, അത്താനാസ്യോസിനെ മലങ്കര മെത്രാനായി സ്വീക രിച്ച് തുബദേനിൽ ദീവന്നാസ്യോസിന്റെ പേരു ചൊല്ലുന്നതിനു പകരം അദ്ദേഹത്തിന്റെ പേരു ചേർത്തും പാത്രിയർക്കീസിന്റെ മേധാവിത്വത്തിനു കീഴ്പ്പെട്ടു സമുദായത്തെ രണ്ടായി പിളർക്കാതെ മുമ്പോട്ടു പോകണമെ ന്നായിരുന്നു അഭിപ്രായപ്പെട്ടത്. കിട്ടാവുന്നതിൽ ഏറ്റം അഭിമാനകരമായ വ്യവസ്ഥകളോടു കൂടി ഒരു രാജി ഉണ്ടാക്കാൻ ശ്രമിക്കുന്നതിന് ഇ. ജെ. ജോണും, എം. എ. ചാക്കോയും നിയോഗിക്കപ്പെട്ടു. അവർ കോട്ടയത്തു സി. ജെ. കുര്യന്റെ വീട്ടിൽ ചെന്ന് ആലോചന നടത്തി. രാത്രി ഏതാണ്ട് പത്തു മണിയോടു കൂടി വ്യവസ്ഥകളുമായി എം. എ. ചാക്കോ പഴയ സെമിനാരിയിൽ മടങ്ങിയെത്തി. ഇ. ജെ. ജോൺ ക്ഷീണാധിക്യം കൊണ്ട് സഹോദരി ഭവനമായ തേറത്താനത്തു തങ്ങി. രാജി ആലോചന

നടക്കുന്നതറിഞ്ഞ് ഒട്ടധികം ആളുകൾ സെമിനാരിയിൽ കാത്തുനിൽക്കുന്നുണ്ടായിരുന്നു. രാജി വ്യവസ്ഥകൾ എല്ലാവരും കേൾക്കത്തക്കവണ്ണം വായിച്ചു. ബാക്കികാര്യങ്ങൾ പിന്നീട് ആലോചിക്കാമെന്നും ജനങ്ങൾ പിരിഞ്ഞു പോകണമെന്നും മാർ ദീവന്നാസ്യോസ് അഭ്യർത്ഥിച്ചു. ജനങ്ങൾ പിരിഞ്ഞു പോയി. എം. എ. ചാക്കോയും മാമ്മൻമാപ്പിളയും ദീവന്നാസ്യോസിന്റെ നിർദ്ദേശമനുസരിച്ച് അവിടെത്തന്നെ നിന്നു. ജനങ്ങൾ പോയികഴിഞ്ഞപ്പോൾ അവർ ഇരുന്ന മുറിയുടെ കതകുകൾ അടച്ചു. അനന്തരം അദ്ദേഹം (മാർ ദീവന്നാസ്യോസ്) രാജി വ്യവസ്ഥകൾ ഓരോന്നായി എടുത്തു സനിഷ്കർഷം പരിശോധിക്കാൻ തുടങ്ങി."

"നിശിത ബുദ്ധിമാനായ മെത്രാപ്പോലീത്തായുടെ അപഗ്രഥനത്തിൽ രാജി വ്യവസ്ഥയുടെ തനിനിറം പെട്ടെന്നു വെളിപ്പെട്ടു. ഓരോ വ്യവസ്ഥയും ..... വിമർശനത്തിന്റെ അടികല്ലിൽ വെച്ചു തല്ലിച്ചതച്ച് ഇഴനാരുകളായി കീറിയിട്ട് അവയിലെ മാലിന്യങ്ങൾ ചൂണ്ടിക്കാണിച്ചു തന്നു. ... ക്രാന്തദർശിയായ മെത്രാപ്പോലീത്താ തിരുമനസ്സിലെ സൂക്ഷ്മപരിശോധനയുടെ അകക്കണ്ണാടിയിലൂടെ നോക്കിയപ്പോഴാണ് ശുദ്ധജലമെന്ന് ആദ്യം തോന്നിയ രാജിവ്യവസ്ഥകൾ മരണകരമായ വിഷബീജങ്ങൾ നിറഞ്ഞ മലിനജലമാണെന്ന് കാണപ്പെട്ടത്. ഇതിനേക്കാൾ നാണംകെട്ട രാജിവ്യവസ്ഥകൾ ഉണ്ടാകാനില്ലെന്നാണ് അദ്ദേഹം ക്രുദ്ധനായി ഉച്ചത്തിൽ പറഞ്ഞത്. ...." (കെ. സി. മാമ്മൻ മാപ്പിളയുടെ *ജീവിതസ്മരണകളിൽ* നിന്ന്).

രാജി വ്യവസ്ഥകളെപ്പറ്റി സംസാരിച്ചപ്പോൾ 'ജോൺ വക്കീലിനു വാർദ്ധക്യം മൂലം ബുദ്ധിമാന്ദ്യം സംഭവിച്ചുപോയിരിക്കുമോ, ദൈവമുമ്പാകെ ഞാൻ ഏറ്റ ചുമതല അങ്ങിനെ ഇട്ടെറിഞ്ഞു പോകാൻ ഒരു നിവൃത്തിയുമില്ല' എന്ന് ദീവന്നാസ്യോസ് ഒരിക്കൽ പറഞ്ഞതായി വിശ്വാസയോഗ്യമാംവിധം കേട്ടിട്ടുണ്ട്" എന്നു പാറേട്ട് രേഖപ്പെടുത്തിയിരിക്കുന്നു (പേജ് 512).

വിഷമഘട്ടത്തിൽ ഹൈക്കോടതി വിധിയിന്മേൽ 'പുനര്' കൊടുക്കുക മാത്രമാണ് കരണീയമായിട്ടുണ്ടായിരുന്നത്. ഈ അവസരത്തിൽ വക്കീൽ ഗുമസ്തൻ ഉതുപ്പിന്റെ ബുദ്ധി ഉണർന്ന് പ്രവർത്തിച്ചു. മാർ ദീവന്നാസ്യോസിന്റെ ഭാഗം കേസു നടത്തിപ്പിനു ചുമതലപ്പെട്ട മാനേജരുടെ നിർദ്ദേശപ്രകാരം ഒരു കടലാസിൽ നാലാറുവരി എഴുതി വക്കീലിനെക്കൊണ്ട് ഒപ്പിടുവിച്ച് ഒരു ഗുമസ്ഥൻ മീനം 11-ാം തീയതി അതു കോർട്ടിൽ കൊടുത്തതോടെ, പുനരു കൊടുക്കുന്നതിനുള്ള ദിവസങ്ങൾ നഷ്ടപ്പെടാതിരിക്കുന്നതിനു വേണ്ട നടപടി പൂർത്തിയാക്കി തൃപ്തിപ്പെട്ടു. മാനേജർക്ക് ഇതിനു വേണ്ട ഉപദേശം കൊടുത്തത് ഉതുപ്പായിരുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ആ ഹർജി അനുസരിച്ച് ജഡ്ജ്മെന്റിന്റെ പകർപ്പ് കിട്ടിക്കഴിഞ്ഞ് അതും ചേർത്താണ് കേസ് പുനരായി വിചാരണ

ചെയ്യണമെന്ന് ഹർജി കൊടുക്കേണ്ടത്. കോടതിയിൽ നിന്നു പകർപ്പു കൊടുത്തു ക്ലിപ്ത ദിവസങ്ങൾക്കകം ഹർജി ഹാജരാക്കാത്തപക്ഷം 'പുനർ' കൊടുക്കുന്നതിനുള്ള അവകാശം നഷ്ടപ്പെട്ടു പോകുന്നതാണ്.

'ജഡ്ജ്മെന്റിൽ വന്നു കൂടിയിട്ടുള്ള തെറ്റുകൾ ചൂണ്ടിക്കാണിച്ച് 'പുനർ' വിചാരണ നടത്തണമെന്നുള്ള ഹർജി ജഡ്ജ്മെന്റ് എഴുതിയ ഏതെങ്കിലും ജഡ്ജിയുടേയൊ, ജഡ്ജിമാരുടെയോ മുമ്പിൽ സമർപ്പിക്കണം. ഹർജിക്കാരന്റെ വാദം കേട്ട് അതിൽ കഴമ്പ് ഒന്നുമില്ലെന്ന് കണ്ടാൽ 'പുനർ' ഹർജി തള്ളിക്കളയും. ജഡ്ജ്മെന്റിൽ എന്തെങ്കിലും കുഴപ്പമുണ്ടായിട്ടുണ്ടെന്ന് പ്രഥമദൃഷ്ട്യാ ബോദ്ധ്യപ്പെട്ടാൽ എതിർ ഭാഗക്കാർക്കു പറയാനുള്ളതു കേൾക്കുന്നതിനായി അവർക്കു നോട്ടീസ് കൊടുക്കുന്നതിനും ഉത്തരവിടാം. കഴമ്പില്ലെന്നു കണ്ട് തള്ളിയാൽ 'പുനർ' അതോടെ അവസാനിക്കും. കേസ് ഹൈക്കോടതിയിൽ വിധിച്ച വീരരാഘവ അയ്യങ്കാർ എന്തുകൊണ്ടോ ഒരു വശത്തേക്കു വളരെ ചാഞ്ഞുനിന്നാണ് വിധി എഴുതിയതെന്ന് വാദികൾ പൂർണ്ണമായി വിശ്വസിച്ചു. അങ്ങിനെ ഉള്ള ആളിന്റെ മുമ്പിൽ പുനർവിചാരണ ചെയ്യുന്ന ഹർജി കൊടുത്താൽ അനുവദിക്കുമെന്ന് ഓർക്കുന്നതിനു പോലും നിവൃത്തിയില്ലായിരുന്നു. അദ്ദേഹം ജഡ്ജി ആയി തുടരുന്ന കാലത്തോളം 'പുനർ ഹർജി' വിചാരണ ഉണ്ടാകാതെയും, പുനർവിചാരണ ചെയ്യണമെന്നാവശ്യപ്പെടുന്നതിനുള്ള അവകാശം നഷ്ടപ്പെടാതെയും ഇരിക്കാനുള്ള അതിസമർത്ഥമായ വഴിയാണ് ഉതുപ്പ് കണ്ടുപിടിച്ചത്. അദ്ദേഹം ഹൈക്കോടതി രജിസ്ട്രാർ ഓഫീസിൽ സ്വാധീനം ചെലുത്തിക്കാണുമെന്നാണ് വിശ്വസിക്കപ്പെടുന്നത്.

ഉണ്ടായത് ഇതാണ്. പുനർവിചാരണ ചെയ്യുന്നതിന് വിധിപ്പകർപ്പ് തരാൻ ആവശ്യപ്പെട്ട് ബോധിപ്പിച്ച ഹർജി ഒരു സുപ്രഭാതത്തിൽ കാണാനില്ലാതായി. അത് ഹൈക്കോടതിയിൽ നിന്നു കേസുകെട്ടുകളും രേഖകളും കീഴ്ക്കോടതിയിലേക്ക് അയയ്ക്കുന്ന കെട്ടിൽ വെച്ച് ഒരു മുൻസിഫ് കോടതിയിലേക്ക് അയക്കപ്പെട്ടു. കഴിഞ്ഞില്ല. ആ മുൻസിഫ് കോടതിയിൽ എത്തിയ ഹർജി വളരെ വിദഗ്ധമായി അവിടെ മുക്കുകയും ചെയ്തു. ഇതിന്റെ അർത്ഥം അത് വന്ന മുൻസിഫ് കോടതിയിലും വേണ്ടപ്പെട്ടവരെ കണ്ട് ഹർജി മുക്കുവാൻ ഏർപ്പാട് ചെയ്തിരിക്കണമെന്നാണല്ലോ. അല്ലാത്തപക്ഷം 'നിങ്ങൾ തെറ്റിഅയച്ച ഹർജി ഇവിടെ കിട്ടിയത് തിരിച്ചയക്കുന്നു' എന്ന കുറിപ്പോടുകൂടി ഹൈക്കോടതിയിലേക്കു തന്നെ തിരിച്ചയക്കുമായിരുന്നു. ഇതിന്റെയെല്ലാം പിന്നിൽ ആരുടെയോ കൈകൾ പ്രവർത്തിച്ചിരിക്കണം. ഉതുപ്പിന് ഇതിൽ സാരമായ പങ്കുണ്ടായിരുന്നു എന്നായിരുന്നു പിന്നീട് ഉണ്ടായ ജനസംസാരം. പക്ഷേ ഇതൊന്നും ഇത് നടക്കുന്ന കാലത്ത് ആരുടേയും ശ്രദ്ധയിൽ പെട്ടില്ല എന്നുള്ളതാണ് ഏറ്റവും രസകരം. ഹർജി ഹൈക്കോടതിയിലെ ഏതെങ്കിലും ക്ലർക്കിന്റെ

മേശപ്പുറത്തു കാണും എന്നു കരുതി ഉദാസീനമായി കഴിഞ്ഞു. കാലം കടന്നു പൊയ്ക്കൊണ്ടിരുന്നു. അപ്പോൾ ബുദ്ധിമാന്മാരായ വക്കീലന്മാരും കക്ഷിയും ഇതിൽ എന്തോ തന്ത്രപ്രയോഗം ഉണ്ടായിട്ടുണ്ടെന്ന് അനുമാനിച്ചിരിക്കാം. ഈ തന്ത്രപ്രയോഗം നീതികരിക്കാമോ? ലൂക്കോസിന്റെ സുവിശേഷം 16-ാം അദ്ധ്യായത്തിൽ ആദ്യത്തെ പത്തു വാക്യങ്ങൾ വായിച്ചുനോക്കുക. അതിൽ കാണുന്ന കാര്യസ്ഥൻ സ്വന്തതാല്പര്യം സംരക്ഷിക്കാനാണ് ശ്രമിച്ചത്. എന്നിട്ടും അയാളെ ദൈവപുത്രനായ സഭാനാഥൻ കുറ്റപ്പെടുത്താതെ മറിച്ചല്ലേ ചെയ്തത്. അപ്പോൾ മലങ്കര നസ്രാണി സമുദായ താല്പര്യങ്ങൾ സംരക്ഷിക്കുന്നതിനും പ്രത്യക്ഷമായ അനീതിയിൽ നിന്നു മോചനം നേടുന്നതിനും വേണ്ടി തന്ത്രം പ്രയോഗിച്ചതിനെപ്പറ്റി സഭാനാഥന്റെ അഭിപ്രായം എന്തായിരിക്കുമെന്ന് അനുമാനിക്കാൻ പണി ഇല്ലല്ലോ. അതു നിൽക്കട്ടെ.

കുറെക്കഴിഞ്ഞ് വീരരാഘവ അയ്യങ്കാരുടെ സ്വാധീനമോ, അദ്ദേഹത്തെ സ്വാധീനമാക്കിയ സ്വാധീനമോ, പുനരിനു വേണ്ടി പകർപ്പു കിട്ടാൻ സമർപ്പിച്ച ഹർജി അനുസരിച്ച് എത്രയും വേഗത്തിൽ പകർപ്പ് കൊടുപ്പിച്ച് പുനർ എന്ന സൊല്ല അവസാനിപ്പിക്കാൻ ഒരുങ്ങി. അപ്പോൾ ആ ഹർജി കാണാനില്ല. കോടതിയിൽ കിട്ടി എന്നു രജിസ്റ്ററിൽ പതിച്ചിട്ടുമുണ്ട്. യൂലിയോസ് മെത്രാൻ വശം പാത്രിയർക്കീസു കൊടുത്തയച്ച 'സമാധാന കല്പന' അപ്രത്യക്ഷമായതുപോലെ ആ ഹർജിയും അപ്രത്യക്ഷമായി. അയ്യങ്കാരുടെ ചീഫ് ജസ്റ്റീസ് എന്ന നിലയിലുള്ള അധികാരത്തിനും, 'വെസ്റ്റേൺ സ്റ്റാർ' പത്രത്തിന്റെ സ്വാധീനത്തിനും അപ്രത്യക്ഷമായ ഹർജി കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. സി. ജെ. കുര്യൻ 1099 കുംഭം 24-ാം തീയതി അന്തരിക്കുകയും ചെയ്തു. അന്തർദ്ധാനം ചെയ്ത ഹർജി കോടതി രജിസ്റ്ററിൽ വരവു വെച്ചിരുന്നതു കൊണ്ട് കക്ഷിയുടെ അവകാശത്തിനു ഹാനി സംഭവിച്ചില്ല. വീരരാഘവഅയ്യങ്കാർ 1100 ഇടവം 25 -ാം തീയതിയോടു കൂടി പെൻഷനു പ്രാരംഭമായ അവധിയിൽ പ്രവേശിച്ചു. അതുകഴിഞ്ഞപ്പോൾ 26 മാസക്കാലത്തെ കുംഭകർണ്ണസേവ കഴിഞ്ഞ ശേഷം ആ ഹർജി തിരുവിതാംകൂർ അഞ്ചലിൽ രജിസ്റ്റർ ചെയ്തു ഹൈക്കോടതി രജിസ്ട്രാർക്കു കിട്ടി. പിന്നീട് ജഡ്ജ്മെന്റ് പകർപ്പ് കൊടുക്കുന്നതിനു താമസം ഉണ്ടായില്ല. പകർപ്പ് വാങ്ങി, മിഥുന മാസം അവസാനമായപ്പോഴേക്കും പുനർ വിചാരണയ്ക്കുള്ള ഹർജി തയ്യാറാക്കി കോടതിയിൽ ഫയൽ ചെയ്തു. എങ്ങനെയുണ്ട് ഉതുപ്പിന്റെ ബുദ്ധി! അസാമാന്യ നിപുണനായിരുന്ന ഉതുപ്പ് വിസ്മയകരമായ തന്ത്രസമുച്ചയങ്ങൾ ആവിഷ്ക്കരിക്കാനും അവ അതിവിദഗ്ധമായി പ്രവർത്തിച്ച് ഫലിപ്പിക്കാനും കെല്പുള്ള കർമ്മപടുവായിരുന്നു. ഈ അത്ഭുത മനീഷിയെ ഗുമസ്തനായി കിട്ടിയത് ജോൺ വക്കീലിന്റെ ഭാഗ്യമായിരുന്നുവെന്ന് തിരുവനന്തപുരത്തെ പഴമക്കാർ പറഞ്ഞിരുന്നു.

# 22

# ബഥനിക്ക് നൂറ് ഏക്കർ

**ജോ**ൺ വക്കീൽ സഭയ്ക്കും, നാടിനും വേണ്ടി കനത്ത സാമ്പത്തിക സഹായങ്ങൾ ചെയ്തിട്ടുണ്ട്. വൻതുകകൾ സംഭാവനയായി കൊടുത്തിട്ടുള്ളതിന് രേഖകളുണ്ട്. ബഥനി ആശ്രമത്തിന് നൂറ് ഏക്കർ അദ്ദേഹം ദാനമായി കൊടുത്തു. മലങ്കരസഭയിൽ ആശ്രമപ്രസ്ഥാനത്തിന് 'ഹരിശ്രീ' കുറിച്ചത് ജോൺ വക്കീലിന്റെ 'കൈനീട്ടം' കൊണ്ടാണ്. റാന്നി – പെരുനാട്ടിലായിരുന്നു നൂറ് ഏക്കർ സ്ഥലം. അന്ന് അദ്ദേഹം അത് കൊടുത്തില്ലായിരുന്നുവെങ്കിൽ ബഥനി ആശ്രമസ്ഥാപനം ഇത്ര സുഗമമായി നടക്കുമായിരുന്നോ എന്ന് പറയാൻ വയ്യ. ജോൺ വക്കീലിന് ഒരു കേസ് വാദിച്ച് ജയിച്ചതിന് ഒരു കക്ഷി പാരിതോഷികമായി കൊടുത്തതായിരുന്നത്രെ ആ സ്ഥലം.

'ബഥനി ആശ്രമം അഥവാ മശിഹാനുകരണസമൂഹം' എന്ന പേരിൽ വിഖ്യാതമായ സന്യാസസമൂഹം വടശ്ശേരിക്കരക്കു സമീപം റാന്നി – പെരുനാട്ടിൽ സ്ഥാപിതമായത് 1918 ൽ ആണ്. പിന്നീട് സന്യാസിനി സമൂഹവും തുടങ്ങി. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ സന്യാസ ആശ്രമം ഒരു പുതുമയായിരുന്നു. ഫാദർ പി. റ്റി. ഗീവർഗ്ഗീസ് (പിന്നീട് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്), ഫാദർ അലക്സിയോസ് (പിന്നീട് അലക്സിയോസ് മാർ തേവോദോസ്യോസ് – കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ) സന്യാസാർത്ഥികളോടൊപ്പം മുണ്ടൻ മലയിൽ പുല്ലുമേഞ്ഞ കുടിലുകൾ കെട്ടി താമസിച്ചപ്പോൾ ബഥനി ആശ്രമം രൂപംകൊണ്ടു.

ബഥനി ആശ്രമസ്ഥാപനത്തെക്കുറിച്ച് അതിന്റെ സ്ഥാപകനേതാവായ മാർ ഈവാനിയോസിന്റെ ജീവചരിത്രത്തിൽ ഫാ. ഇഞ്ചക്കലോടി ഇപ്രകാരം പറഞ്ഞിരിക്കുന്നു (പേജ് 145):

"കേരളത്തിൽ എവിടെയാണ് ആശ്രമം സ്ഥാപിക്കേണ്ടത് എന്നുള്ള ചിന്തയിലായിരുന്നു കഥാപുരുഷൻ പിന്നീട് നിമഗ്നനായത്. ജനനിബിഡമായ പട്ടണങ്ങളെ അപേക്ഷിച്ച് ജനവാസമില്ലാത്തതും പ്രാപഞ്ചിക തിരമാലകളുടെ ശബ്ദം പോലും കേൾക്കപ്പെടാത്തതുമായ ഒരു സ്ഥലം തെരഞ്ഞെടുക്കണമെന്നു നിശ്ചയിച്ചു. സ്ഥലം വാങ്ങിക്കുക, കെട്ടിടങ്ങൾ പണിയുക, ആശ്രമസ്ഥരുടെ നിത്യവൃത്തി കഴിക്കുക എന്നിവക്കെല്ലാമായി അവശ്യം വേണ്ട പണം എവിടെ നിന്നു ലഭിക്കുമെന്നുള്ള ചിന്തയും കഥാപുരുഷനിൽ ഉണ്ടാകാതെയിരുന്നില്ല. എങ്കിലും സകലവും 'ദൈവം നോക്കിക്കൊള്ളും' എന്ന സുദൃഢമായ വിശ്വാസം അദ്ദേഹത്തിന്റെ മനസ്സിനു ധൈര്യം നല്കി.

ആശ്രമസ്ഥാപനകാര്യത്തെപ്പറ്റി തന്റെ അത്യന്ത സ്നേഹിതനും, ഒരു ക്രൈസ്തവനേതാവും, വമ്പിച്ച ധനാഢ്യനും, അഭിഭാഷകപ്രവീണനുമായിരുന്ന ഇലഞ്ഞിക്കൽ മി. ഇ. ജെ. ജോണിന്റെ പേർക്ക് എഴുതി അയയ്ക്കുക ഉണ്ടായി. സമുദായസ്നേഹിയായ അദ്ദേഹത്തിന്റെ പ്രോത്സാഹജനകമായ മറുപടി കഥാനായകനു ലഭിച്ചു. പത്തനംതിട്ട താലൂക്കിന്റെ ഏറ്റവും കിഴക്കെഅറ്റത്തു, വടശ്ശേരിക്കരയ്ക്ക് അടുത്തു പെരുനാട് എന്ന സ്ഥലത്തു തന്റെ വകയായി കുറെ സ്ഥലമുണ്ടെന്നും, അതിൽ നിന്ന് ആശ്രമത്തിനു വേണ്ടി നൂറ് ഏക്കർ നൽകുവാൻ താൻ സന്നദ്ധനാണെന്നും മറ്റുമായിരുന്നു പ്രസ്തുത കത്ത്. ഇതിൽ സന്തുഷ്ടചിത്തനായിത്തീർന്ന കഥാപുരുഷൻ ഉടൻതന്നെ താൻ നാട്ടിലേക്കു വരുമെന്നും അപ്പോൾ സ്ഥലം കാണുന്നതിനായി പെരുനാട്ടിൽ പോകാമെന്നും മറ്റും കാണിച്ചു മറുപടിക്കത്തു ജോൺ വക്കീലിനു അയച്ചു.

ഏതാനും മാസങ്ങൾക്കു ശേഷം അവധിക്കാലത്ത് നാട്ടിൽ വന്നപ്പോൾ ഇ. ജെ. ജോൺ സംഭാവന ചെയ്യാമെന്നു വാഗ്ദാനം ചെയ്തിരുന്ന സ്ഥലത്തിന്റെ സ്ഥാനം, അവിടത്തെ സാഹചര്യങ്ങൾ എന്നിവ നേരിട്ടു കണ്ടു മനസ്സിലാക്കുന്നതിനായി പുത്തൻകാവിൽ കെ. ജി. ചെറിയാൻ, റാന്നിയിൽ ഐ. എം. ഇടിക്കുള എന്നിവരുമൊന്നിച്ച് കഥാപുരുഷൻ പെരുനാട്ടിലേയ്ക്കു പോയി. ആ മലമ്പ്രദേശങ്ങളിലെല്ലാം കയറി നടന്നുകണ്ടു. പരിപൂർണ്ണ സംതൃപ്തനായിത്തീർന്നു. ആശ്രമത്തിനു പറ്റിയ സ്ഥലം ഇതു തന്നെയാണെന്ന് എല്ലാവരും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു. ഇ. ജെ. ജോൺ സംഭാവന നൽകാമെന്നു സമ്മതിച്ചിരുന്ന നൂറ് ഏക്കർ വസ്തുവിനു ചുറ്റുപാടുമുള്ള ഗവൺമെന്റു വക പുറമ്പോക്കു സ്ഥലത്തിൽ നിന്നു കുറെ ഏക്കർ കൂടി പതിപ്പിച്ചു എടുക്കുന്നതു നന്നായിരിക്കും എന്നുള്ള കെ. ജി. ചെറിയാന്റെ ആഗ്രഹമനുസരിച്ച് അതിനുവേണ്ടിയുള്ള പരിശ്രമം നടത്തി. കെ. സി. മാമ്മൻമാപ്പിള, കെ. കെ. ലൂക്കോസ് എന്നിവരുടെ സഹായത്തോടു കൂടി ഗവർമെണ്ടിൽ അപേക്ഷ ബോധിപ്പിക്കുകയും ഏക്കറിന് അഞ്ചു രൂപ വില വെച്ച് മുന്നൂറ് ഏക്കർ സ്ഥലം പതിപ്പിക്കുകയും ചെയ്തു."

"പമ്പാനദിയുടെയും, കക്കാട്ടാറിന്റെയും സംഗമസ്ഥലത്തു നിന്ന് അല്പം കിഴക്കുമാറി ഉയർന്നുപൊങ്ങി നിൽക്കുന്നതും, കുറ്റിക്കാടുകളാൽ നിബിഡവും, 'മുണ്ടൻമല' എന്ന പേരിൽ അറിയപ്പെടുന്നതുമായ ഒരു സ്ഥലവിഭാഗമത്രെ ഇത്. സൃഷ്ടികർത്താവിന്റെ മഹിമാതിശയത്തെ ഉദ്ഘോഷിക്കുന്ന പ്രകൃതിസൗന്ദര്യം കൺകുളിർക്കെ കണ്ടു ആസ്വദിക്കുവാൻ പര്യാപ്തമായിരുന്നു ഇപ്രദേശം. ഏതാണ്ട് അൻപത് വർഷത്തിനുമപ്പുറത്ത് ആ ഭാഗങ്ങൾ മനുഷ്യവാസയോഗ്യമല്ലായിരുന്നു എന്നു മാത്രമല്ല, വന്യമൃഗങ്ങളുടെ സൈ്വരവിഹാരരംഗങ്ങളുമായിരുന്നു. തേയില, റബ്ബർ, കുരുമുളക് എന്നിവ കൃഷി ചെയ്യുവാൻ ഉതകിയ മണ്ണും, അതിനുപറ്റിയ കാലാവസ്ഥ

യുമാണ് അവിടെയുള്ളത്. കേരളത്തിലെ പ്രസിദ്ധിയേറിയ പെരുമൺ, ളാഹ, കുറുങ്ങാലി, ചിറ്റാർ, കർമ്മേൽ ആദിയായ ഒട്ടനേകം തോട്ടങ്ങൾ ഇതിനു ചുറ്റുപാട് സ്ഥിതിചെയ്യുന്നു. ശബരിമല തീർത്ഥാടകർ പ്രതിവർഷം അയ്യപ്പദർശനത്തിനായി പൊയ്ക്കൊണ്ടിരുന്നതും ഈ മലയുടെ താഴ്‌വാരത്തിൽ കൂടെയായിരുന്നു."


ഇസ്സഡ്. എം. പാറേട്ട്

പണിക്കരു മെത്രാൻ എന്ന പേരിൽ ആദ്യകാലത്ത് അറിയപ്പെട്ടിരുന്ന അതിസമർത്ഥനായ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് "ഗിരിദീപം" എന്ന പേരിൽ ബഥനിയുടെ ചരിത്രസംഗ്രഹം 1929 ൽ എഴുതി പ്രസിദ്ധീകരിച്ചിരുന്നു. അതിലെ പ്രസക്തഭാഗങ്ങൾ സംഗ്രഹിച്ചുകൊണ്ട് പാറേട്ട് '*മലങ്കര നസ്രാണികൾ*', വാല്യം 4, പേജ് 526-528 ഭാഗങ്ങളിൽ കൊടുത്തിട്ടുണ്ട്:

"പറക്കാൻ അവസരം കിട്ടി - ഫാ. ഗീവറുഗീസിന് (പിന്നീട് മാർ ഈവാനിയോസ്) മലങ്കരയ്ക്കു പുറത്തേക്കു പോകാൻ കിട്ടിയ അവസരത്തെപ്പറ്റി മാർ ഈവാനിയോസിന്റെ 'ഗിരിദീപം' എന്ന പുസ്തകത്തിൽ നിന്ന് സംക്ഷേപിച്ച് ചേർക്കുന്നു: അമേരിക്കനായ ഡോക്ടർ മോട്ടിന്റെ നേതൃത്വത്തിൽ 1912 -ൽ സെറാമ്പൂരിൽ നടന്ന വിദ്യാർത്ഥി സമ്മേളനം ഒരു നവീനപ്രസ്ഥാനത്തിലേക്കു നമ്മെ ആനയിച്ച സ്മരണീയമായ ഘട്ടമായിരുന്നു എന്നു പറയാം. ഡോ. മോട്ടിന്റെ ക്ഷണമനുസരിച്ച് മാർ ദീവന്നാസ്യോസ് ആ യോഗത്തിൽ സംബന്ധിക്കാൻ പോകുമ്പോൾ നാമും കൂടെ അന്നു സെറാമ്പൂർക്കു പോയി എന്നും സെറാമ്പൂർ കോളജിലെ പ്രിൻസിപ്പാളായ ഡോ. ഹവ്വൽസുമായി സമ്മേളനാവസരത്തിൽ നമുക്കു ലഭിച്ച പരിചയം നമ്മുടെ ജീവിതഗതിയിൽ ഒരു പ്രത്യേകമാറ്റത്തെ കൈവരുത്തുക തന്നെ ചെയ്തു എന്നുമാണ് ഗിരിദീപത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. ചുരുക്കിപ്പറഞ്ഞാൽ എം. ഡി. സെമിനാരിയെ ഉപേക്ഷിച്ച് സെറാമ്പൂർ കോളജിൽ ഒരു പ്രൊഫസറായി ചെല്ലണമെന്നു ഹവ്വൽസ് വളരെ നിർബന്ധമായി ആവശ്യപ്പെട്ടു. മാർ ദീവന്നാസ്യോസിന്റെ അനുമതിയോടുകൂടെ ജോലി സ്വീകരിക്കാമെന്നു സമ്മതിക്കുകയും, അടുത്ത അവസരത്തിൽ സ്വീകരിക്കുകയും ചെയ്തു. മലങ്കര നിന്നു പല, പല വിദ്യാർത്ഥികളേയും വിദ്യാർത്ഥിനികളേയും ആ നിയമനം സെറാമ്പൂരിലേക്കും, കൽക്കത്തയിലേക്കും ആകർഷിച്ചു. അദ്ദേഹത്തിനു കൽക്കത്താ സർവ്വകലാശാലയുമായി ബന്ധമുണ്ടായി. പെട്ടെന്നു വളർന്നു. കേരളത്തിൽ മടങ്ങി എത്തി ഒരു സന്യാസാശ്രമവും കന്യാസ്ത്രീ സദനവും ആരംഭിക്കണമെന്നായി അദ്ദേഹത്തിന്. അതിനു സെറാമ്പൂരിൽ ഇരുന്നു കൊണ്ടു തന്നെ നടപടികൾ ആരംഭിച്ചു."


മാർ ഈവാനിയോസ്

"പെരുനാട്ടിനു പോകാൻ കാരണം. ..... ദൈവത്തിന്റെ അപാരകരുണയാൽ മാത്രം സെറാമ്പൂരിൽ തുടങ്ങിവെച്ച ശൈശവാശ്രമത്തെ എവിടെ കൊണ്ടുപോയി വേണം പ്രതിഷ്ഠിക്കാനെന്നും ആ വിഷയത്തിൽ എന്തെല്ലാമാണ് മുൻകൂട്ടി പ്രവർത്തിക്കേണ്ടിയിരിക്കുന്നതെന്നും മറ്റുമായിരുന്നു നമ്മുടെ അനന്തര ചിന്തകൾക്കു വിഷയീഭവിച്ചത്. ....... പ്രപഞ്ചത്തിരമാലകളുടെ ശബ്ദം പോലും കേൾക്കപ്പെടാൻ ഇടയില്ലാത്തതായി ഒരു ഭാഗം എവിടെയുണ്ടാകും എന്നു നാം അന്വേഷിക്കുവാൻ തുടങ്ങി. പണം എങ്ങിനെയും ഉണ്ടാക്കാം എന്നു നാം ധൈര്യപ്പെട്ടു. ഏറിയാൽ ഒരു നൂറ് ഏക്കർ സ്ഥലമേ വേണ്ടതുള്ളൂ. ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ പേർക്ക് നാം ഇതിനെപ്പറ്റി എഴുതി ചോദിച്ചു. നമ്മുടെ ഉപയോഗത്തിന് പറ്റിയ പ്രദേശം ഏതാണെന്നും അവിടെ കുറെ സ്ഥലം വാങ്ങുന്നതിനു എന്താണ് ചെയ്യേണ്ടിയിരിക്കുന്നതെന്നും മറ്റുമായിരുന്നു കത്തിലെ സാരം. തികഞ്ഞ സമുദായാഭിമാനിയായ ജോൺ വക്കീലിന്റെ ധർമ്മബുദ്ധിയെപ്പറ്റി നാമൊന്നും വിശേഷാൽ പറയേണ്ടതില്ലല്ലോ. മറുപടി ലഭിക്കുവാൻ അധികദിവസങ്ങളൊന്നും കഴിയേണ്ടിവന്നില്ല. വടശ്ശേരിയ്ക്കരക്കടുത്തുള്ള മലനാട്ടിൽ അദ്ദേഹത്തിന്റേതായി കുറെ സ്ഥലം കിടപ്പുണ്ടെന്നും, അതിൽ നിന്ന് ആവശ്യമുള്ളിടത്തോളം ഭാഗം എടുക്കുന്നതു സന്തോഷമാണെന്നും മറ്റും...........
ഏതോ ഒരവധിക്കു നാം സെറാമ്പൂരിൽ നിന്നു നാട്ടിലെത്തി. ....... 100 ഏക്കർ സ്ഥലമേ നമുക്ക് ആവശ്യമുള്ളുവല്ലോ. ........... കെ. ജി. ചെറിയാനോടൊന്നിച്ച് നാം വടശ്ശേരിക്കരയ്ക്കു സമീപമുള്ള മലമ്പ്രദേശത്ത് എത്തിച്ചേർന്നു. സന്യാസാശ്രമത്തിനു എത്രയും പറ്റിയ ഒരു സ്ഥലം തന്നെയാണതെന്നു ഞങ്ങൾക്കു ബോധ്യമായി. ആശ്രമസ്ഥരായി അവിടെ താമസിക്കുന്നവരുടെ ഉപജീവനാർത്ഥം കൃഷിചെയ്യുന്നതിനു കൊള്ളാവുന്ന ഫലപ്രദമായ ഭൂഭാഗവുമാണ് അതെന്നു ഞങ്ങൾ കണ്ടു. ജോൺ സൗജന്യമായി തരാൻ തീർച്ചപ്പെടുത്തിയിട്ടുള്ള 100 ഏക്കർ സ്ഥലം രണ്ടായി വിഭജിക്കപ്പെട്ടിട്ടുള്ളതാണ്. അവയ്ക്കു മദ്ധ്യേ ഗവർമെണ്ടു വക തരിശു ഭൂമിയാണുള്ളത്. ഇടയ്ക്കുള്ള സ്ഥലം.......... പതിച്ചു വാങ്ങേണ്ടതിനു എന്താണ് ചെയ്യേണ്ടതെന്നുള്ളതിനെപ്പറ്റി യാതൊന്നും നമുക്കു അറിയാൻ പാടില്ലായിരുന്നു എന്നു മാത്രമല്ല അതിനുള്ള വില ........... കെട്ടിവയ്ക്കാൻ പണവും ഇല്ലായിരുന്നു. .......... കുറെ രൂപ കടമായി ആരോടെ ങ്കിലും വാങ്ങിക്കുക

എന്നു നാം തീർച്ചപ്പെടുത്തി. ......... ആലപ്പുഴയെത്തി മാമ്മൻ മാപ്പിള യോടു ആശ്രമസ്ഥാപനം സംബന്ധിച്ചു നമ്മുടെ ആലോചനകളും ശ്രമങ്ങളുമെല്ലാം സവിസ്തരം പറഞ്ഞുകേൾപ്പിച്ചു. ....... അദ്ദേഹം തദ്വി ഷയത്തിൽ........... എന്തുചെയ്യണമൊ അതിനെല്ലാറ്റിനും ഒരുക്കം തന്നെ എന്നു മറുപടി പറഞ്ഞു. താമസംവിനാ കൊല്ലത്തെത്തി പേഷ്ക്കാരെ കണ്ടു വട്ടശ്ശേരിക്കരയിൽ സ്ഥലം പതിച്ചുകിട്ടുന്നതിനു അപേക്ഷ സമർപ്പിച്ചു. മാമ്മൻ മാപ്പിള പേഷ്ക്കാരെ നമ്മെ പരിചയപ്പെടുത്തുകയും ഉദ്ദിഷ്ടസ്ഥലം പതിച്ചുകിട്ടുന്നതിന് കഴിവുള്ള ആനുകൂല്യം ചെയ്താൽ നന്നായിരുന്നു എന്ന് അപേക്ഷിക്കുകയും ചെയ്തു. ഈ വിഷയത്തിൽ കെ. കെ. ലൂക്കോസിന്റെയും സഹായം നമുക്കുണ്ടായിരുന്നു. ..... ഇങ്ങി നെയാണ് ജോൺ സൗജന്യം ചെയ്തതോടു കൂടി 400-ൽ ചില്വാനം ഏക്കർ സ്ഥലം ആശ്രമം വകയ്ക്കായി ലഭിക്കാൻ ഇടയായത്. ....... നമ്മുടെ ആശ്ര മത്തിന് 'ബഥന്യാശ്രമം' എന്ന പേർ നാം സ്വീകരിക്കുകയും നമ്മുടെയും, ആശ്രമസ്ഥരുടെയും അഭിമതപ്രകാരം സന്യാസിസമൂഹത്തിനു 'മശിഹാ നുകരണസഭ' എന്നു അഭിധാനം നൽകുകയും ചെയ്തു."

പണിക്കരച്ചന്റെ കൂടെ കൽക്കട്ടയിൽ സെറാംപൂർ കോളജിൽ പഠിക്കു വാൻ അവസരം ലഭിച്ച മലങ്കരസഭയിലെ യുവാക്കൾ മലങ്കര മെത്രാപ്പോ ലീത്തായുടെ പ്രോത്സാഹനവും, നിർദ്ദേശങ്ങളും അനുസരിച്ച് ഓർത്ത ഡോക്സ് സഭയിൽ ഒരു സന്യാസസമൂഹത്തിന് രൂപം കൊടുത്ത് വിക സിപ്പിക്കുകയാണ് ഉണ്ടായത്. മലങ്കരസഭയ്ക്ക് സന്യാസ സമൂഹങ്ങൾ ഇല്ലാ ത്തത് ഒരു കുറവു തന്നെയാണെന്ന് പല നേതാക്കന്മാർക്കും തോന്നി. കൽക്കട്ടയിലെ യുവസന്യാസികൾ നാട്ടിലെ സമുദായസ്നേഹികളുമായി നിരന്തരം കത്തുകളിലൂടെ ബന്ധപ്പെട്ടിരുന്നു. അവധിക്ക് നാട്ടിൽ വരു മ്പോൾ അവർ നേരിട്ടും ആശയവിനിമയം നടത്തിയിരുന്നു. ഇലഞ്ഞിക്കൽ ജോൺ വക്കീൽ, കൊച്ചി പോലീസ് സൂപ്രണ്ട് എം. എ. ചാക്കോ, മല യാള മനോരമ പത്രാധിപർ കെ. സി. മാമ്മൻ മാപ്പിള, കൊച്ചിയിൽ തഹ സീൽദാരായിരുന്ന മൂക്കഞ്ചേരിൽ എം. പി. വർക്കി, കുന്നംകുളം എം. എൽ. സി. സി. വി. ഇയ്യു എന്നിവർ എല്ലാവിധ പ്രോൽസാഹനങ്ങളും അവർക്കു നൽകി. ഇങ്ങിനെയാണ് ബഥനി ആശ്രമം രൂപംകൊണ്ടത്. 100 ഏക്കർ സ്ഥലം ജോൺ വക്കീൽ ദാനം ചെയ്തതോടെ ആശ്രമത്തിന് അടിത്തറ കെട്ടാൻ സ്ഥലവും ലഭിച്ചു.

ആശ്രമം തുടങ്ങി അധികം താമസിയാതെ വട്ടശ്ശേരിൽ തിരുമേനി, ഇ. ജെ. ജോണുമൊന്നിച്ച് 1919 -ൽ ബഥനി ആശ്രമം സന്ദർശിച്ചു. വട്ടശ്ശേ രിൽ തിരുമേനിക്കും, ജോൺ വക്കീലിനും ഉണ്ടായ സന്തോഷവും, സംതൃ പ്തിയും എത്രമാത്രമാണെന്ന് പറയാൻ വയ്യായിരുന്നു. താൻ ദാനം ചെയ്ത സ്ഥലം പ്രയോജനകരമായ വിധത്തിൽ ഉപയോഗിക്കുന്നുണ്ടല്ലോ എന്ന

ചാരിതാർത്ഥ്യമായിരുന്നു ജോൺ വക്കീലിനു മനസ്സു നിറയെ. സന്യാസീ വൈദികർ ആയതുകൊണ്ട് യാമപ്രാർത്ഥനകളും, നമസ്ക്കാരവും താൻ ദാനം ചെയ്ത മണ്ണിൽ നിന്നു മുടങ്ങാതെ ദൈവസന്നിധിയിലേക്ക് ഉയരുന്നതിലുള്ള ആത്മസംതൃപ്തി ജോൺ വക്കീലിനു വേണ്ടുവോളം അനുഭവപ്പെട്ടു. സൽപ്പാത്രത്തിൽ തന്നെയായി തന്റെ ദാനം എന്ന് ആ സഭാസ്നേഹിയുടെ മനസ്സ് മന്ത്രിച്ചു.

കാലങ്ങൾ കഴിഞ്ഞുപോയി. ജോൺ വക്കീൽ ബഥനി ആശ്രമത്തിനു 100 ഏക്കർ ദാനം ചെയ്ത കാലത്തെ പണിക്കരച്ചൻ ഫാ. പി. റ്റി. ഗീവർഗ്ഗീസ് എം. എ. എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. അദ്ദേഹം പിന്നീട് മെത്രാനായി. അങ്ങിനെ ബഥനിയുടെ ഈവാനിയോസ് എപ്പിസ്കോപ്പായും, പിന്നീട് മെത്രാപ്പോലീത്തായും ആയി. ഒരു സുപ്രഭാതത്തിൽ അദ്ദേഹം കുറെ അനുയായികളുമായി റോമൻ കത്തോലിക്കാ സഭയിലേക്ക് ചേക്കേറി. ബഥനി ആശ്രമത്തിൽ നിന്നും ഓർത്തഡോക്സ് സഭയിൽ നിന്നും കൈയിൽ കിട്ടാവുന്നത് എടുത്ത് ഇല്ലം കടത്തുക എന്ന നയം തുടങ്ങി. കഴിയാവുന്ന ദ്രോഹമെല്ലാം ബഥനി ആശ്രമത്തിനും, ഓർത്തഡോക്സ് സഭയ്ക്കും ചെയ്തു. ഇതിനെക്കുറിച്ച് 'വട്ടശ്ശേരിൽ തിരുമേനി മലങ്കരസഭയുടെ കോട്ട' എന്ന ഗ്രന്ഥത്തിൽ ഞങ്ങൾ എഴുതിയിട്ടുണ്ട്. ബഥനി ആശ്രമം വക ഭൂമികളിൽ ഈവാനിയോസിന്റെ പിൻബലത്തോടെ കയ്യേറ്റങ്ങൾ നടന്നു. അതിനെക്കുറിച്ച് കൂടുതൽ വിവരങ്ങൾ ബഥനി സുപ്പീരിയറായിരുന്ന ഫാദർ കുറിയാക്കോസ് O.I.C. എഴുതിയ 'മലമടക്കിലെ കെടാവിളക്ക്' എന്ന പുസ്തകത്തിൽ വിശദമായി കാണാം. ഭൂമി കയ്യേറ്റത്തെ തുടർന്ന് കേസായി. അവിശുദ്ധ നുണ പറഞ്ഞുകൊണ്ട് പണിക്കരു മെത്രാൻ കേസു വാദിച്ചു. ജോൺ വക്കീലിനോട് കെഞ്ചി 100 ഏക്കർ സ്ഥലം യാചിച്ചു ദാനം വാങ്ങിയ ഈവാനിയോസ് അതെല്ലാം നിഷേധിച്ചു കോടതിയിൽ കൊടുത്ത മൊഴികൾ തികച്ചും പരിതാപാർഹമായിരുന്നു. ഒരു മേൽപ്പട്ടക്കാരൻ - തലയിലണിഞ്ഞ മസ്നപ്സായിൽ പതിമൂന്നു കുരിശു വഹിക്കുന്ന വന്ദ്യദേഹം - ഇങ്ങിനെ കല്ലുവച്ച കള്ളം ഒരിക്കലും പറയാൻ പാടില്ലാത്തതായിരുന്നു. പല പച്ചക്കള്ളങ്ങളും അദ്ദേഹം കോടതി വിസ്താരത്തിൽ തട്ടിവിട്ടിട്ടുണ്ട്. സാമ്പിളിന് ഒന്ന് താഴെക്കൊടുക്കുന്നു.

1119 -മാണ്ട് മിഥുന മാസം 22 -ാം തീയതി ആലപ്പുഴ ജില്ലാ കോർട്ടിൽ സിവിൽ 213 -ാം നമ്പരിൽ പ്രതിഭാഗം രണ്ടാം സാക്ഷി സത്യം ചെയ്തു ബോധിപ്പിച്ച മൊഴി.

വയസ്സ് 62. ജാതി സിറിയൻ ക്രിസ്ത്യൻ. മതം സിറിയൻ കത്തോലിക്കാ. തൊഴിൽ ആർച്ച് ബിഷപ്പ്.

“............. നാം ബഥനി സ്ഥാപിക്കാൻ നിശ്ചയിച്ചശേഷം അതിലേയ്ക്കു സഹായമായി ഇ. ജെ. ജോൺ 100 ഏക്കർ സ്ഥലം ദാനം ചെയ്യാമെന്ന് വാഗ്ദാനം ചെയ്യുകയുണ്ടായി. അതനുസരിച്ച് അദ്ദേഹം ഒരു ആധാരം എഴുതി അദ്ദേഹം തന്നെ ഹാജരാക്കി രജിസ്റ്റർ ചെയ്യിച്ചു നമ്മുടെ പേർക്ക് അയച്ചുതന്നു. അതിൻപ്രകാരം നാം ആധാരം സ്വീകരിക്കുകയോ, ആ വസ്തു കൈവശത്തിൽ എടുത്തു അവിടെ കാടു തെളിയിക്കുകയോ കൃഷി നടത്തുകയോ യാതൊന്നും ചെയ്തിട്ടില്ല. നാം ആധാരം നിഷേധിക്കുകയും സ്ഥലം ഉപേക്ഷിക്കുകയും ചെയ്തു. ...........”

എങ്ങിനെയുണ്ട് പണിക്കരു മെത്രാന്റെ ബുദ്ധി? മനസാക്ഷി എന്നൊരു സാധനം ആ മഹാപുരോഹിതന് ഉണ്ടായിരുന്നുവോ? കഴിഞ്ഞില്ല. മേൽപറഞ്ഞ മൊഴിക്ക് കടകവിരുദ്ധമായി ഇ. ജെ. ജോണിന്റെ സംഭാവന, ആധാരം ഇവയെപ്പറ്റി മറ്റൊരു കേസിൽ ഗുണം കിട്ടാൻ വേറെ രീതിയിൽ വ്യാജ മൊഴി കൊടുത്തിട്ടുണ്ട്. റീത്തുകാർ പുനരൈക്യമേളയിൽ വാനോളം പുകഴ്ത്തുന്ന ആ ‘ദിവ്യശ്രീമാന്റെ’ തനിനിറം കാണിക്കാൻ ഒരു കോടതി മൊഴി കൂടി നമ്പർ സഹിതം താഴെ കൊടുക്കുന്നു.

ഹരിപ്പാട്ടു മുൻസിഫ് കോടതിയിൽ 118 ൽ സിവിൽ 324 -ൽ വാദിയും വാദിഭാഗം 1-ാം സാക്ഷിയുമായി 1121 കുംഭം 24-ാം തീയതി മാർ ഈവാനിയോസ് സത്യത്തിന്മേൽ ബോധിപ്പിച്ച മൊഴിയിൽ നിന്ന്:-

“..... ആശ്രമസ്ഥാപനത്തിന് മരിച്ചുപോയ ഇ. ജെ. ജോൺ വക്കീൽ കുറെ വസ്തു ദാനം ചെയ്തിട്ടുണ്ട്. അത് നാം ആവശ്യപ്പെട്ടിട്ട് തന്നതാണ്. ... ഇ. ജെ. ജോൺ മരിക്കുംവരെ ഓർത്തഡോക്സ് സഭയിലെ പ്രമുഖനായിരുന്നു. 1095 -ൽ നമുക്ക് ആധാരം തന്നു. മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് ബഥനിക്ക് ധനസഹായം ചെയ്യണമെന്ന് പള്ളികൾക്ക് കല്പന അയച്ചതായി നമുക്കറിവില്ല. ബഥനി സ്ഥാപനക്കാലത്ത് നമ്മോടു കൂടെ സ്ഥാപന വിഷയത്തിൽ സഹകരിക്കുവാനായി യാക്കോബായ സഭയിലെ പട്ടക്കാർ ആരും തന്നെ ഉണ്ടായിരുന്നില്ല. നാം സ്വാതന്ത്ര്യമായിട്ടാണ് ബഥനി സ്ഥാപിച്ചതും.”

മാർ ദീവന്നാസ്യോസ് തിരുമേനി ബഥനിക്ക് ധനസഹായം ചെയ്യണമെന്ന് പള്ളികൾക്ക് കല്പന അയച്ചതായി അറിവില്ലെന്ന് മൊഴിയിൽ പറയുന്നതും മറ്റൊരു നുണയാണ്. പല കല്പനകളും ബഥനി ആശ്രമത്തെ സഹായിക്കണമെന്ന് പറഞ്ഞ് വട്ടശ്ശേരിൽ തിരുമേനി ഇറക്കിയിട്ടുണ്ട്.

1094 ഇടവം 17-ാം തീയതി കൈപ്പട്ടൂർ പള്ളിയിൽ നിന്ന് വട്ടശ്ശേരിൽ തിരുമേനി ഇറക്കിയ സർക്കുലർ കല്പന താഴെ കൊടുക്കുന്നു: “...... സഭയുടെ ശ്രദ്ധ മുഴുവനും സുവിശേഷവേലയിൽ വയ്ക്കുന്നതിനു സഹായിക്കുന്നതായ പല ഏർപ്പാടുകളും താമസിയാതെ ചെയ്യേണ്ടിയിരിക്കുന്നു.

ഇതിലേക്ക് പ്രാരംഭമായി നമ്മുടെ വാത്സല്യപുത്രൻ ഫാ. പി. റ്റി. ഗീവർഗീസ് എം. എ. നമ്മുടെ ആജ്ഞാനുസരണവും അനുമതിയോടു കൂടിയും പല ശ്രമങ്ങൾ തുടങ്ങിയിട്ടുണ്ട്. ഇപ്രകാരമുള്ള ഉണർച്ചയും പ്രതിഷ്ഠയും നമ്മുടെ സമുദായത്തിൽ ഉണ്ടാകുന്നതിനുവേണ്ടിയുള്ള പരിശ്രമമായി ബഥനിയെ സ്ഥാപിച്ചിരിക്കുന്നു. ബഥനിയും അതിനോടു ചേർന്നുണ്ടാകുന്ന സ്ഥാപനങ്ങളും വഴിയായി വേല ചെയ്തു ഭക്തി മാർഗ്ഗത്തിൽ നമ്മുടെ സഭയെ അഭിവൃദ്ധിപ്പെടുത്തണമെന്നുള്ള ആഗ്രഹത്തോടും സന്യാസനിഷ്ഠകളിലും സുവിശേഷവേലകളിലും ആയുസ്സിനെ വിനിയോഗിക്കണമെന്നാഗ്രഹിച്ചുകൊണ്ട് ദൈവാശ്രയത്തോടും അപ്പസ്തോലികമായ അനുഗ്രഹത്തോടും കൂടി ബഥനി ആശ്രമസ്ഥന്മാർ പുറപ്പെട്ടിരിക്കുന്നു. ഈ ശ്രമത്തെ നമ്മുടെ സമുദായാംഗങ്ങൾ എത്രയും ഹൃദയപൂർവ്വമായി അനുകൂലിക്കുകയും സഹായിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു..... നമ്മുടെ സഭയിൽ നിന്നും ഇതിലേക്കു വേണ്ട ധനസഹായങ്ങൾ പിരിച്ചുള്ളതു സംബന്ധമായ കണക്കുകൾ ഇതിൽ സംബന്ധിക്കുന്ന ഏവർക്കും അറിയത്തക്കവണ്ണം പ്രസിദ്ധീകരിക്കുന്നതിനു നാം ശട്ടം കെട്ടിയിട്ടുണ്ട്. ...."

ഇതുപോലെ പല കല്പനകളും ബഥനിയെ സഹായിക്കാൻ ആവശ്യപ്പെട്ടുകൊണ്ട് വട്ടശ്ശേരിൽ തിരുമേനിയും മറ്റു മെത്രാപ്പോലീത്താമാരും ഇറക്കിയിട്ടുണ്ട്. എന്നിട്ട് ആർച്ച് ബിഷപ്പ് ദൈവനാമത്തിൽ സത്യം ചെയ്ത് ബോധിപ്പിക്കുന്നത് 'മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് ബഥനിക്ക് ധനസഹായം ചെയ്യണമെന്ന് പള്ളികൾക്ക് കല്പന അയച്ചതായി നമുക്ക് അറിവില്ല" എന്നാണ്. കൃതഘ്നതാ പാരമ്യം എന്നല്ലാതെ എന്തു പറയാൻ. ജോൺ വക്കീലിന്റെ ആത്മാവ് ഇതു കേട്ട് മന്ദസ്മിതം തൂകുന്നുണ്ടാവും! അല്ല തല താഴ്ത്തുന്നുണ്ടാവും!

'ജോൺ വക്കീലും മാർ ഈവാനിയോസും' എന്ന തലക്കെട്ടിൽ ഒരു അദ്ധ്യായം തന്നെ എഴുതിവെച്ചതാണ്. മുകളിൽ കാണിച്ച കല്പന പോലെ പല രേഖകളും അതിൽ ചേർത്തുവച്ചിരുന്നു. പേജുകൾ വിചാരിച്ചതിലും കൂടുതൽ ആവാതിരിക്കാൻ അതെല്ലാം ഞങ്ങൾ ഒഴിവാക്കുകയാണ് ഉണ്ടായത്. അതു പിന്നീട് ഒരു പുസ്തകമായി വന്നു എന്നും വരാം.

# 23

# സഭാചരിത്രത്തിലെ അറിയപ്പെടാത്ത അദ്ധ്യായം

**വ**ട്ടിപ്പണക്കേസ് സ്പെഷ്യൽ ജഡ്ജി ജി. ശങ്കരപ്പിള്ള 1095 ചിങ്ങം 30-ാം തീയതി തിങ്കളാഴ്ച ഒരു മണിയോടു കൂടിയാണ് (1919 സെപ്തംബർ 15) അന്യായം തള്ളി വിധി പ്രസ്താവിച്ചത്. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അസാധുവാണെന്നാണ് ആ വിധിയുടെ രത്നച്ചുരുക്കം. അതിന്മേൽ തിരുവിതാംകൂർ ഹൈക്കോടതിയിൽ 1096 -ൽ 68-ാം നമ്പ്രായി പാത്രിയർക്കീസ് ഭാഗത്തെ പ്രമാണികളായ വൈദികട്രസ്റ്റി കോനാട്ട് കോര മാത്തൻ മല്പാനും, അത്മായട്രസ്റ്റി സി. ജെ. കുര്യനും അപ്പീൽ ബോധിപ്പിച്ചു. ഹൈക്കോടതിയിൽ സാക്ഷികളെ വിസ്തരിക്കുകയോ മറ്റുതരത്തിൽ തെളിവെടുക്കുകയോ വേണ്ടാത്തതിനാൽ അവിടെ വേഗം വിധിയുണ്ടായി. അന്ന് തിരുവിതാംകൂർ ഹൈക്കോടതിയിലെ ചീഫ് ജസ്റ്റീസ് ആയിരുന്ന ആർ. വീരരാഘവ അയ്യങ്കാരുടെ മുമ്പാകെയാണ് വട്ടിപ്പണക്കേസ് അപ്പീൽ വന്നത്. ചീഫ് ജസ്റ്റീസിനോടു കൂടെ ഹൈക്കോടതിയിലെ ഏക യൂറോപ്യൻ ജഡ്ജിയായ ചാറ്റ്ഫീൽഡും, പിന്നെ മറ്റൊരു ജഡ്ജിയായിരുന്ന പപ്പുപിള്ളയും ഉണ്ടായിരുന്നു. മൂന്നു പേരും ചേർന്ന് വാദം കേട്ട് 1098 മീനം 10-ാം തീയതി വെള്ളിയാഴ്ച (1923 മാർച്ച് 23) വിധി പ്രസ്താവിച്ചു. ജില്ലാക്കോടതി വിധി അപ്പാടെ അസ്ഥിരപ്പെടുത്തിയാണ് ഫുൾബഞ്ച് വിധിയുണ്ടായത്. ചീഫ് ജസ്റ്റീസ് വീരരാഘവ അയ്യങ്കാരായിരുന്നു വിധിന്യായം എഴുതി വായിച്ചത്. അപ്പീൽ വാദികളുടെ വാദങ്ങൾ എല്ലാം തന്നെ അനുവദിച്ചുകൊടുത്തു എങ്കിലും മാർ കൂറിലോസിന്റെ മരണശേഷം മെത്രാൻ ട്രസ്റ്റിയായി കക്ഷിചേർന്നിരുന്ന ആലുവായിലെ പൗലോസ് മാർ അത്താനാസ്യോസിന്റെ ട്രസ്റ്റിസ്ഥാനത്തിനു ക്രമക്കേടുള്ളതുകൊണ്ട് വട്ടിപ്പണം, അപ്പീൽ വാദികൾക്കു വാങ്ങാൻ അനുവാദം നൽകിയില്ല. അങ്ങനെ അനുകൂലമായി വിധി കിട്ടിയെങ്കിലും ഫലത്തിൽ വട്ടിപ്പണം വാങ്ങാൻ കഴിയാത്ത നില വന്നുചേർന്നു. മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടി മാർ അത്താനാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു വേണമായിരുന്നു വട്ടിപ്പണം വാങ്ങാൻ. വട്ടശ്ശേരിൽ തിരുമേനിക്ക് പകരം ബദൽ മലങ്കര മെത്രാപ്പോലീത്തായായി പാത്രിയർക്കീസു ഭാഗം എഴുന്നള്ളിച്ചുകൊണ്ടുനടന്നിരുന്ന പാമ്പാടി കൂറിലോസ് 1917 ഡിസംബർ 13-ാം തീയതി കാലം ചെയ്തിരുന്നു. ആ സ്ഥാനത്തേക്കാണ് മാർ അത്താനാസ്യോസ് രംഗപ്രവേശം ചെയ്തിരുന്നത്.

വീരരാഘവ അയ്യങ്കാരുടെ ഹൈക്കോർട്ട് വിധിയോടെ വട്ടിപ്പണക്കേസിന്റെ കഥ കഴിഞ്ഞു എന്ന് സകലമാനപേരും വിചാരിച്ചുപോയെങ്കിൽ അവരെ കുറ്റംപറയാൻ വയ്യ. സാധാരണഗതിയിൽ മൂന്ന് ജഡ്ജിമാർ ചേർന്ന് വിധിപറഞ്ഞു കഴിഞ്ഞാൽ പിന്നെ ആശക്കൊന്നും വഴിയില്ല. അയ്യങ്കാർ വായിച്ച വിധിയുടെ സാരം അറിഞ്ഞ് എല്ലാവരും അക്ഷരാർത്ഥത്തിൽ ഞെട്ടിപ്പോയി. ഇനി ആയുധം വെച്ചു കീഴടങ്ങാനേ വഴിയുള്ളു എന്ന് സകലരും കരുതി. സർവ്വത്ര ശ്മശാന മൂകത. പ്രകാശത്തിന്റെ ഒരു നേരിയ നാളം പോലും എങ്ങും ഇല്ല. അയ്യങ്കാരുടെ വിധി ഉണ്ടായതിന്റെ പിറ്റേ ദിവസം വട്ടശ്ശേരിൽ തിരുമേനിയുടെ ഭാഗം കേസു നടത്തുന്നതിനു ചുമതലപ്പെട്ട മാനേജരുടെ നിർദ്ദേശാനുസരണം ഒരു കടലാസിൽ അപേക്ഷ എഴുതി വക്കീലിനെക്കൊണ്ട് ഒപ്പിടുവിച്ച് ഒരു ഗുമസ്തൻ മീനം 11-ാം തീയതി അതു കോർട്ടിൽ കൊടുത്തതോടെ, പുനരു കൊടുക്കുന്നതിനുള്ള ദിവസങ്ങൾ നഷ്ടപ്പെടാതിരിക്കുന്നതിനു വേണ്ട നടപടികൾ പൂർത്തിയാക്കി കാര്യങ്ങൾ ഒതുക്കി. ഇതിനെക്കുറിച്ച് മുൻപ് സൂചിപ്പിച്ചിട്ടുണ്ട്. ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ എന്തിനും പോന്ന ഗുമസ്തൻ ഉതുപ്പ് ഇതിനുശേഷം കളിച്ച കളിയെപ്പറ്റിയും എഴുതിയിട്ടുണ്ട്.

വട്ടിപ്പണക്കേസ് വിധി കഴിഞ്ഞ് അധികം താമസിയാതെയാണ് തിരുവനന്തപുരത്ത് ആർട്ട്സ് കോളജിനോട് അനുബന്ധിച്ച് അതേവരെ നടത്തിവന്നിരുന്ന ലോ കോളജ് വിഭാഗം അവിടെ നിന്ന് വിടർത്തി ലോ കോളജ് തനിച്ചായി വേറിട്ട് പ്രവർത്തിക്കാൻ തുടങ്ങുന്നത്. ലോ കോളജിന്റെ പ്രിൻസിപ്പാളായി ഗവൺമെന്റ് കണ്ടുപിടിച്ചത് ഹൈക്കോടതിയിലെ യൂറോപ്യൻ ജഡ്ജിയായ ചാറ്റ് ഫീൽഡിനെയായിരുന്നു. ചാറ്റ് ഫീൽഡ് സായിപ്പ് മദാമ്മയുമായി തിരുവനന്തപുരത്തു തന്നെയായിരുന്നു താമസം. ഈ അവസരത്തിലാണ് ഇലഞ്ഞിക്കൽ ജോൺ വക്കീലിനെ ലോ കോളജിലെ പാർട്ട് ടൈം പ്രൊഫസറായി നിയമിക്കുന്നത്. ഹൈക്കോടതി ജഡ്ജിയും അവിടെ പ്രാക്ടീസു ചെയ്യുന്ന വക്കീലും എന്ന നിലയിൽ ചാറ്റ് ഫീൽഡിന് ജോൺ വക്കീലിനെ പരിചയം ഉണ്ടായിരുന്നു എന്നു മാത്രം. എന്നാൽ ഇ. ജെ. ജോൺ ലോ കോളജിൽ പ്രൊഫസറായി നിയമിതനായതോടു കൂടി ചാറ്റ് ഫീൽഡിന് ജോണിനെ അടുത്തറിയാനും പരിചയപ്പെടാനും ഇടയായി. വട്ടിപ്പണക്കേസ് താൻ ഉൾപ്പെട്ടുനിൽക്കുന്ന വിഭാഗത്തിന് ദോഷമായി വിധിച്ച ഫുൾബഞ്ചിലെ അംഗമാണ് ചാറ്റ് ഫീൽഡെന്ന് ജോൺ വക്കീലിന് എപ്പോഴും ഓർമ്മയുണ്ടായിരുന്നു. ജോൺ വക്കീലിന്റെ അന്തസ്സുള്ള പെരുമാറ്റവും, ആഭിജാത്യം തുള്ളിത്തുളുമ്പി നിൽക്കുന്ന സംഭാഷണവും സായിപ്പിന് വളരെ ഇഷ്ടപ്പെട്ടു. കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളെപ്പറ്റി ജിജ്ഞാസയോടെ സായിപ്പ് ചോദിച്ചറിയും. ക്രിസ്തുശിഷ്യനായ സെന്റ് തോമസ് കേരളത്തിൽ വന്ന് പള്ളികൾ സ്ഥാപിച്ച കാര്യവും ആഢ്യ

ബ്രാഹ്മണരെ ക്രിസ്ത്യാനികളാക്കിയ പഴയകഥകളും ജോൺ വക്കീൽ പറയുന്നത് സായിപ്പിനെ ഹരം പിടിപ്പിച്ചിരുന്നു. ചുരുക്കത്തിൽ ചാറ്റ് ഫീൽഡും, ജോൺ വക്കീലും വലിയ സുഹൃത്തുക്കളായി മാറി. “A Perfect gentleman” എന്ന് ജോൺ വക്കീലിനെക്കുറിച്ച് സായിപ്പ് പലരോടും അഭിപ്രായപ്പെട്ടു. തിരുവനന്തപുരത്ത് സായിപ്പിന് ഒഴിവുസമയം കളയാനും, മനസ്സ് തുറന്ന് സംസാരിക്കാനും ഇഷ്ടത്തിനനുസരിച്ചുള്ള സ്നേഹിതന്മാർ കുറവായിരുന്നു. ഇംഗ്ലീഷ് ഭാഷയിൽ സ്ഫുടമായിട്ടു വേണമല്ലോ സംസാരിക്കാൻ. അതിനു കഴിവുള്ളവർ കുറവായിരുന്നു. ജോൺ വക്കീലുമായി സൗഹൃദ സംഭാഷണം നടത്തുക സായിപ്പിന് വളരെ ഇഷ്ടപ്പെട്ട കാര്യമായി. എല്ലാ ശനിയാഴ്ചകളിലും വൈകുന്നേരം ചാറ്റ് ഫീൽഡ് ജോൺ വക്കീലുമായി ഓരോരോ കാര്യം സംസാരിക്കാൻ ഇലഞ്ഞിക്കൽ ഭവനത്തിൽ എത്തുന്ന നിലവന്നു. അവിടെ സ്വീകരണമുറിയിൽ ചാറ്റ് ഫീൽഡും, ജോൺ വക്കീലും ഒന്നിച്ചുകൂടും. വിശേഷപ്പെട്ട മുന്തിയതരം വൈനോ, വിദേശ നിർമ്മിത സ്കോച്ച് വിസ്കിയോ ഓരോ പെഗ്ഗ് രണ്ടുപേരും ഒന്നിച്ചിരുന്ന് കഴിച്ചെന്നുവരും. അന്ന് അതു കാണുകയും അവർ കൂടിയിരിക്കുന്ന മുറിയിലേക്ക് സോഡാ കൊണ്ടുപോയി ഒഴിച്ചുകൊടുക്കുകയും ചെയ്തിരുന്ന ബാലൻ (വാരിക്കാട്ടു തമ്പിച്ചായൻ) ഇന്ന് പടുവൃദ്ധനായി ഇതെഴുതുമ്പോഴും തിരുവനന്തപുരത്ത് ജീവിച്ചിരിപ്പുണ്ട്. അദ്ദേഹത്തിൽ നിന്നും കിട്ടിയിട്ടുള്ള വിവരമാണ് മേലെഴുതിയത്. ജോൺ വക്കീലും, ചാറ്റ് ഫീൽഡും തമ്മിലുള്ള മമത കൂടിക്കൂടിവന്നു. രണ്ടുപേരുടെയും സ്വഭാവത്തിലും സാമ്യമുണ്ടായിരുന്നു. ഒരേ തൂവൽപക്ഷികളായിരുന്നു അവരെന്നു പറയാം. അങ്ങിനെ രണ്ടിൽ ചില്ലാനം വർഷം കടന്നുപോയി. ഒരു ന്യായാധിപൻ, ഒരു വക്കീലിന്റെ വീട് പതിവായി സന്ദർശിക്കുന്നത് ജഡ്ജിയുടെ പെരുമാറ്റച്ചട്ടങ്ങൾക്ക് വിരുദ്ധമാണ്. ഒരു കോളജ് പ്രിൻസിപ്പാളിന് അദ്ദേഹത്തിന്റെ കീഴെയുള്ള പ്രൊഫസറുടെ ഭവനം സന്ദർശിക്കുന്നതിൽ അപാകതയൊന്നുമില്ല. പ്രസിദ്ധ സാഹിത്യ നിരൂപകനായ പ്രൊഫസർ എം. പി. പോൾ തൃശൂർ സെന്തോമസ് കോളജിൽ പഠിപ്പിച്ചിരുന്ന കാലത്ത് കോളജ് പ്രിൻസിപ്പാളും, നല്ലൊരു സാഹിത്യരസികനും ആയിരുന്ന മോൺസിഞ്ഞോർ ജോൺ പാലോക്കാരനച്ചൻ, എം. പി. പോളിന്റെ സംസാരം കേട്ട് രസിക്കാനായി അദ്ദേഹത്തിന്റെ വീട്ടിൽ ഒഴിവുദിവസങ്ങളിൽ പോകാറുണ്ടായിരുന്നു എന്ന് പ്രൊഫസർ ജോസഫ് മുണ്ടശ്ശേരി അദ്ദേഹത്തിന്റെ ആത്മകഥയിൽ പറഞ്ഞിട്ടുണ്ട്.

1100 ഇടവം 25 -ാം തീയതിയോടു കൂടി (1925 ജൂൺ 7) പെൻഷനു പ്രാരംഭമായി അവധിയിൽ വീരരാഘവ അയ്യങ്കാർ പ്രവേശിച്ചു. അപ്പോൾ തിരുവിതാംകൂർ ഹൈക്കോടതിയിലേക്ക് പുതിയ ചീഫ് ജസ്റ്റീസിനെ ആവശ്യമായി വന്നു. ചാറ്റ് ഫീൽഡിന് ജഡ്ജി എന്ന നിലയിൽ അദ്ദേഹത്തിന്റെ

'ലീൻ' അവിടെ ഉണ്ടായിരുന്നു. അപ്പോൾ സീനിയർ ജഡ്ജി ചാറ്റ് ഫീൽഡായി. അദ്ദേഹം ലോ കോളജ് വിട്ട് തന്റെ പഴയ ലാവണത്തിലേക്ക് തിരിച്ചുപോയി. ഈ അവസരത്തിൽ ദിവാനായി എം. ഇ. വാട്സ് അധി കാരമേറ്റു. അദ്ദേഹത്തിന് ചാറ്റ് ഫീൽഡിനെ ഹൈക്കോർട്ട് ചീഫ് ജസ്റ്റീസ് ആക്കണമെന്ന് നിർബന്ധമുണ്ടായിരുന്നു. അങ്ങിനെ ചാറ്റ് ഫീൽഡ് ചീഫ് ജസ്റ്റീസായി.

ജോൺ വക്കീലും ചാറ്റ് ഫീൽഡും ഇലഞ്ഞിക്കൽ വീട്ടിൽ സെറ്റ് കൂടു മ്പോൾ സൂര്യനു കീഴെയുള്ള സകല കാര്യങ്ങളെപ്പറ്റിയും അവർ ചർച്ച ചെയ്യും. ജോൺ വക്കീൽ സന്ദർഭം പോലെ വട്ടിപ്പണക്കേസിനെപ്പറ്റി പരാ മർശിക്കാറുണ്ടായിരുന്നു. ഈ സംഭാഷണങ്ങളിൽ നിന്ന് അയ്യങ്കാരുടെ വിധി അസ്ഥാനത്തായിപ്പോയി എന്നൊരു ബോധം ചാറ്റ് ഫീൽഡിന്റെ മനസ്സിൽ വളർത്തിയെടുക്കാൻ ജോൺ വക്കീലിന് കഴിഞ്ഞിരുന്നു. ചാറ്റ് ഫീൽഡ്, ജഡ്ജി പദവിയിലിരുന്ന് ജോൺ വക്കീലിന്റെ ഭവനം സന്ദർശിച്ച് സംഭാഷണം നടത്തുകയാണെങ്കിൽ ആദർശധീരനായ ജോൺ വക്കീൽ വട്ടിപ്പണക്കേസിനെക്കുറിച്ച് ഒരക്ഷരം മിണ്ടുമായിരുന്നില്ല. അദ്ദേഹം ലോ കോളജ് പ്രിൻസിപ്പാൾ എന്ന നിലയിൽ വീട്ടിൽ വരുന്നതിലും അദ്ദേഹ ത്തോട് ഉള്ളുതുറന്ന് സംസാരിക്കുന്നതിലും കേസിനെക്കുറിച്ച് ചർച്ച ചെയ്യുന്നതിലും തെറ്റൊന്നുമുണ്ടായിരുന്നില്ല. മാത്രമല്ല അയ്യങ്കാർ എഴു തിയ വിധിക്ക് ചാറ്റ് ഫീൽഡ് ചേർന്ന് ഒപ്പിടുക മാത്രമാണ് ചെയ്തിരു ന്നത്. വേറെ വിധി അദ്ദേഹം എഴുതിയിരുന്നില്ല. ഫുൾ ബഞ്ചിൽ ചേർന്ന കൂട്ടു ജഡ്ജിമാർക്ക് ഒന്നുകിൽ 'ഡിബെൻഡിങ്ങ് ജഡ്ജ്മെന്റ്' എഴുതാം. അല്ലെങ്കിൽ ഭൂരിപക്ഷത്തോട് ചേർന്ന് സ്വന്തമായ വിധി എഴുതാം. ഇതു രണ്ടും ചാറ്റ് ഫീൽഡും, പപ്പുപിള്ളയും ചെയ്തിരുന്നില്ല. അതുകൊണ്ട് ജോൺ വക്കീലിന്റെ അഭിപ്രായഗതി മനസ്സിലാക്കി സ്വന്തമായ ഒരു നിഗമ നത്തിലെത്താൻ സായിപ്പിന് സ്വാതന്ത്ര്യമുണ്ടായിരുന്നു.

സി. ജെ. കുര്യന്റെ സ്വാധീനത്തിലും, പാരിതോഷികത്തിലും മയങ്ങി യാണ് വീരരാഘവ അയ്യങ്കാർ കടുംകൈ ചെയ്തതെന്ന രഹസ്യവും ജോൺ വക്കീൽ ചാറ്റ് ഫീൽഡിന് വെളിപ്പെടുത്തിക്കൊടുത്തു. അയ്യങ്കാർക്ക് കുരിയൻ സമ്മാനമായി അയച്ചുകൊടുത്ത കനത്ത തുകക്കുള്ള ബാങ്ക് ഡ്രാഫ്റ്റ് തപാലിൽ പോസ്റ്റ് ചെയ്യാൻ ഒരാളെ ഏല്പിച്ചത് ആ വിരുതൻ മനോരമയിൽ എത്തിക്കുകയും അതിന്റെ ഫോട്ടോ എടുത്ത് മാമ്മൻ മാപ്പിള കവറിന് കേടുവരാത്തവിധത്തിൽ ഡ്രാഫ്റ്റ് അതിൽ ഇട്ട് ഒട്ടിച്ച് അയ്യങ്കാർക്ക് പോസ്റ്റ് ചെയ്യുകയും, അയ്യങ്കാർ ആ തുക ബാങ്കിൽ നിന്ന് കൈപ്പറ്റുകയും ചെയ്തിരുന്നു. തുക വാങ്ങിയെന്ന് ദൂതൻ വഴി വിവരം കിട്ടിയ ഉടനെ മേലധികാരികൾക്ക് ഡ്രാഫ്റ്റിന്റെ ഫോട്ടോകോപ്പി അയച്ചുകൊടുത്തു. അങ്ങിനെ ആ സംഭവം അങ്ങാടിപ്പാട്ടായി. ഇതോടെ അയ്യങ്കാർ ആകെ

നാറി. ഈ വിവരം വിശദമായി ജോൺ വക്കീൽ സായിപ്പിനെ ധരിപ്പിച്ചു. നർമ്മബോധമുള്ള ബ്രിട്ടീഷുകാരനായിരുന്നു ചാറ്റ് ഫീൽഡ് സായിപ്പ്. തെറ്റായ ഒരു വിധിക്ക് താൻ കൂട്ടുനിന്നല്ലോ എന്ന് അപരാധബോധം സായിപ്പിന്റെ മനസ്സിനെ നൊമ്പരപ്പെടുത്തുന്ന കാലത്താണ് അദ്ദേഹത്തിന് ഹൈക്കോടതിയിലെ അത്യുന്നതപദവിയിൽ വീണ്ടും ഇരിക്കാൻ ദൈവം സംഗതിയാക്കിയത്.

അയ്യങ്കാർ ഹൈക്കോടതിയിൽ നിന്നും പെൻഷന് പ്രാരംഭമായി അവധിയിൽ പ്രവേശിച്ചു. ഡ്രാഫ്റ്റ് കേസിൽ ശിക്ഷ കിട്ടേണ്ടെങ്കിൽ വേഗം അവധിയിൽ പ്രവേശിച്ച് ഹൈക്കോടതിയിൽ നിന്നും സ്ഥലം ഒഴിവാക്കിക്കൊള്ളാൻ ഗവൺമെന്റ് നിർദ്ദേശിച്ചതായും അന്ന് സംസാരമുണ്ടായിരുന്നു. ഏതുവിധമായാലും അയ്യങ്കാർ ഹൈക്കോടതിയോട് ഗുഡ്ബൈ പറഞ്ഞ് പടിഇറങ്ങി. അയ്യങ്കാർ പോയതോടെ ഒരു മഹാത്ഭുതം സംഭവിച്ചു. 26 മാസക്കാലം അപ്രത്യക്ഷമായി കിടന്ന പുനരിനു വേണ്ടി വിധി പകർത്തിക്കിട്ടാനുള്ള കാണാതായ ഹർജി തിരുവിതാംകൂർ അഞ്ചലിൽ രജിസ്റ്റർ ചെയ്ത് ഹൈക്കോടതി രജിസ്ട്രാർക്ക് കിട്ടി. പിന്നീട് ജഡ്ജ്മെന്റിന്റെ പകർപ്പ് കൊടുക്കുന്നതിന് താമസം ഉണ്ടായില്ല. പകർപ്പ് വാങ്ങി, മിഥുന മാസം അവസാനമായപ്പോഴേക്കും പുനർവിചാരണയ്ക്കുള്ള ഹർജി തയ്യാറാക്കി കോടതിയിൽ ഫയൽ ചെയ്തു.

കാണാതായ ഹർജിയെ കുറിച്ച് ചില അന്വേഷണങ്ങളും തെളിവെടുപ്പുകളും മറ്റും ഉണ്ടായി. വിസ്തരഭയം കൊണ്ട് അവയെല്ലാം വിടുന്നു.

പുനർഹർജിയുടെ വാദം കേൾക്കുന്നത് ആ ജഡ്ജ്മെന്റ് എഴുതിയവരിൽ ആരെങ്കിലും ആയിരിക്കണമെന്നുള്ള കർശനനിയമം പാലിക്കുന്നതിന് ജസ്റ്റീസ് ചാറ്റ് ഫീൽഡിന്റെ ബഞ്ചിൽ പുനർ ഹർജി വിചാരണയ്ക്കു വന്നു. വാദം കേട്ട് ഒമ്പതാം ദിവസം 1101 കന്നി 21 -ാം തീയതി ചൊവ്വാഴ്ച (1925 ഒക്ടോബർ 7) എതിർകക്ഷികൾക്കു നോട്ടീസു കൊടുക്കുവാൻ ചാറ്റ് ഫീൽഡ് അടങ്ങുന്ന ഡിവിഷൻ ബഞ്ച് ഉത്തരവായി. അതോടെ ചത്തു കിടന്നു എന്ന് മാലോകർ കരുതിയ വട്ടിപ്പണക്കേസിന് കുറേശ്ശെ ജീവൻ വെക്കാൻ തുടങ്ങി. 1101 മീനം 3 -ാം തീയതി ചൊവ്വാഴ്ച (1926 മാർച്ച് 16) പുനർ സ്വീകരിച്ച് ചാറ്റ് ഫീൽഡ് ഉത്തരവിട്ടു. *മലങ്കര നസ്രാണികൾ*, വാല്യം നാല്, പേജ് 665 -ൽ പാറേട്ട് പറയുന്നത് മലങ്കര നസ്രാണികളെ അന്ത്യോഖ്യയായുടെ അടിമകളാക്കുന്നതിനു പര്യാപ്തമാകുംവിധം വീരരാഘവ അയ്യങ്കാരോട് ചേർന്ന് ഒപ്പിട്ടെങ്കിലും ജഡ്ജ്മെന്റിൽ കുഴപ്പങ്ങൾ കടന്നുകൂടി എന്നു മനസ്സിലാക്കിയപ്പോൾ തിരുത്തുന്നതിനു മടിക്കാതിരുന്ന ജ. ചാറ്റ് ഫീൽഡിനെ അഭിനന്ദിക്കേണ്ടതാണ് എന്നാണ്. ചാറ്റ് ഫീൽഡിന്റെ മനസ്സിൽ ജോൺ വക്കീലിനുണ്ടായ സ്വാധീനത്തെക്കുറിച്ച് പാറേട്ട് ഒന്നും സൂചിപ്പിച്ചിട്ടില്ല. കേസിന്റെ മെറിറ്റ് മാത്രം നോക്കി ചാറ്റ് ഫീൽഡ് പുനര്

ഹർജി അനുവദിച്ചു എന്നാണ് പാറേട്ടിന്റെ വിവക്ഷ. സഭാചരിത്രം എഴുതിയ ആരും പുനർഹർജി അനുവദിച്ചതിൽ ജോൺ വക്കീൽ ചെലുത്തിയ സ്വാധീനത്തെക്കുറിച്ച് സൂചിപ്പിച്ചിട്ടില്ല. അതാണ് "സഭാചരിത്രത്തിലെ അറിയപ്പെടാത്ത അദ്ധ്യായം" എന്ന് ഞങ്ങൾക്കു തോന്നാൻ കാരണം. പിന്നീട് ചാറ്റ് ഫീൽഡ് അടങ്ങുന്ന ഫുൾബഞ്ച് പുനര് അപ്പീൽ അനുവദിക്കുകയും ശങ്കരപ്പിള്ളയുടെ ഡിസ്ട്രിക് കോർട്ട് വിധി സ്ഥിരപ്പെടുത്തിക്കൊണ്ട് ഉത്തരവാകുകയും ചെയ്തു. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അസാധുവാണെന്ന് ചാറ്റ് ഫീൽഡ് അടങ്ങുന്ന ഫുൾബഞ്ച് വിധിക്കുകയും അങ്ങിനെ വട്ടിപ്പണക്കേസ് വട്ടശ്ശേരിൽ തിരുമേനിക്ക് പരിപൂർണ്ണ വിജയമായി പര്യവസാനിക്കുകയും ചെയ്തു.

ഇതിനിടയിൽ ഒരു കാര്യം കൂടി പ്രസ്താവിക്കേണ്ടതുണ്ട്. ചീഫ് ജസ്റ്റീസ് ചാറ്റ് ഫീൽഡിന്റെ കൂടെ സഹജഡ്ജിമാരായത് ചങ്ങനാശ്ശേരി പരമേശ്വരൻ പിള്ളയും ജോസഫ് തളിയത്തുമായിരുന്നു. പപ്പുപിള്ള ഇതിനകം ഹൈക്കോടതിയിൽ നിന്നു പോയിരുന്നു. നായർ സർവ്വീസ് സൊസൈറ്റിയുടെ പ്രസിഡണ്ടും, സാമൂഹ്യ പ്രവർത്തകനും രാഷ്ട്രീയ നേതാവും സമുദായ പരിഷ്കർത്താവും മറ്റുമായ പ്രഗല്ഭ അഭിഭാഷകനായ ചങ്ങനാശ്ശേരിയെ ഹൈക്കോടതി ജഡ്ജിയായി നിയമിച്ചിരുന്നു. ഇദ്ദേഹം മലയാള മനോരമ പത്രാധിപർ കെ. സി. മാമ്മൻ മാപ്പിളയുടെ ആത്മാർത്ഥ സുഹൃത്തായിരുന്നു. വട്ടിപ്പണക്കേസ് പുനര് വാദം ചങ്ങനാശ്ശേരിയും കൂടി ഇരുന്നാണ് കേട്ടത്. മാമ്മൻ മാപ്പിളയുടെ സ്വാധീനം കൊണ്ടാണ് ചങ്ങനാശ്ശേരി വട്ടിപ്പണക്കേസ് വിധിയിൽ ചാറ്റ് ഫീൽഡിനോട് യോജിച്ച് വിധിച്ചതെന്ന് അക്കാലത്ത് ജനസംസാരമുണ്ടായിരുന്നു. ഈ കാര്യവും മലങ്കര സഭാചരിത്ര ഗ്രന്ഥങ്ങളിൽ ആരും രേഖപ്പെടുത്തിയതായി കണ്ടിട്ടില്ല. എന്നാൽ മന്നത്തു പത്മനാഭൻ ഈ കാര്യം ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള അസാമാന്യ വിരുതനായിരുന്നു. ദിവാൻ എം. ഇ. വാട്സിനെ സ്വാധീനിച്ചാണ് അദ്ദേഹം ഹൈക്കോടതി ജഡ്ജി കസേരയിൽ കയറി കൂടിയതെന്ന് മന്നത്തു പത്മനാഭൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. ചങ്ങനാശ്ശേരിയുടെ ജീവചരിത്രത്തിന് മന്നത്തു പത്മനാഭൻ എഴുതിയ ലഘുനിരൂപണത്തിലാണ് മന്നം ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുള്ളത്. ആ ഭാഗം സംഗ്രഹിച്ചു ചേർക്കുന്നു: "വാട്സ് ക്രിസ്ത്യാനിയായതുകൊണ്ട് ദിവാൻജിയായി നിയമിച്ചതു ശരിയായില്ലെന്ന് ഒരു വാദവും കൊണ്ട് ചിലർ മുമ്പോട്ടുവന്നു. സ്വന്തം കാര്യം സാധിക്കാൻ കരുതലും ദീർഘദൃഷ്ടിയുമുള്ള ചങ്ങനാശ്ശേരി പരമേശ്വരൻ പിള്ള ഈ സന്ദർഭത്തെ വേണ്ടവണ്ണം ഉപയോഗപ്പെടുത്താൻ തീരുമാനിച്ചു. ... അധികാരമുള്ള ദിവാൻജി തിരുവിതാംകൂറിൽ വരുമ്പോൾ എതിർപ്പുകളൊക്കെ പമ്പ

കടക്കുമെന്നും എല്ലാവരും ക്രമേണ അദ്ദേഹത്തിന്റെ പിന്നാലെ കൂടുമെന്നും ഈ സന്ദർഭം വേണ്ടവണ്ണം വിനിയോഗിച്ചാൽ വാട്സ് തന്റെ കൈയിലാകുമെന്നും കാണാനുള്ള കണ്ണ് അദ്ദേഹത്തിനുണ്ടായിരുന്നു. കുറച്ചാളുകളെ ചേർത്ത് വാട്സിന്റെ സ്വീകരണത്തിന് അദ്ദേഹം ഒരു കമ്മറ്റി ഉണ്ടാക്കി. പതിവുപോലെ അദ്ദേഹം തന്നെ അതിന്റെ അദ്ധ്യക്ഷനുമായി. ദിവാൻ വന്നു. ടൗൺഹാളിൽ വെച്ച് ഗംഭീര സ്വീകരണം നൽകി. മുൻപന്തിയിൽ ചങ്ങനാശ്ശേരി നിന്നു. സ്വീകരണം കൊണ്ട് വാട്സ് സംതൃപ്തനായി. ഇതിന് മുൻകൈയെടുത്ത ചങ്ങനാശ്ശേരിയോട് വാട്സിന് വലിയ മതിപ്പായി. മഹാമനസ്കനായ വാട്സ് ചങ്ങനാശ്ശേരി ആഗ്രഹിച്ചതിലും കവിഞ്ഞ ഒരു ഉദ്യോഗം തന്നെ കൊടുക്കാൻ തീരുമാനിച്ചു. പ്രതിബന്ധങ്ങളെല്ലാം ധീരനായ വാട്സ് തരണം ചെയ്ത് തന്റെ നിർബന്ധം ഒന്നുകൊണ്ടു മാത്രം ചങ്ങനാശ്ശേരിയെ ഹൈക്കോടതി ബഞ്ചിൽ അവരോധിച്ചു (*മന്നത്തിന്റെ സമ്പൂർണ്ണ കൃതികൾ,* പേജ് 652–653).

വട്ടിപ്പണക്കേസ് പുനര് ചാറ്റ് ഫീൽഡ്, ചങ്ങനാശ്ശേരി, തളിയത്ത് എന്നിവർ ചേർന്നുള്ള ഫുൾബഞ്ച് വട്ടശ്ശേരിൽ തിരുമേനിക്ക് ഗുണമായി ഫൈനൽ വിധി ഉണ്ടായപ്പോൾ മലയാള മനോരമ ഒരു മുഖപ്രസംഗം എഴുതിയിരുന്നു. അതിൽ വിധിച്ച ജഡ്ജിമാരെ ശ്ലാഘിച്ച് എഴുതിയ കൂട്ടത്തിൽ ചങ്ങനാശ്ശേരിയേയും. ഇതിനെക്കുറിച്ച് മന്നത്തിന്റെ അഭിപ്രായം ശ്രദ്ധേയമാണ് (പേജ് 654):

“മലയാള മനോരമ പ്രസിദ്ധീകരിച്ച മുഖപ്രസംഗം ഉദ്ധരിച്ചതിൽ എന്നെപ്പോലെ പലരും അത്ഭുതപ്പെട്ടുവെന്നുള്ളതും തീർച്ചയാണ്. വട്ടിപ്പണക്കേസിൽ മനോരമയ്ക്കുള്ള സ്ഥാനം എന്തായിരുന്നു എന്നറിയാതെ ഗ്രന്ഥകാരൻ അതുദ്ധരിച്ചതായിരിക്കയില്ല. അതിന്റെ ചരിത്രം അറിയാത്തവരെ വഴിതെറ്റിക്കാൻ മാത്രമാണത്. വട്ടിപ്പണക്കേസിലെ ബാവായ്ക്കെതിരായ സാക്ഷാൽ കക്ഷി മനോരമയാണ്. ആദ്യം മനോരമയ്ക്കെതിരായി വിധിച്ച ചീഫ് ജസ്റ്റീസ് വീരരാഘവ അയ്യങ്കാരെ മുക്തകണ്ഡം അധിക്ഷേപിച്ച മനോരമ തന്നെയാണ് ഹൈക്കോടതിയിൽ നിന്നും കാണാതെപോയ കേസ് പുനരു കൊടുക്കാൻ അവർക്കു വിശ്വാസമുള്ള ജഡ്ജിമാർ വരുന്നതുവരെ കാത്തിരുന്നതും അവർക്കനുകൂലമായ വിധി മാറിവന്നപ്പോൾ അങ്ങിനെ വിധിച്ച ജഡ്ജിമാരെ പ്രശംസിച്ചതും. വീരരാഘവ അയ്യങ്കാരുടെ വിധിയോ, ചങ്ങനാശ്ശേരി മുതൽപ്പേരുടെ വിധിയോ ന്യായമായിട്ടുള്ളതെന്നു പറയാൻ പിന്നൊരു സന്ദർഭമോ അധികാരമുള്ള ജഡ്ജിയോ ഉണ്ടായിട്ടില്ലാത്തതുകൊണ്ട് വട്ടിപ്പണക്കേസിനെ അടിസ്ഥാനമാക്കി ചങ്ങനാശ്ശേരിയുടെ ന്യായബോധത്തേയും, ബുദ്ധിശക്തിയേയും നിർണ്ണയിക്കാൻ വായനക്കാർക്കു സാധിക്കുന്നതല്ല. ഉൽക്കർഷേച്ഛുവായ ചങ്ങനാശ്ശേരി പാവപ്പെട്ട ബാവായുടെ ന്യായവാദത്തെ സ്ഥാപിക്കുന്നതിനേക്കാൾ

ഇഷ്ടപ്പെടുന്നത് കക്ഷിപ്രാബല്യവും മനോരമയുടെ പിന്തുണയുമുള്ള എതിർകക്ഷികളുടെ ന്യായവാദത്തെ സ്ഥാപിക്കുന്നതിനായിരിക്കും എന്ന് ചങ്ങനാശ്ശേരിയെ അറിയുന്ന പലർക്കും എന്നെപ്പോലെ മനോരമയ്ക്കും അറിയാമായിരുന്നു. തോറ്റു മണ്ണിനടിയിൽ പോയ മനോരമ ജയിച്ചു സ്വർഗ്ഗത്തിലേയ്ക്കുയരുമ്പോൾ അതിനു കാരണക്കാരായവരെപ്പറ്റി സ്തുതിക്കുന്നതിൽ എന്തു മാഹാത്മ്യം ആണുള്ളത്. അതിൽ നേരിന്റെ കണിക തന്നെ ഉണ്ടായിരുന്നില്ലെന്നു വരാം. ആഹ്ലാദത്തിന്റെ ആധിക്യം കൊണ്ട് അതൊരു ഭ്രാന്തായി പരിണമിക്കും. അതിനെ ആരും കാര്യമായി കണക്കാക്കുകയോ തെളിവിന്നായി ഉദ്ധരിക്കുകയോ ചെയ്യാറില്ല. ..."

മന്നത്തു പത്മനാഭന്റെ നിരൂപണത്തിൽ നിന്ന് ഒന്നു രണ്ട് കാര്യങ്ങൾ വെളിവാകുന്നുണ്ട്. ചങ്ങനാശ്ശേരിയുടെ തനിനിറം, അദ്ദേഹത്തിന് മനോരമയോടും മാമ്മൻ മാപ്പിളയോടുമുള്ള അടുപ്പവും കരുതലും. കൂടുതൽ ഒന്നും വിശദീകരിക്കേണ്ട ആവശ്യമില്ലല്ലോ.

മലങ്കര സഭാചരിത്രം അതിദീർഘമായി എഴുതിയ പാറേട്ട്, ചാറ്റ് ഫീൽഡ് - ജോൺ വക്കീൽ സൗഹൃദത്തെപ്പറ്റിയോ, ചങ്ങനാശ്ശേരി - മനോരമ ബന്ധത്തെപ്പറ്റിയോ ഒരു സൂചന പോലും നൽകിയിട്ടില്ല. മറ്റു സഭാചരിത്രങ്ങളിലും ഈ ഉപകഥയെക്കുറിച്ച് പരാമർശിച്ചു കണ്ടിട്ടില്ല. ഈ നഷ്ടപ്പെട്ടുപോയ കണ്ണി വിളക്കിച്ചേർക്കാൻ ശ്രമിക്കുകയാണ്. ഇതു പലർക്കും രുചിക്കുമോ എന്ന് സംശയമുണ്ട്. ചരിത്രം സത്യമായിരിക്കണം, അതിൽ ഒരു വിഭാഗത്തിന്റെ തൃപ്തിക്കും അതൃപ്തിക്കും സ്ഥാനമില്ലല്ലോ.

# 24

# ആനക്കൊമ്പിൽ തീർത്ത അംശവടി

**ലൗ**കികാധികാരം സമ്മതിച്ച് മാർ ദീവന്നാസ്യോസ് ഉടമ്പടി കൊടുക്കാതിരുന്നാൽ ഉണ്ടാക്കാനിടയുള്ള ഭവിഷ്യത്തുകൾ സൂചിപ്പിച്ച് ഇ. എം. ഫിലിപ്പ് 1911 മാർച്ച് 3 ന് ഇ. ജെ. ജോണിന് ഇംഗ്ലീഷിൽ എഴുതി അയച്ച കത്തിൽ ആനക്കൊമ്പു വടിയെക്കുറിച്ച് പറയുന്നുണ്ട്. "നിങ്ങളുടെ ആനക്കൊമ്പുവടിയും, പരുമല നിന്ന് ഒരു വലിയ സംഖ്യയും കൊടുത്താൽ അതു നടക്കുമെന്നാണ് എനിക്ക് തോന്നുന്നതെന്നാണ്" ഫിലിപ്പ് എഴുതിയിരിക്കുന്നത്. അതിൽ പറയുന്ന ആനക്കൊമ്പുവടി, ദന്തനിർമ്മിതമായ അംശവടിയെ ഉദ്ദേശിച്ചാണ്.

ഇ. ജെ. ജോൺ വക്കീൽ നിർലോപം ദാനധർമ്മങ്ങൾ ചെയ്യുന്ന മഹാശയനായിരുന്നു. പിതാർജ്ജിതമായ സ്വത്തിനു പുറമെ അഭിഭാഷകവൃത്തിയിൽ നിന്ന് അദ്ദേഹം കണക്കറ്റ് പണം സമ്പാദിച്ചു. വ്യവഹാരികൾ ജോൺ വക്കീലിനെ അവരുടെ ഭാഗം അഭിഭാഷകനായി കിട്ടാൻ മത്സരിച്ചു. ദുർഘടം പിടിച്ച കേസുകൾ വാദിച്ച് ജയിച്ച് കഴിയുമ്പോൾ വക്കീലിന് എന്താണ് സമ്മാനം കൊടുക്കേണ്ടതെന്നായിരിക്കും കക്ഷികളുടെ ചിന്ത. അവർ വാരിക്കോരി കൊടുത്തു. പി. സി. കോരുത് എഴുതിയിരിക്കുന്നത് "അദ്ദേഹം മികച്ച നിയമജ്ഞനായിരുന്നു. ആ വിഷയത്തിൽ ഇ. ജെ. ജോൺ ഒരു വ്യക്തിയായിരുന്നില്ല. ഒരു മഹത്തായ സ്ഥാപനം തന്നെയായിരുന്നു" എന്നാണ്. കോരുത് തുടർന്ന് എഴുതുന്നു: "ഒരു കോടതിയിൽ കൂടുന്നിടത്തോളം കക്ഷികളെക്കൊണ്ട് ആ നിയമകോവിദന്റെ ആഫീസ് നിബിഡമാകാത്ത ദിവസങ്ങൾ ചുരുക്കമായിരുന്നു. അന്നത്തെ തിരുവിതാംകൂർ ഹൈക്കോടതിയിലെ അഞ്ചു ജഡ്ജിമാർക്കും കൂടി കിട്ടുന്ന ശമ്പളം ഒരുമിച്ചുകൂട്ടിയാൽ, അദ്ദേഹത്തിന്റെ പ്രതിമാസാദായത്തോളമാകുമായിരുന്നില്ലെന്നു കേട്ടിട്ടുണ്ട്. അങ്ങിനെയൊരു സർവ്വസമ്മതനായ അഭിഭാഷകപ്രവരനായിരുന്നു ജോൺ വക്കീൽ. ചില വക്കീലന്മാരെപ്പോലെ അദ്ദേഹം ഫീസിനു കക്ഷികളെ അലട്ടുകയില്ലായിരുന്നു. പ്രത്യുത ഫീസ് വാങ്ങിക്കുന്നതിനു വേണ്ടി കക്ഷികൾ അദ്ദേഹത്തെ അലട്ടുകയായിരുന്നു ചെയ്തിരുന്നത്."

മാർ അബ്ദള്ളാ ആവശ്യപ്പെട്ട പ്രകാരമാണ് ജോൺ വക്കീൽ ആനക്കൊമ്പു കൊണ്ടുള്ള അംശവടി അദ്ദേഹത്തിന് സമ്മാനമായി കൊടുക്കാമെന്ന് സമ്മതിച്ചത്. പാത്രിയർക്കീസ് തിരുവനന്തപുരത്ത് വന്നപ്പോഴുണ്ടായ

ഉത്സാഹതിമിർപ്പിൽ ബാവാ ചോദിച്ചപ്പോൾ കൊടുക്കാമെന്ന് ജോൺ വക്കീൽ ഏൽക്കുകയായിരുന്നു. ആ വന്ദ്യദേഹത്തിന്റെ സാക്ഷാൽ തനിനിറം അന്ന് മനസ്സിലായിരുന്നില്ല. എന്നാലും ജോൺ വക്കീൽ വാക്കു പാലിച്ചു.

പത്രോസ് പാത്രിയർക്കീസ് വന്നകാലത്ത് ഇ. ജെ. ജോൺ 12 വയസ്സു മാത്രം പ്രായമുള്ള ബാലനായിരുന്നു. അതുകൊണ്ട് അന്ത്യോഖ്യാ പാത്രിയർക്കീസിനെ അകലെനിന്നു കാണാനും പ്രസംഗം കേൾക്കാനുമേ തരപ്പെട്ടിരിക്കയുള്ളൂ. അബ്ദള്ളാ പാത്രിയർക്കീസ് വന്നപ്പോൾ ജോൺ വക്കീൽ തിരുവനന്തപുരത്ത് വക്കീലായി പ്രാക്ടീസ് തുടങ്ങി പണം ധാരാളം സമ്പാദിക്കുന്ന കാലമായിരുന്നു. പാത്രിയർക്കീസിനെ തിരുവനന്തപുരത്ത് സ്വീകരണം നൽകാനും മറ്റും മുന്നിട്ട് നിന്ന് പണം ചിലവു ചെയ്തതും അദ്ദേഹമായിരുന്നു. പാത്രിയർക്കീസ് മലങ്കര വന്ന പുതുമോടിയിൽ ആനക്കൊമ്പു അംശവടി വേണമെന്നു പറഞ്ഞപ്പോൾ പണിയിച്ചു തരാം എന്ന് സമ്മതിച്ചുപോയതാണ്.

സമ്മാനങ്ങൾ ചോദിച്ചുവാങ്ങാൻ ബഹുകേമനായിരുന്നു അബ്ദള്ളാ പാത്രിയർക്കീസ്. പണവും വിലപിടിച്ച മനോഹര വസ്തുക്കളും കണ്ടാൽ അത് സ്വന്തമാക്കണമെന്ന ചപല മനസ്ഥിതിക്കാരനായിരുന്നു അദ്ദേഹം എന്നതിന് രേഖകൾ വേണ്ടുവോളം സൃഷ്ടിച്ചാണ് അദ്ദേഹം മടങ്ങിപ്പോയത്. അദ്ദേഹം ഗ്രീഗോറിയോസ് മെത്രാനായി പത്രോസ് പാത്രിയർക്കീസിന്റെ കൂടെ മലങ്കര വന്നപ്പോഴും ദ്രവ്യാഗ്രഹം കണക്കറ്റ് പ്രദർശിപ്പിച്ചിരുന്നു. ആ ഭാഗത്തേക്ക് ഇപ്പോൾ കടക്കുന്നില്ല. പാത്രിയർക്കീസായി ഇന്ത്യയിലേക്ക് വരുന്ന വഴി ലണ്ടനിൽ പോയിരുന്നു. ബ്രിട്ടീഷ് ചക്രവർത്തിയേയും, രാജകുടുംബാംഗങ്ങളേയും സന്ദർശിച്ചു. ഇതിനിടയിൽ സോലസ്ബറിയിലെ ബിഷപ്പിന്റെ കൊട്ടാരത്തിൽ താമസിച്ച് ചില പരാധീനതകൾ പണം പിരിക്കാൻ ശ്രമവും നടത്തി. ഇല്ലാത്ത സംഭവങ്ങൾ നടന്നു എന്നു നുണ കാച്ചിവിട്ട് പണപ്പിരിവ് നടത്തി എന്നു പിന്നീട് അന്വേഷണത്തിൽ തെളിഞ്ഞു. കുർദ്ദികളുടെ ആക്രമണം മൂലം അനാഥരായ രണ്ടായിരം കുഞ്ഞുങ്ങളേയും, ക്ഷാമത്താൽ വലയുന്ന ഇരുപതിനായിരം ജനങ്ങളേയും, താൻ തീറ്റിപ്പോറ്റുന്നു എന്നാണ് തട്ടിവിട്ടത്. അബ്ദള്ളാ പാത്രിയർക്കീസ് മലങ്കരയിൽ ആയിരുന്നപ്പോൾ മേൽപ്പറഞ്ഞ ദുരിതത്തെപ്പറ്റിയോ, ദുരിതം അനുഭവിക്കുന്നവരെ സഹായിക്കുന്നുവെന്നോ ഒരക്ഷരം മിണ്ടിയിട്ടില്ല. 1908 –ൽ പാത്രിയർക്കീസ് പറയുന്ന കുർദ്ദി ആക്രമണത്തെപ്പറ്റിയും മർദ്ദീൻ പ്രദേശത്തെ ഭയങ്കര ക്ഷാമത്തെപ്പറ്റിയും രേഖകൾ പരിശോധിച്ചു വിവരങ്ങൾ തരണമെന്ന് എൻസൈക്ലോപ്പീഡിയാ ബ്രിട്ടാനിക്കാക്കാരോട് പാറേട്ട് ആവശ്യപ്പെടുക ഉണ്ടായി. അങ്ങിനെ ഒരു അത്യാഹിതം സംഭവിച്ചതായി രേഖ ഒന്നും കാണുന്നില്ലെന്നാണ് മറുപടി കിട്ടിയത്. ദരിദ്ര

സഭയായ ശീമയിലെ യാക്കോബായസഭ രണ്ടായിരം കുഞ്ഞുങ്ങളേയും ഇരുപതിനായിരം ജനങ്ങളേയും സംരക്ഷിച്ചുവരുന്നു എന്നു കേട്ടാൽ വിവരമുള്ളവർ ചിരിച്ചുപോകും. പാത്രിയർക്കീസാണെങ്കിലും ഇത്ര കടുത്ത നുണ പറയാൻ പാടുണ്ടോ? ശീമയിൽ നിന്ന് അബ്ദള്ളാ പാത്രിയർക്കീസിനുശേഷം പല മെത്രാന്മാരും, റമ്പാൻമാരും മലങ്കരയിൽ വന്നിട്ടുണ്ട്. അവരാരും അബ്ദള്ളാ പാത്രിയർക്കീസിന്റെ രണ്ടായിരം കുഞ്ഞുങ്ങളുടെയും, ഇരുപതിനായിരം ജനങ്ങളുടെയും കഥ പറഞ്ഞു കേട്ടിട്ടില്ല. സോലസ്ബറി ബിഷപ്പിലൂടെ കൈനനയാതെ മീൻപിടിക്കാൻ ചെയ്ത ശ്രമമായിരുന്നു പാത്രിയർക്കീസിന്റേതെന്ന് അങ്ങിനെ തെളിഞ്ഞു. പാറേട്ട് പറയുന്നു "നമ്മുടെ ചരിത്രസംഭവവുമായി നേരിട്ടു ബന്ധം ഒന്നും ഇല്ലെങ്കിലും, ആളിന്റെ വൈശിഷ്ട്യവും, സ്വഭാവരീതിയും മനസ്സിലാക്കാൻ സഹായിക്കുമെന്നുള്ളതുകൊണ്ട് ഇത്രയും പ്രസ്താവിച്ചതാണ്" (മ. ന. വാല്യം 4, പേജ് 181).

അബ്ദള്ളാ പാത്രിയർക്കീസ് മലങ്കരയിൽ ആദ്യമായി കാലുകുത്തിയത് കുന്നംകുളത്തായിരുന്നുവല്ലോ. അവിടത്തെ കുറച്ചുദിവസത്തെ താമസക്കാലത്തു തന്നെ തന്റെ ദ്രവ്യാഗ്രഹം പ്രകടിപ്പിച്ചു. ഡോക്ടർ ക്ലോഡിയസ്സ് ബുക്കാനൻ സമ്മാനിച്ച വിലപിടിച്ച ഒരു സ്വർണ്ണമെഡൽ ആർത്താറ്റ് പള്ളിയിൽ സൂക്ഷിച്ചിരുന്നു. പത്താക്ക് എന്നാണ് അതിനു പേർ പറയാറ്. മെഡൽ എന്നു വെച്ചാൽ ചെറുതൊന്നുമല്ല ആറേമുക്കാൽ ഇഞ്ച് ചുറ്റളവും ആറ് രൂപാ തൂക്കം (എട്ടേമുക്കാൽ പവൻ) ഘനവുമുണ്ട് മെഡലിന്. മെഡലിന്റെ ഇരുവശവും ചിത്രങ്ങൾ ആലേഖനം ചെയ്തിട്ടുണ്ട്. ചില എഴുത്തുകളും ജർമ്മൻ ഭാഷയിൽ അതിന്മേലുണ്ട്. ഒരു വിലപിടിച്ച പുരാവസ്തുവായിട്ടാണ് ആ മെഡൽ കണക്കാക്കിവരുന്നത്. അബ്ദള്ളാ പാത്രിയർക്കീസ് അതു കാണണമെന്നു പറഞ്ഞ് വാങ്ങി തിരിച്ചുകൊടുക്കാതെ സ്ഥലം വിട്ടു. പള്ളിക്കാർ ആകെ പരിഭ്രാന്തരായി. ഗംഭീരമായി കെട്ടി എഴുന്നള്ളിച്ചു കൊണ്ടുവന്ന സഭയുടെ തലവനെന്നു പറയുന്ന പാത്രിയർക്കീസ് ഈ നാലാംതരം പണി ചെയ്തതിൽ ഇടവകക്കാർ ക്ഷോഭിച്ചുവശായി. ഒടുവിൽ ആ അത്യുന്നത മഹാപുരോഹിതന് വക്കീൽ നോട്ടീസ് അയക്കേണ്ട ഗതികേടിൽ കുന്നംകുളം നസ്രാണികൾ ചെന്നെത്തി. എന്തൊരു നാണക്കേടാണ് ഇതെന്ന് വായനക്കാരുടെ ആലോചനക്ക് വിട്ടുതരുന്നു. ക്ലിപ്ത ദിവസത്തിനകം സ്വർണ്ണമെഡൽ തിരിച്ചുതരാത്തപക്ഷം സിവിലായും, ക്രിമിനലായും, വ്യവഹാരം ബോധിപ്പിക്കുന്നതാണെന്നും, അതിനാൽ വരുന്ന സകല കഷ്ടനഷ്ടങ്ങൾക്കും, ഈ നോട്ടീസ് ചിലവിനും നിങ്ങളും സ്വത്തുക്കളും ഒരുപോലെ ഉത്തരവാദിയാകുന്നതാണെന്നും കോടതിഭാഷയിൽ രജിസ്റ്റർ നോട്ടീസ് അയച്ചു. കരിങ്ങാശ്രപള്ളിയിൽ വെച്ചാണ് പാത്രിയർക്കീസ് രജിസ്റ്റർ നോട്ടീസ് കൈപ്പറ്റിയത്. മെഡൽ

തിരിച്ചുകൊടുക്കുകയാണ് ഉത്തമമെന്ന് ഇതിനിടെ ചിലർ ഉപദേശിച്ചു. ചുരുക്കിപ്പറഞ്ഞാൽ മതിയല്ലോ ഇളിഭ്യനായി അദ്ദേഹം മെഡൽ തിരിച്ച് ഏല്പിച്ചു. പ്രസ്തുത മെഡൽ ആർത്താറ്റ് – കുന്നംകുളം മഹാഇടവകയുടെ മേൽപ്പട്ടിൽ ഇപ്പോഴും ഭദ്രമായിരിക്കുന്നു.

പാത്രിയർക്കീസിന്റെ 'സ്വഭാവവിശേഷം' ഇതിൽ നിന്ന് ഏതാണ്ട് ഊഹിക്കാവുന്നതാണല്ലോ. അബ്ദുള്ളാ പാത്രിയർക്കീസ് മാത്രമല്ല, ശീമയിൽ നിന്നു വരുന്ന മിക്കവാറും എല്ലാ ബാവാമാരുടെയും ഗതി ഇതു തന്നെയായിരുന്നു. പരമദരിദ്രമായ രാജ്യത്തുനിന്നു വരുന്ന ശോഷിച്ച അന്ത്യോഖ്യൻ സഭയുടെ ശീമബാവാമാർ മലങ്കരസഭയിലെ സമ്പത്തും പുഷ്ടിയും കാണുമ്പോൾ കൈയ്യിട്ടു വാരുന്നതിനെ കുറ്റപ്പെടുത്താമോ? മനുഷ്യസഹജമായ ബലഹീനത എന്നു കരുതിയാൽ മതി. പത്രോസ് പാത്രിയർക്കീസ് വന്ന് പുതുപ്പള്ളിയിലെ സ്വർണ്ണക്കുരിശ് കൊണ്ടുപോകാൻ ഒരു വിഫലശ്രമം നടത്തിയത് പാറേട്ട് എഴുതിയ *പുതുപ്പള്ളി പള്ളി ചരിത്ര*ത്തിലുണ്ട്. അത് സംഗ്രഹിച്ചു ചേർക്കുന്നു (പേജ് 179):

'പത്രോസ് തൃതീയൻ വന്നാൽ പൊൻകുരിശിൽ കണ്ണുവെക്കും എന്നുണ്ടായിരുന്ന ഭയം അടിസ്ഥാനരഹിതമല്ലായിരുന്നു. പള്ളിനാടകശാലയുടെ മേൽതട്ടിൽ സുഖമായി രണ്ടുനാലു ദിവസം താമസിച്ചുകഴിഞ്ഞപ്പോൾ "നിങ്ങൾക്കു പൊൻകുരിശും മറ്റുമുണ്ടല്ലോ. വിലപിടിച്ച ആ സാധനങ്ങൾ കൊണ്ടുവരണം. നാം കണ്ടു സന്തോഷിക്കട്ടെ" എന്നു ചുമതലക്കാരെ വിളിച്ച് സസന്തോഷം പറഞ്ഞു. പ്രതീക്ഷിച്ചതുപോലെ തന്നെ ഉണ്ടായല്ലോ എന്നോർത്ത് അവർ പരസ്പരം നോക്കി. പാത്രിയർക്കീസ് അക്ഷമനായി. 'എന്താ അനങ്ങാതെ നിൽക്കുന്നത് വേഗത്തിൽ കൊണ്ടുവരണം. നമുക്ക് അവ കണ്ട് ആനന്ദിക്കണം' എന്ന് അല്പം ഗൗരവത്തിൽ കല്പിച്ചു."

ഒടുവിൽ മനസ്സില്ലാമനസ്സോടെ ശങ്കിച്ച് പള്ളിക്കാർ സ്വർണ്ണക്കുരിശ് തിരുമുമ്പിൽ കൊണ്ടുവന്നു വെച്ചു (പേജ് 161): "........... കുരിശ് കൊണ്ടുവന്നു. പാത്രിയർക്കീസ് വളരെ സന്തോഷിച്ചു. സന്തോഷാധിക്യത്താൽ മതിമറന്നുപോയി എന്നാണു പറയേണ്ടത്. "കുരിശ് വളരെ ഭംഗിയായിരിക്കുന്നു. അതു നമ്മുടെ കർത്താവിന്റെ കബറുങ്കൽ നമുക്കുള്ള ത്രോണോസിനെ അലങ്കരിക്കാൻ ചേർന്നതാണ്" എന്നു തുറന്നുപറഞ്ഞു. അവിടെ കൂടിനിന്നവർ പരിഭ്രാന്തരായി. ഭയപ്പെട്ടതുപോലെ സംഭവിച്ചല്ലോ എന്ന് അവർ പരസ്പരം മുഖത്തു നോക്കി നാവനക്കാതെ പറഞ്ഞു. ....... അസാധാരണ ശാന്തപ്രകൃതിക്കാരനായ ....... ചെറിയാൻ മാത്തു എന്ന ദേഹത്തെ പാത്രിയർക്കീസിന്റെ പ്രസ്താവന കലശലായി ക്ഷോഭിപ്പിച്ചു കലികൊള്ളിച്ചു എന്നു തന്നെ പറയുന്നതിൽ തെറ്റില്ല. അദ്ദേഹം മുമ്പോട്ടു കുരിശു വച്ചിരുന്ന മേശയുടെ സമീപത്തേക്ക് പെട്ടെന്ന് അടുത്തു. അരയിൽ

ചുറ്റിയിരുന്ന കവണി അഴിച്ചെടുത്ത് അതു കൂട്ടി കുരിശിൽ പിടിച്ച് എടുത്തു. രണ്ടുനിമിഷം കൊണ്ടുകഴിഞ്ഞു. ആ പ്രക്രിയ. കുരിശ് എടുത്ത് കൊണ്ടു പോകാൻ അദ്ദേഹത്തിനു സ്വൽപ്പം ബുദ്ധിമുട്ടുണ്ടായേക്കുമെന്നു സംശയിച്ച രണ്ടുമൂന്നു ചെറുപ്പക്കാർ സഹായിച്ചു. അപ്രതീക്ഷിതമായ ആ നീക്കം പത്രോസ് തൃതീയനെ പരുങ്ങലിലാക്കി. 'അരുത്, കുരിശ് അവിടെ വെയ്ക്കു, അവിടെ ഇരിക്കട്ടെ" എന്ന് അറബിയിൽ തുടങ്ങി, സുറിയാനിയിൽ പറഞ്ഞ് ഒരു കത്തനാർ പരിഭാഷ ചെയ്തു വന്നപ്പോഴേയ്ക്കും ചെറിയാൻ മാത്തുവും മറ്റും കുരിശുമായി നാടകശാലയുടെ വളഞ്ഞപടി ഇറങ്ങിക്കഴിഞ്ഞു."

ശീമ മഹാപുരോഹിതന്മാരുടെ ദ്രവ്യാഗ്രഹം സൂചിപ്പിക്കാൻ ഒന്നു രണ്ട് ഉദാഹരണങ്ങൾ പറഞ്ഞെന്നു മാത്രം. പഴയകാല ചരിത്രങ്ങൾ നോക്കിയാൽ ഒരു പുസ്തകം തന്നെ എഴുതാൻ മാത്രമുണ്ട് അവരുടെ വിക്രിയകൾ. ആ ഭാഗമെല്ലാം വിടുന്നു. ഇത്രയ്ക്ക് പണക്കൊതിയന്മാരായ ശീമ ബാവാമാരിൽ പെട്ട അബ്ദള്ളാ പാത്രിയർക്കീസ് ആനക്കൊമ്പ് അംശവടി ആവശ്യപ്പെട്ടതു 'നനഞ്ഞേടം കുഴിക്കുന്ന' വേലയായി കണക്കാക്കിയാൽ മതി. സാധുപ്രകൃതവും, അങ്ങേഅറ്റത്തെ സഭാസ്നേഹവുമുള്ള സമ്പന്നനായ ജോൺ വക്കീലിനെ പരിചയപ്പെട്ടപ്പോൾ കിട്ടുന്നതു പോരട്ടെ എന്നു കരുതിക്കാണും. ആളുടെ പ്രകൃതം കണ്ട് ആനക്കൊമ്പ് അംശവടി സമ്മാനമായി ചോദിച്ചാൽ കിട്ടിയേക്കുമെന്ന് പാത്രിയർക്കീസ് ബാവാ കണക്കു കൂട്ടി. തക്കം വന്നപ്പോൾ ജോൺ വക്കീലിനോട് ചോദിക്കുകയും ചെയ്തു.

ഇതിനെക്കുറിച്ച് ജോൺ വക്കീലിന്റെ വാക്കുകൾ തന്നെ നമുക്ക് ശ്രദ്ധിക്കാം. വട്ടിപ്പണക്കേസ് ചീഫിൽ അദ്ദേഹം ഇങ്ങനെ മൊഴി കൊടുത്തതായി കാണുന്നു. 1092 ഇടവം 29-ാം തീയതിയിലെ മൊഴിയിൽ നിന്ന്:

"അബ്ദള്ളാ പാത്രിയർക്കീസ് തിരുവനന്തപുരത്തു വന്നപ്പോൾ അദ്ദേഹം നക്ഷത്രബംഗ്ലാവിൽ ആണ് താമസിച്ചത്. അവിടെ താമസിക്കുന്നതിന് അനുവാദം കിട്ടുന്നതിനായി ഞാൻ മഹാരാജാവു തിരുമേനിയെ പോയി കണ്ടു. അദ്ദേഹം ഇവിടെ വന്നസമയം എതിരേൽക്കുക ഉണ്ടായിട്ടുണ്ട്. അതിലേക്കു പ്രധാന ഭാരവാഹിത്വം വഹിച്ചതു ഞാനാണ്. അബ്ദള്ളാ ഇവിടെ വന്നിരുന്ന സമയം അദ്ദേഹം എന്നോട് ഒരു അംശവടി ഉണ്ടാക്കിക്കൊടുക്കണമെന്ന് പറഞ്ഞു. അങ്ങനെ ഞാൻ ഉണ്ടാക്കിക്കൊടുത്തു. അതിലേക്ക് 300 രൂപയോളം ചെലവായിട്ടുണ്ട്. അതു ഞാൻ അദ്ദേഹത്തിന് കൊടുത്തത് ഒന്നാം പ്രതിയുടെ (വട്ടശ്ശേരിൽ തിരുമേനിയുടെ) മുടക്കിനു ശേഷമാണ്. ബാവായിക്കു തിരുവനന്തപുരം പള്ളി എടവകയിൽ നിന്നു കൈമുത്തു കൊടുത്തിട്ടുണ്ട്. ആ പണം തിരുവനന്തപുരം

പള്ളി എടവകക്കാർ പിരിച്ചെടുത്തു പള്ളിവകയായി ബാവായിക്കു കൊടുത്തതാണ്. അങ്ങിനെ ബാവായ്ക്കു കൊടുത്തതു 150 രൂപയാണെന്നാണ് അറിവ്. ഇതിൽ 100 രൂപാ ഞാൻ കൊടുത്തതാണ്.”

ചീഫിൽ പറഞ്ഞ അംശവടിയെക്കുറിച്ച് പ്രതിഭാഗം വക്കീൽ ജോൺ വക്കീലിനെ വിശദമായി ക്രോസ് വിസ്താരം ചെയ്യുന്നുണ്ട്. 1092 മിഥുനം 3 ലെ വട്ടിപ്പണം മൊഴി നോക്കുക:

“ഞാൻ ബായ്ക്കു കൊടുത്തു എന്നു പറഞ്ഞ ആനക്കൊമ്പംശവടി അയച്ചുകൊടുത്തത് എറണാകുളത്തു ഫിലിപ്പു വക്കീലിനാണ്. ബാവാ അന്ന് ആലുവായിൽ ആയിരുന്നു. ആലുവായിൽ എത്തിച്ചുകൊടുക്കണമെന്ന് ഫിലിപ്പു വക്കീലിനോടാവശ്യപ്പെട്ടിരുന്നു. അംശവടി ഏതാനും കരകൗശലശാലയിൽ പണിതതാണ്. ശേഷം തട്ടാനെക്കൊണ്ട് ഇവിടെ വെച്ചു പണിയിച്ചതാണ്. ബാവായ്ക്ക് അംശവടി കൊടുക്കാമെന്നു പറഞ്ഞത് ബാവാ ഇവിടെ വന്നപ്പോഴാണ്. അതു പണിയിക്കുന്നതിന് ഉടനെ തന്നെ വേണ്ട ഏർപ്പാടു ചെയ്തോ എന്നോർക്കുന്നില്ല. മാതൃക വരച്ച് (design) എവിടെ നിന്നോ വരുത്തേണ്ടിയിരുന്നു. കരകൌശലശാലക്കാർക്ക് ഇതിന്റെ സ്വഭാവം മനസ്സിലാകാത്തതുകൊണ്ട് അതിന്റെ പടം വരച്ചു കൊടുക്കേണ്ടിയിരുന്നു. ബാവാ ആലുവായിൽ താമസിക്കുന്ന കാലത്താണ് കരകൗശലശാലയിൽ നിന്നു പണികഴിച്ചു കിട്ടിയതെന്നാണ് തോന്നുന്നത്. അതിന്റെ പണിച്ചെലവിലേക്കു കരകൌശലശാലയിൽ നിന്ന് എനിക്കു ബിൽ വന്നിരുന്നു. ആ ബിൽ ഇപ്പോൾ കൈവശം ഉണ്ടോ എന്നു നോക്കിയിട്ടില്ല.

ചോദ്യം: നിങ്ങൾക്ക് ആ ബിൽ ഉണ്ടോ എന്നു നോക്കി എടുത്തു തിങ്കളാഴ്ച ഹാജരാക്കാമോ?

Answer: It is easier for you to get a copy from the School of Arts than for me to hunt up my old papers.

ഫിലിപ്പ് അത് ആലുവായിൽ കൊണ്ടുചെന്നപ്പോൾ ബാവാ ബോംബെയ്ക്കു പോയതായറിഞ്ഞു. ബോംബെയ്ക്ക് അയച്ചുകൊടുത്തതായി ഫിലിപ്പ് എനിക്ക് എഴുതിഅയച്ചിട്ടുണ്ട്. ആ എഴുത്ത് എന്റെ കൈവശം ഉണ്ടായിരിക്കാം. നോക്കീട്ടില്ല. ബോംബെയിൽ ഡോക്ടർ പി. എം. മാത്യുവിന്റെ മേൽവിലാസത്തിലാണ് അയച്ചിട്ടുള്ളത്. വടി അവിടെ ചെന്നപ്പോഴേയ്ക്കു ബാവാ ഈജിപ്തിലേക്കു പോയതായിട്ടും അവിടെ ബാവയ്ക്കു താമസം ഉണ്ടെന്നു ഡോ. മാത്യുവിനോട് പറഞ്ഞിരുന്നതിനാൽ ഡോ. മാത്യു അംശവടി ഈജിപ്തിലേക്കു അയച്ചുകൊടുത്തതായും എന്റെ പേർക്കു ഡോക്ടർ മാത്യു എഴുതിഅയച്ചിട്ടുണ്ട്. ബാവായ്ക്ക് അവിടെ കിട്ടിയതായിട്ട് ഡോക്ടർ മാത്യു എനിക്ക് എഴുത്തയച്ചിട്ടുണ്ടോ

എന്നു നിശ്ചയമില്ല. മറുപടി രസീത് (Acknowledgement Receipt) എനിക്കു കിട്ടിയിട്ടില്ല. ഡോക്ടർ മാത്യുവിന് കിട്ടീട്ടുണ്ടോ എന്ന് എനിക്കറിഞ്ഞു കൂടാ. ഞാൻ ഡോക്ടർ മാത്യുവിനോട് ചോദിച്ചിട്ടുമില്ല. ഒന്നാം പ്രതിക്ക് (വട്ടശേരിൽ തിരുമേനിക്ക്) ആനക്കൊമ്പംശവടി ഉള്ളതായിട്ടു ഞാൻ കണ്ടിട്ടില്ല.

(Mr. E. Subramoni Iyer states that his instructions are that the ivory crozier never went beyond Bombay and that it has ultimately come into the hands of Ist defendant) Mr E. Subramoni Iyer adds that it is not admitted that the crosier was sent to Bombay.

“പാണംപടിപള്ളിക്കു ഞാൻ പോയപ്പോൾ ആനക്കൊമ്പംശവടി തീർന്നിട്ടില്ലായിരുന്നു. 86 ഇടവത്തിൽ വെക്കേഷൻ കാലത്തു ഞാൻ തിരുവനന്തപുരത്തു വന്നതിനു ശേഷമാണ് വടി പണിതീർന്നു കിട്ടിയത് എന്നാണ് എന്റെ ഓർമ്മ. 87 ചിങ്ങത്തിലെ പൊതുയോഗത്തിന്റെ തലേ ദിവസം ഞാൻ കോട്ടയത്തു എത്തിയിരിക്കണം. അപ്പോൾ ഞാൻ അംശവടി കൂടെ കൊണ്ടുപോകാഞ്ഞതു ഞാൻ അപ്പോൾ ബാവായെക്കാണുമെന്ന് ഉദ്ദേശിച്ചിട്ടില്ലായിരുന്നതു കൊണ്ടായിരിക്കണം. അന്നു പണി തീർന്നിട്ടുണ്ടെന്നു തോന്നുന്നില്ല.”

‘അംശവടി തീർന്നോ’ എന്നു ബാവാ പാണംപടിക്കൽ വെച്ചു ചോദിച്ചിട്ടുണ്ട്.

ചോദ്യം: അംശവടി നിങ്ങൾ എറണാകുളത്തേക്ക് അയച്ചതിനുശേഷം തിരിയെ നിങ്ങളുടെ കൈവശം വരികയോ 1-ാം പ്രതിക്കു കൊടുക്കുകയോ ചെയ്തിട്ടുണ്ടോ?

ഉത്തരം: ഉണ്ടായിട്ടില്ല. ഇല്ലെന്നാണ് എന്റെ ബോദ്ധ്യം.

എറണാകുളം ചീഫ് കോർട്ട് വക്കീൽ പി. വി. ഫിലിപ്പ് അവർകളെ വട്ടിപ്പണക്കേസിൽ വാദിഭാഗം 36-ാം സാക്ഷിയായി വിസ്തരിച്ചിരുന്നു. അദ്ദേഹം 1093 ചിങ്ങം 11 നു കൊടുത്ത മൊഴിയിൽ നിന്ന്:

“എന്റെ പക്കൽ ദന്തം കൊണ്ടുള്ള ഒരു അംശവടി അയച്ചുതന്നിട്ടുണ്ട്. അതിനെപ്പറ്റി എനിക്ക് അറിയാം. അബ്ദള്ളാ പാത്രിയർക്കീസ് ബാവായ്ക്കു കൊടുക്കാനായിട്ടാണ് മിസ്റ്റർ ജോൺ അത് എന്റെ പേർക്ക് അയച്ചത്.

ചോദ്യം: അപ്പോൾ ബാവാ എവിടെയായിരുന്നു?

ഉത്തരം: അംശവടി എന്റെ കൈയിൽ കിട്ടിയ അന്നു കാലത്തു ബാവാ ആലുവായിൽ നിന്നു ബോംബെയ്ക്കു പുറപ്പെട്ടു. എന്റെ പക്കൽ കിട്ടിയതു വൈകുന്നേരം അഞ്ചു മണിക്കാണ്.

ചോദ്യം: നിങ്ങൾ എന്നിട്ടെന്തു ചെയ്തു?

ഉത്തരം: എങ്ങനെയാണ് അതു ബാവായ്ക്കു അയച്ചുകൊടുക്കേണ്ട തെന്ന് അന്വേഷിച്ചതിൽ ബാവായുടെ സാമാനം മുഴുവനും ആലുവായിൽ നിന്നു പോയിട്ടില്ല. ആറാം പ്രതിയും (സി. ജെ. കുര്യൻ) തീവണ്ടി സ്റ്റേഷ നിൽ ഉണ്ടെന്ന് അറിവു കിട്ടി. ഞാൻ പിറ്റെ ദിവസം കാലത്തെ ഈ സാധ നവും കൊണ്ട് എറണാകുളം സ്റ്റേഷനിൽ എത്തി മിസ്റ്റർ കുര്യനെക്കണ്ടു ചോദിച്ചപ്പോൾ സാമാനങ്ങൾ എല്ലാം ഇന്നലെ തന്നെ പോയി എന്നു പറഞ്ഞു. പിന്നെ എന്താണു വേണ്ടതെന്നറിയാൻ ഞാൻ മിസ്റ്റർ ജോണിനു കമ്പിയോ എഴുത്തോ അയച്ചു. കമ്പിയാണ് അയച്ചതെന്നു തോന്നുന്നു. അതിനുശേഷം ആ അംശവടി ബാവായ്ക്കു കൊടുക്കാനായി ബോംബെ യ്ക്കു ഞാൻ ഡോക്ടർ പി. എം. മത്തായിക്ക് അയച്ചുകൊടുത്തു. ഇത് അവിടെ ചെന്നപ്പോൾ ബാവാ ബോംബെയിൽ നിന്നു പുറപ്പെട്ടുപോയി. ബാവാ പോയ സ്ഥലത്തേക്ക് ഇതയച്ചു കൊടുത്തതായി ഡോക്ടർ മത്താ യിയുടെ എഴുത്ത് എനിക്കു കിട്ടി.

ചോദ്യം: ബാവായുടെ സാധനങ്ങളെല്ലാം അയച്ചുപോയി എന്നു ആറാം പ്രതി പറഞ്ഞതു വാസ്തവമായിരുന്നോ?

ഉത്തരം: അല്ലായിരുന്നു. അംശവടി വന്നിട്ടുണ്ട് അതയക്കാനാണ് എന്നു ഞാൻ ആറാം പ്രതിയോടു പറഞ്ഞു.

ക്രോസ് വിസ്താരത്തിൽ വക്കീൽ പി. വി. ഫിലിപ്പ് ഇങ്ങിനെ മൊഴി കൊടുത്തു.

ചോദ്യം: ദന്തം കൊണ്ടുള്ള അംശവടി മിസ്റ്റർ ജോൺ നിങ്ങളുടെ പേർക്ക് അയച്ചുതരാൻ വിശേഷകാരണം വല്ലതുമുണ്ടോ?

ഉത്തരം: ഞാനും മിസ്റ്റർ ജോണും ഇഷ്ടമാണ്. അതുകൊണ്ട് അയച്ചു തന്നു എന്നാണ് ഞാൻ വിചാരിക്കുന്നത്. ആലപ്പുഴക്കാരനോ കൊച്ചിക്കാ രനോ ഒരു പാണ്ടിപ്പിള്ളയോ പട്ടരോ ആണ് അത് അവിടെ കൊണ്ടുവ ന്നത്. അയാൾക്കു പാത്രിയർക്കീസു ബാവായുടെ അടുക്കൽ എത്തിക്കാ നുള്ള ബുദ്ധിമുട്ടുകൊണ്ട് എഴുത്തോടു കൂടി മിസ്റ്റർ ജോൺ എനിക്ക് അയ ച്ചതായിരിക്കും. ഞാൻ ബോംബെയ്ക്ക് അയച്ചതു പാഴ്സൽ ആയിട്ടാണ്. റെയിൽവേ പാഴ്സലായിട്ടയച്ചോ പോസ്റ്റു വഴി അയച്ചോ എന്ന് ഓർക്കു ന്നില്ല. രജിസ്റ്റർ ചെയ്തും, ഇൻഷ്വർ ചെയ്തും ആയിരിക്കണം അയച്ചത്. അതിനുള്ള രസീതു ഞാൻ മിസ്റ്റർ ജോണിനു അയച്ചുകൊടുത്തോ എന്റെ പക്കൽ ഇരിപ്പുണ്ടോ, അത് ഉണ്ടോ ഇല്ലയോ എന്നു ഞാൻ നോക്കീട്ടില്ല. ഇങ്ങനെ അയച്ചു എന്നുള്ളതിനു ഞാൻ മിസ്റ്റർ ജോണിന്റെ പേർക്കു തപാൽ വഴിക്ക് എഴുതി അയച്ചിട്ടുണ്ട്. എറണാകുളം സ്റ്റേഷനിൽ വെച്ച്

ഞാൻ 6–ാം പ്രതിയെ കണ്ടു എന്നുള്ള വിവരം ഞാൻ മിസ്റ്റർ ജോണിനെ തെർയ്യപ്പെടുത്തീട്ടുണ്ടോ എന്നു നിശ്ചയം ഇല്ല. പറഞ്ഞിരിക്കാനാണ് എളുപ്പം.

ചോദ്യം: ഡോക്ടർ മത്തായി അംശവടിയെ സംബന്ധിച്ചു നിങ്ങൾക്ക് അയച്ചു എന്നു പറഞ്ഞ എഴുത്തു നിങ്ങൾ സൂക്ഷിച്ചിട്ടുണ്ടോ?

ഉത്തരം: ഞാൻ സൂക്ഷിച്ചിട്ടില്ലെന്നാണ് തോന്നുന്നത്. മിസ്റ്റർ ജോൺ എനിക്ക് അംശവടി അയച്ചു എന്നും കാണിക്കാൻ രേഖ ഒന്നും ഇല്ലാതെ ഇരിക്കാനാണ് എളുപ്പം. ഇനിയും വല്ലവരും എന്റെ ലെറ്റർ ഫൈലിൽ എടുത്തിട്ടുണ്ടോ എന്നു നോക്കിയാൽ അറിയാം. അംശവടി എനിക്കു കിട്ടിയതു കന്നിയിലോ മറ്റോ ആണ്. പാത്രിയർക്കീസ് പുറപ്പെട്ട ദിവസമാണ്. പാത്രിയർക്കീസ് പുറപ്പെടുമ്പോൾ ഞാൻ ആലുവാ സ്റ്റേഷനിൽ ഇല്ല. .......... അംശവടി എല്ലാം കൂടി ഒന്നിക്കുമ്പോൾ ആറടിയോളം പൊക്കം കാണും. അതു 6 കഷണവും തലയും ആയിരുന്നു.

ആനക്കൊമ്പ് അംശവടിയെക്കുറിച്ച് ഇത്രയും വിവരങ്ങളാണ് തിരഞ്ഞുപിടിക്കാൻ കഴിഞ്ഞത്. ഈജിപ്തിലേക്ക് അയച്ചുവെന്നു പറയപ്പെടുന്ന അംശവടിക്ക് എന്തു സംഭവിച്ചെന്ന് അറിയില്ല. അതിപ്പോൾ ഉണ്ടോ? ആരുടെ പക്കലാണ് എന്നൊന്നും യാതൊരു വിവരവും ഇല്ല. അബ്ദള്ളാ പാത്രിയർക്കീസ് മലങ്കരയിൽ വന്നപ്പോൾ രണ്ട് റമ്പാന്മാർ അദ്ദേഹത്തിന്റെ കൂടെ വന്നിരുന്നു. ഒരു ഹന്നാ റമ്പാനും, ഒരു ഏലിയാസ് റമ്പാനും. ഇവർ അദ്ദേഹമൊന്നിച്ച് മടങ്ങിപ്പോവുകയും ചെയ്തു. ഇതിൽ ഏലിയാസ് റമ്പാനാണ് പിന്നീട് യൂലിയോസ് മെത്രാനായി മഞ്ഞനിക്കരയിൽ കഴിഞ്ഞുകൂടിയത്. സഭാസമാധാനത്തിനായി വട്ടശ്ശേരിൽ തിരുമേനി മർദ്ദീനിലേക്കു പോയപ്പോൾ അദ്ദേഹവും, ഏലിയാസ് ത്രിതീയൻ പാത്രിയർക്കീസും മറ്റു ശീമയിലെ മെത്രാന്മാരും കൂടിയാണ് ഏലിയാസ് റമ്പാനെ യൂലിയോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചത്. വട്ടശ്ശേരിൽ തിരുമേനി മടങ്ങുമ്പോൾ ഒപ്പം മാർ യൂലിയോസും മലങ്കരയിലേക്ക് പോന്നു. ആനക്കൊമ്പ് അംശവടി അബ്ദള്ളാ പാത്രിയർക്കീസിന് കിട്ടിയിട്ടുണ്ടെങ്കിൽ ഒരുപക്ഷേ മാർ യൂലിയോസിന് അറിയാമായിരുന്നിരിക്കണം. ഏലിയാസ് റമ്പാൻ അന്ന് മലങ്കരയിൽ നിന്ന് അബ്ദള്ളാ പാത്രിയർക്കീസുമൊന്നിച്ച് ഈജിപ്തിലേക്കാണ് പോയത്. അവിടെ കുറെനാൾ താമസിച്ചു. അവിടെനിന്ന് പാത്രിയർക്കീസുമൊന്നിച്ച് യറുശലേമിലേക്ക് പോയി. അവിടെ വെച്ച് അബ്ദള്ളാ പാത്രിയർക്കീസ് രോഗിയായി. അധികം കഴിയാതെ മരിച്ചു. അദ്ദേഹം കാലം ചെയ്യുന്നതു വരെ ഏലിയാസ് റമ്പാനും കൂടെ ഉണ്ടായിരുന്നു.

വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയ കാരണം ജോൺ വക്കീൽ അംശവടി അബ്ദള്ളാ പാത്രിയർക്കീസിന് കൊടുത്തില്ലെന്നും, അത് വട്ടശ്ശേരിൽ

തിരുമേനിയുടെ പക്കൽ ഉണ്ടെന്നും മറ്റും കക്ഷിവൈരാഗ്യത്തിന്റെ പേരിൽ ബാവാകക്ഷി ഭാഗത്തുള്ളവർ പ്രചരിപ്പിച്ചിരുന്നു. രഹസ്യമായി സൂക്ഷിക്കാനുള്ള സാധനമല്ലല്ലോ അംശവടി. ആനക്കൊമ്പ് ആയിരുന്നതിനാൽ രൂപഭേദം വരുത്തിയിട്ടും പ്രയോജനപ്പെടില്ല. സ്വർണ്ണമോ, വെള്ളിയോ ആയിരുന്നെങ്കിൽ ഉടച്ച് രൂപഭേദം വരുത്തിയെന്ന് പറയാമായിരുന്നു. ഒരു മേൽപ്പട്ടക്കാരനും ആ അംശവടി മലങ്കരയിൽ ഉപയോഗിച്ചിട്ടില്ല. വട്ടശ്ശേരിൽ തിരുമേനിയുടെ വിൽപ്പത്രത്തിൽ അദ്ദേഹത്തിന്റെ അധീനതയിലുള്ളതു സകല വിലപിടിപ്പുള്ള സാധനങ്ങളുടെയും ലിസ്റ്റ് ചേർത്തിട്ടുണ്ട്. അതിൽ ആനക്കൊമ്പ് അംശവടി ഇല്ല. വിലപിടിച്ചതും, മനോഹരവും, കലാഭംഗി നിറഞ്ഞതും ജോൺ വക്കീൽ സമ്മാനിച്ചതുമായ ആ വിശിഷ്ടോപഹാരം ഇന്ന് എവിടെയാണാവോ?

# 25

# നിരണംപള്ളി കൈക്കാരൻ

**ജോ**ൺ വക്കീൽ തിരുവനന്തപുരം പള്ളി കൈക്കാരനായി പലതവണ പ്രവർത്തിച്ചിട്ടുണ്ടെന്ന് മുൻ അദ്ധ്യായത്തിൽ പറഞ്ഞല്ലോ. തന്റെ മാതൃ ഇടവകയായ നിരണം സെന്റ് മേരീസ് വലിയപള്ളിയുടെ കൈക്കാരനായും അദ്ദേഹം സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു. വിശുദ്ധ തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണംപള്ളി പുരാതനവും, ചരിത്രപ്രസിദ്ധ വുമാണ്. സമ്പത്തുകൊണ്ടും ആ ദേവാലയം മുൻപന്തിയിൽ തന്നെയാണ് നിന്നിരുന്നത്. നിരണംപള്ളിയുടെ സ്വർണ്ണക്കുരിശ് പ്രസിദ്ധമാണല്ലോ. നിരണം വലിയപള്ളിയെന്ന് ആദരപൂർവ്വം പറയുമ്പോൾ വലിയ സ്വത്തുള്ള പള്ളി എന്നു കൂടി അർത്ഥം കണക്കാക്കാം. അനവധി കൊല്ലത്തെ സമ്പത്ത് ആ പള്ളിയിൽ കുന്നുകൂടിക്കിടന്നിരുന്നു. ഒരുപാട് ഭൂസ്വത്തു ക്കൾ പള്ളിക്കുണ്ടായിരുന്നു. വളഞ്ഞവട്ടത്ത് കോട്ടച്ചാൽ, നിരണത്തുതടം (പാറങ്കണ്ടം), മാന്നാർ കാക്കയിൽവിരുപ്പ്, വെള്ളാരംകരി, അയ്യംകോനാരി (വടയാറ്റു കണ്ണങ്കേരിയും, പൊറ്റംകുഴിയും), അരിയോടിച്ചാൽ (ആശുപ ത്രിപ്പടി, എട്ടിയാരി), ഇടയോടിച്ചെമ്പ് (കോട്ട, പാണ്ടങ്കരി) മുതലായ പാട ശേഖരങ്ങളിൽ പള്ളിയുടേതായി അറുപതോളം ഏക്കർ പുഞ്ചനിലവും വിരിപ്പുനിലവും ഉണ്ടായിരുന്നു. ഇവയിൽ നിന്നും മറ്റുമായി അയ്യായിര ത്തിൽപരം പറ നെല്ല് കൊല്ലത്തിൽ പള്ളിക്ക് കിട്ടിയിരുന്നു. ഇതിനും പുറമെ നാളികേരത്തിന്റെ വരുമാനവും ഉണ്ടായിരുന്നു. ഇത്ര സ്വത്തുള്ള പള്ളി മലങ്കരയിൽ വേറെ ഉണ്ടായിരുന്നോ എന്ന് സംശയമാണ്. നിരണം പള്ളിപോലെ തന്നെ പഴക്കമുള്ള മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച കുന്നം കുളം ആർത്താറ്റ് വലിയപള്ളിക്ക് 36 ഏക്കർ 68 സെന്റ് നിലങ്ങളും, 27 ഏക്കർ 3 സെന്റ് പറമ്പുമാണ് വസ്തുക്കളായിട്ട് ഉണ്ടായിരുന്നത്. മൂവ്വാ യിരം പറ നെല്ലും, രണ്ടായിരം രൂപയുമാണ് വസ്തുക്കളിൽ നിന്ന് കൊല്ല ത്തിൽ ആദായം കിട്ടിയിരുന്നത് (കാതോലിക്കോസ് സുവനിർ, 1947, പേജ് 25). ആർത്താറ്റ് പള്ളിക്ക് സ്വർണ്ണക്കുരിശ് ഉണ്ടായിരുന്നില്ല. നിരണം പള്ളി യുടെ സമ്പൽസമൃദ്ധിയുടെ ഔന്നത്യം മനസ്സിലാക്കുവാൻ ഒരു എളിയ താരതമ്യപഠനം നടത്തിയെന്നു മാത്രം.

ജോൺ വക്കീൽ കൈക്കാരനായിരുന്ന കാലത്ത് പള്ളിയിൽ പതി നൊന്നോ പന്ത്രണ്ടോ വൈദികർ വികാരിമാരായിട്ടുണ്ടായിരുന്നു. വട്ടിപ്പ ണക്കേസിൽ 1092 മിഥുനം 6 ന് ജോൺ വക്കീൽ സാക്ഷിമൊഴി കൊടു ത്തതിൽ ഇങ്ങിനെ പറയുന്നു:

“നിരണത്ത് ഇപ്പോൾ പതിനൊന്നോ, പന്ത്രണ്ടോ പട്ടക്കാർ ഉണ്ട്. എണ്ണി നോക്കിയാൽ തിട്ടം പറയാം.”

ചോദ്യം: നിരണം പള്ളിയിടവകക്കാരുടെ കർമ്മങ്ങൾ എല്ലാം ഈ പള്ളിയിൽ ഈ പട്ടക്കാരാണ് നടത്തിക്കൊടുക്കുന്നത് എന്ന് നിങ്ങൾക്ക് എങ്ങിനെ അറിയാം?

ഉത്തരം: ആ പള്ളിയിൽ ഈ പട്ടക്കാർക്കേ കർമ്മം നടത്താൻ അവകാശമുള്ളു. എടവകക്കാർ ഈ പള്ളിയിൽ വെച്ചു വേണം അവരുടെ കർമ്മങ്ങൾ നടത്താൻ.

പഴയ ചട്ടവട്ടങ്ങളും, മാമ്മൂലും അനുസരിച്ചാണ് നിരണംപള്ളി ഭരണം നടത്തിവന്നിരുന്നത്. വൈദികർ പള്ളിക്കുവേണ്ടി പട്ടമേറ്റവരായിരുന്നു. അവർക്കു സ്ഥലംമാറ്റവും ഉണ്ടായിരുന്നില്ല. അന്യ ഇടവകയിൽ നിന്ന് ഒരു കത്തനാരെ അവിടെ നിയമിക്കാനും പ്രയാസമായിരുന്നു. അതുകൊണ്ടെല്ലാം കുറെ ഗുണങ്ങളും, കുറെ ദോഷങ്ങളും ഇടവക അനുഭവിച്ചു. ജോൺ വക്കീൽ കൈക്കാരനായപ്പോൾ സ്ഥിതിഗതികളെപ്പറ്റി പഠിച്ച് പള്ളിക്ക് ഒരു ഭരണഘടന എഴുതിയുണ്ടാക്കി. നിയമപണ്ഡിതനായതുകൊണ്ട് വളരെ ശ്രേഷ്ഠമായ ഒരു നിയമാവലി അദ്ദേഹത്തിന് എഴുതി ഉണ്ടാക്കാൻ കഴിഞ്ഞു. ജോൺ വക്കീലിനോട് മതിപ്പും, ബഹുമാനവും ഇടവകജനങ്ങൾക്ക് സീമാതീതമായി ഉണ്ടായിരുന്നതിനാൽ വലിയ എതിർപ്പൊന്നും കൂടാതെ തന്നെ ഭരണഘടന പൊതുയോഗത്തിൽ പാസാക്കി നടപ്പിൽ വരുത്തുവാനും സാധിച്ചു. പിൽക്കാലത്ത് നിരണംപള്ളിയുടെ പുരോഗതിക്ക് ജോൺ വക്കീൽ എഴുതി ഉണ്ടാക്കിയ ഭരണഘടന വളരെ സഹായിച്ചു.

അദ്ദേഹം കൈക്കാരനായിരിക്കുമ്പോൾ തിരുവനന്തപുരത്തു നിന്നു മാസത്തിൽ ഒരു തവണയെങ്കിലും നാട്ടിൽ വന്ന് പള്ളി ഭരണകാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നു. കോടതി വെക്കേഷൻ കാലങ്ങളിൽ നാട്ടിൽ വന്നാൽ ദിവസവും പള്ളി ആഫീസിൽ പോയി കണക്കുകൾ പരിശോധിക്കുമായിരുന്നു. പൊതുയോഗങ്ങളും കമ്മിറ്റി മീറ്റിങ്ങുകളും ചിട്ടയായും, കണിശമായും നടത്തിവന്നു. മിനിട്സ് എഴുതി വായിക്കുന്നതിലും, നോട്ടീസുകൾ പള്ളി ബോർഡിൽ അപ്പപ്പോൾ പ്രസിദ്ധീകരിക്കുന്നതിലും യാതൊരു വിട്ടുവീഴ്ചയും ഉണ്ടായിരുന്നില്ല. പള്ളിയിലെ വിശേഷദിവസങ്ങളിൽ പൊതു സദ്യയും, നേർച്ചവിളമ്പും ഉണ്ടാകാറുണ്ട്. അപ്പോൾ ഉണ്ടായ ഒരു സംഭവം ജോൺ വക്കീലിന്റെ സ്വഭാവ വൈശിഷ്ട്യം വെളിപ്പെടുത്തുവാൻ ഉതകുന്നതാകയാൽ ഇവിടെ ചേർക്കുന്നു.

പള്ളിയിൽ ഭക്ഷണം കഴിക്കുന്നത് പായ വിരിച്ച് നിലത്ത് ഇരുന്നിട്ടായിരുന്നു. എല്ലാവരുടേയും ഒപ്പം ജോൺ വക്കീലും ഇരിക്കും. വികാരി

അച്ചന് ജോൺ വക്കീലിനെ സാധാരണക്കാരുടെ കൂടെ വെറും പായയിൽ ഇരിക്കാൻ അനുവദിക്കുന്നത് വലിയ സാഹസമായി തോന്നി. ഒരിക്കൽ ഭക്ഷണത്തിന് ഇരിക്കാൻ നേരത്ത് വികാരി അച്ചൻ പള്ളിമുറിയിൽ പോയി ഒരു പുല്പായ് എടുത്തുകൊണ്ടു വന്ന് ജോൺ വക്കീലിന് ഇരിക്കാൻ പ്രത്യേകം ഇട്ടുകൊടുത്തു. അത് അവിടെ ഉണ്ടായിരുന്ന ഒരാൾക്ക് ഇഷ്ടപ്പെട്ടില്ല. ഞങ്ങളൊക്കെ വെറുംപായയിൽ ഇരിക്കുമ്പോൾ ജോൺ വക്കീലിനെ എന്തിനാണ് പുൽപ്പായയിൽ ഇരുത്തുന്നതെന്ന് ആ വിവരദോഷി ചോദ്യം ചെയ്തു. ജോൺ വക്കീൽ അതു കേട്ടുകൊണ്ട് നിൽക്കുകയായിരുന്നു. വക്കീലിന് എന്താണ് തോന്നുക എന്ന് ആലോചിച്ച് വികാരി അച്ചൻ വിവർണ്ണനായി. എന്നാൽ ജോൺ വക്കീലിന്റെ മുഖത്ത് യാതൊരു ഭാവവ്യത്യാസവും ഉണ്ടായില്ല. അദ്ദേഹത്തിന്റെ മുഖത്ത് നീരസത്തിന്റെ ഒരു ലാഞ്ഛന പോലും വന്നുദിച്ചില്ല. ശാന്തനായി അദ്ദേഹം ആ പുൽപ്പായ് കുനിഞ്ഞ് എടുത്തു. എന്നിട്ട് ആ പറഞ്ഞ ആളുടെ മുൻപിൽ വിരിച്ച് അയാളോട് അതിൽ ഇരുന്ന് ഭക്ഷണം കഴിക്കാൻ സൗമ്യമായി പറഞ്ഞു. ആ മനുഷ്യൻ ആകെ ഇളിഭ്യനായി. അവിടെ ഉണ്ടായിരുന്നവരുടെ മുൻപിൽ അയാൾ പരിഹാസപാത്രമായി. ഈ വിവരം പ്രൊഫസർ ഇ. ജേക്കബ് ഇലഞ്ഞിക്കൽ (വെളിയത്ത്) എഴുതി അയച്ചുതന്നതാണ്.



**പ്രൊഫ. ഇ. ജേക്കബ് ഇലഞ്ഞിക്കൽ**

1088 കന്നി 2 ന് (1912 സെപ്തംബർ 17) നിരണം പള്ളിയിൽ വെച്ചാണ് മലങ്കരയിൽ കാതോലിക്കാ സിംഹാസനം സ്ഥാപിക്കാൻ ഭാഗ്യമുണ്ടായത്. അബ്ദൽ മശിഹാ പാത്രിയർക്കീസ് മലങ്കര വന്നപ്പോൾ ബാവാ കക്ഷി ഭാഗത്തുള്ളവർ അദ്ദേഹത്തിന്റെ കാതോലിക്കാ വാഴ്ച അടക്കമുള്ള കർമ്മങ്ങൾ മുടക്കുവാൻ ജാഗരൂകരായി പ്രവർത്തിച്ചു. കോട്ടയം ഭാഗത്തേക്ക് അബ്ദൽ മശിഹാ പാത്രിയർക്കീസിനെ പ്രവേശിപ്പിക്കാതിരിക്കാൻ അന്ത്യോഖ്യാ ഭക്തന്മാർ പണം കണ്ടമാനം ചിലവിട്ട് ശ്രമിച്ചുകൊണ്ടിരുന്നു. അബ്ദൽ മശിഹാ പാത്രിയർക്കീസും മൂന്നു റമ്പാന്മാരും 1087 ഇടവം 23 നു ബോംബെയിൽ വന്നെത്തി. അദ്ദേഹത്തെ കേരളത്തിലേക്ക് അയയ്ക്കാതെ മടക്കി അയക്കണമെന്ന് അപ്പോഴേയ്ക്കും ഇന്ത്യയിലെ തുർക്കി കോൺസലിനും, ബോംബെയിലെ പോലീസ് കമ്മീഷണർക്കും മലങ്കരയിൽനിന്നു അന്ത്യോഖ്യാ ഭക്തന്മാരുടെ കമ്പികൾ പറന്നെത്തിയിരുന്നു. അദ്ദേഹം എവിടേയ്ക്കു നോക്കിയാലും കലാപം ഉണ്ടാകുമെന്നു പറഞ്ഞുണ്ടാക്കിയ ബഹളങ്ങൾ നിരവധിയായിരുന്നു. 'അപകടകാരിയായ ഒരാളിതാ അന്ത്യോഖ്യാ പാത്രിയർക്കീസെന്നും പറഞ്ഞ് വന്നിരിക്കുന്നു. ഉടനെ

അറസ്റ്റ് ചെയ്ത് നാടു കടത്തുക' എന്നായിരുന്നു ബോംബെ പോലീസിന് അയച്ച കമ്പിയുടെ സാരം. പാറേട്ട് പറയുന്നു: "സി. ജെ. കുര്യന്റെ സ്വാധീനം കൊണ്ട് അദ്ദേഹത്തെ കോട്ടയം ഡിവിഷനിൽ തെക്കൻ പറവൂർ പള്ളി ഒഴിച്ച് ഒരിടത്തും പ്രവേശിപ്പിക്കാതെ കഴിച്ചു" (മ. ന. വാല്യം 4, പേജ് 44) വന്നത് അബ്ദൽ മശിഹാ പാത്രിയർക്കീസല്ല ഏതോ തുലുക്കനോ, അറബിയോ ആണെന്ന് കൂക്കിവിളിച്ച് ബഹളം വെക്കാനും ബാവാ കക്ഷിഭാഗത്ത് ആട്ടിൻകുട്ടികളെപ്പോലെ ആളുണ്ടായിരുന്നു. ഈ പരിതസ്ഥിതിയിൽ കാതോലിക്കാവാഴ്ച എവിടെവച്ചു നടത്തും എന്നതു പ്രശ്നമായി. ആ വിഷമഘട്ടത്തിൽ ജോൺ വക്കീലാണ് വട്ടശ്ശേരിൽ തിരുമേനിയോട് നിരണം പള്ളിയിൽ വെച്ചു നടത്താമെന്ന് അഭിപ്രായപ്പെട്ടതും. മലങ്കരസഭയുടെ കോട്ടയായിരുന്നു നിരണം പള്ളി. ആ കോട്ടയുടെ സേനാനായകനായിരുന്നു ജോൺ വക്കീലെന്ന് സ്വല്പം അലങ്കാരഭാഷയിൽ പറയുന്നതിൽ തെറ്റില്ല. കെ. സി. മാമ്മൻമാപ്പിളയുടെ ശക്തിയായ പിന്തുണയും ഈ കാര്യത്തിൽ ഉണ്ടായിരുന്നു. കാതോലിക്കാവാഴ്ച നിശ്ചയിച്ച ദിവസം തന്നെ മംഗളമായി നടന്നു. ജോൺ വക്കീലിന്റെ മേൽനോട്ടത്തിലായിരുന്നു നിരണം പള്ളിയിലെ ഭക്തിനിർഭരമായ ചടങ്ങുകൾ ക്രമീകരിച്ചിരുന്നത്.

രണ്ടാമത്തെ കാതോലിക്കായായി ഗീവറുഗീസ് പ്രഥമൻ ബാവായെ 1925 മെയ് മാസം രണ്ടാം തീയതി വാഴിച്ചതും നിരണം പള്ളിയിൽ വെച്ചായിരുന്നു. അതിൽ വട്ടശ്ശേരിൽ തിരുമേനി സംബന്ധിക്കാതെ പരുമല പള്ളിയിൽ ഒഴിഞ്ഞുമാറിയിരുന്നു. മുടക്കിനെ കുറിച്ച് തിരുവിതാംകൂർ ഹൈക്കോടതിയിൽ നിന്നും പ്രതികൂലവിധി വന്ന കാലമായിരുന്നതിനാൽ മലങ്കര മെത്രാപ്പോലീത്താ അതിൽ സംബന്ധിക്കാതെ ഇരിക്കുകയാണ് കേസിന്റെ ഗുണത്തിന് നല്ലതെന്ന ജോൺ വക്കീലിന്റെ നിയമോപദേശം അനുസരിച്ചാണ് വട്ടശ്ശേരിൽ തിരുമേനി അതിൽ പങ്കെടുക്കാതിരുന്നത്. പിറ്റേദിവസം നടന്ന ബഥനിയുടെ മാർ ഈവാനിയോസിന്റെ മെത്രാഭിഷേകത്തിലും വട്ടശ്ശേരിൽ തിരുമേനി സംബന്ധിച്ചില്ല. ഈ പഴയ ചരിത്രസത്യം പലർക്കും അറിവില്ല. ഇതിനെക്കുറിച്ചുള്ള കൂടുതൽ വിവരങ്ങൾ കെ. വി. മാമ്മൻ എഴുതിയ *മലങ്കരസഭയിലെ കാതോലിക്കാമാർ* എന്ന ഗ്രന്ഥത്തിൽ കാണാം (പേജ് 538):

ജോൺ വക്കീൽ തന്റെ ജീവിതകാലത്ത് പല ഉന്നതസ്ഥാനങ്ങളും അലങ്കരിച്ചിട്ടുണ്ട്. തിരുവനന്തപുരം പള്ളി, നിരണം പള്ളി, ഇലഞ്ഞിക്കൽ പള്ളി എന്നിവയുടെ കൈക്കാരനായും അദ്ദേഹം സേവനം അനുഷ്ഠിച്ചു. ഇതിൽ ഏത് പദവിയെയാണ് അദ്ദേഹം കൂടുതൽ ഇഷ്ടപ്പെട്ടിട്ടുള്ളതെന്ന് അദ്ദേഹത്തോട് ആരെങ്കിലും ചോദിച്ചിരുന്നതെങ്കിൽ നിരണം പള്ളി കൈക്കാരൻ എന്ന സ്ഥാനം എന്ന് ആ സഭാസ്നേഹി പറയുമായിരുന്നു എന്ന് ഞങ്ങൾ കരുതുന്നു. അത്രക്ക് ആത്മസംതൃപ്തി അദ്ദേഹത്തിന് നിരണം പള്ളിക്കാര്യത്തിൽ ഉണ്ടായിരുന്നു.

# 26

# രാഷ്ട്രീയ പ്രവർത്തനം

സമുദായ കാര്യങ്ങളിലെന്നപോലെ രാഷ്ട്രീയ കാര്യങ്ങളിലും ജോൺ വക്കീൽ ശ്രദ്ധാലുവായിരുന്നു. സർക്കാർ സർവ്വീസിൽ നസ്രാണികൾക്ക് അർഹമായ സ്ഥാനം നേടിയെടുക്കാനും രാഷ്ട്രീയാവകാശങ്ങൾക്കു വേണ്ടി പോരാടാൻ പൊതുജനാഭിപ്രായം വളർത്തിയെടുക്കാനുമാണ് സുറിയാനി മഹാജനസഭ അദ്ദേഹം രൂപവൽക്കരിച്ചത്. ജോൺ വക്കീൽ തന്നെയായിരുന്നു അതിന്റെ പ്രസിഡന്റ്. സ്റ്റേറ്റ് കോൺഗ്രസിലേക്കും, ജനകീയ ഭരണത്തിലേക്കും, കേരളജനതയെ ഉൽബുദ്ധരാക്കാൻ മഹാജനസഭയ്ക്ക് കഴിഞ്ഞു. അക്കാലത്ത് അവശത അനുഭവിച്ചുവന്നിരുന്ന ജനങ്ങൾക്കു സ്റ്റേറ്റ് സർവീസിലും, ഇംപീരിയൽ സർവീസിലും പ്രവേശനം ലഭിക്കുന്നതിനായി ജോൺ വക്കീലിന്റെ നേതൃത്വത്തിൽ തുടങ്ങിയ പ്രസ്ഥാനമാണ് പൗരസമത്വവാദ ലീഗ്. ലീഗിന്റെ പ്രക്ഷോഭണം 1920 മാർച്ച് എട്ടിന് തിരുവനന്തപുരം ലണ്ടൻ മിഷൻ ഹാളിൽ ജോൺ വക്കീൽ ഉദ്ഘാടനം ചെയ്തു. പ്രമുഖരായ പല നേതാക്കളും പ്രസംഗിച്ചു. പൗരസമത്വലീഗിന്റെ പ്രക്ഷോഭണം ശക്തമായതിനെ തുടർന്നാണ് റവന്യൂ ഡിപ്പാർട്ട്മെന്റിൽ അവർണ്ണർക്കു പ്രവേശനം അനുവദിക്കാൻ തുടങ്ങിയത്. നിവർത്തന പ്രക്ഷോഭണത്തിന്റെ അണിയറശില്പികളിൽ പ്രധാനി ആയിരുന്നു ജോൺ വക്കീൽ. ശ്രീമൂലം പോപ്പുലർ അസംബ്ലിയിൽ 1904 മുതൽ 1907 വരെ ജോൺ വക്കീൽ മെമ്പറായിരുന്നു. പി. രാജഗോപാലാചാരി ദിവാനായിരുന്ന കാലത്ത് 1907 മുതൽ 1911 വരെയും അദ്ദേഹം പോപ്പുലർ അസംബ്ലിയിൽ അംഗമായി തുടർന്നു. വളരെ കാര്യമാത്രപ്രസക്തമായ പ്രസംഗങ്ങൾ അദ്ദേഹം അക്കാലത്ത് അസംബ്ലിയിൽ ചെയ്തിരുന്നു.

ജോൺ വക്കീൽ തിരുവനന്തപുരത്ത് പ്രാക്ടീസ് ചെയ്തിരുന്ന കാലത്ത് തിരുവിതാംകൂറിൽ ക്രിസ്ത്യാനികൾക്ക് ശക്തമായ സംഘടന ഒന്നും ഉണ്ടായിരുന്നില്ല. തിരുവിതാംകൂറിലും, കൊച്ചിയിലും ക്രിസ്ത്യാനികൾ ഒരു ചെറിയ ന്യൂനപക്ഷമാണ്. എന്നാലും കഴിവു കൊണ്ട് പൊതുജീവിതത്തിൽ സ്വാധീനം ചെലുത്തുവാൻ അവർക്ക് കൊച്ചിയിലും തിരുവിതാംകൂറിലും കഴിഞ്ഞിരുന്നു. അത് സംഘടനാശക്തി കൊണ്ടായിരുന്നില്ല. വ്യക്തികളുടെ കഴിവും, മികവും കൊണ്ട് സാധിച്ചതാണ്. ന്യൂനപക്ഷമായ ക്രിസ്ത്യാനികൾ അവരുടെ താല്പര്യങ്ങൾ സംരക്ഷിക്കാൻ വേണ്ടി സംഘടിച്ച് മുന്നേറണമെന്ന് ജോൺ വക്കീൽ ആത്മാർത്ഥമായി വിശ്വസിച്ചു. അദ്ദേഹത്തിന്റെ കാലത്ത് പരിശ്രമശാലികളും, ബുദ്ധിസാമർത്ഥ്യമുള്ളവരും, വ്യവസായത്തിലും, കൃഷിയിലും അതിവേഗത്തിൽ ഉന്നതി

പ്രാപിച്ചിരുന്നവരുമായ ക്രിസ്ത്യാനികൾ സാമ്പത്തികമായും, വിദ്യാഭ്യാസപരമായും വളരെ പുരോഗതി കൈക്കൊണ്ടിരുന്നു.

ക്രിസ്ത്യൻ മിഷനറിമാരുടെ പ്രവർത്തനം മൂലം ആദ്യകാലത്ത് തിരുവിതാംകൂർ, വിദ്യാഭ്യാസമേഖലയിൽ വലിയ നേട്ടങ്ങൾ കൈവരിച്ചു. മിഷനറിമാരുടെ സേവനത്തിന്റെ മെച്ചം ക്രിസ്ത്യാനികൾക്കാണ് കൂടുതൽ പ്രയോജനപ്പെട്ടത്. ഹിന്ദുമതത്തിലെ വിവിധ സമുദായങ്ങൾ മിഷനറിമാർ നടത്തുന്ന വിദ്യാഭ്യാസസ്ഥാപനങ്ങളോട് പുറംതിരിഞ്ഞ് അലഞ്ഞുതിരിഞ്ഞ് നടന്നപ്പോൾ ക്രിസ്ത്യാനികൾ മിഷനറിമാരിൽ നിന്ന് ആനുകൂല്യങ്ങൾ നേടി വിദ്യാഭ്യാസം കഴിച്ച് ഉന്നതനിലയിലെത്തി. എന്നാൽ വിദ്യാഭ്യാസം കഴിഞ്ഞാൽ ജോലി കിട്ടുവാൻ അവർക്ക് ബുദ്ധിമുട്ടുകൾ അനുഭവിക്കേണ്ടി വന്നു. തിരുവിതാംകൂറും, കൊച്ചിയും ഹിന്ദുരാജാക്കന്മാർ ഭരിക്കുന്ന രാജ്യങ്ങളായിരുന്നല്ലോ. സർക്കാർ സർവ്വീസിലും, ഗവൺമെന്റിന് താല്പര്യമുള്ള ഇതരമേഖലകളിലും ബ്രാഹ്മണർക്കും, നായന്മാർക്കും ലഭിച്ചിരുന്ന മുൻഗണന ക്രിസ്ത്യാനിക്ക് ഉണ്ടായിരുന്നില്ല. അതൊരു കണക്കിന് 'ഉർവ്വശീ ശാപം ഉപകാരം' എന്നു കണക്കുകൂട്ടുന്ന ചിന്തകന്മാരുമുണ്ട്. കാടും, മലയും വെട്ടിത്തെളിയിച്ചും കാട്ടുമൃഗങ്ങളോട് മല്ലടിച്ചും, മലമ്പനി മുതലായ രോഗങ്ങളോട് പൊരുതിയും നാണ്യവിളകൾ ഉണ്ടാക്കി രാജ്യത്തെ സമ്പൽസമൃദ്ധമാക്കാനും, അതിൽ ഏർപ്പെട്ടവർ ധനാഢ്യന്മാരാകുവാനും കാരണമായി. സർക്കാർ സർവ്വീസിലെ ശിപായിമാരുടെയും, ഗുമസ്ഥൻമാരുടെയും നിസ്സാര ജോലികൾ കൊണ്ട് നായന്മാർ തൃപ്തിപ്പെടുകയും, ആ നിലയിൽ ക്രമേണ സാമ്പത്തികമായി ക്ഷയിച്ചുവരികയും ചെയ്തു. ക്രിസ്ത്യാനികൾ സാമ്പത്തികമായി ഉയർച്ച നേടുകയും സംസ്ഥാനത്തെ സാമ്പത്തികരംഗങ്ങളിൽ നിർണ്ണായക ശക്തിയായി ഭവിക്കുകയും ചെയ്തു.

ഭരണം നടത്തുന്ന സർക്കാരിനോടൊ, രാജകുടുംബത്തോടൊ, മത്സരിക്കുവാനോ, രാഷ്ട്രീയ പ്രക്ഷോഭണങ്ങൾ നടത്തുവാനോ ഒരിക്കലും ആ കാലത്ത് ക്രിസ്ത്യാനികൾ മുതിർന്നിരുന്നില്ല. ഭരണം നടത്തുന്ന ഗവൺമെന്റിനോട് സഹകരിച്ചും, എല്ലാ പ്രക്ഷോഭണങ്ങളിൽ നിന്ന് അകന്നും, ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ സഹായികളായിട്ടാണ് ക്രിസ്ത്യാനികൾ നിലകൊണ്ടിരുന്നത്. മൂലം തിരുനാൾ മഹാരാജാവിന്റെ ഭരണകാലത്ത് കേരളം സന്ദർശിച്ച മദ്രാസ് ഗവർണ്ണർ വെല്ലിംഗ്ടൺ പ്രഭു, താനും തന്റെ പത്നിയുമുൾപ്പെടുന്ന മതസ്ഥരോട് നീതി ചെയ്യണമെന്ന് പരസ്യമായി ബാങ്കറ്റ് പ്രസംഗത്തിൽ മഹാരാജാവിനെ പ്രബോധിപ്പിച്ചു. ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന്റെ അനുകൂലഭാവവും, ഭരണം നടത്തുന്ന രാജാക്കന്മാരുടെ ദയാദൃഷ്ടിയും അവരിൽ പതിഞ്ഞിരുന്ന കാരണം അതിന്റെ മെച്ചങ്ങൾ അനുഭവിച്ചുവന്ന ക്രിസ്ത്യാനികൾ പ്രക്ഷോഭണം മൂലം

അതെല്ലാം അവതാളത്തിലാക്കുവാൻ തുനിഞ്ഞില്ല. ഈ അവസ്ഥ നിവർത്തനപ്രക്ഷോഭണം വരെ തുടർന്നു. ഓർത്തഡോക്സ് സഭയിൽ നിന്ന് നിവർത്തനപ്രക്ഷോഭണത്തിൽ മുന്നിട്ടുനിന്നത് ഇ. ജെ. ജോണിനു പുറമെ അദ്ദേഹത്തിന്റെ മകൻ ഇ. ജോൺ ഫീലിപ്പോസും, കെ. സി. മാമ്മൻ മാപ്പിളയുമായിരുന്നു. മാർത്തോമാ സമുദായാംഗമായ ടി. എം. വർഗീസ് പ്രക്ഷോഭണത്തിന്റെ നെടുനായകത്വം വഹിച്ചു.

ശ്രീചിത്തിര തിരുനാൾ മഹാരാജാവ് 1932 –ൽ ഭരണാധികാരമേറ്റപ്പോൾ, താമസിക്കാതെ ഒരു ഭരണപരിഷ്ക്കാരമേർപ്പെടുത്തുമെന്ന് പ്രഖ്യാപിച്ചിരുന്നു. അതനുസരിച്ച് ദ്വിമണ്ഡലനിയമസഭയ്ക്ക് രൂപംകൊടുത്തു. നിലവിലിരുന്ന വോട്ടവകാശവും, നിയോജകമണ്ഡല വ്യവസ്ഥകളും ക്രിസ്ത്യാനികൾ, ഈഴവർ, മുസ്ലീമുകൾ എന്നിവരുൾപ്പെടുന്ന സമുദായങ്ങൾക്ക് ഇഷ്ടപ്പെട്ടില്ല. ഭരണപരിഷ്ക്കാരത്തെപ്പറ്റി പരാതിയുള്ള മൂന്നു സമുദായങ്ങളും തെരഞ്ഞെടുപ്പു വ്യവസ്ഥകൾക്കെതിരായി ശക്തിയേറിയ പ്രക്ഷോഭണമാരംഭിക്കുകയും ചെയ്തു. അവകാശങ്ങൾ നേടിയെടുക്കുവാൻ ആരംഭിച്ച ഈ സംഘടനയെ സംയുക്ത രാഷ്ട്രീയ സഭയെന്ന് വിളിച്ചുവന്നു. പ്രസ്തുത സഭയുടെ രൂപവൽക്കരണത്തിന് ജോൺ വക്കീൽ പ്രധാനപങ്കു വഹിച്ചു. ജനസംഖ്യാനുപാതികമായി നിയമസഭാസ്ഥാനങ്ങൾ വിഭജിക്കണമെന്ന് സംയുക്തരാഷ്ട്രീയ സഭ വാദിച്ചു. സർക്കാർ സർവ്വീസിലെ ഉദ്യോഗങ്ങളും ആ നിലയിൽ വീതിക്കണമെന്നും അവർ അഭിപ്രായപ്പെട്ടു. പരിഷ്ക്കരിച്ച നിയമസഭയിലേക്കുള്ള തിരഞ്ഞെടുപ്പ് സമാഗതമായപ്പോൾ സംയുക്തസമുദായങ്ങൾ നിയമസഭയുമായി നിസ്സഹകരണം അനുഷ്ഠിച്ചു. ഈ പ്രസ്ഥാനത്തെ അവർ നിവർത്തനമെന്നാണ് വിളിച്ചത്. സംയുക്ത രാഷ്ട്രീയസഭയുടെ നിവർത്തനപ്രക്ഷോഭണം നാട്ടിലെങ്ങും പടർന്നുപിടിച്ചു. “ഇന്നേക്കു പത്തു വർഷം മുമ്പ് തിരുവിതാംകൂറിന്റെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ ഒച്ചപ്പാടുണ്ടാക്കിയ നിവർത്തനപ്രക്ഷോഭണത്തിന്റെ, അണിയറയിൽ അടങ്ങിയിരുന്ന് ഉത്തേജനവും, ഉശിരും നൽകിയ ശക്തി കേന്ദ്രം” എന്നായിരുന്നു ഇ. ജെ. ജോണിനെക്കുറിച്ച് പി. സി. കോരുത് ‘ചിത്രവേദിയിൽ’ 1944 ൽ എഴുതിയത്.

തിരുവനന്തപുരത്തുള്ള ഇ. ജെ. ജോൺ വക്കീലിന്റെ വസതി രാഷ്ട്രീയ പ്രവർത്തകരുടെ അഭയകേന്ദ്രമായിരുന്നു. അവർക്ക് നിയമോപദേശം കൊടുക്കുക മാത്രമല്ല, ധനസഹായവും അദ്ദേഹം ചെയ്തിരുന്നു. അന്ന് രാഷ്ട്രീയ പാർട്ടികൾക്ക് ധനസമ്പാദനത്തിന് മറ്റു വഴികൾ ഒന്നും ഉണ്ടായിരുന്നില്ല. ഉദാരമതികളായ ആളുകളെ സമീപിച്ച് അവർ നൽകുന്ന പണം കൊണ്ടായിരുന്നു പ്രവർത്തനം. ജോൺ വക്കീൽ കയ്യയച്ച് സംഭാവന നൽകിയിരുന്നുവെന്ന് പലരും അനുസ്മരിക്കുന്നുണ്ട്.

# 27

# നിയമസഭാമെമ്പർ

**ഇ.** ജെ. ജോൺ തിരുവിതാംകൂറിലെ ആദ്യകാല നിയമസഭകളിൽ ഒന്നായ ശ്രീമൂലം പോപ്പുലർ അസംബ്ലിയിലേക്ക് രണ്ടു പ്രാവശ്യം നാമനിർദ്ദേശം ചെയ്യപ്പെട്ടു. വി. പി. മാധവറാവു ദിവാനായിരിക്കുന്ന കാലത്താണ് ആദ്യമായി നാമനിർദ്ദേശം ചെയ്തത്. തിരുവിതാംകൂറിൽ നിയമനിർമ്മാണസഭയുടെ ആരംഭകാലമായിരുന്നു അന്ന്. 1904 മുതൽ 1906 വരെ ദിവാനായിരുന്നു മാധവറാവു. അദ്ദേഹത്തിന്റെ താല്പര്യപ്രകാരമാണ് ശ്രീമൂലം തിരുനാൾ മഹാരാജാവ്, ശ്രീമൂലം പോപ്പുലർ അസംബ്ലി രൂപീകരിച്ചത്. ദിവാനെ ഭരണകാര്യങ്ങളിൽ സഹായിക്കാനും, ഉപദേശിക്കാനും ഉതകുന്ന ഒരു ചെറിയസംഘത്തെ സഭയിലേക്ക് നാമനിർദ്ദേശം വഴി നിയമിച്ചു. 1904–1907 വരെ നാലു വർഷമായിരുന്നു Sixth Council എന്ന പേരിൽ അറിയപ്പെട്ടിരുന്ന ശ്രീമൂലം പോപ്പുലർ അസംബ്ലിയുടെ കാലം. അന്ന് അംഗങ്ങളായി 17 പേരെ അതിൽ ഉണ്ടായിരുന്നുള്ളു. ജോൺ വക്കീൽ പ്രഗത്ഭനായ വക്കീലായി തിരുവനന്തപുരത്ത് പേരും പെരുമയും ആർജ്ജിച്ച് കഴിഞ്ഞിരുന്ന കാലമായിരുന്നു. ശ്രീമൂലം തിരുനാൾ മഹാരാജാവിന് ജോൺ വക്കീലിനെ നേരിട്ട് പരിചയവുമുണ്ടായിരുന്നു. സൗകര്യം കിട്ടുമ്പോഴെല്ലാം അദ്ദേഹം കൊട്ടാരത്തിൽ ചെന്ന് മഹാരാജാവിനെ മുഖം കാണിച്ചു വന്നു.

വളരെ ചെറുപ്പത്തിൽ തന്നെ ഇ. ജെ. ജോണിന് തിരുവിതാംകൂർ രാജകുടുംബാംഗങ്ങളുമായി സമ്പർക്കത്തിൽ ഏർപ്പെടാൻ അവസരം ലഭിച്ചു. അദ്ദേഹത്തിന്റെ മാതുലൻ അക്കര കുര്യൻ റൈട്ടർ കൊട്ടാരത്തിലെ നിത്യസന്ദർശകനായിരുന്നു. കുര്യൻ റൈട്ടറുടെ ഉത്സാഹത്തിൽ വിശാഖം തിരുനാൾ മഹാരാജാവിന് കോട്ടയത്ത് വെച്ച് സുറിയാനി ക്രിസ്ത്യാനികളുടെ വകയായി ഒരു മംഗളപത്രം സമർപ്പിച്ചു. അന്ന് ഇ. ജെ. ജോൺ കോട്ടയത്ത് അക്കര കുര്യൻ റൈട്ടറുടെ വീട്ടിൽ താമസിച്ചിരുന്ന കാലമായിരുന്നു. കുര്യൻ റൈട്ടർ സഹോദരീപുത്രനായ ജോണിനെ വളരെ വാത്സല്യത്തോടെ കൂടെകൊണ്ടു നടന്നിരുന്നു. മഹാരാജാവിന് മംഗളപത്രം കൊടുക്കുന്ന ചടങ്ങിൽ കുര്യനോടൊപ്പം ഒരു നിഴലെന്ന പോലെ ബാലനായ ജോണും ഒപ്പം നിന്നിരുന്നു. പി. സി. കോരുത് '*ചിത്രവേദി*'യിൽ അതിനെക്കുറിച്ച് ഇങ്ങിനെ പറയുന്നു:

"വിശാഖം തിരുനാൾ മഹാരാജാവിനു കോട്ടയത്തു വച്ച് സുറിയാനി ക്രിസ്ത്യാനികളുടെ വകയായി ഒരു മംഗളപത്രം സമർപ്പിച്ചു. അന്നു പന്ത്രണ്ടു വയസ്സു മാത്രം പ്രായമുണ്ടായിരുന്ന ജോണും പ്രതിനിധി

സംഘത്തിൽ ഉണ്ടായിരുന്നു. 'നിങ്ങളുടെ സമുദായം പൂർവത്തിങ്കലേ ഉള്ളതും എന്നു തുടങ്ങി 'ശ്രീ പരശുരാമൻ രണ്ടാമതും ഈ കേരളം സന്ദർശിക്കുന്നതായാൽ സുറിയാനി ക്രിസ്ത്യാനികളേക്കാൾ രാജഭക്തി യുള്ള ഒരു ജനസമുദായത്തെ കാണുവാൻ സാധിക്കുകയില്ല' എന്നു വരെ യുള്ളതായ ചരിത്രപ്രസിദ്ധമായ ആ രാജകീയാഭിപ്രായം ഈ മംഗളപത്ര ത്തിനു മറുപടിയായിട്ടാണ് വിശാഖം തിരുനാൾ പ്രസ്താവിച്ചതെന്നുള്ളതും സ്മരണീയമാണ്. തിരുമേനി ഈ മറുപടി എഴുതി ബാലനായ ജോണി നെയാണ് ഏല്പിച്ചത്."

മഹാരാജാവ് സ്വന്തം കൈപ്പടയിൽ എഴുതിയ ആ മറുപടി ബാലനായ ജോൺ നഷ്ടപ്പെടുത്താതെയും, കേടു വരാതെയും, മറ്റാർക്കും കൊടു ക്കാതെയും സൂക്ഷിച്ചുവെക്കുക തന്നെ ചെയ്തു. അത് ചില്ലിട്ട് തന്റെ പഠന മുറിയിൽ അലങ്കരിച്ചുവെച്ചു. പിന്നീട് മദ്രാസ് ക്രിസ്ത്യൻ കോളജിൽ ലക്ച ററായി ജോലി നോക്കുന്ന അവസരത്തിൽ തന്റെ വീട്ടിലെ അതിഥികളെ സ്വീകരിക്കുന്ന മുറിയിൽ ഒരു കണ്ണാടിച്ചട്ടക്കൂട്ടിലിട്ട് ഭിത്തിയിൽ തൂക്കി യിട്ടു.

മഹാരാജാക്കന്മാരുടെ നാവിൽ നിന്നു പ്രശംസാർഹമായ ഒരു വാക്കു കിട്ടുന്നതു മോക്ഷലബ്ധി പോലെ അഭികാമ്യമായി കരുതപ്പെട്ടിരുന്ന ആ കാലത്തു വിശാഖം തിരുനാൾ പ്രഖ്യാപനം ചെയ്ത ഈ പ്രശംസാവാക്യം തങ്ങളപ്പറ്റിയാണെന്നു കേരളീയ സുറിയാനിക്കാരായ എല്ലാ വിഭാഗക്കാരും അഭിമാനിച്ചതായി അറിയാം. എന്നാൽ അന്നു ശ്രീ. വിശാഖം തിരുനാൾ യാക്കോബായ സുറിയാനിക്കാരെ പ്രത്യേകം സംബോധന ചെയ്തു പറഞ്ഞ ഒരു വാചകമാണത്.

ശ്രീമൂലം പോപ്പുലർ അസംബ്ലിയുടെ ഏഴാം കൗൺസലിലേക്കും ജോൺ വക്കീലിനെ നാമനിർദ്ദേശം ചെയ്യാൻ തിരുവിതാംകൂർ ഭരണാധി കാരികൾ മറന്നില്ല. അപ്പോഴേക്കും ദിവാൻ വി. പി. മാധവറാവു സ്ഥാനം ഒഴിഞ്ഞു പോയിരുന്നു. പിന്നീട് വന്നത് പി. രാജഗോപാലാചാരിയായി രുന്നു. 1907–1914 വരെ ദിവാനായി ഭരിച്ചത് അദ്ദേഹമായിരുന്നു. ഏഴാം കൗൺസിൽ 1907 മുതൽ 1911 വരെയായിരുന്നു ഉണ്ടായിരുന്നത്. ആറാം കൗൺസലിനു ഉണ്ടായിരുന്ന അംഗസംഖ്യയേക്കാൾ രണ്ട് അംഗങ്ങൾ കൂടു തൽ ഏഴാം കൗൺസലിൽ ഉണ്ടായിരുന്നു. അങ്ങിനെ 19 അംഗങ്ങളുള്ള ശ്രീമൂലം പോപ്പുലർ അസംബ്ലിയിലും ജോൺ വക്കീൽ നോമിനേറ്റഡ് മെമ്പ റായി സേവനമനുഷ്ഠിച്ചു. ഇ. ജെ. ജോണിന്റെ മാതുലപുത്രൻ അക്കര സി. ജെ. കുര്യനും ഈ കാലയളവിൽ ശ്രീമൂലം പോപ്പുലർ അസംബ്ലി യിൽ അംഗമായിരുന്നു.

ജോൺ വക്കീലിന്റെ നിയമപരിജ്ഞാനം ദിവാൻജിമാർ അസംബ്ലിയിൽ

വേണ്ടവിധത്തിൽ ഉപയോഗപ്പെടുത്തിയിരുന്നു. പ്രധാനപ്പെട്ട വിഷയങ്ങളെക്കുറിച്ച് ചർച്ചകൾ നടക്കുന്ന അവസരത്തിൽ ദിവാൻ ജോൺ വക്കീലിന്റെ അഭിപ്രായം ആരാഞ്ഞിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തോട് അംഗങ്ങൾ പൂർണ്ണമായി യോജിച്ചിരുന്നു. അസംബ്ലി തുടങ്ങുന്നതിനു മുൻപ് തന്നെ ചില അവസരങ്ങളിൽ ദിവാൻജി, ജോൺ വക്കീലിനെ ചെയിമ്പറിലേക്ക് വിളിപ്പിച്ച് പ്രധാന ചില പോയിന്റുകളെക്കുറിച്ച് പ്രസംഗിക്കണമെന്ന് ആവശ്യപ്പെട്ടിരുന്നതായി അറിയാം. അന്ന് നിയമബിരുദധാരികളായ നിയമസഭാംഗങ്ങൾ വളരെ അപൂർവ്വമായിരുന്നു.

ശ്രീമൂലം അസംബ്ലി മെമ്പർ എന്ന നിലയിൽ ഗവൺമെന്റിൽ നല്ല പിടിപാടും, സ്വാധീനവും ജോൺ വക്കീലിന് ഉണ്ടായിരുന്നെങ്കിലും അവിഹിതമായ ശുപാർശകൾക്കൊന്നും അദ്ദേഹം പോയിരുന്നില്ല. ഓർത്തഡോക്സ് സഭയുടെ പൊതുവായ നന്മയ്ക്കു വേണ്ടി ദിവാനെ കണ്ട് അദ്ദേഹം ശുപാർശ ചെയ്തിട്ടുണ്ട്. അതെല്ലാം ഫലവത്താകുകയും ചെയ്തു. അബ്ദള്ളാ പാത്രിയർക്കീസ് തിരുവനന്തപുരം സന്ദർശിച്ച അവസരത്തിൽ അദ്ദേഹത്തിനു താമസിക്കാൻ നക്ഷത്ര ബങ്കളാവ് വിട്ടുകിട്ടുന്നതിനും, ബാവായ്ക്കു യാത്ര ചെയ്യാൻ State Carriage കിട്ടുന്നതിനും അദ്ദേഹം ദിവാനെ കണ്ട് ആവശ്യപ്പെട്ടതായി വട്ടിപ്പണക്കേസിലെ മൊഴിയിൽ അദ്ദേഹം പറയുന്നുണ്ട്. ഓർത്തഡോക്സ് സഭയ്ക്ക് ഗവൺമെന്റിൽ നിന്ന് എന്തെങ്കിലും ആനുകൂല്യങ്ങൾ ലഭിക്കണമെങ്കിൽ ജോൺ വക്കീലിനെയാണ് സഭാനേതൃത്വം സമീപിച്ചിരുന്നത്. ഇതിന് ഉപോദ്ബലകമായി പല സംഭവങ്ങളും ചൂണ്ടിക്കാണിക്കാൻ കഴിയും. സ്ഥലച്ചുരുക്കത്താൽ അവയെല്ലാം വിടുകയാണ്.

# 28

# തിരുവല്ല തിരഞ്ഞെടുപ്പ്

**തി**രുവിതാംകൂറിൽ പുതിയ നിയമസഭാ പരിഷ്കരണ വിളംബരം 1097 ൽ പ്രഖ്യാപിതമായി. അതോടെ 1095 ൽ നിലവിൽവന്ന നിയമസഭ പിരിച്ചുവിടപ്പെട്ടു. ശക്തിയായ പ്രക്ഷോഭണങ്ങൾക്കും, നിശിതമായ വിമർശനങ്ങൾക്കും ഇടയിൽ രണ്ടു കൊല്ലക്കാലത്തെ അസ്വസ്ഥമായ നിയമസഭാ ജീവിതം അവസാനിപ്പിച്ച് നിയമസഭാംഗങ്ങൾ പിരിഞ്ഞുപോയി. 1097 ലെ വിളംബരമനുസരിച്ച് പുതിയ നിയമസഭ സംഘടിപ്പിക്കുവാനുള്ള പ്രാരംഭ നടപടികൾ ഗവൺമെന്റ് തുടങ്ങികഴിഞ്ഞിരുന്നു. ഇദംപ്രഥമമായി കിട്ടിയ അനുദ്യോഗസ്ഥ ഭൂരിപക്ഷവും, വിപുലമായ അധികാര അവകാശങ്ങളും പുതിയ നിയമസഭയെ ആകർഷകമാക്കിയിരുന്നു. പ്രശസ്തരായ വക്കീലന്മാരും, പൊതുപ്രവർത്തകരും, ധനാഢ്യന്മാരും, ജന്മികളും പുതിയ നിയമസഭയിൽ അംഗങ്ങളാകാൻ കൊതിച്ചു. 1095 –ലെ വിളംബരം കൊണ്ട് തൃപ്തിഅടഞ്ഞിരുന്ന സ്തുതിപാഠകന്മാരും, അതിനെ ശക്തമായി പ്രതിക്ഷേധിച്ചിരുന്ന വിപ്ലവകാരികളും പുതിയ നിയമസഭയിലേക്ക് സ്ഥാനാർത്ഥികളായി നിന്നു. തിരുവനന്തപുരം ബാറിലെ പ്രസിദ്ധ അഭിഭാഷകനായിരുന്ന പി. കെ. കേശവപിള്ള അഭ്യസ്തവിദ്യരും, രാഷ്ട്രീയ പ്രബുദ്ധതയുള്ള ജനങ്ങളെ കൊണ്ട് നിറഞ്ഞ തിരുവനന്തപുരം നിയോജക മണ്ഡലത്തിലാണ് നാമനിർദ്ദേശകപത്രിക സമർപ്പിച്ചത്. പേരു കേട്ട ക്രിമിനൽ വക്കീലായ മള്ളൂർ ഗോവിന്ദപ്പിള്ള നായന്മാർക്കു ഭൂരിപക്ഷമുള്ള ചേർത്തല താലൂക്കിൽ സ്ഥാനാർത്ഥിയായി നിന്നു. ഈ അവസരത്തിൽ ഇ. ജെ. ജോൺ വക്കീൽ സ്വന്തം നാടായ നിരണം ഉൾപ്പെടുന്ന തിരുവല്ലാ നിയോജക മണ്ഡലത്തിൽ സ്ഥാനാർത്ഥി പത്രിക സമർപ്പിച്ചു.

അന്ന് തിരുവല്ലാ ക്രിസ്ത്യാനികളുടെ മേധാവിത്വത്തിൽ കഴിയുന്ന കാലമായിരുന്നു. സാമ്പത്തിക, സാംസ്ക്കാരിക, വിദ്യാഭ്യാസ മണ്ഡലങ്ങളിൽ തിരുവല്ലായിൽ ക്രൈസ്തവരായിരുന്നു മുൻപന്തിയിൽ നിന്നിരുന്നത്. നികുതി കൊടുക്കുന്നവർക്കായിരുന്നു അന്ന് പ്രധാനമായും വോട്ടവകാശം ഉണ്ടായിരുന്നത്. വോട്ടധികവും ഹിന്ദുക്കളിൽ ഉയർന്ന ജാതിക്കാരായിരുന്ന ഭൂഉടമകൾക്കും. എന്നാൽ സംഘടനാശക്തിയുടെ അഭാവം കാരണം തിരുവല്ലാ നിയോജകമണ്ഡലത്തിൽ നിന്നു പഴയ തിരുവിതാംകൂർ അസംബ്ലിയിലേക്ക് ക്രിസ്ത്യാനികളാണ് ജയിച്ചുകയറിയിരുന്നത്.

അക്കാലത്ത് മന്നത്തു പത്മനാഭൻ, നായർ സർവ്വീസ് സൊസൈറ്റി രൂപീകരിച്ച് നായന്മാരെ സംഘടിപ്പിക്കുവാൻ തുടങ്ങിയിരുന്നു. തിരുവല്ലാ

നിയോജക മണ്ഡലത്തിൽ ഹിന്ദു വോട്ടുകൾ കൂടുതൽ ഉണ്ടായിരുന്നിട്ടും ക്രിസ്ത്യാനി ജയിച്ച് അസംബ്ലി മെമ്പറാകുന്ന 'വൈരുദ്ധ്യം' മന്നത്തിന്റെ ദൃഷ്ടിയിൽപെട്ടു. ഇതിനൊരറുതി വരുത്തണമെന്ന് അദ്ദേഹം തീരുമാനിച്ചു. പഠിപ്പും, പ്രമാണിത്തവുമുള്ള നല്ലൊരു നായരെ സ്ഥാനാർത്ഥിയാക്കി നിർത്തിയാൽ തിരുവല്ലായിൽ ജയിക്കാമെന്ന് മന്നത്തു പത്മനാഭൻ കണക്കുകൂട്ടി. അതിന് അദ്ദേഹം കണ്ടുപിടിച്ച സ്ഥാനാർത്ഥിയായിരുന്നു ചങ്ങനാശ്ശേരി പി. കെ. പരമേശ്വരൻപിള്ള. പേരു കേട്ട അഭിഭാഷകനും, സാമൂഹ്യ പരിഷ്കർത്താവും, വാഗ്മിയുമായിരുന്നു ചങ്ങനാശ്ശേരി. പിന്നീട് അദ്ദേഹം തിരുവിതാംകൂർ ഹൈക്കോടതിയിൽ ജഡ്ജിയായി സേവനം അനുഷ്ഠിച്ച് റിട്ടയർ ചെയ്തു. ഒരു കാലഘട്ടത്തിൽ N.S.S. ന്റെ പ്രസിഡന്റായിരുന്നു ചങ്ങനാശ്ശേരി. N.S.S ന്റെ ജീവാത്മാവും, പരമാത്മാവുമായിരുന്ന മന്നത്തു പത്മനാഭന്റെ ഇഷ്ടമിത്രമായിരുന്നു അദ്ദേഹം. പിന്നീട് അവർ തമ്മിൽ തെറ്റി എന്നത് വിധി നിയോഗമായി കണക്കാക്കിയാൽ മതി.

ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ ജീവചരിത്രം അദ്ദേഹത്തിന്റെ നിര്യാണശേഷം സ്വാതന്ത്ര്യ സമരസേനാനി സി. നാരായണപിള്ളയും, ഗാന്ധിയൻ ജി. രാമചന്ദ്രനും ചേർന്ന് എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിനെ നിശിതമായി വിമർശിച്ചുകൊണ്ട് മന്നത്തു പത്മനാഭൻ 'ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ ജീവചരിത്രം - ഒരു ലഘുനിരൂപണം' എന്ന പേരിൽ ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചു. ചങ്ങനാശ്ശേരി പരമേശ്വരൻ പിള്ള തിരുവല്ലാ തിരഞ്ഞെടുപ്പിന് ഇ. ജെ. ജോണിന് എതിരെനിന്ന കാര്യവും, മന്നം സഹായിച്ചതും മറ്റും ആ നിരൂപണഗ്രന്ഥത്തിൽ സൂചിപ്പിക്കുന്നുണ്ട്.

തിരുവല്ലാ തിരഞ്ഞെടുപ്പിനെപ്പറ്റി ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ ജീവചരിത്രത്തിൽ നിന്ന് സംഗ്രഹിച്ച് ചേർക്കുന്നു (പേജ് 181-185):

"ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള 95-ലെ ഒന്നാം റഗുലേഷനനുസരിച്ചു സംഘടിപ്പിക്കപ്പെട്ട നിയമസഭയിൽ ഒരംഗമായിരുന്നില്ല. ആ നിയമസഭ നിർത്തൽ ചെയ്യുവാനും, അതിനടിസ്ഥാനമായ വിളംമ്പരം പിൻവലിപ്പിക്കുവാനുമുള്ള തീവ്രശ്രമങ്ങളിൽ അദ്ദേഹം ഏർപ്പെട്ടിരിക്കയായിരുന്നു. പ്രക്ഷോഭണ ഫലമായി പരിഷ്കരിക്കപ്പെട്ട, പുതിയ നിയമസഭയിൽ പ്രവേശിക്കുവാൻ തന്നെ അദ്ദേഹം നിശ്ചയിച്ചു. കൂടുതൽ വിപുലമായ അവകാശങ്ങളോടും അധികാരങ്ങളോടും കൂടി പുനഃസംഘടിപ്പിക്കപ്പെട്ട ആ നിയമസഭയുടെ ആവിർഭാവത്തിനു ഹേതുഭൂതമായ പ്രക്ഷോഭണത്തിന്റെ നേതാവായിരുന്ന അദ്ദേഹത്തിന് അന്നത്തെ പരിതസ്ഥിതിയിൽ ഏതൊരു നിയോജകമണ്ഡലത്തിൽ നിന്നെങ്കിലും അനായാസേന നിയമസഭയിൽ

പ്രവേശിക്കുവാൻ കഴിയുമായിരുന്നു. എങ്കിലും, സ്ഥാനാർത്ഥി മത്സരത്തിനായുള്ള അദ്ദേഹത്തിന്റെ നിയോജകമണ്ഡല തിരഞ്ഞെടുപ്പ് തികച്ചും നിർഭാഗ്യകരമായിരുന്നു. ആ തിരഞ്ഞെടുപ്പ് മത്സരം ജനക്ഷേമകരമായിരുന്ന അദ്ദേഹത്തിന്റെ പൊതുകാർയ്യ പ്രവർത്തനങ്ങളിൽ നിന്നും, രാഷ്ട്രീയാദർശങ്ങളിൽ നിന്നും ഉള്ള അനാശാസ്യമായ ഒരു വ്യതിയാനമായിരുന്നു. രാഷ്ട്രീയ ജീവിതത്തിൽ അന്നുവരെ അദ്ദേഹം സ്വീകരിച്ചിരുന്ന ആദർശങ്ങളുടേയും തത്വങ്ങളുടേയും ഒരു ലംഘനം കൂടിയായിരുന്നു അത്.

തിരുവല്ലാ താലൂക്കിലെ ജനസംഖ്യയിൽ ഭൂരിഭാഗവും ഹിന്ദുക്കളായിരുന്നു. ധാരാളം പ്രാബല്യവും ധനശക്തിയുമുള്ള പല പുരാതന നായർ കുടുംബങ്ങളും അവിടെ ഒരു കാലത്തുണ്ടായിരുന്നു. നാട്ടിൻപുറങ്ങളിൽ ചിന്നിച്ചിതറി ഐക്യമോ സാമൂഹ്യജീവിതമോ കൂടാതെ കഴിഞ്ഞുകൂടിയ ഇവർക്കു കാര്യമായ യാതൊരു സംഘടിത ശക്തിയും ഉണ്ടായിരുന്നില്ല. തിരുവല്ലാ പട്ടണത്തിലും പരിസരങ്ങളിലും പ്രായേണ ക്രിസ്ത്യാനികൾക്കാണു ഭൂരിപക്ഷമുണ്ടായിരുന്നത്. ഉൽക്കർഷേച്ഛുക്കളും പരിശ്രമശീലന്മാരുമായ ക്രിസ്ത്യാനികൾ വാണിജ്യ വ്യവസായാദികളിൽ ഏർപ്പെട്ട് അനുദിനമെന്നവണ്ണം അവരുടെ സാമ്പത്തികവും സംഘടനാപരവുമായ ശക്തി വർദ്ധിപ്പിച്ചുകൊണ്ടിരുന്നു. താരതമ്യേന അലസന്മാരും സ്വസ്ഥിയിൽ സംതൃപ്തരുമായിരുന്ന നായന്മാർക്കു സാമ്പത്തികമായുണ്ടായിരുന്ന അഭിവൃദ്ധി കാലക്രമേണ ക്ഷയിച്ചുതുടങ്ങിയതിൽ ആശ്ചര്യപ്പെടുവാനില്ലല്ലൊ! തിരുവല്ലാ ടൗണിലെ മുനിസിപ്പൽ പ്രസിഡന്റു സ്ഥാനവും, പ്രജാമെമ്പർ സ്ഥാനവും തുടർച്ചയായി സംഘടനാബലവും സമ്പത്തുമുള്ള ക്രിസ്ത്യാനികൾ കരസ്ഥമാക്കി വന്നു. ഇതു പ്രബലന്മാരായ ചില നായർ പ്രമാണികളുടെ മത്സരബുദ്ധിയെ വളർത്തി. നഗരസഭാദ്ധ്യക്ഷ സ്ഥാനവും പ്രജാസഭാ സമാജികത്വവും ക്രിസ്ത്യാനികളിൽ നിന്നു വീണ്ടെടുക്കുവാൻ അവർ ആത്മാർത്ഥമായ ഒരു ശ്രമം ചെയ്തു നോക്കി. പക്ഷേ അതു ഫലപ്പെട്ടില്ല. സമുദായ സംഘടനകളുടെ ആവിർഭാവം വർഗ്ഗീയ മത്സരങ്ങൾക്കും വിദ്വേഷങ്ങൾക്കും അടിസ്ഥാനം പടുത്തുകഴിഞ്ഞിരുന്നു. സാമൂഹ്യ ജീവിതത്തിൽ നായന്മാർക്കു നേരിട്ടിരുന്ന അധഃപതനത്തെപ്പറ്റി സമുദായ പരിഷ്ക്കർത്താക്കൾ ചെയ്യാറുണ്ടായിരുന്ന പ്രസംഗങ്ങൾ സ്വദൗർബല്യത്തെക്കുറിച്ചും മറ്റൊരു സമുദായത്തിന്റെ താരതമ്യേനയുള്ള ഉൽഗതിയെപ്പറ്റിയും ഉള്ള ചിന്തകൾ നായർ സമുദായാംഗങ്ങളെ തട്ടിയുണർത്തി. ഇക്കാലത്തു തിരുവല്ലായിൽ ഹിന്ദുക്കളുടെ വകയായി ഒരു വിദ്യാലയം സ്ഥാപിക്കുവാനുള്ള ചില ശ്രമങ്ങൾ നടന്നു. എന്നാൽ ക്രിസ്ത്യാനികളുടെ എതിർപ്പു മൂലം പ്രസ്തുത ശ്രമങ്ങൾ നിഷ്ഫലമായി. 97 -ലെ തിരഞ്ഞെടുപ്പിന് മുൻപ് സമ്മേളിച്ച പ്രജാസഭാ യോഗത്തിൽ വച്ചു കെ. സി. മാമ്മൻ മാപ്പിള, ഗവൺമെന്റനുമതിയോടു കൂടി നടത്തപ്പെടുന്ന

വിദ്യാലയങ്ങൾക്കു സമീപം മറ്റൊരു സ്കൂൾ ആരംഭിക്കുവാൻ അനുവാദം നൽകുന്നതനാശാസ്യമാണെന്ന് അദ്ദേഹത്തിന്റെ നിവേദന മദ്ധ്യേ പ്രസ്താവിച്ചു. തിരുവല്ലായിൽ സ്കൂൾ ആരംഭിക്കുവാൻ ഹിന്ദുക്കൾ ചെയ്ത ശ്രമത്തെപ്പറ്റിയാണു മാമ്മൻ മാപ്പിള സൂചിപ്പിച്ചതെന്നു പ്രജാസഭയിലെ നായർ സാമാജികന്മാർ ധരിച്ചു. അന്ന് ആ സഭയിൽ തന്നെ ഒരംഗമായിരുന്ന മന്നത്തു പത്മനാഭപിള്ള ഈ പ്രസ്താവനയെ പരാമർശിച്ചുകൊണ്ടു, തിരുവല്ലാ താലൂക്ക് ഒരു ക്രിസ്തീയ കേന്ദ്രമാണെന്നുള്ള തെറ്റായ ധാരണയിന്മേൽ ഗവൺമെന്റു പ്രസ്തുത താലൂക്കിനെ സംബന്ധിക്കുന്ന കാര്യങ്ങളിൽ ക്രിസ്തീയ പക്ഷാഭേദം പ്രദർശിപ്പിക്കുന്നുണ്ടെന്നു പ്രസ്താവിക്കയും, ആ നയത്തെ പ്രതിഷേധിക്കയും ചെയ്തു. ഈ പ്രതിഷേധം കൊണ്ടു തൃപ്തിപ്പെടാതെ മന്നം ഒരടികൂടി മുന്നോട്ട് കടന്ന് അടുത്ത നിയമസഭാ തിരഞ്ഞെടുപ്പിൽ തിരുവല്ലാ താലൂക്ക് ഒരു ഹൈന്ദവ കേന്ദ്രമാണെന്നു താൻ തെളിയിച്ചുകൊള്ളാമെന്നു വൻപു പറഞ്ഞു.

തിരഞ്ഞെടുപ്പിനുള്ള സമയം സമാഗതമായപ്പോൾ മന്നത്തിന്റെ വീരവാദം പരിപാലിക്കുവാൻ തിരുവല്ലായിലെ ഹൈന്ദവ പ്രമാണികൾ സുസമ്മതനായ ഒരു സ്ഥാനാർത്ഥിയെ ആരാഞ്ഞുതുടങ്ങി. അവർ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയെയാണ് ഐകകണ്ഠ്യേന തിരഞ്ഞെടുത്തത്. അവരുടെ വരണമാല്യം ചങ്ങനാശ്ശേരി സ്വീകരിക്കയും ചെയ്തു. അക്കാലത്തു മന്നത്തു പത്മനാഭപിള്ള ചങ്ങനാശ്ശേരിക്കയച്ച ഒരു കത്തിൽ ഇങ്ങിനെ പ്രസ്താവിച്ചിരുന്നു:

“എന്റെ രണ്ടെഴുത്തുകളും കിട്ടിയിരിക്കുമെന്നു വിശ്വസിക്കുന്നു. മറുപടി അയക്കാതിരുന്നത് എന്തുകൊണ്ടോ? തിരുവല്ലായിലെ വോട്ടേർസ് ലിസ്റ്റ് ഇതു സഹിതം അയക്കുന്നു. അതിൻപ്രകാരം നോൺ ക്രിസ്ത്യൻ വോട്ടറന്മാർ കൂടുതലായിക്കാണുന്നതു കൊണ്ടു നമുക്കവിടെ നിന്നും ശ്രമിച്ചാൽ ജയിക്കാൻ മാർഗ്ഗമുണ്ട്. ഞാൻ ആവശ്യപ്പെട്ടിരുന്നതുപോലെ അറയ്ക്കത്ത് പരമേശ്വരൻപിള്ള അവർകൾ മുതൽപേർക്ക് എഴുതിയോ എന്നും അറിയില്ല. അങ്ങോട്ട് എഴുതിയിട്ടു വേണം എനിക്ക് മാന്നാനത്തിനു പോകാൻ. അതുകൊണ്ടു വിവരത്തിനു എഴുത്തു കിട്ടുന്ന അന്നു തന്നെ എനിക്കു മറുപടി അയച്ചുതരണമെന്നു അപേക്ഷിക്കുന്നു. അവർക്കും എഴുതിയിട്ടില്ലെങ്കിൽ ഉടനെ എഴുതണം. നില്ക്കണമെന്നു തന്നെയാണ് എന്റെ ബലമായ അഭിപ്രായം. നമ്മുടെ ആളുകളുടെ എണ്ണം ലിസ്റ്റിൽ വളരെ വിട്ടിട്ടുണ്ടെന്നറിയുകയാൽ അവരെ കൊണ്ടെല്ലാം അപേക്ഷ കൊടുപ്പിക്കുവാൻ ഏർപ്പാടുചെയ്തു. എല്ലാ പകുതികളിലും ചില പ്രമാണികൾക്കെല്ലാം അവിടുന്ന് എഴുതണം. ഞാനും എഴുതാം. കോടതി അടയ്ക്കുമ്പോൾ ഒരു മാസം ഇവിടെ വന്നു താമസിച്ചാൽ നമുക്കൊന്നിച്ച് എല്ലാ പ്രദേശങ്ങളിലും ചുറ്റി സഞ്ചരിക്കാം. അതിനോടുകൂടി എല്ലാം ശരിയാകും. തിരുവല്ലായിലെ മാമൻ

കൂട്ടർ രണ്ടു ദിവസിക്കു മുൻപ് ഒരു മീറ്റിംഗ് കൂടിയെന്നും ജോണിനു വോട്ടു പിടിക്കാനായി ഉടനെ മുന്നൂറു രൂപാ പിരിച്ചെടുത്തെന്നും കേട്ടു. നമുക്കും അവിടെത്തന്നെയാണു ശ്രമിക്കേണ്ടത്. ജോൺ ആണല്ലോ എതിരാളി. വിശേഷിച്ചും, തിരുവല്ലായുമാണല്ലൊ. മത്സരത്തിനു രസമുണ്ട്. നില്ക്കാൻ നിശ്ചയിച്ചെങ്കിൽ ചില പ്രമാണികളുടേയും കൂടി മറുപടി വരുത്തിക്കൊണ്ടു അങ്ങ് നിൽക്കുന്നു എന്നു പരസ്യം ചെയ്യണം. ഇനി താമസിച്ചുകൂടാ."

ജീവചരിത്രം തുടരുന്നു: "ചങ്ങനാശ്ശേരി തന്റെ സ്ഥാനാർത്ഥിത്വം പ്രഖ്യാപനം ചെയ്തു. തിരുവല്ലാ നിയോജകമണ്ഡലത്തിൽ ചങ്ങനാശ്ശേരിയെ എതിർത്തതു തിരുവനന്തപുരം ബാറിലെ അനിഷേധ്യ നേതാവായിരുന്ന ഇ. ജെ. ജോൺ ആയിരുന്നു. തൊഴിൽപരമായി ജീവിതത്തിൽ തന്റെ സർവ്വശ്രദ്ധയും കേന്ദ്രീകരിച്ചിരുന്ന സുപ്രസിദ്ധനായ ഒരഭിഭാഷകനായിരുന്നു അദ്ദേഹം. ജോൺ പ്രകൃത്യാ ഒരു പ്രക്ഷോഭകാരിയല്ല. അദ്ദേഹത്തിന്റെ രാഷ്ട്രീയമായ പ്രവർത്തനങ്ങൾ തുലോം പരിമിതമാണ്. വ്യക്തിപരമായ ഉൽക്കർഷത്തെ ലാക്കാക്കിയുള്ള സേവാവൃത്തികളിലോ, മത്സരം നിറഞ്ഞ കക്ഷിവഴക്കുകളിലോ അദ്ദേഹം അന്നുവരെ ഉൾപ്പെട്ടിരുന്നില്ല. അഗാധമായ നിയമപാണ്ഡിത്യവും, ജനസമ്മിതിയും, സമുദായത്തിലുണ്ടായിരുന്ന ഔന്നത്യവും, നിയമസഭാ സാമാജികത്വത്തിനദ്ദേഹത്തിനുണ്ടായിരുന്ന വിശേഷ യോഗ്യതകളായിരുന്നു. തിരുവിതാംകൂർ നിയമസഭയ്ക്കദ്ദേഹം ഒരു നേട്ടവും അലങ്കാരവുമായിരുന്നേനെ. തിരുവല്ലാ നിയോജകമണ്ഡലം എതിർപ്പുകൂടാതെ ജോണിനെ തിരഞ്ഞെടുത്തിരുന്നു എങ്കിൽത്തന്നെ അതുകൊണ്ടു തിരുവിതാംകൂറിലെ നായർ സമുദായത്തിനു യാതൊരു കോട്ടവും സംഭവിക്കുന്നതുമല്ലായിരുന്നു."

സി. നാരായണപിള്ളയും, ജി. രാമചന്ദ്രനും ചേർന്ന് എഴുതിയ ഇലഞ്ഞിക്കൽ വക്കീലിനെക്കുറിച്ചുള്ള മേൽപറഞ്ഞ വരികൾ നൂറു ശതമാനം സത്യസന്ധമായിരുന്നു. സകലരുടേയും വിശ്വാസവും, മതിപ്പും പിടിച്ചുപറ്റാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു എന്നതിന് ഇതിൽ കൂടുതൽ തെളിവ് ആവശ്യമില്ല.

തിരഞ്ഞെടുപ്പ് അടുത്തപ്പോൾ ഉണ്ടായ പ്രചരണ കോലാഹലങ്ങളെക്കുറിച്ചും, പിന്നീടുണ്ടായ സംഭവങ്ങളെക്കുറിച്ചും ചങ്ങനാശ്ശേരിയുടെ ജീവചരിത്രത്തിൽ തുടർന്ന് പറയുന്നുണ്ട് (പേജ് 185):

"ഇരുകക്ഷികളും അത്യുഗ്രമായ മത്സരബുദ്ധിയോടെ തിരഞ്ഞെടുപ്പു പ്രചരണ ജോലികളാരംഭിച്ചു. നായരും ക്രിസ്ത്യാനിയും തമ്മിൽ, അതിനു മുൻപൊരിക്കലുമുണ്ടായിട്ടില്ലാത്ത രീതിയിലുള്ള വർഗ്ഗീയ വൈരാഗ്യം വളർത്തിക്കൊണ്ടാണ്, ഇരുകക്ഷികളും തങ്ങളുടെ പ്രചരണങ്ങൾ തുടർന്നുകൊണ്ടുപോയത്. മന്നം, എം. എൻ. നായർ, മുരണിയിൽ ഗോവിന്ദപ്പിള്ള

മുതലായ ചങ്ങനാശ്ശേരിയുടെ സഹപ്രവർത്തകന്മാർ തിരുവല്ലാ നിയോജകമണ്ഡലം മുഴുവൻ സഞ്ചരിച്ചു തിരഞ്ഞെടുപ്പു പ്രചരണങ്ങളാരംഭിച്ചു. എതിരാളികളും, തുല്യശക്തിയോടും സഹകരണത്തോടും കൂടി മത്സരത്തിനിറങ്ങി. തിരഞ്ഞെടുപ്പു ബഹളം കൊണ്ടു തിരുവല്ലാത്താലൂക്ക് ഇളകിമറിഞ്ഞു. തിരുവിതാംകൂറിന്റെ സർവ്വശ്രദ്ധയും ആ നിയോജകമണ്ഡലത്തിൽ കേന്ദ്രീകൃതമായി. വ്യക്തിവിദ്വേഷപരങ്ങളും, വർഗ്ഗീയ വൈരാഗ്യം വമിക്കുന്നതുമായ പ്രസ്താവനകളും, പ്രസിദ്ധീകരണങ്ങളും കൊണ്ടു സമുദായാന്തരീക്ഷം മലിനപ്പെട്ടു. ഈ ഘട്ടത്തിൽ വി. എസ്. സുബ്രഹ്മണ്യയ്യർ, സി. ശങ്കരമേനവൻ, പത്മനാഭ കുക്കിലിയാ, മള്ളൂർ ഗോവിന്ദപ്പിള്ള, സി. രാമൻ തമ്പി എന്നിവർ ചേർന്ന് ജോണിനെ തിരുവല്ലായിൽ നിന്നു തെരഞ്ഞെടുക്കണമെന്നു കാണിച്ച് ഒരു വിജ്ഞാപനം പ്രസിദ്ധപ്പെടുത്തി. പക്ഷേ അതുകൊണ്ട് ഫലമൊന്നുമുണ്ടായില്ല. തിരഞ്ഞെടുപ്പുദിനം സമാഗതമായി. വാശിയും, മത്സരവും, വർഗ്ഗീയ വിദ്വേഷവും പൂർവ്വാധികം വർദ്ധിച്ചു. സമാധാന ലംഘനമുണ്ടാകുമെന്നു ഭയന്ന് അധികാരികൾ വേണ്ട മുൻകരുതലുകൾ ചെയ്തിരുന്നു എങ്കിലും, ഒന്നിലധികം സ്ഥലങ്ങളിൽ സ്ഥിതിഗതികൾ നിയന്ത്രണാധീനമല്ലാതായിത്തീർന്നു. ചില സ്ഥലങ്ങളിൽ ചട്ടമ്പിമാരും, മദ്യപന്മാരും ലഹളക്കൊരുങ്ങുകയും, ബാലറ്റ് പെട്ടികൾ ബലം പ്രയോഗിച്ച് കരസ്ഥമാക്കി പോളിങ്ങു സ്ഥലത്തു നിന്നന്തർദ്ധാനം ചെയ്യുകയും ചെയ്തു. അങ്ങിനെയുള്ള സ്ഥലങ്ങളിൽ വീണ്ടും തിരഞ്ഞെടുപ്പു നടത്തേണ്ടതായിത്തന്നെ വന്നുകൂടി. എന്നാൽ കഴിഞ്ഞുപോയ കലാപങ്ങൾ ആവർത്തിക്കപ്പെടുന്നതിനു മുൻപായി, ജോൺ ആ ദുഷിച്ച മത്സരത്തിൽ നിന്ന് അദ്ദേഹത്തിന്റെ സ്ഥാനാർത്ഥിത്വം പിൻവലിച്ചു. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള വിജയിയായി. മന്നത്തു പത്മനാഭൻ പിള്ളയുടെ പ്രതിജ്ഞ നിർവിഘ്നം നിറവേറ്റപ്പെട്ടു. പക്ഷേ, അതിലേയ്ക്കു തിരുവിതാംകൂറിലെ പൊതുജനങ്ങൾ നൽകേണ്ടിവന്ന വൻപിച്ച പിഴശിക്ഷ അവർക്കു താങ്ങുവാൻ കഴിയാത്തവണ്ണം അത്ര വളരെ ഭാരിച്ചതായിരുന്നു."

തിരഞ്ഞെടുപ്പിൽ ചങ്ങനാശ്ശേരി വിജയിച്ചെങ്കിലും ധാർമ്മികമായ വിജയം ജോൺ വക്കീലിന്റേതായിരുന്നു. വഴക്കും, വൈരാഗ്യവും ഇഷ്ടപ്പെടുന്ന ഒരു വ്യക്തി മത്സരത്തിൽ നിന്നു പിൻതിരിയാതെ പിന്നെയും തിരഞ്ഞെടുപ്പിനെ നേരിടുകയാവും ചെയ്യുക. അങ്ങിനെ കിട്ടുന്ന വിജയം ജോൺ വക്കീൽ ഒട്ടും ആഗ്രഹിച്ചിരുന്നില്ല. തിരഞ്ഞെടുപ്പിനെക്കുറിച്ചുള്ള ഒരു അവലോകനം ചങ്ങനാശ്ശേരിയുടെ ജീവചരിത്ര ഗ്രന്ഥത്തിലുള്ളതു കൂടി താഴെ കൊടുക്കുന്നു (പേജ് 186):

"തിരഞ്ഞെടുപ്പു മത്സരത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ ശ്രമങ്ങൾ വിജയകരമായി പര്യവസാനിച്ചതിൽ ചങ്ങനാശ്ശേരി അഭിനന്ദനാർഹനാണെങ്കിലും, കൂടുതൽ വിപുലമായ ദേശീയ താല്പര്യങ്ങളെ അടിസ്ഥാനമാക്കി വീക്ഷിച്ചാൽ പ്രസ്തുത മത്സരം അദ്ദേഹത്തിന്റെ പൊതു

കാർയ്യ ജീവിതത്തിലെ ശോഭ കുറഞ്ഞ ഒരു സംഭവമായി പരിഗണിക്കുവാനേ മാർഗ്ഗമുള്ളു. നായരും ക്രിസ്ത്യാനിയും തമ്മിലെന്നു മാത്രമല്ല, ഹിന്ദുവും, ക്രിസ്ത്യാനിയും തമ്മിലുള്ള ഒരു മഹാ മത്സരമായിട്ടു കൂടി മാത്രമേ നിർമ്മത്സര ബുദ്ധികൾക്കു ഈ തിരഞ്ഞെടുപ്പിനെ വീക്ഷിക്കുവാൻ കഴിയുകയുള്ളു. ടി. കെ. മാധവന്റെ നേതൃത്വത്തിൽ ഈഴവ സമുദായവും അന്നു നായർ പക്ഷത്തോടു ചേർന്നു നിന്നിരുന്നതു കൊണ്ടാണ് ഇതൊരു ഹിന്ദു – ക്രിസ്ത്യാനി മത്സരമായിരുന്നു എന്നു പ്രസ്താവിക്കേണ്ടി വരുന്നത്. തിരുവല്ലാ തിരഞ്ഞെടുപ്പാണു തിരുവിതാംകൂറിലെ വർഗ്ഗീയ വഴക്കിന്റെ വിത്തു വിതച്ചതെന്നു പറഞ്ഞാൽ അതു മുഴുവൻ ശരിയായിരിക്കയില്ലെങ്കിലും, തിരുവല്ലാ തിരഞ്ഞെടുപ്പാണ് അനന്തര കാലങ്ങളിലെ തിരുവിതാംകൂറിലെ അതിഭയങ്കരമായ വർഗ്ഗീയ കലഹങ്ങൾക്കു വഴിതെളിച്ചതെന്നു പ്രസ്താവിക്കുന്നതു നിരാക്ഷേപമായിരിക്കും.”

ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള ചെയ്തത് ശരിയായില്ല എന്ന നിഗമനത്തിലാണ് ജീവചരിത്രകർത്താക്കൾ എത്തിച്ചേരുന്നത്. അവർ തുടർന്ന് എഴുതുന്നു (പേജ് 187):

“താൻ ഏർപ്പെടുവാൻ പോകുന്ന തിരഞ്ഞെടുപ്പു മത്സരം ഒരു തികഞ്ഞ വർഗ്ഗീയ കലഹമായിട്ടേ പര്യവസാനിക്കുകയുള്ളു എന്നു ചങ്ങനാശ്ശേരിയ്ക്കു മുൻകൂട്ടി അറിയാമായിരുന്നു എന്നുള്ളതിനു സംശയമില്ല. രാഷ്ട്രീയമായ യാതൊരു തത്വത്തേയും അടിസ്ഥാനമാക്കി ആ മത്സരം നടത്തുവാൻ സാധ്യമല്ലെന്നും അദ്ദേഹത്തിനറിയാമായിരുന്നിരിക്കണം. ഇങ്ങിനെ നഗ്നവും കലർപ്പില്ലാത്തതുമായ ഒരു വർഗ്ഗീയ മത്സരത്തിലേർപ്പെടുന്നതു കൊണ്ടു രാജ്യക്ഷേമത്തെയോ, സമുദായ താല്പര്യങ്ങളേയോ താൻ പുരോഗമിപ്പിക്കുന്നില്ലെന്നും, നേരേമറിച്ചു തിരുവിതാംകൂറിലെ രണ്ടു പ്രബല സമുദായങ്ങളെ എന്നേയ്ക്കുമായി ഭിന്നിപ്പിക്കുവാനേ പ്രസ്തുത സംഭവം പര്യാപ്തമാകുകയുള്ളു എന്നും മനസ്സിലാക്കുവാനുള്ള വിശാല വീക്ഷണവും രാഷ്ട്രീയ പ്രബുദ്ധതയുമുള്ള ഒരു പൊതുക്കാർയ്യ പ്രസക്തനായിരുന്നു അദ്ദേഹം. ചങ്ങനാശ്ശേരിയേപ്പോലെ വിശദമായി ചിന്തിക്കുവാനും, തന്റെ പ്രവൃത്തികളുടെ ദൂരവ്യാപകങ്ങളായ ഫലങ്ങളെ മുൻകൂട്ടിക്കാണുവാനും കഴിവുള്ള ഒരാൾ അത്രതന്നെ ലോകപരിജ്ഞാനമോ ദീർഘവീക്ഷണമോ ഇല്ലാത്ത സഹപ്രവർത്തകന്മാരുടെ പ്രേരണയ്ക്കു വശംവദനായി, ഇങ്ങിനെ ഒരു മഹാസാഹസത്തിനൊരുമ്പെട്ടതായി വിചാരിക്കുവാനും വിഷമമായിരിക്കുന്നു. ഏതായാലും തിരുവല്ലായിലെ ഹൈന്ദവപതാക വീണ്ടും പറത്തുവാനുള്ള ജോലി അതിനു പറ്റിയ മറ്റാരെയെങ്കിലും ഏല്പിച്ചിട്ടു തിരഞ്ഞെടുപ്പു മത്സരത്തിനു മറ്റേതെങ്കിലും ഒരു നിയോജകമണ്ഡലം അദ്ദേഹം കണ്ടുപിടിച്ചിരുന്നു എങ്കിൽ അതു കൂടുതൽ അഭിനന്ദനീയമായിരുന്നേനെ!”

ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള പിന്നീട് ഹൈക്കോടതി ജഡ്ജിയായി നിയമിതനായി. വട്ടിപ്പണക്കേസിന്റെ പുനര് വിധി വട്ടശ്ശേരിൽ തിരുമേനിക്ക് അനുകൂലമായി വിധിച്ച ഫുൾ ബെഞ്ചിൽ ഒരംഗമായിരുന്നു ചങ്ങനാശ്ശേരി. റിട്ടയർ ചെയ്ത ശേഷം സാമൂഹ്യപ്രവർത്തനങ്ങളിൽ അദ്ദേഹം വ്യാപൃത നായിരുന്നു. എൻ. എസ്. എസ്. ന്റെ പ്രസിഡണ്ടും, മന്നത്തു പത്മനാ ഭന്റെ ഉത്തമസുഹൃത്തും ആയിരുന്ന ചങ്ങനാശ്ശേരി അതിനുശേഷം മന്നത്തു പത്മനാഭന്റെ ശത്രുവായി. ചങ്ങനാശ്ശേരി അന്തരിച്ച ശേഷമാണ് സി. നാരായണപിള്ളയും, ജി. രാമചന്ദ്രനും ജീവചരിത്രം പ്രസിദ്ധീകരി ച്ചത്. ചങ്ങനാശ്ശേരി മരിച്ചിട്ടും മന്നത്തിന്റെ കോപം ശമിച്ചിരുന്നില്ല. ചങ്ങ നാശ്ശേരിയുടെ ജീവചരിത്രത്തെ നിശിതമായി വിമർശിച്ചുകൊണ്ട് മന്നം ഒരു ലഘു നിരൂപണം എഴുതി. അതിൽ തിരുവല്ലാ തിരഞ്ഞെടുപ്പിനെപ്പ റ്റിയുള്ള ഭാഗം മാത്രം എടുത്തു താഴെ കൊടുക്കുന്നു (*മന്നത്തിന്റെ സമ്പൂർണ്ണ കൃതികൾ*, പേജ് 726):

"തിരുവല്ലാ താലൂക്കിൽ ഹിന്ദുക്കൾക്കു ഭൂരിപക്ഷമുണ്ടായിരുന്നിട്ടും അവരുടെ ഉണർവും, സംഘടനയുമില്ലായ്മ നിമിത്തം ആ താലൂക്കിന്റെ പ്രാതിനിധ്യം വഹിച്ചിരുന്നത് മിക്കവാറും ക്രിസ്ത്യാനികളായിരുന്നു. അവിടെ ഹിന്ദുക്കൾക്ക് ഒരു വിദ്യാശാലയുണ്ടാക്കാനുള്ള താല്പര്യത്തെ പ്പോലും ക്രിസ്ത്യൻ പ്രമാണി പൊതുജനപ്രാതിനിധ്യം വഹിച്ചും കൊണ്ട് പ്രജാസഭയിൽ എതിർക്കാതിരുന്നില്ല. ആ മനോഭാവത്തെ ആക്ഷേപിച്ചാൽ സമുദായ വിദ്വേഷമായി സ്വജനദ്രോഹികളും ഭീരുക്കളുമായ ദേശസേവ കന്മാർ വ്യാഖ്യാനിക്കും. 'മന്നം ഒരടി കൂടി മുന്നോട്ടു കടന്ന് അടുത്ത നിയമസഭാ തിരഞ്ഞെടുപ്പിൽ തിരുവല്ലാ താലൂക്ക് ഒരു ഹൈന്ദവകേന്ദ്രമാ ണെന്ന് താൻ തെളിയിച്ചുകൊള്ളാമെന്ന് വൻപു പറഞ്ഞു' എന്നു ഗ്രന്ഥ കാരൻ ആക്ഷേപസൂചകമായി എഴുതിയിരിക്കുന്നു. വൻപു പറയുകയല്ല പറഞ്ഞപോലെ കാണിച്ചു കൊടുക്കുകയാണ് ചെയ്തത്. വോട്ടേഴ്സ് ലിസ്റ്റ് പൂർത്തിയാക്കുന്ന പ്രവൃത്തി മുതൽ നായന്മാരുടെ മാത്രമല്ല സകല അക്രൈസ്തവരുടെയും വോട്ടു ചങ്ങനാശ്ശേരിക്കു സമ്പാദിച്ചു കൊടുക്കു ന്നതു വരെയുള്ള എല്ലാ ചുമതലകളും വഹിച്ച് പ്രതിബന്ധങ്ങളെയെല്ലാം തൃണവൽഗണിച്ച് അന്ന് ധൈര്യപൂർവ്വം പ്രവർത്തിച്ചിരുന്നില്ലെങ്കിൽ പരി ഷ്കരിച്ച നിയമസഭ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള പുറത്തുനിന്നു കാണുകയേ ഉണ്ടായിരുന്നുള്ളു. അന്നു മദ്ധ്യ തിരുവിതാംകൂറിൽ സർവ്വീസ് സൊസൈറ്റിക്കുള്ള സ്വാധീനബലവും അതിന്റെ പ്രവർത്തകന്മാരുടെ അക്ഷീണയത്നവും കൊണ്ടാണ് ചങ്ങനാശ്ശേരിക്ക് തിരുവല്ലയിൽ നിൽക്കാനും വിജയം സമ്പാദിക്കാനും കഴിഞ്ഞതെന്ന് തിരുവല്ലാ നിയോ ജകമണ്ഡലക്കാർക്കു മാത്രമല്ല ഈ രാജ്യവാസികൾക്കെല്ലാം തന്നെ അറി യാവുന്നതാണ്. ചങ്ങനാശ്ശേരിയെപ്പോലെ പ്രമാണികളായ പി. കെ. കേശവ

പിള്ളയും, മറ്റും തോറ്റപ്പോൾ കൂടുതൽ എതിർപ്പുണ്ടായിരുന്ന തിരുവല്ലായിൽ നിന്ന് ചങ്ങനാശ്ശേരി ജയിക്കാൻ കാരണമായ വസ്തുതയെ അഭിമാനത്തോടും കൃതജ്ഞതയോടും കൂടി സ്മരിക്കേണ്ടതിനു പകരം അതിനെ മാറ്റിയും, മറിച്ചും, കഷ്ടപ്പെട്ടവരെ പുച്ഛിച്ചും കലികാല വൈഭവം പ്രത്യക്ഷപ്പെടുത്താൻ ശ്രമിക്കുകയാണ് ചെയ്യുന്നത്. തിരുവല്ലായിലെ തെരഞ്ഞെടുപ്പു നിമിത്തമാണ് സമുദായവിദ്വേഷം വർദ്ധിച്ചതെന്നു പറയുന്നതിൽ യാതൊരു അർത്ഥവുമില്ല. തെരഞ്ഞെടുപ്പുണ്ടായ കാലം മുതൽ ഓരോ നിയോജകമണ്ഡലത്തിലേയും ജയാപജയങ്ങളുടെ കണക്കു പരിശോധിച്ചാൽ സമുദായബന്ധ പ്രകാരമുള്ള വോട്ടുകളാണ് ഈ രാജ്യത്തു നടന്നിട്ടുള്ളതെന്നു കാണാൻ കഴിയും. അതിനിടയിൽ വല്ല വ്യത്യാസവും കാണുന്നുണ്ടെങ്കിൽ അത് തിരുവിതാംകൂറിലെ താല്ക്കാലിക നിലയ്ക്ക് നായരുടെ ആത്മഹത്യാപരമായ ദേശീയവാദം കൊണ്ടുണ്ടായതായിരിക്കും. ഏതായാലും ദേശീയവാദം കൊണ്ടോ ദേശീയവാദികളുടെ സഹായം കൊണ്ടോ അല്ല ചങ്ങനാശ്ശേരി നിയമനിർമ്മാണ സഭയിലെ മെംബറായത്. അവിടെ കേറി ഇരുന്നു കഴിയുമ്പോൾ പിന്നൊരു തെരഞ്ഞെടുപ്പു വരെ വേണമെങ്കിൽ ദേശീയം പ്രസംഗിക്കാം."

മന്നത്തിന്റെ കലി ഒതുങ്ങുന്നില്ല. അദ്ദേഹം തുടരുന്നു: "ചങ്ങനാശ്ശേരി തിരുവല്ലയിൽ വിജയം സമ്പാദിച്ചതു അദ്ദേഹത്തിന്റെ വ്യക്തിമാഹാത്മ്യം കൊണ്ടല്ല. നായർ സർവ്വീസ് സൊസൈറ്റിയുടെ സ്വാധീനശക്തിയും, പ്രചരണശേഷിയുള്ള എം. എൻ. നായരുടെയും മറ്റ് വാഗ്‌വിലാസ പ്രസംഗങ്ങളും കൊണ്ടാണെന്ന് ആ നിയോജകമണ്ഡലം ഇന്നും പറയും. മന്നത്തു പത്മനാഭപിള്ളയെ വിസ്മരിച്ചാലും മരിച്ച എം. എൻ. നായരെ മറക്കുന്നതു ശരിയല്ല. തിരുവല്ലായിലെ അന്നത്തെ സ്ഥിതിക്ക് ചങ്ങനാശ്ശേരിയെ അല്ല ഒരു മൺകട്ടയെ പ്രതിനിധിയാക്കിയാൽ പോലും കൂടുതൽ വോട്ടു കിട്ടുമായിരുന്നു. ചങ്ങനാശ്ശേരിയേക്കാൾ അപ്രധാനന്മാർ പിന്നീടു നിന്നിട്ടും എതിരാളിയെ നിഷ്പ്രയാസം തോൽപ്പിക്കാനും തുടർച്ചയായി വിജയം സമ്പാദിക്കാനും കഴിഞ്ഞ ചരിത്രം തെളിവിനു നമ്മുടെ മുൻപിൽ നിൽപ്പുണ്ട്" (പേജ് 723).

തിരുവല്ലാ തിരഞ്ഞെടുപ്പിനെപ്പറ്റി അറിയാൻ ഞങ്ങൾ നിരണത്തും, തിരുവല്ലായിലും പോയി പലരോടും ചോദിച്ചു. അല്പം വിവരങ്ങൾ കിട്ടി. അത് താഴെക്കുറിക്കുന്നു. കൂടുതലൊന്നും ആർക്കും അറിയില്ലെന്നു പറഞ്ഞു. തിരഞ്ഞെടുപ്പിന്റെ വാശി മൂത്ത് ഇലഞ്ഞിക്കൽ ജോൺ വക്കീലും, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയും എന്ന നിലവിട്ട് ക്രിസ്ത്യാനിയും, നായരും തമ്മിലുള്ള പോരാട്ടമായി കലാശിച്ചു. തിരുവല്ലാ നിയോജകമണ്ഡലം ക്രിസ്ത്യാനി തന്നെ നിലനിർത്തുമെന്ന് ക്രൈസ്തവരും, ഹിന്ദുക്കൾ പിടിച്ചെടുക്കുമെന്ന് നായന്മാരും പ്രഖ്യാപിച്ചു. തെരഞ്ഞെടുപ്പിന്റെ

ദിവസം അടുക്കുംതോറും മത്സരത്തിന്റെ വീറും വാശിയും കൂടിക്കൂടി വന്നു. ക്രിസ്ത്യാനികളും, നായന്മാരും തമ്മിലുള്ള മത്സരത്തിന്റെ ചൂട് നിയോജകമണ്ഡലത്തിൽ മുഴുക്കെ അനുഭവപ്പെട്ടു. തിരഞ്ഞെടുപ്പു ദിവസം പുക വമിച്ചുകൊണ്ടിരുന്ന അഗ്നിപർവ്വതം പൊട്ടുന്നപോലെ നിരണത്ത് ഒരു പൊട്ടിത്തെറി തന്നെ ഉണ്ടായി. കൂട്ടമായി വോട്ടു ചെയ്യാൻ വന്ന നായന്മാരും, നിരണത്തെ ക്രിസ്ത്യാനികളും തമ്മിൽ പൊരിഞ്ഞ അടി നടന്നു. പലർക്കും പരുക്കു പറ്റി. നിരണത്തെ ഒരു പോളിംഗ് ബൂത്തായിരുന്ന നിരണം സെന്റ് മേരീസ് മിഡിൽ സ്കൂളിന്റെ ചുമരിൽ രക്തം തെറിച്ചു വീണതായി പറയപ്പെടുന്നു. സാരമായ പരുക്കുകളോടെ പലരേയും ആസ്പത്രിയിൽ പ്രവേശിപ്പിച്ചു. ഒരു വർഗ്ഗീയ കലാപത്തിന്റെ കരിനിഴൽ നിയോജകമണ്ഡലത്തിൽ ഉടനീളം പ്രത്യക്ഷമായി. തുടർന്ന് അധികാരികൾ പോളിങ്ങ് നിർത്തിവെച്ചു. തിരഞ്ഞെടുപ്പ് മറ്റൊരു ദിവസത്തേക്ക് മാറ്റിവച്ചതായി പ്രഖ്യാപനമുണ്ടായി.

തിരഞ്ഞെടുപ്പിൽ ഉണ്ടായ അനിഷ്ട സംഭവങ്ങൾ സ്ഥാനാർത്ഥിയായ ജോൺ വക്കീലിനെ തീർത്തും ദുഃഖിതനാക്കി. സമാധാന പ്രിയനായ അദ്ദേഹം ഒരു ഉറച്ച തീരുമാനത്തിൽ എത്തിച്ചേർന്നു. ഇങ്ങിനെ അടികലശലും അക്രമവും നടത്തിക്കിട്ടുന്ന വിജയം തനിക്ക് ആവശ്യമില്ലെന്ന് അദ്ദേഹം പ്രസ്താവിച്ചു. കലിംഗയുദ്ധത്തിലെ കെടുതികൾ കണ്ട് മഹാനായ അശോക ചക്രവർത്തി ഇനി യുദ്ധത്തിനില്ലെന്ന് ശപഥം ചെയ്തപോലെ ജോൺ വക്കീൽ ഇനി തെരഞ്ഞെടുപ്പിന് മത്സരിക്കുന്നില്ലെന്ന് പ്രഖ്യാപിച്ചു. മാറ്റിവെച്ച ദിവസം തെരഞ്ഞെടുപ്പിന് താൻ മത്സരിക്കുന്നില്ലെന്നും താൻ പിന്മാറിയിരിക്കുന്നുവെന്നും അദ്ദേഹം അധികാരികളെ അറിയിച്ചു. ജയസാദ്ധ്യതയുള്ള ഈ തിരഞ്ഞെടുപ്പിൽ നിന്നും, പിൻമാറരുതെന്നും, പൂർവ്വാധികം ശക്തി സംഭരിച്ച് തിരഞ്ഞെടുപ്പിനെ നേരിടണമെന്നും അദ്ദേഹത്തിന്റെ ബന്ധുക്കളും, സുഹൃത്തുക്കളും, നേതാക്കന്മാരും നിർബന്ധിച്ചിട്ടും അദ്ദേഹം തന്റെ തീരുമാനത്തിൽ തന്നെ ഉറച്ചുനിന്നു. മാറ്റിവെച്ച ദിവസം അനിഷ്ട സംഭവമുണ്ടായ ബൂത്തുകളിൽ പോളിംങ്ങ് നടക്കുക തന്നെ ചെയ്തു. ജോൺ വക്കീലിന്റെ നിർദ്ദേശപ്രകാരം അനുയായികൾ പോളിങ്ങ് ബഹിഷ്കരിച്ചു. അങ്ങിനെ ഏകപക്ഷീയമായി വോട്ടിങ്ങ് നടന്നു. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള ജയിച്ചതായി പ്രഖ്യാപിക്കപ്പെട്ടു.

(ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ ജീവചരിത്രത്തിലെ പ്രസക്തഭാഗം സസന്തോഷം അയച്ചുതന്നത് അദ്ദേഹത്തിന്റെ കൊച്ചുമകനായ തിരുവനന്തപുരത്തെ പി. രവീന്ദ്രൻനായരാണെന്നു നന്ദിപൂർവ്വം രേഖപ്പെടുത്തുന്നു)

# 29

# ആശ്രിത വാത്സല്യം

**ഇ**ലഞ്ഞിക്കൽ കുടുംബത്തെ ആശ്രയിച്ച് ജീവിച്ചിരുന്ന ജോലിക്കാർ നിരണത്തും ചുറ്റുപാടുമായി വളരേപ്പേർ ഉണ്ടായിരുന്നു. 'ഇലഞ്ഞിക്കൽ കുടുംബം വക നിത്യജോലിക്കായി അനേകം ആശാരിമാർ, കൊല്ലന്മാർ, അലക്കുകാർ ആദിയായ തൊഴിൽകാരെയും പറമ്പുകളിൽ അവിടവിടെ താമസിപ്പിച്ചിരുന്നു' എന്ന് മാമ്മൻമാപ്പിള *ജീവിത സ്മരണ*കളിൽ അനുസ്മരിക്കുന്നുണ്ട്. ഇലഞ്ഞിക്കൽ കുടുംബം വകയായി ആനകൾ ഉണ്ടായിരുന്നു. അവയെ തീറ്റിപ്പോറ്റി പരിപാലിക്കാൻ ഒരു ആനയ്ക്ക് മൂന്നു പാപ്പാന്മാർ എന്ന നിലയിൽ ഏതാനും പാപ്പാന്മാരും ഇലഞ്ഞിക്കൽ തറവാടിനെ ആശ്രയിച്ച് കഴിഞ്ഞുകൂടിയിരുന്നു.

ജോൺ വക്കീൽ തന്റെ ജോലിക്കാരോടും സേവകന്മാരോടും അങ്ങേയറ്റത്തെ സ്നേഹത്തോടും ദയയോടും കൂടിയാണ് പെരുമാറിയിരുന്നത്. ജോലിക്കാരുടെ ഉന്നമനത്തിനായി കഴിയുന്ന സഹായവും അദ്ദേഹം ചെയ്തുവന്നു. തൊഴിലാളികളെ അടിമകളെപ്പോലെ കരുതി പെരുമാറിയിരുന്ന പഴയകാലത്ത് 'പണി മക്കളെയും' അവരുടെ തൊഴിലിന്റെ മേന്മയേയും അദ്ദേഹം ആദരിച്ചിരുന്നു എന്നുള്ളതിന്റെ നിത്യസാക്ഷ്യം ഇലഞ്ഞിക്കൽ തറവാട്ടുവീടു സന്ദർശിക്കുന്നവർക്ക് ഇന്നും കാണാൻ കഴിയും. ജോൺ വക്കീൽ നിരണത്ത് താമസിച്ചിരുന്ന വീട് 1916 -ലാണ് അദ്ദേഹം പുതുക്കിപ്പണിതത്. ആ വീടിന്റെ തറ മാത്രമേ കല്ലു കൊണ്ടു പണിതിട്ടുള്ളു. ചുമരും ശേഷം എല്ലാ ഭാഗങ്ങളും തേക്കിൻതടി ചെത്തിമിനുക്കിയാണ് പണിതിരിക്കുന്നത്. വീടിന്റെ പണിക്ക് കുന്നംകുളത്തുനിന്ന് വിദഗ്ധരായ ആശാരിമാരെ വരുത്തിയാണ് പണിയിച്ചതെന്ന് ഇലഞ്ഞിക്കൽ കുടുംബത്തിലുള്ളവർ ഞങ്ങളോട് പറഞ്ഞു. നിരണത്തും പരിസരപ്രദേശങ്ങളിലും ആശാരിമാർ ഇല്ലാഞ്ഞല്ല കുന്നംകുളത്തു നിന്ന് ആശാരിമാരെ വരുത്തിയത്. ആ വീടിന്റെ മേൽപ്പുരയുടെ വിചിത്രമായ മേൽക്കൂടിന്റെ കഴുക്കോലുകൾ ഇണക്കിച്ചേർക്കാൻ അസാമാന്യപാടവമുള്ള ആശാരിമാർ തന്നെ വേണമെന്ന് ജോൺ വക്കീലിന് അറിയാമായിരുന്നു. അതാണ് കുന്നംകുളത്തു നിന്ന് അതിനു പറ്റിയ സമർത്ഥരായ പണിക്കാരെക്കൊണ്ടു വന്നത്. കുന്നംകുളത്തെ പ്രമുഖ കുടുംബമായ പനക്കൽ തറവാട്ടുകാർ ഇലഞ്ഞിക്കൽക്കാരുടെ ബന്ധുക്കളായിരുന്നു. ഇലഞ്ഞിക്കൽ പാപ്പിയമ്മയെ കുന്നംകുളം പനയ്ക്കലേക്കാണല്ലൊ വിവാഹം ചെയ്തു കൊടുത്തിരുന്നത്. ആ ബന്ധം വഴി കുന്നംകുളത്തു നിന്ന് ആശാരിമാരെ വരുത്താൻ ജോൺ വക്കീലിന് എളുപ്പം സാധിച്ചിരിക്കും. അങ്ങനെ കൊണ്ടു

വന്ന ആശാരിമാരിൽ പ്രമുഖൻ ശങ്കരൻ എന്ന മൂത്താശാരിയായിരുന്നു. ഇലഞ്ഞിക്കൽ ഭവനത്തിലെ മേൽപ്പുരയുടെ മുഖപ്പത്തിയിലെ അഴകുപടി മേൽ എല്ലാവർക്കും കാണാവുന്ന വിധത്തിൽ 1916 AD MADE BY SANKARAN എന്ന് ഭംഗിയായി കൊത്തിവച്ചിട്ടുണ്ട്. വീട്ടുമുറ്റത്തു നിന്നു നോക്കിയാൽ ആർക്കും ആ ലിഖിതം വായിക്കത്തക്ക വലുതാക്കിയാണ് കൊത്തിവച്ചിട്ടുള്ളത്. കുന്നംകുളത്തു നിന്നു ജോലിക്ക് വരുത്തിയ ആ തച്ചന്റെ പേർ വർഷങ്ങൾ അനവധി കഴിഞ്ഞിട്ടും പ്രസിദ്ധമായ ഇലഞ്ഞിക്കൽ തറവാട്ടിലെ മേൽപ്പുരയുടെ കേന്ദ്രസ്ഥാനത്ത് വിളങ്ങി നിൽക്കുന്നത് കണ്ടപ്പോൾ വാസ്തവത്തിൽ കുന്നംകുളംകാരനായ പി. സി. മാത്യുവിന്റെ കണ്ണുകൾ നിറഞ്ഞുപോയി. തന്റെ നാട്ടിൽ നിന്നും വർഷങ്ങൾക്കപ്പുറം ഈ നിരണത്തെ മണ്ണിൽ തൊഴിലെടുക്കാൻ വന്ന അജ്ഞാതനായ തച്ചുശാസ്ത്രവിദഗ്ദ്ധാ, മഹാനായ ജോൺ വക്കീൽ നിന്നെ വേണ്ടുംവണ്ണം ആദരിച്ചല്ലോ എന്ന് ഓർത്ത് സന്തോഷം കൊണ്ട് മാത്യുവിന്റെ മനസ്സ് തേങ്ങി. കുറച്ചുനേരം മാത്യു ആ ലിഖിതത്തിൽ തന്നെ നോക്കിനിന്നു. ശങ്കരൻ എന്ന പേര് വീണ്ടും വീണ്ടും മനസ്സിൽ വായിച്ചു. കുന്നംകുളത്ത് എത്ര, എത്ര നസ്രാണി വീടുകളുടെ മേൽപ്പുര നീയും നിന്റെ വർഗ്ഗത്തിൽപ്പെട്ടവരും കൂടി വിയർപ്പൊഴുക്കി പണി തീർത്തിരിക്കും. അവിടെ ആരും നിന്റെ പേർ ഇതുപോലെ കൊത്തിവച്ചില്ലല്ലോ. നിന്റെയല്ല ഒരു ആശാരിയുടെ പേരും വീടിന്റെ മേല്പുരയിൽ കൊത്തിവെക്കാൻ ഒരു കുന്നംകുളം നസ്രാണിയും ഒരുമ്പെട്ടിട്ടില്ല. അന്നന്നത്തെ കൂലി തന്നു നിന്നെ പറഞ്ഞയക്കുന്നതൊഴിച്ച് കെട്ടിടം പണിത തച്ചുവിദഗ്ദ്ധന്റെ പേരെഴുതി വച്ച് ആദരിക്കുവാനുള്ള വിശാലമനസ്ഥിതി ആർക്കും ഉണ്ടായിട്ടില്ല. 'അമ്പലം പണി കഴിഞ്ഞാൽ ആശാരി പുറത്ത്' എന്നൊരു ചൊല്ലുണ്ടല്ലോ. ഭക്ഷണം കഴിക്കുന്ന നേരത്ത് കറികളിൽ നിന്ന് കറിവേപ്പില എടുത്ത് കളയുന്നതു പോലെ കാര്യം കഴിഞ്ഞാൽ പിന്നെ ആ പണിത തൊഴിലാളിയെ കണ്ട ഭാവം നടിക്കില്ല. കോൺക്രീറ്റു കെട്ടിടങ്ങൾ വരുന്നതിനു മുൻപ് കുന്നംകുളത്ത് എല്ലാ കെട്ടിടങ്ങളുടെയും തട്ടും, മേൽപ്പുരയും ആശാരിമാർ മരത്തടികൊണ്ടാണ് പണിതീർത്തിരിക്കുന്നത്. കുന്നംകുളത്തെ പനക്കൽ തറവാട്ടിലെ കെട്ടിടത്തിന്റെ സ്വീകരണമുറിയുടെ മേൽത്തട്ട് ഇന്നും ഒരു കാഴ്ചവസ്തുവാണ്. ശില്പകലാ വൈദഗ്ദ്ധ്യം നിറഞ്ഞുതുളുമ്പുന്ന ശ്രീഓലുന്ന ആ മേൽത്തട്ട് ഒന്നു കാണേണ്ടതു തന്നെയാണ്. പുരാവസ്തു ഗവേഷകന്മാർ എന്തു വിലകൊടുത്തും നിലനിർത്തേണ്ട ഒരു മനോഹര കലാശില്പമാണത്. എത്രയോ തവണ അതിന്റെ ഭംഗി ആസ്വദിച്ച് നോക്കി നിന്നുപോയിട്ടുണ്ട്. അതിന്മേലൊന്നും അത് പണിത ആശാരിയുടെ പേർ കൊത്തിവെച്ചിട്ടില്ല. ജോൺ വക്കീലിനെപ്പോലെയുള്ള മഹാശയന്മാർ അവിടെ ഇല്ലാഞ്ഞതിനാലാകാം അത് രേഖപ്പെടുത്താതിരുന്നതെന്ന് തോന്നുന്നു. എളിയവരെ ആദരിക്കാനും അവരുടെ സ്മരണയെ

എന്നെന്നും നിലനിർത്താനും ജോൺ വക്കീലിനെപ്പോലെയുള്ള മഹാന്മാർക്കേ കഴിയുകയുള്ളു. തൊഴിലിന്റെ മേന്മയെക്കുറിച്ചും, തൊഴിലാളി സ്നേഹത്തെക്കുറിച്ചും വാതോരാതെ പ്രസംഗിക്കുന്ന നേതാക്കന്മാർ സ്വന്തം പ്രവൃത്തികളിലൂടെ മറ്റുള്ളവർക്ക് മാതൃക കാണിക്കുന്നത് കണ്ടിട്ടില്ല. ലോകചരിത്രത്തിൽ രേഖപ്പെടുത്തിയ റഷ്യൻ തൊഴിലാളി വിപ്ലവം പൊട്ടിപ്പുറപ്പെടുന്നതിന് മുമ്പു തന്നെ ഇങ്ങു കൊച്ചുകേരളത്തിൽ ജോൺ വക്കീൽ തൊഴിലാളികളെ ബഹുമാനിക്കാനും അവരുടെ കലാസൃഷ്ടിയെ മുക്തകണ്ഠം ആദരിക്കാനും സ്വന്തം പ്രവൃത്തിയിലൂടെ ലോകത്തിന് മാതൃക കാട്ടി. ജോൺ വക്കീലെന്ന ആ വലിയ മനസ്സിന്റെ ഉടമ ചെയ്തപോലെ വേറെ എത്രപേർ ചെയ്തിട്ടുണ്ടെന്ന് നെഞ്ചത്ത് കൈവച്ച് ഒന്ന് ഓർത്തു നോക്കുന്നത് നന്നായിരിക്കും.

പക്ഷാഘാതത്തെ തുടർന്ന് തിരുവനന്തപുരം വിട്ട് ജോൺ വക്കീൽ നിരണത്തെ ഇലഞ്ഞിക്കൽ ഭവനത്തിലും, മങ്കോട്ടയിലെ കൃഷിസ്ഥലത്തുള്ള ബങ്കളാവിലും വിശ്രമജീവിതം നയിക്കുമ്പോൾ അദ്ദേഹത്തെ ശുശ്രൂഷിക്കുവാൻ വിശ്വസ്തതയും, ആത്മാർത്ഥതയും അർപ്പണബോധവുമുള്ള ഒരു പറ്റം സേവകന്മാർ ഉണ്ടായിരുന്നു. വിൽപത്രമെഴുതിയപ്പോൾ അവരുടെ കാര്യം മറന്നില്ല.

വിൽപത്രത്തിൽ പറയുന്നു: "വളരെക്കാലമായി വിശ്വസ്തയോടു കൂടി എന്റെ വരുതികൾക്കുൾപ്പെട്ടും എന്നെ ശ്രദ്ധയോടു കൂടി ശുശ്രൂഷിച്ചും എന്റെ കൂടെ താമസിച്ചുവരുന്ന നിരണത്തു പനയ്ക്കാമറ്റത്തു നിന്നു തിരുവല്ലാ ഇരുവള്ളിപ്രകീറ്റു പള്ളത്തു മത്തായിയുടെ മകൻ പാപ്പി എന്നു വിളിച്ചുവരുന്ന വറുഗീസിനോടു എനിക്കുള്ള ആശ്രിതവാത്സല്യം അടിസ്ഥാനമാക്കി ഒറ്റിയവകാശവഴി ഇപ്പോൾ അന്യകൈവശം ഇരിക്കുന്നതും എന്റെ ഭാര്യ അന്നമ്മയുടെ പേർക്ക് തീറു വാങ്ങിയിട്ടുള്ളതുമായ കിഴക്കുംഭാഗം പകുതിയിൽ സർവ്വെ 177/4, 177/5, ഒരേക്കർ തൊണ്ണൂറു സെന്റുള്ള പുതുക്കരി പുഞ്ചനിലം ഇരുപതു പറയിൽ പടിഞ്ഞാറുഭാഗം പകുതി തൊണ്ണൂറ്റി അഞ്ച് സെന്റ് ഉള്ള നിലം ടി. വറുഗീസ്സിനു ഇഷ്ടദാനമായി കൊടുക്കണമെന്നുള്ള എന്റെ നിർദ്ദേശമനുസരിച്ച് എന്റെ ഭാര്യ ഇന്നേദിവസം രജിസ്റ്റർ ചെയ്തിരിക്കുന്ന വിൽപത്രത്തിൽ അതിലേക്കു വ്യവസ്ഥ ചെയ്തിട്ടുള്ളതാകുന്നു. ഞാൻ തന്നെ ടി. വസ്തുവിന്റെ ഒറ്റിയർത്ഥം കൊടുത്തു ഒഴിപ്പിക്കണമെന്നു ഉദ്ദേശിച്ചിരിക്കുന്നതും അങ്ങിനെ എന്റെ ജീവിതകാലത്തിൽ ഒഴിപ്പിക്കുന്നതിനു ഇടയാകാതെ വരുന്നതായാൽ എന്റെ ജീവിതശേഷം ആറു മാസത്തിൽ കവിയാതെയുള്ള കാലാവധിക്കുള്ളിൽ വസ്തു ഒഴിപ്പിച്ചു വറുഗീസിനു സർവ്വ സ്വാതന്ത്ര്യമായി വിട്ടു കൊടുത്തു കൊള്ളേണ്ടതും ഇങ്ങനെ വസ്തു ഒഴിപ്പിക്കേണ്ടിവരുന്നതു ടി.യാളുടെ ജീവിതശേഷമായിരുന്നാൽ ആ കൃത്യം നിർവിഘ്നം

നിർവഹിക്കേണ്ട ചുമതല എന്റെ പുത്രൻ ഫീലിപ്പോസിനായിരിക്കുന്നതും ഒറ്റി ഒഴിപ്പിക്കുന്നതിനു ആവശ്യം വരുന്ന സംഖ്യ നാലിൽ ഒന്നു വീതം എ. ബി. ഡി. ഭാഗസ്ഥർ മൂന്നു കൂട്ടരിൽ നിന്നും ഈടാക്കുന്നതിനു ഫീലിപ്പോസിനു അവകാശമുള്ളതും മേൽപറഞ്ഞ കാലാവധിക്കുള്ളിൽ ടി. വസ്തു സർവ്വ സ്വാതന്ത്ര്യമായി കൈവശം കിട്ടുന്നതിനു ഇതുമൂലം വറുഗീസിനു കൊടുത്തിരിക്കുന്ന അവകാശത്തിനു കാലതാമസമോ ഹാനിയോ നേരിടുവാൻ പാടില്ലാത്തതുമാകുന്നു."

മേൽപറഞ്ഞ പാപ്പി എന്ന വറുഗീസിനെപ്പറ്റി കൂടുതൽ വിവരങ്ങൾ അറിയണമെന്ന് താല്പര്യം തോന്നി. ജോൺ വക്കീലിന്റെ മരിച്ചുപോയ പുത്രൻ സിറിയക്കിന്റെ മകൻ ഇലഞ്ഞിക്കൽ സിറിയക്ക് തോമസിനോട് എഴുതിച്ചോദിച്ചതിന് അദ്ദേഹം 19-9-2003 ൽ അയച്ച മറുപടി കത്തിൽ നിന്ന് ഉദ്ധരിക്കുന്നു: "പാപ്പി എന്ന വറുഗീസിന്റെ കാര്യം ചോദിച്ചിട്ടുണ്ടല്ലോ. അദ്ദേഹം ഇപ്പോൾ ജീവിച്ചിരിപ്പില്ല. ജോൺ വക്കീലിന്റെ മൂത്ത മകളെ കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ മകൻ ഈപ്പനാണു വിവാഹം കഴിച്ചത്. അദ്ദേഹത്തിന്റെ കൂടെയായിരുന്നു പാപ്പി. അദ്ദേഹം മരിച്ചുകഴിഞ്ഞ് ജോൺ വക്കീലിന്റെ കൂടെയായിരുന്നു. അസുഖം വന്നപ്പോൾ നിരണത്തോട്ട് താമസം മാറ്റി. അപ്പോൾ പാപ്പിയും കൂടെ വന്നു. ..."

ജോൺ വക്കീലിന്റെ വിൽപത്രത്തിൽ നിർദ്ദേശിച്ച വസ്തു പാപ്പിക്ക് ലഭിച്ചു. പാപ്പിയുടെ പിൻതലമുറക്കാർ ഇലഞ്ഞിക്കൽ കുടുംബവുമായി ഇപ്പോഴും സൗഹൃദത്തിൽ കഴിയുന്നു.

ജോൺ വക്കീലിനെ ശുശ്രൂഷിക്കാനും ഇഷ്ടപ്പെട്ട ആഹാരം ഉണ്ടാക്കി കൊടുക്കാനും നിർത്തിയിരുന്നത് കറമ്പൻ ഗോവിന്ദൻ എന്ന ഈഴവനെയായിരുന്നു. വിൽപത്രത്തിൽ അയാൾക്കു കൊടുക്കേണ്ട വിഹിതത്തെക്കുറിച്ച് പറയുന്നുണ്ട്:

"മേൽപ്രകാരം എന്നെ ആശ്രയിച്ചും എന്റെ വരുതിയിലും നിൽക്കുന്ന കിഴക്കുംഭാഗം പകുതിയിൽ നിരണം തെക്കുംഭാഗം മുറിയിൽ മാന്തറ താഴ്ചയിൽ കറമ്പൻ ഗോവിന്ദനു എന്റെ നിരണം തെക്കുംഭാഗം മുറിയിൽ പണ്ടാരവക പാട്ടം സർവ്വെ 146/30 മുപ്പത്തി ആറു സെന്റുള്ള പൂവമ്മേലി പുഞ്ചനിലം മൂന്നര പറ ദാനമായി കൊടുക്കുന്നതിനു ഞാൻ തീരുമാനിച്ചിരിക്കുന്നതും ആ നിലം മൂന്നര പറയും എന്റെ ജീവിതശേഷം ഗോവിന്ദൻ കൈവശം എടുത്തു അനുഭവിച്ചു പേരിൽ കൂട്ടിച്ചു കരം കൊടുത്തും എന്നും സർവ്വ സ്വാതന്ത്ര്യമായി നടന്നുകൊള്ളേണ്ടതും ആകുന്നു."

ജോൺ വക്കീലിന്റെ വേലക്കാരനായി മത്തായി എന്നൊരാൾ നിന്നിരുന്നു. അയാളുടെ മകൻ അബ്രഹാമും ജോൺ വക്കീലിന്റെ കൂടെയായിരുന്നു താമസം. അവർക്ക് വിൽപത്രപ്രകാരം കൊടുക്കാൻ നിശ്ചയിച്ച സ്വത്തുവിവരം താഴെ കുറിക്കുന്നു:

“എന്റെ വേലക്കാരൻ മേപ്രക്കാരൻ മത്തായിക്കും അവന്റെ മകൻ ഇപ്പോൾ എന്നോടു കൂടി താമസിക്കുന്ന അബ്രഹാമിനും ഇരുനൂറ് രൂപയിൽ കുറയാതെ വില കൊടുത്തു അവരുടെ താമസത്തിനു ഉപയുക്തമായ ഒരു സ്ഥലം വാങ്ങിക്കൊടുക്കണമെന്നു ഞാൻ ഉദ്ദേശിക്കുന്നതും എന്റെ ജീവിതകാലത്തിൽ അങ്ങിനെ ചെയ്യുന്നതിനു എനിക്കു സൗകര്യമാകാതെ വരുന്നപക്ഷം എന്റെ ഭാര്യയോ പുത്രൻ ഫീലിപ്പോസോ വറുഗീസിന് ഞാൻ നിശ്ചയിച്ചിരിക്കുന്ന ദാനവിഷയത്തിൽ മേൽനിർണ്ണയിച്ചിട്ടുള്ള വിധത്തിലും മാർഗ്ഗത്തിലും ആ ചുമതല നിർവിഘ്നം നിർവ്വഹിച്ചു കൊള്ളേണ്ടതുമാകുന്നു. മേൽപ്രകാരം വാങ്ങിക്കൊടുക്കുന്ന വസ്തു മത്തായിയുടെ ജീവിതകാലത്തിൽ ടി. യാനു ഒരു തരത്തിലും ബാദ്ധ്യതപ്പെടുത്താൻ അവകാശമില്ലാത്തതും എന്നാൽ വസ്തു മത്തായി നിർബാധമായി ജീവിതകാലം മുഴുവനും കൈവശം വെച്ചു അനുഭവിച്ചുകൊള്ളേണ്ടതും മത്തായിയുടെ ജീവിതശേഷം വസ്തു സർവ്വസ്വാതന്ത്ര്യമായി ടിയാന്റെ മകൻ അബ്രഹാമിനു ഇരിക്കേണ്ടതുമാകുന്നു.”

അങ്ങിനെ തന്നെ ശുശ്രൂഷിക്കുന്നവർക്കെല്ലാം ജോൺ വക്കീൽ വളരെ ദീർഘദൃഷ്ടിയോടെ വിലപിടിച്ച സ്ഥാവര സ്വത്തുക്കൾ തന്റെ വിൽപത്രപ്രകാരം ദാനം ചെയ്തു. ‘കരുതലും കരുണയും ഉള്ള യജമാനൻ’ എന്ന് അദ്ദേഹത്തിന്റെ സുദീർഘമായ വിൽപത്രം ഒരാവർത്തി വായിക്കുന്ന ആരും പറഞ്ഞുപോകും.

# 30

# ജീവിത സായാഹ്നം

**ഇ.** ജെ. ജോണിന്റെ ജീവിതത്തിലെ അവസാന കാലഘട്ടം പലതു കൊണ്ടും അത്ര സുഖകരമായിരുന്നു എന്നു പറയാൻ വയ്യ. അവിചാരിതമായ അത്യാഹിതങ്ങൾ പലതും സംഭവിച്ചു. വലിയ ഐശ്വര്യത്തിലും, പ്രതാപത്തിലും ജീവിച്ച അദ്ദേഹത്തിന് പല പ്രയാസങ്ങളും ഒടുവിൽ നേരിടേണ്ടിവന്നു. ഇതിനിടയിൽ ശരീരസുഖം കുറഞ്ഞുവന്നു. വാർദ്ധക്യസഹജമായ രോഗങ്ങൾ അദ്ദേഹത്തെ കീഴ്പ്പെടുത്താൻ തുടങ്ങി. പരസഹായമില്ലാതെ നടക്കാൻതന്നെ ബുദ്ധിമുട്ടായി. വേലക്കാരും മറ്റു സഹായികളും ചുറ്റും ഉണ്ടായിരുന്നെങ്കിലും ശാരീരിക അസ്വാസ്ഥ്യങ്ങൾ രോഗി തന്നെ അനുഭവിക്കണമല്ലോ.

ജോൺ വക്കീലിന്റെ മകൾ മറിയാമ്മയെ (കുഞ്ഞൂഞ്ഞമ്മ) മനോരമയുടെ സ്ഥാപക പത്രാധിപരായ കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ മകൻ കെ. വി. ഈപ്പനായിരുന്നു വിവാഹം ചെയ്തിരുന്നത്. അധികം താമസിയാതെ അദ്ദേഹം നിര്യാതനാവുകയാണ് ഉണ്ടായത്. മകളുടെ ഭർത്താവിന്റെ അകാല നിര്യാണം ജോൺ വക്കീലിന് വലിയ ദുഃഖത്തിന് ഇടയാക്കി. അതിനും പുറമെ കെ. വി. ഈപ്പനും മറ്റും ചേർന്ന് നടത്തിവന്ന ബിസിനസ്സ് വലിയ നഷ്ടത്തിൽ കലാശിച്ചു. ഒന്നരലക്ഷം രൂപ ആ കാലത്ത് കടബാദ്ധ്യത വന്നു എന്നു പറയുമ്പോൾ എത്ര ഭീമമായ സംഖ്യയാണ് നഷ്ടം വന്നതെന്ന് ഏതാണ്ട് ഊഹിക്കാവുന്നതാണ്. ഒരുപാട് വസ്തുക്കൾ വിറ്റാലും അക്കാലത്ത് ഒന്നരലക്ഷം രൂപ സമാഹരിക്കാൻ പ്രയാസമാണ്. പണത്തിന് വലിയ ക്ഷാമമുള്ള കാലമായിരുന്നു അന്ന്. ജോൺ വക്കീൽ ഗത്യന്തരമില്ലാതെ ആ ഭാരിച്ച കടബാദ്ധ്യത മകൾക്കും കുട്ടികൾക്കും വേണ്ടി ഏറ്റെടുത്തു. അതിനെക്കുറിച്ച് ജോൺ വക്കീലിന്റെ വിൽപത്രത്തിൽ വിശദമായി പറയുന്നുണ്ട്:

“എന്റെയും എന്റെ മകൾ മറിയാമ്മയുടെ ഭർത്താവായിരുന്ന മരിച്ചുപോയ കെ. വി. ഈപ്പന്റെയും കൂട്ടുബാദ്ധ്യതയിലും, എന്റെ മകൻ കുരുവിള മുതൽപേരുടെ ചുമതലയിലും മലയാളം പ്രൊഡ്യൂസ് കമ്പിനി എന്ന വിലാസത്തിൽ ആലപ്പുഴ ഒരു കച്ചവടം നടത്തിയിരുന്നതും അതിൽ ഒരു ലക്ഷത്തിൽ അൻപതിനായിരം രൂപായിൽ കുറയാതെ നഷ്ടം ഉണ്ടായിട്ടുള്ളതും ആകുന്നു. ഈ വ്യാപാരം നടന്നുകൊണ്ടിരുന്ന കാലത്തു എന്റെ മകൻ കുരുവിളയുടെ ഉത്സാഹത്തിൽ കൊച്ചി സംസ്ഥാനത്തു കൊച്ചിൻ ഹാർബറിനോടു സമീപിച്ചു വെണ്ടുരുത്തിയിൽ (കണയന്നൂർ താലൂക്ക്,

രാമേശ്വരം വില്ലേജ്, വെണ്ടുരുത്തി മുറി) സർവ്വേ ഇരുപത്തിയഞ്ചു ഏക്കർ അൻപത്തിയെട്ടു സെന്റ് സ്ഥലം എന്റെയും ടി. കെ. വി. ഈപ്പന്റെയും, വക്കീൽ മിസ്റ്റർ സി. എം. ഫിലിപ്പിന്റെയും പേരിൽ വാങ്ങുകയും മിസ്റ്റർ ഫിലിപ്പിന്റെ അവകാശം പിന്നീട് എന്റെ ഭാര്യ അന്നമ്മ വിലയ്ക്ക് വാങ്ങുകയും ചെയ്തിട്ടുള്ളതാകുന്നു. കച്ചവടത്തിലുണ്ടായിട്ടുള്ള മേൽ പ്രസ്താവിച്ച കടത്തിനു എന്നെപ്പോലെ തന്നെ എന്റെ മരുമകൻ കെ. വി. ഈപ്പനും തുല്യബാദ്ധ്യസ്ഥനായിരുന്നെങ്കിലും ടി. യാനോടും മകൾ മറിയാമ്മയോടും കുട്ടികളോടും എനിക്കുള്ള വാത്സല്യം നിമിത്തം ഈപ്പന്റെ വക സ്വത്തുക്കൾക്കു യാതൊരുവിധമായ ബദ്ധപ്പാടുകൾക്കും കുഴപ്പങ്ങൾക്കും ഇടയാകരുതെന്നു കരുതിയും ഞങ്ങൾക്കു രണ്ടു പേർക്കും വേണ്ടി പ്രധാന ചുമതലയേറ്റു വ്യാപാരം നടത്തിവന്നതു എന്റെ മകൻ കുരുവിളയായിരുന്നു എന്നുള്ള വസ്തുത പരിഗണിച്ചും ആ വക കടം മുഴുവനും എന്റെ സ്വന്തം ചുമതലയിൽ ഞാൻ തന്നെ ഏറ്റെടുത്തു വീട്ടുന്നതിനു തീരുമാനിക്കുകയും ടി. വ്യവഹാരം നടപ്പിലിരിക്കവെ മകൻ കുരുവിളയുടെ ഉത്സാഹത്തിൽ വാങ്ങിച്ച മേൽപറഞ്ഞ വെണ്ടുരുത്തി വസ്തുവിന്റെ കിടപ്പും, നിലയും അനുസരിച്ചു അതിനു നല്ല വില കിട്ടുവാൻ മാർഗ്ഗമുണ്ടായിരുന്നതിനാൽ ആ വസ്തു വിറ്റു കിട്ടുന്ന പണം മുഴുവനും ടി. കട പരിഹാരം സംബന്ധിച്ചു ഞാൻ മുഴുവനായി സ്വയമേവ ഏറ്റെടുത്തിട്ടുള്ള ഭാരം ഏകദേശമായിട്ടെങ്കിലും ലഘുപ്പെടുത്തുന്നതിനു വേണ്ടി വിനിയോഗിക്കാമെന്നു ഞാൻ ഉദ്ദേശിക്കുകയും ചെയ്തിരുന്നതാകുന്നു. എന്നാൽ എന്റെ മരുമകൻ കെ. വി. ഈപ്പന്റെ പ്രമാണപ്രകാരം ടി. വസ്തുവിൽ സിദ്ധിച്ചിരുന്ന ഓഹരി കൂടി ടി. കടപരിഹാരത്തിനു ഉപയോഗിക്കണമെന്നുള്ള എന്റെ അഭിപ്രായം ടി. യാന്റെ അകാലവിയോഗം നിമിത്തം ഞാൻ ഉപേക്ഷിച്ചിട്ടുള്ളതും ആ അവകാശം എന്റെ മകൾ മറിയാമ്മക്കും കുട്ടികൾക്കും നിരാപേക്ഷമായും, നിർബാധമായും ഇരുന്നുകൊള്ളട്ടെ എന്നു ഞാൻ തീരുമാനിച്ചിട്ടുള്ളതും ആകുന്നു. കൂടാതെ ടി. വസ്തു വിലയ്ക്കു വാങ്ങുന്ന കാലത്തു അതിലേക്കുള്ള മുതൽമുടക്കിന്റെ വീതക്രമവും മറ്റും അടിസ്ഥാനമാക്കി ഓരോരുത്തർക്ക് ഉള്ള ഓഹരി ഉദ്ദേശിച്ചിരുന്നതു വക്കീൽ മിസ്റ്റർ സി. എം. ഫിലിപ്പിനും, കെ. വി. ഈപ്പനും നാലിൽഒന്നു വീതവും, എനിക്കു നേർ പകുതിയും ആയിരുന്നെങ്കിലും അല്പകാലത്തിനു ശേഷം ആകെയുള്ളതിൽ മൂന്നിൽഒന്നു ഓഹരി തനിക്കു കിട്ടിയാൽ കൊള്ളാമെന്നു മരുമകൻ കെ. വി. ഈപ്പനു താല്പര്യമുള്ളതായി ഞാൻ അറിയുന്നതിനിടയായിട്ടുള്ളതാകുന്നു. കെ. വി. ഈപ്പൻ ജീവിച്ചിരുന്നപ്പോൾ ടിയാന്റെ മേൽ പറഞ്ഞ അഭിലാഷത്തെ സ്വീകരിച്ചോ നിരാകരിച്ചോ ഖണ്ഡിതമായ അഭിപ്രായമൊന്നും ഞാൻ പറഞ്ഞിരുന്നില്ലെങ്കിലും ടിയാൻ മരിച്ചുപോയിരിക്കുന്നതിനാൽ ടി.യാന്റെ അഭിലാഷമനുസരിച്ചുള്ള മൂന്നിൽ ഒന്നു ഓഹരി തന്നെ എന്റെ മകൾ മറിയാമ്മയ്ക്കും കുട്ടികൾക്കും ഇരിക്കട്ടെ എന്നു

നിർണ്ണയിച്ചു. അതു കഴിഞ്ഞുള്ള മൂന്നിൽരണ്ടു ഭാഗം മാത്രം എന്റെയും, എന്റെ ഭാര്യയുടെയും വിൽപത്രങ്ങൾ പ്രകാരം എന്റെ പുത്രന്മാർക്കായി തിരിച്ചുവെച്ചിട്ടുള്ളതാകുന്നു. ...”

മലയാളം പ്രൊഡ്യൂസ് കമ്പനി വരുത്തിയ ഒന്നരലക്ഷം രൂപയുടെ വൻകടത്തിലേക്ക് ജോൺ വക്കീലിന്റെ തിരുവനന്തപുരത്തെ ചില വസ്തുക്കൾ വിൽക്കാനും, പോരാതെ വരുന്ന പതിനേഴായിരം രൂപ രണ്ടാമത്തെ മകൾ അച്ചാമ്മ മത്തായിയുടെ പക്കൽ നിന്ന് കടം വാങ്ങാനും, അതിന് അച്ചാമ്മയ്ക്ക് ഈ സംഖ്യ കൊടുത്തുതീർപ്പാൻ ചില പദ്ധതികളും വിൽപത്രത്തിൽ നിർദ്ദേശിക്കുന്നുണ്ട്. മകളുടെ ഭർത്താവിന്റെ മരണവും അദ്ദേഹത്തിന്റെ ബിസിനസ്സ് നഷ്ടവും ജോൺ വക്കീലിനെ വയസ്സുകാലത്ത് വലിയ ബുദ്ധിമുട്ടിന് ഇടയാക്കിയെന്ന് ചുരുക്കത്തിൽ പറയാം. പ്രാക്ടീസ് നിർത്തി വക്കീൽ പണിയിൽ നിന്നും സമ്പാദ്യമൊന്നും ഇല്ലാതെ സ്വസ്ഥമായിരിക്കുന്ന വേളയിലാണ് വലിയ സാമ്പത്തികഭാരം ഏറ്റെടുക്കേണ്ട ഗതികേട് അദ്ദേഹത്തിനു വന്നുകൂടിയത്.

ജോൺ വക്കീലിന്റെ മകൻ ഇ. ജോൺ കുരുവിളയായിരുന്നു മലയാളം പ്രൊഡ്യൂസ് കമ്പനി കാര്യത്തിൽ ഉത്സാഹിച്ചതെന്ന് വിൽപത്രത്തിൽ പറയുന്നുണ്ടല്ലോ. അദ്ദേഹത്തിന്റെ പ്രഥമ സംരംഭമായിരുന്നോ ഇതെന്ന് അറിയില്ല. ഏതായാലും ഈ ബിസിനസ്സ് വഴി അദ്ദേഹം വലിയ കടക്കാരനായി എന്നതാണ് പരമാർത്ഥം. പിന്നീട് അദ്ദേഹം ബിസിനസ്സ് ചെയ്ത് ഒരുപാട് സമ്പാദിക്കുകയും ചെയ്തു. അത് പിൽക്കാലചരിത്രം. എന്നാൽ ജോൺ വക്കീലിന്റെ അന്ത്യകാലത്ത് അദ്ദേഹം ബിസിനസ്സിൽ പരാജയപ്പെട്ട് വലിയ വിഷമസ്ഥിതിയിലായിരുന്നു. ജോൺ വക്കീൽ ശരീരസുഖമില്ലാതെ നിരണത്ത് വന്ന് വിശ്രമിക്കുന്ന അന്ത്യകാലത്ത് ഒരു സംഭവമുണ്ടായി. അതിനെക്കുറിച്ച് ഡോ. ബാബു പോൾ എഴുതി അയച്ച കത്തിൽ ഇങ്ങിനെ പറയുന്നു (ഈ കത്തിനെക്കുറിച്ച് മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്):

“.... പക്ഷാഘാതത്തെതുടർന്നാണ് നാട്ടിലേക്ക് മടങ്ങിയത്. അവിടെ വൈകിട്ട് സദസ് കൂടും. കസിൻസും ടി. ‘ബി. ഡി. അച്ചൻ’ അവർകളും (എൻ. ജി. കുര്യാക്കോസ് കത്തനാർ). അച്ചൻ ഇരിക്കും. വക്കീൽ ചാരിക്കിടക്കും. ശേഷം പേർ നിൽക്കും. ഒരു ദിവസം ഒരു വാറന്റ് ശിപായി അരയിൽ തോർത്തുകെട്ടി ഓഛാനിച്ച് ‘ഒരു വാറണ്ട് ഉണ്ടേ’ എന്ന് വാപൊത്തി പറഞ്ഞു. ഇലഞ്ഞിക്കൽക്കാർക്ക് സഹിക്കാവുന്നതല്ല. മൂത്ത മകൻ ജോൺ കുരുവിളയുടെ എന്തോ കടം. കസിൻസ് ‘പിടിയെടാ, കെട്ടടാ, തട്ടടാ, കായലിൽ എറിയെടാ’ എന്നിങ്ങനെ. വക്കീൽ അക്ഷോഭ്യൻ. കൈ ഉയർത്തി എത്രയാണെന്ന് അന്വേഷിച്ചു. എല്ലാവരും കാതോർത്തപ്പോൾ കാര്യസ്ഥനോട് പറഞ്ഞു. ‘അയ്യായിരം രൂപാ കൊടുക്ക്. കടം ഇട്ടേക്കുന്നത് ശരിയല്ല!”

മകൻ ഇ. ജോൺ കുരുവിളയുടെ കടബാദ്ധ്യതയെ ഭയന്നാകണം ജോൺ വക്കീലിന്റെ വിൽപത്രത്തിൽ സ്വത്തൊന്നും ജോൺ കുരുവിള യുടെ പേർക്ക് എഴുതിവെക്കാഞ്ഞത്. മകന്റെ മക്കളുടെ പേർക്കാണ് സ്വത്തുക്കൾ എഴുതിവെച്ചിട്ടുള്ളത്. ജോൺ വക്കീലിന്റെ കാലശേഷം വസ്തുക്കൾ ജോൺ കുരുവിളക്ക് ലഭിക്കുമ്പോൾ കോടതിവിധി മുഖേന ജപ്തി ചെയ്ത് വസ്തുക്കൾ ലേലം വിളിച്ചു പോയെങ്കിലോ എന്നോർത്താ യിരിക്കണം മകന്റെ മൈനർമാരായ കുട്ടികളുടെ പേർക്ക് വെച്ചത്. കുട്ടി കൾ ചെറുപ്പമായിരുന്നതിനാൽ മകന്റെ ഭാര്യയെയാണ് സ്വത്ത് നോക്കി നടത്താൻ നിശ്ചയിച്ചിരിക്കുന്നത്. മരണപത്രത്തിലെ വാചകങ്ങൾ താഴെ കൊടുക്കുന്നു:

"എന്റെ വകയായിട്ടുള്ള വസ്തുക്കളെ എ, ബി, സി, ഡി, ഇ, എഫ് അടയാളങ്ങൾ കൊടുത്തു ആറായി തിരിച്ച് ഇതിൽ ചേർത്തിരിക്കുന്നതും അതിൽ എ അടയാള വസ്തുക്കൾ എന്റെ പുത്രൻ കുരുവിളയുടെ സന്താ നങ്ങളാകുന്ന ജോൺ ചാണ്ടി, ജയിക്കബ്, അന്നാമ്മ എന്നിവർക്കും...."

മറ്റൊരു ഭാഗത്ത് പറയുന്നു: "എന്റെ പുത്രൻ കുരുവിളയുടെ പുത്ര ന്മാർക്കു തിരിച്ചു വ്യവസ്ഥ ചെയ്തിരിക്കുന്ന എ പട്ടിക വസ്തുക്കൾ കുരു വിളയുടെ ഭാര്യയും മേൽപറഞ്ഞ കുട്ടികളുടെ മാതാവും ആയ അന്നാമ്മ യുടെ ജീവിതകാലം മുഴുവനും ടിയാളുടെ സ്വാതന്ത്ര്യമായ അനുഭവ ത്തിലും നിരാക്ഷേപമായ കൈവശത്തിലും ഇരിക്കേണ്ടതും ടി.യാൾ വസ്തുക്കൾ കൈവശം വെച്ചു അനുഭവിച്ചു പുത്രന്മാരുടെ പേരിൽ കരം കൊടുത്ത് വസ്തുക്കളുടെ ഭരണവും, കുട്ടികളുടെ സംരക്ഷണവും നിർവിഘ്നം നടത്തിയും നടന്നുകൊള്ളേണ്ടതും ആകുന്നു."

ജോൺ വക്കീലിന് പ്രായകാലത്ത് ഏൽക്കേണ്ടിവന്ന മറ്റൊരു ആഘാതം അദ്ദേഹം മരിക്കുന്നതിന് ഏതാണ്ട് രണ്ടു വർഷം മുമ്പുണ്ടായ മകൻ സിറിയക്കിന്റെയും ഭാര്യയുടെയും മരണമാണ്. സിറിയക്ക് മേപ്രാൽ കണിയാന്ത്ര കൊച്ചിനെയാണ് വിവാഹം ചെയ്തിരുന്നത്. ഇവർക്ക് ജോൺ, തോമസ്, ജയിക്കബ് എന്ന മൂന്നു പുത്രന്മാരും, അന്നാമ്മ, അച്ചാമ്മ, മറി യാമ്മ, റാഹേലമ്മ എന്ന നാലു പുത്രികളുമാണ് ഉണ്ടായിരുന്നത്. സിറിയ ക്കിന്റെ ഭാര്യ കൊച്ച് മരിക്കുമ്പോൾ ഇളയമകൾ റാഹേലമ്മക്ക് (കുഞ്ഞു മോൾ) കഷ്ടിച്ച് ഒന്നര വയസ്സ് മാത്രമേ പ്രായമുണ്ടായിരുന്നുള്ളു. ഏഴ് കുട്ടികളെ ഭർത്താവിനെ ഏല്പിച്ച് ആ സ്വാധി കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. സിറിയക്കിന് പ്രിയപ്പെട്ട ഭാര്യയുടെ മരണം താങ്ങാൻ വയ്യാത്ത അത്ര മനോദുഃഖമാണ് വരുത്തിക്കൂട്ടിയത്. അമ്മയില്ലാത്ത ഏഴു പിഞ്ചോ മനകളുടെ മുഖം അദ്ദേഹത്തിന് കാണാൻ ശക്തിയുണ്ടായിരുന്നില്ല. ആ ദുഃഖ കനലിൽ മനസ്സ് വെന്ത് നീറി സിറിയക്ക് ഒരു കൊല്ലം കഴിഞ്ഞ ഉടനെ മരണമടഞ്ഞു. അമ്മയും അപ്പനും നഷ്ടപ്പെട്ട ഏഴു കൊച്ചു

കുഞ്ഞുങ്ങൾ ജോൺ വക്കീലിന്റെയും ഭാര്യയുടെയും സംരക്ഷണത്തിലായി.

ഇ. ജോൺ ഫീലിപ്പോസിനെ ബാരിസ്റ്റർ പഠനത്തിനായി ഇംഗ്ലണ്ടിലേക്ക് അയച്ചിരുന്നു. സ്വാതന്ത്ര്യസമരത്തോടുള്ള ആവേശം മൂത്തു ഫീലിപ്പോസ് ബാരിസ്റ്റർ പഠനം പൂർത്തിയാക്കാതെ നാട്ടിലേക്കു മടങ്ങി. ഇത് ജോൺ വക്കീലിന് വലിയ ഇച്ഛാഭംഗത്തിന് ഇടയാക്കി. പീലിപ്പോസ് ഇംഗ്ലണ്ടിലേക്ക് പോകുന്നതിന് മുൻപ് തന്നെ ബി. എ., ബി. എൽ. പാസ്സായി വക്കീലായി എൻറോൾ ചെയ്തിരുന്നതിനാൽ ബാരിസ്റ്റർ പരീക്ഷ പാസ്സാകാതെ മടങ്ങിയത് കൊണ്ടുള്ള വിഷമം ഒരു പരിധിവരെ ഒഴിവായി കിട്ടി.

അതിനിടെ ഇ. ജോൺ ഫീലിപ്പോസ് മാർ ഈവാനിയോസിന്റെ സ്വാധീനത്തിൽ പെട്ട് ബഥനി സമൂഹത്തിൽ ചേർന്ന് കത്തനാരാവാൻ പോകുന്നു എന്ന് ഒരു ശ്രുതി പരന്നിരുന്നു. ജോൺ വക്കീൽ ഇടപെട്ട് ആ പരിപാടി നിർത്തിവെക്കുകയും പിന്നീട് ഉപേക്ഷിക്കുകയുമാണ് ഉണ്ടായതെന്ന് പിന്നീട് ബഥനി സമൂഹത്തിന്റെ സുപ്പീരിയറായി സേവനമനുഷ്ഠിച്ച ഫാ. കുര്യാക്കോസ് ഒ.ഐ.സി. ഞങ്ങളോട് പറഞ്ഞതായി ഓർക്കുന്നു.

പിന്നീട് ജോൺ പീലിപ്പോസ് കോൺഗ്രസ്സ് പ്രവർത്തനങ്ങളിൽ മുഴുകി. മകനെ വലിയ ബാരിസ്റ്ററാക്കി ഇന്ത്യയിലെ ഒന്നാംകിട അഭിഭാഷകനാക്കണമെന്ന ആഗ്രഹം അങ്ങിനെ താറുമാറായി.

ജോൺ വക്കീൽ നിര്യാതനാകുന്നതിന് ഏതാനും മാസങ്ങൾക്കു മുൻപ് അസുഖം വർദ്ധിച്ച് തീരെ അവശനായി. അദ്ദേഹത്തിന്റെ സംസാരശേഷി കുറഞ്ഞ് കുറഞ്ഞ് തീരെ സംസാരിക്കാൻ വയ്യാത്ത നിലയിലെത്തി. ചില ശബ്ദങ്ങൾ മാത്രം പുറപ്പെടുവിക്കും. അദ്ദേഹത്തെ നിരന്തരം ശുശ്രൂഷിക്കുന്നവർക്ക് ആ ശബ്ദത്തിന്റെ അർത്ഥം നിത്യപരിചയം കൊണ്ട് അറിയാമായിരുന്നു. കുറെനേരം കിടക്കുമ്പോൾ ഒരു പ്രത്യേകശബ്ദം ഉണ്ടാക്കും. കട്ടിലിൽ എണീറ്റിരിക്കണമെന്നോ അല്ലെങ്കിൽ തൊട്ടടുത്തുള്ള ചൂരലു മെടഞ്ഞ ചാരുകസേരയിൽ ചാരിക്കിടക്കണമെന്നോ ആയിരിക്കും അതിന്റെ അർത്ഥം.

ഒരുകാലത്ത് നിയമസംഹിതകളെ സമർത്ഥമായി അപഗ്രഥിച്ച് വാചാലമായി ദീർഘ ദീർഘം പ്രസംഗിച്ചിരുന്ന ആ ജിഹ്വയുടെ ചലനശേഷി പാടെ നഷ്ടപ്പെട്ട് വായിൽ കിടന്ന് ഉഴറി. ആയിരങ്ങൾ പ്രസംഗവേദിയിൽ കേൾക്കാൻ കൊതിച്ചിരുന്ന ആ സിംഹനാദം തകർന്ന തമ്പുരുവിൽ നിന്ന് ഉയരുന്ന ശബ്ദവീചി പോലെ അതി ദുർബ്ബലമായി. അത്യുന്നത നീതിപീഠത്തിനു നേരെ വിരൽചൂണ്ടി വാദമുഖങ്ങൾ അതിസൂക്ഷ്മമായി തൊടുത്തുവിട്ടിരുന്ന ആ അംഗുലീയങ്ങൾ തീർത്തും ചലിക്കാതെ കിടക്കയിൽ അമർന്നുകിടന്നു. ജോൺ വക്കീലെന്ന ആ മഹാമേരു എരിഞ്ഞടങ്ങുകയായിരുന്നു!

# 31

# ലോകമെ യാത്ര

**1942** -ലെ പരുമല പെരുന്നാൾ കഴിഞ്ഞ് കോട്ടയത്തേക്ക് മടങ്ങുന്നതിന് മുൻപ് പ. ഗീവറുഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിരണത്ത് ഇലഞ്ഞിക്കൽ ഭവനത്തിൽ ചെന്ന് രോഗമായി കിടക്കുന്ന ജോൺ വക്കീലിനെ സന്ദർശിച്ചു. സഭയ്ക്കു വേണ്ടി എത്ര, എത്ര വ്യവഹാരങ്ങൾ അദ്ദേഹം നടത്തി! എത്ര കേസുകളിൽ സ്വന്തം ജോലി മാറ്റി വെച്ച് കോടതികളിൽ ഹാജരായി സാക്ഷിമൊഴി കൊടുത്തു! വളരെയധികം സഭാ സമാധാന ചർച്ചകളിലും അദ്ദേഹം പങ്കെടുത്തു. ജോൺ വക്കീൽ സഭയ്ക്ക് വേണ്ടി ചെയ്ത കഠിനപ്രയത്നങ്ങൾക്കും നൽകിയ സംഭാവനകൾക്കും കണക്കു വെക്കുവാൻ പറ്റുമോ? ഇതെല്ലാം ബാവാ തിരുമേനിയുടെ മനസ്സിൽ പതഞ്ഞു പൊന്തിയിരുന്നു. സൗകര്യം കിട്ടുമ്പോഴൊക്കെ അദ്ദേഹം ജോൺ വക്കീലിനെ സന്ദർശിക്കും. പരുമലയിലോ, നിരണം പള്ളിയിലോ വരുമ്പോൾ അദ്ദേഹം വക്കീലിനെ കാണാതെ മടങ്ങാറുണ്ടായിരുന്നില്ല.

ജോൺ വക്കീൽ കിടന്നിരുന്ന മുറിയിലേക്ക് പ്രവേശിച്ച് ബാവാ കട്ടിലിനു സമീപം കുറച്ചുനേരം മൗനമായി നിന്നശേഷം വലതുകരം നീട്ടി വക്കീലിന്റെ തലയിൽ കൈവച്ച് പ്രാർത്ഥിച്ചു. പരിശുദ്ധ ബാവായുടെ വലതു തൃക്കരം ശിരസ്സിൽ സ്പർശിച്ചമാത്രയിൽ അതുവരെ കണ്ണടച്ച് അർദ്ധബോധാവസ്ഥയിൽ മയങ്ങിക്കിടന്നിരുന്ന അദ്ദേഹം കണ്ണുതുറന്നു. ബാവായെ തിരിച്ചറിഞ്ഞു എന്ന് ആ നോട്ടത്തിൽ നിന്ന് മനസ്സിലാക്കാം. എത്രയോ തവണ ഭക്ത്യാദരപൂർവ്വം തലകുനിച്ച് മുത്തിയിട്ടുള്ള പരിശുദ്ധ ബാവായുടെ തൃക്കരം പിടിച്ചു മുത്തുവാൻ കഴിയുന്നില്ലല്ലൊ എന്ന ദുഃഖം കൊണ്ടാകാം ആ ഭക്തന്റെ നയനങ്ങൾ നനഞ്ഞു. ഒരു തുള്ളി കണ്ണുനീർ ഇമകൾക്കിടയിൽ തെല്ലുനേരം തങ്ങി നിന്നശേഷം കവിളിൽ കൂടി ശീഘ്രം ഉരുണ്ട് കിടക്കയിൽ ചിതറി വീണു. അദ്ദേഹത്തിന്റെ ഭാര്യയും, പുത്രൻ ഫിലിപ്പോസും, പുത്രി മറിയാമ്മയും മറ്റു വേണ്ടപ്പെട്ടവരും ദുഃഖം കടിച്ചമർത്തി അവിടെ നിന്നിരുന്നു. പ. ബാവാ പോകുന്നതിനു മുൻപായി ഫിലിപ്പോസിനെ അരികെ വിളിച്ച് "അപ്പച്ചൻ ഇനി അധിക ദിവസം കിടക്കുകയില്ലെന്നാണ് തോന്നുന്ന"തെന്ന് സ്വകാര്യമായി പറഞ്ഞു.

നവംബർ 10-ാം തീയതി ചൊവ്വാഴ്ചയായിരുന്നു. അന്ന് രോഗിക്ക് അസുഖം വളരെ വർദ്ധിച്ചു. കൈവിട്ടു പോകുമോ എന്ന് എല്ലാവരും ശങ്കിച്ചു. നിരണം പള്ളിയിലെ വൈദികർ ജോൺ വക്കീലിന് തൈലാഭിഷേകം നൽകി. വിശുദ്ധ കുർബാന നൽകി. അദ്ദേഹത്തിനു തുടർന്നുള്ള

